# The DEEPIKA

## BIRTHDAY SPECIAL



1946 October 24. തിരുനാൾ വിശേഷാൽപ്രതി Price Rs. 1-8-

by. K.P. ANTONY.

# വിഷയവിവരണിക.


തിരുനാൾ മംഗളം

ദീപികയുടെ ഷഷ്ട്യബ്ദപൂർത്തി,
ഫാദർ സൈമൺ സി. ഡി.,

വൃദ്ധാവിവാദം (പദ്യം) മഹാകവി വള്ളത്തോൾ

പരദേശികളുടെ സംജ്ഞകൾ, ഐ. സി. ചാക്കോ.

ചിത്രകലയും കാവ്യകലയും, എം. പി. പോൾ എം. എ.

കേരളഗാനം (പദ്യം)
പ്രൊഫസർ പുത്തൻകാവുമാത്തൻതരകൻ ബി. ഒ. എൽ.

വിപ്ലവം ജയിക്കട്ടെ. മൊൺ. ജേക്കബ് നടുവത്തുശേരി.

വിവാഹത്തിനുമുമ്പ് (ചെറുകഥ)
മിസ്സസ് രാമകൃഷ്ണപിള്ള ഗൗരിയമ്മ ബി.എ.ബി.എൽ.

അങ്കുശം (പദ്യം) വെണ്ണിക്കുളം.

ദക്ഷിണാപഥകേരളത്തിൻെറ ആദിമതലസ്ഥാനം.
എ. ബാലകൃഷ്ണപിള്ള.

സ്മരണ (ഗദ്യകവിത) ചമ്പക്കുളം ശങ്കുണ്ണിനായർ.

വേലയും കൂലിയും. മാത്യൂ എം. പാണാട്ട് ബി. എ.

ക്രിസ്തുമതവും യുദ്ധവും, പി. എൽ. സ്റ്റീഫൻ എം. എ.

തെരീസാ ന്യൂമാൻ, മി. ടി. ആൻറണി.

ജീവിക്കുക, ജീവിക്കാൻ അനുവദിക്കുക.
എ. മാലിക്ക മുഹമ്മദ് എഡിററർ, മിത്രം.

കൊച്ചുവീട്ട് (പദ്യം) പള്ളിപ്പുറം എൻ. വി. തോമസ്.

ഒരു ഉദ്ബോധനം (പദ്യം) വിദ്വാൻ പി.കെ. രാമൻപിള്ള.

"ആ അടയാളത്താൽതന്നെ വിജയിച്ചു" വി. സി. ജോർജ്ജ്.

അവരുടെ തോൽവി. ഇ. എം. കോവൂർ ബി.എ.ബി.എൽ.

മണിഓർഡർ. (ചെറുകഥ) വെട്ടൂർ രാമൻനായർ.

കാർഡിനൽ ന്യൂമാൻെറ വിദ്യാഭ്യാസാദർശങ്ങൾ.
നാലാങ്കൽ കൃഷ്ണപിള്ള എം. എ. എൽ. ററി.

കർഷകൻ. എൻ. എക്സ് കുര്യൻ ബി. എ. ബി എൽ.

സ്ത്രീ—മിസ്സ് അന്നി ജോസഫ് ബി. എ. കൊച്ചി.

ചാരിതാർത്ഥ്യം, (പദ്യം) കുര്യാക്കോസ് ഇടമററം.

ചീഞ്ഞുപോകുന്ന പഴങ്ങളും സസ്യങ്ങളും
വർഗീസ് ജെ. നരയൻപറമ്പിൽ ബി. എ. ബി. എൽ.

State Congress and Religion,
K. S. Joseph B. A. LL. B. M. L. C.

തിരുവിതാംകൂർ രാജകുടുംബവും പേപ്പൽഡെലിഗെററും
മററത്തിൽ കുര്യൻകത്തനാർ

യാന്ത്രികവ്യാപാരി
ലഫ്. കെ. സി. ചാക്കോ എം.എ.ബി.ഇ.

നില്ക്കയാണവർ (പദ്യം) കെടാമംഗലം.

കോൺഗ്രസ്സും കമ്യൂണിസ്റ്റ് കക്ഷിയും.
സി. നാരായണപിള്ള ബി. എ. ബി. എൽ.

സാഹിത്യത്തിലെ യാഥാർത്ഥ്യം.
മുണ്ടനാട്ടു കൃഷ്ണപ്പണിക്കർ ബി. എ.

ഇ. വി.യും അന്ത്യകാലത്തെ രാഷ്ട്രീയപ്രവർത്തനവും.
സി. ഐ. രാമൻനായർ.

പോകയാണു ഞാൻ. തൈക്കാട്ടു കെ. പി. ശാസ്ത്രികൾ.

ആശാൻപണി. (തുള്ളൽ) വിദ്വാൻ വി. ററി. അയിപ്പ്.

സാർവ്വജനീനസാക്ഷരതവം.
മാത്യൂ എം. കുഴിവേലി ബി. എ. എൽ. ററി.

വിവാഹം. (ഏകാങ്കനാടകം) കെ. രാമകൃഷ്ണപിള്ള.

വഴിപോക്കൻ. (പദ്യം) ചാലയിൽ നാരായണപ്പണിക്കർ.

പലസ്തീനായിലെ വിശുദ്ധ സ്ഥലങ്ങൾ. പി.കെ. മാത്യൂസ്.

ചിരംജീവിയായ ജി. കെ. സി. ബാൽത്ത്സാർ.

സാഹിത്യവും പൊതുജനാഭിരുചിയും
പി. കെ. പരമേശ്വരൻനായർ ബി. എ.

പുലമാടം (ചെറുകഥ) പോൾ ലൂയിസ്.

അന്തർദ്ദേശീയ നീതിന്യായകോടതികൾ.
കെ. പി. ശങ്കരമേനോൻ ബി. എ. ബി. എൽ.

ഭംഗിവാക്കുകൾ.
ചിങ്ങംപറമ്പിൽ തോമസ്ജോസഫ് ബി.എ.എൽ.ററി.

നെഹമന്ത്രിസഭ. ജോർജ് എം. കളമ്പാട്ടുപറമ്പിൽ,
ബി. എ. ബി. എൽ.

സാങ്കേതികസംജ്ഞകൾ. അഗസ്റ്റിൻ പെരുമാലിൽ.

നഷ്ടപരിഹാരം (ചെറുകഥ) കാരൂർ നീലകണ്ഠപ്പിള്ള.

വെല്ലുവിളി. (പദ്യം) വിദ്വാൻ സി. എം. സെബാസ്റ്റ്യൻ

A Plan for the Development of Travancore.
K. E. Job M. A. L. T.

മുസ്സോലിനി. എൽ. ജെ. തേവര.

വഞ്ചീശമംഗളം.


# മുഖചിത്രം.

തിരുവനന്തപുരത്തെ വെള്ളയമ്പലം സ്ക്വയർ–രണ്ടുവശത്തും പൂത്തുതഴച്ചു നില്ക്കുന്ന ചോലവൃക്ഷങ്ങളുടെ ഭംഗി, വീതി, വൃത്തി ഇവയാൽ മനം കവരുന്ന കവഡിയാർ രാജപാതയാണു മുമ്പോട്ടു നീണ്ടുചെന്നു ചക്രവാളസീമവരെ എത്തുന്നതായി ചിത്രത്തിൽ കാണുന്നതു്. ആധുനിക ശില്പകലാവൈജയന്തിയായ തിരുവനന്തപുരം മെത്രാസനാരമനയുടെ ഒരു ഭാഗം ചിത്രത്തിൻെറ വലത്തുഭാഗത്തായി കാണാം.

**Long Live His Gracious Highness**

# The Maha Raja of Travancore.



ഷഷ്ടിപൂർത്തിപദത്തിലെത്തിയ ദീപികയ്ക്കൊരപേക്ഷയു-
ണ്ടഷ്ടിചേർത്തു വളർത്തിടും മമ തമ്പുരാനൊടു സാംപ്രതം
തുഷ്ടിധാത്രിയിലാകവേ പുലരുംപടിയ്ക്കു ദയാർദ്രമാം
ദൃഷ്ടിസത്വരമെങ്ങുമേ തിരിവാൻ കനിഞ്ഞരുളീടണം.

ദീപിക.

# തിരുനാൾമംഗളം.



വഞ്ചിരാജ്യവാസികളുടെ മഹദ്ദിനം ശ്രീചിത്തിരതിരുനാൾ. ധർമ്മരാജ്യാധിപന്മാരുടെ ആട്ടത്തിരുനാൾ ദിനങ്ങൾ ചരിത്രാതീതകാലം മുതല്ക്കേ ധർമ്മരാജ്യപ്രജകൾക്കാകമാനം ഹൃദയപൂർവ്വമുള്ള ആഹ്ലാദപ്രകടനങ്ങളുടെ സുദിനങ്ങളാണ്; എന്തുകൊണ്ടെന്നാൽ അന്നു തിരുവിതാംകൂർ പ്രജാവലി ജാതിമതവ്യത്യാസം കൂടാതെയും കുബേരകുചേല ഭേദംകൂടാതെയും ഉദ്യോഗസ്ഥാനുദ്യോഗസ്ഥ ചിന്തകൂടാതെയും ഒരേ ഭക്തിപ്രകടനത്തിൽ, പ്രാർത്ഥനാചൈതന്യത്തിൽ, മുഴുകുന്നു. ആട്ടത്തിരുനാൾ ദിനങ്ങൾ, അവരുടെ രാജഭക്തിയിൽ അടിയുറച്ച സംസ്കാരത്തിന്റെയും ചൈതന്യത്തിന്റെയും സംപൂർണ്ണമായ ബഹിർപ്രകടനാവസരങ്ങളാണ്.

മഹായുദ്ധം അവസാനിച്ചെങ്കിലും ലോകം ഭക്ഷ്യക്ഷാമത്താൽ ക്ലേശിക്കുകയും മൂന്നാമത്തെ ലോകമഹായുദ്ധത്തിന്റെ കരിനിഴൽകണ്ടു ആശങ്കാധീനമാവുകയും ചെയ്യുന്നു. ഇൻഡ്യയുടെ ഇതരഭാഗങ്ങളോടൊപ്പം തിരുവിതാംകൂറും ഭക്ഷ്യക്ഷാമം മുതലായ വൈഷമ്യങ്ങളെ നേരിടേണ്ടിയിരിക്കുന്നുവെങ്കിലും ശ്രീചിത്തിരതിരുനാൾ സുദിനത്തിന്റെ പുലരിയിൽ അവർ ആകമാനം ഹൃദയം നിറഞ്ഞ സന്തോഷത്താൽ പുളകം കൊള്ളുന്ന കാഴ്ചയാണു ഇന്നു തിരുവിതാംകൂറിലെ കുഗ്രാമങ്ങളിൽപോലുംകാണുന്നതു്. പ്രജകളുടെ സുഖത്തിനായി മാത്രം ജീവിക്കുകയെന്നുള്ള വ്രതത്തോടുകൂടി കൌമാരദശയിൽതന്നെ സിംഹാസനാരൂഢനായ തിരുമനസ്സുകൊണ്ടു ഏററവും ചുരുങ്ങിയ കാലത്തെ ഭരണംകൊണ്ടു ലോകമാസകലം ഭാസ്സുരയശസ്സ് പരത്തുകയും ഇൻഡ്യയിലെ നാട്ടുരാജ്യ ഭരണാധിപന്മാർക്കാകമാനം മാതൃകയായിത്തീരത്തക്കവണ്ണം വിപ്ലവവ്യാപകമായ ഫലം പ്രദാനം ചെയ്യുന്നതിനു പര്യാപ്തമായ മഹാപരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുകയും ചെയ്തിരിക്കുന്നു. ക്ഷേത്രപ്രവേശനവിളംബരം ഒന്നുകൊണ്ടുമാത്രം ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മമഹാരാജാവു ഭാരതമഹാരാജർഷിമാരുടെ ഗണത്തിൽ ചിരപ്രതിഷ്ഠിതനായിരിക്കുന്നു.

ഭാരതം സ്വതന്ത്രമായ ദേശീയഭരണപഥത്തിൽ പ്രവേശിച്ചിരിക്കുന്നു. ഭാരതത്തിൽ എല്ലാ രംഗങ്ങളിലും ത്വരിതഗതിയിലുള്ള പരിവർത്തനങ്ങൾ സംഭവിക്കുന്ന അതിപ്രധാനമായ ഒരു ഘട്ടത്തെയാണ് നാം തരണം ചെയ്യുന്നതു്. നാട്ടുവാഴികളും നാട്ടുരാജ്യപ്രജകളും ഭാരതപ്രധാനങ്ങളായ പ്രശ്നങ്ങളെ നേരിടേണ്ടിയിരിക്കുന്നു. ഭരണാധിപന്മാരും ജനങ്ങളും ഒരേ ഹൃദയത്തോടും ഒരേ മനസ്സോടുംകൂടി ഐക്യഭാരതസൃഷ്ടിയിൽ അഭിമാനാർഹമായ പങ്കുവഹിക്കേണ്ട ഈ അവസരത്തിൽ വഞ്ചിരാജ്യാധിപനും വഞ്ചിരാജ്യവാസികളുംസകലക്കും മാതൃകയായി വർത്തിക്കുമെന്നുവിശ്വസിക്കാവുന്നതാണ്.

പ്രാഥമികവിദ്യാഭ്യാസപ്രശ്നം സംബന്ധിച്ചും, ആരാധനസ്ഥലങ്ങൾ, ശ്മശാനസ്ഥലങ്ങൾ ഇവ സ്ഥാപിക്കുന്നതിനുള്ള പ്രതിബന്ധങ്ങൾ സംബന്ധിച്ചും ഒരു വിഭാഗം ജനങ്ങൾ സങ്കടനിവേദനങ്ങൾ ചെയ്യുന്നതു മഹാരാജാവുതിരുമനസ്സിലെ കാരുണ്യത്തെ ആശ്രയിച്ചുകൊണ്ടാണ്. "ദൈവകാരുണ്യത്താൽ എന്റെ ജനങ്ങളുടെ ഇടയ്ക്കുള്ള എല്ലാസമുദായങ്ങളുടെയും എല്ലാവർഗ്ഗങ്ങളുടെയും സ്നേഹവും ആദരവും സമ്പാദിക്കുന്നതിനു ശേഷിയുണ്ടാകണമെ" എന്നു പ്രാർത്ഥിച്ചുകൊണ്ടും "ജീവിതത്തിന്റെ എല്ലാവശങ്ങളിലുമുള്ള അവരുടെ (പ്രജകളുടെ) അഭിവൃദ്ധി എന്റെ പ്രധാനമായ ലക്ഷ്യവും നിരന്തരമായ ശ്രമവും ആയിരിക്കുന്നതാണ്" എന്നുള്ള പ്രതിജ്ഞയോടുംകൂടി സിംഹാസനാരോഹണം ചെയ്ത തിരുമനസ്സിലെ നീതിബോധത്തേയും കാരുണ്യത്തെയും ആശ്രയിക്കുന്ന ധർമ്മരാജ്യപ്രജകളിൽ ഒരു വിഭാഗത്തിനും പരാജയമുണ്ടാവുകയില്ല, നിശ്ചയം. ഐക്യഭാരതഘടനയിൽ നാട്ടുരാജ്യങ്ങൾക്കു പൊതുവിൽ മാതൃകയായി നേതൃത്വം വഹിക്കുവാൻ അർഹതയുള്ള തിരുവിതാംകൂർ, യാതൊരുവിധത്തിലുമുള്ള അവശതകൾ കൂടാതെ പരിപൂർണ്ണസന്തുഷ്ടിയോടുകൂടി വർത്തിക്കുന്ന ജനസഞ്ചയത്തിന്റെ സഹകരണത്തോടുകൂടി, മഹാരാജാവു തിരുമനസ്സിലെ നേതൃത്വത്തിൽ, ആ സ്ഥാനം വഹിക്കുമെന്നുള്ളതിനു സംശയമില്ല. തിരുമനസ്സുകൊണ്ടു വഞ്ചിരാജ്യപൌരാവലിയുടെ ആശാകേന്ദ്രമാണ്. തിരുമനസ്സിലെ വിജയത്തിൽ നമ്മുടെ അഭിലാഷസാഫല്യമുണ്ടാകട്ടെ. ജഗദീശ്വരൻ തിരുമനസ്സിലേക്കു ദീർഘായുസ്സു നൽകുവാൻ ദീപിക ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു. ജനഹിതൈഷിയായ മഹാരാജാവു തിരുമനസ്സുകൊണ്ടു നീണാൾ വിജയിക്കട്ടെ.






Sachivothama Sir C. P. Ramaswami Aiyar,
K. C. S. I., K. C. I. E., LL. D.,
DEWAN OF TRAVANCORE.

# ദീപികയുടെ ഷഷ്ട്യബ്ദപൂർത്തി.

(ഫാദർ സൈമൺ സി. ഡി.,)

"കർമ്മേലമലയുടെ–
മുകളിൽക്കണ്ടൊരു
കാർമ്മേഘത്തിലുദിച്ച സ്വരൂപി"

എന്നതുപോലെ, കേരളത്തിന്റെ കർമ്മേലമലയായി പ്രശോഭിക്കുന്ന മാന്നാനം കുന്നിൽ "നസ്രാണിദീപിക" ഉദയംചെയ്തിട്ട് അറുപതു തികയാൻ പോകുന്നു. അതായതു്, മഹാരാജാവു തിരുമനസ്സിലെ ഇത്തവണത്തെ ആട്ടത്തിരുനാളോടുകൂടെ ദീപികയുടെ ഷഷ്ടിപൂർത്തി മഹവും വന്നിണങ്ങിയിരിക്കുന്നു എന്നു ചുരുക്കം. ഷഷ്ടിപൂർത്തി ഒരു പുരുഷായുസ്സിലെ അവിസ്മരണീയമായ ഒരു സംഭവമാണെങ്കിൽ, ഒരു പത്രത്തിന്റെ, വിശിഷ്യ, കേരളത്തിലെ ഒരു പത്രത്തിന്റെ ആയുഷ്കാലത്തിൽ, അതു പതിന്മടങ്ങു സ്മരണീയമാണെന്നു പറയാം. കാരണം, അവിടംവരേ എത്താൻ ഭാഗധേയം സിദ്ധിച്ചിട്ടുള്ള പ്രസിദ്ധീകരണങ്ങൾ വെള്ളക്കാക്കപോലെ അത്ര ദുർല്ലഭമാണെന്നുള്ളതുതന്നെ. അകത്തോലിക്കനായ മെക്കോളെപ്രഭു കത്തോലിക്കാസഭയെപ്പററി പ്രകീർത്തിച്ചിട്ടുള്ളതു്, പ്രകാരാന്തരേണ ദീപികയെ സംബന്ധിച്ചും പ്രസ്താവിക്കാം:– "സാമ്രാജ്യങ്ങൾ ഉദിക്കുന്നതും അസ്തമിക്കുന്നതും അവൾ കണ്ടിട്ടുണ്ടു്. ഇനിയും കാണാനിരിക്കയും ചെയ്യുന്നു. എങ്കിലും നവയൌവനപ്രസരിപ്പോടെ അവൾ ഇന്നും നിലകൊള്ളുന്നു." അതേ, എത്ര എത്ര പത്രങ്ങളും മാസികകളും പൊങ്ങുന്നതും മങ്ങുന്നതും ദീപിക ദർശിച്ചിട്ടുണ്ടായിരിക്കണം! അവയുടെ ഒരു പട്ടിക തയാറാക്കുന്നതുതന്നെ ഗവേഷണദൃഷ്ട്യാ അത്യന്തം രസാവഹമായിരിക്കും. അനന്തകരുണികന്റെ കടാക്ഷാതിരേകത്താൽ ഇവിടെവരെ വന്നെത്തിയ ദീപിക അതിലേക്കു അനല്പമായ കൃതജ്ഞത പ്രദർശിപ്പിക്കേണ്ടതായിട്ടുണ്ടു്.

മാന്നാനത്തു സന്യാസാശ്രമം സമാരംഭിച്ചതു് 1831-ലായിരുന്നു. സംസാരസാഗരത്തിൽനിന്നു കരപററി രക്ഷാകരമായ ഈ തുറമുഖത്തു് ഈശ്വരഭജനത്തിൽ കഴിച്ചുകൂട്ടണമെന്നുള്ളതായിരുന്നു ആ മാമുനീന്ദ്രന്മാരുടെ പ്രഥമോദ്ദേശം. എന്നാൽ ആ മഹാർണ്ണവത്തിൽ നീന്തിത്തുഴഞ്ഞു കഴിഞ്ഞിരുന്ന അനേക ലക്ഷങ്ങളെ വിസ്മരിപ്പാൻതക്ക നിർദ്ദയത്വം അവർക്കുണ്ടായില്ല. തന്നിമിത്തം ആദ്ധ്യാത്മികോന്നമനത്തിനു വിഘാതമാകാത്ത വിധത്തിൽ സമുദായോദ്ധാരണജോലികളിലും ഏർപ്പെടുന്നതിനു അവർ തീർച്ചപ്പെടുത്തി. നാടൊട്ടുക്കു ധ്യാനപ്രസംഗങ്ങൾ നടത്തുന്നതിൽ ആരംഭംമുതൽ അവർ വ്യാപൃതരായി. വൈദികവിദ്യാർത്ഥികളുടെ അഭ്യസനാർത്ഥം 1833-ൽ ഒരു സെമ്മിനാരി ആരംഭിച്ചു. തുടന്നു്, വരാപ്പുഴ ഭരണത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നിഷിദ്ധമായിരുന്നതിനാൽ ഒരു സംസ്കൃതവിദ്യാലയം ഏർപ്പെടുത്തി തൃശ്ശൂർനിന്നു പ്രസിദ്ധനായ ഒരു വാരരെ വരുത്തി പഠനം നടത്തി. കാലാന്തരത്തിൽ കത്തോലിക്കരുടെ ഒന്നാമത്തെ പള്ളിക്കൂടവും അവിടെത്തന്നെ സ്ഥാപിച്ചു. എന്നാൽ അതിനു മുമ്പായിത്തന്നെ 1844മുതൽ ഒരു അച്ചുകൂടസ്ഥാപനത്തിലേക്കാണു് ശ്രദ്ധപതിച്ചതു്. അന്നു കോട്ടയത്തും തിരുവനന്തപുരത്തും മാത്രമേ തിരുവിതാംകൂറിൽ മുദ്രാലയങ്ങൾ ഉണ്ടായിരുന്നുള്ളു. കോട്ടയം പ്രസ്സിൽ ചെന്നു് അച്ചടിവേലകൾ ഒന്നു നോക്കി മനസ്സിലാക്കാൻ ശ്രമിച്ചതിൽ പ്രവേശനം സിദ്ധിച്ചില്ല. അനന്തരം കുശാഗ്രബുദ്ധിയായ ചാവറ പ്രിയോരച്ചൻ, മുട്ടുചിറക്കാരൻ പറമ്പിൽ കുര്യാക്കോസു കത്തനാരച്ചനോടൊന്നിച്ചു തിരുവനന്തപുരത്തിനു പോയി, സക്കാർ അച്ചുകൂടത്തിലെ കത്തോലിക്കരായ ചില ജോലിക്കാരുടെ സഹായത്താൽ അവിടത്തെ അച്ചടിയന്ത്രങ്ങൾ കണ്ടു മനസ്സിലാക്കി വാഴപ്പിണ്ടികൊണ്ടു ഒരു പ്രസ്സിന്റെ മാതൃകയുണ്ടാക്കുകയും, അതിനൊപ്പിച്ചു ഒരു മരപ്രസ്സു പണിയിച്ചെടുക്കുകയുമാണുണ്ടായതു്! മാന്നാനം സെൻറു ജോസഫ്സ് പ്രസ്സിലെ ഒന്നാമത്തെ അച്ചടിയന്ത്രം ഇതായിരുന്നു. അക്ഷരം വാത്തെടുക്കുന്നതിനുണ്ടായ ബുദ്ധിമുട്ടും ചില്ലറയല്ല. കോട്ടയം പ്രസ്സിൽനിന്നു തിരുവല്ലാക്കാരൻ ശിവരാമനെന്ന പാണ്ടിത്തട്ടാനെ സ്വാധീനപ്പെടുത്തി മാന്നാനത്തു കൊണ്ടുവന്നു ചതുരവടിവിൽ കുറെ അക്ഷരങ്ങൾ കൊത്തിച്ചുതുടങ്ങി. അപ്പോഴേക്കും കോട്ടയത്തുകാർ ശിവരാമനെ ബലത്താലെ പിടിച്ചുകൊണ്ടുപോകാൻ ഉദ്യമിക്കുന്നതായി ശ്രുതിപൊങ്ങി, തന്മൂലം പുളിങ്കുന്നിൽ കുര്യൻ കുരുവിളയെന്നയാളുടെ വീട്ടിൽ ഗൂഢമായി അവനെ കൊണ്ടുപോയി താമസിപ്പിച്ചു്, അവിടെവച്ചാണു് അക്ഷരപ്പണി തീർത്തെടുത്തതു്. ഈ വിധമുള്ള ഭഗീരഥപ്രയത്നങ്ങളുടെഫലമായി 1846-ൽ "ജ്ഞാനപീയൂഷം" എന്ന പേരിൽ ഇദംപ്രഥമമായി പ്രസിദ്ധീകൃതമായ ചെറുഗ്രന്ഥത്തിനു കേരളമൊട്ടുക്കുള്ള കത്തോലിക്കക്രിസ്ത്യാനികളുടെ ഇടയിൽ എത്രഹർഷാരവത്തോടുകൂടിയ സ്വീകരണമാണു സിദ്ധിച്ചതെന്നു ഗ്രഹിപ്പാൻ അധുനാതനന്മാരായ നമുക്കു സാദ്ധ്യമല്ല. 1877-ൽ ഒരു വത്തമാനപ്പത്രം പ്രസിദ്ധപ്പെടുത്താനുള്ള ആലോചന രൂപമെടുത്തെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

മാന്നാനത്തിനു അക്കാലങ്ങളിലുണ്ടായിരുന്ന ശക്തി അത്ഭുതാവഹമായിരുന്നു: പഴയക്കൂറു സുറിയാനി സമുദായത്തിന്റെ ശക്തിമുഴവൻ അവിടെ കേന്ദ്രീകരിച്ചിരുന്നു. പുണ്യശ്ലോകന്മാരായ ചാവറ പ്രിയോരച്ചൻ, പോരൂക്കര പ്രിയോരച്ചൻ എന്നീ മഹാരഥന്മാർ അരശതാബ്ദകാലത്തേക്കു തുടർച്ചയായി സമുദായത്തിന്റെ അനിഷേദ്ധ്യമായ നേതൃത്വം വഹിച്ചുവന്നു. സുറിയാനിക്കാരെയും ലത്തീൻകാരെയും ഒന്നിച്ചു് വരാപ്പുഴ മെത്രാപ്പോലീത്താമാരാണല്ലൊ അന്നു ഭരിച്ചുവന്നിരുന്നതു്. ആശ്രമങ്ങളുടെ പ്രിയോരന്മാർ എന്ന സ്ഥാനത്തിനു പുറമേ സുറിയാനിക്കാർക്കായുള്ള വികാരി ജനറാളന്മാർ എന്ന ഗൌരവാവഹമായ ചുമതലയും മേല്പറഞ്ഞ പുണ്യാത്മാക്കളിൽ അർപ്പിക്കപ്പെട്ടിരുന്നു. ചുരുക്കത്തിൽ പൂർവ്വകാലത്തെ അർക്കദിയാക്കോന്മാരുടെ ഒരു പിന്തുടർച്ചയാണു് സ്വാഭാവികമായി അവിടെ പ്രത്യക്ഷപ്പെട്ടതെന്നു പറയാം. സ്വയംഭരണത്തിനായുള്ള തീവ്രസമരങ്ങളും നടന്നുകൊണ്ടിരുന്ന കാലങ്ങളായിരുന്നു അതു്. സമുദായംമുഴവൻ ഇങ്ങനെ മാന്നാനത്തിനു പുറകിൽ നിലകൊണ്ടു. തന്നിമിത്തം ഛിദ്രകാരിയായ റോക്കോസു മെത്രാൻ 1861-ൽ മലങ്കരെവന്നു സമരകാഹളം മുഴക്കിയപ്പോൾ ചാവറ പ്രിയോരച്ചന്റെ നേതൃത്വത്തിൽ സമുദായം അദ്ദേഹത്തെ തുരത്തിവിട്ടു. 1874-ലെ മേലൂസ് ശീശ്മക്കാലത്തു് പോരൂക്കര പ്രിയോരച്ചന്റെ കീഴിൽ സമരംചെയ്തു വിജയമടഞ്ഞു. സ്വയംഭരണവാദികളുടെ സങ്കടനിവേദനാർത്ഥം 1876-ൽ പരിശുദ്ധ സിംഹാസനം മലയാളത്തേയ്ക്കയച്ച വിസിത്തദോർ അപ്പസ്തോലിക്കാ, മെയിറീൻ മെത്രാനെ കത്തോലിക്ക സുറിയാനി സമുദായം ഒന്നടങ്കം ചേർന്നു് സാഡംബരം സ്വീകരിച്ചതു മാന്നാനത്താണു്. ഇൻഡ്യയിൽ മാർപ്പാപ്പാ തിരുമനസ്സിലെ ഒന്നാമത്തെ ഡെലിഗാറപ്പസ്തോലിക്കയായിവന്ന മോൺസിഞ്ഞോർ അലിയാർദി തിരുമേനിക്കു 1885-ൽ തത്തുല്യമായ ഒരു സ്വീകരണം നൽകപ്പെട്ടതും മാന്നാനത്തുവച്ചാണു്. "പരിശുദ്ധ പിതാവുതന്നെ എഴുന്നള്ളിയാലും ഇതിൽക്കൂടുതൽ നിങ്ങൾക്കു എന്തു ചെയ്യാൻ സാധിക്കും?" എന്നു് അത്ഭുതപരവശനായി അലിയാർദി തിരുമനസ്സുകൊണ്ടു് ചോദിച്ചതു് സമുദായത്തിൽ ഇന്നു് പഴമൊഴിയായി തീർന്നിട്ടുണ്ടു്. കോട്ടയം വികാരി അപ്പസ്തോലിക്കായായി നിയമിക്കപ്പെട്ട ഡോ. ചാറൾസ് ലവീഞ്ഞ് എസ്. ജെ. തിരുമനസ്സുകൊണ്ടു് 1888 മെയ്മാസത്തിൽ ഇദംപ്രഥമമായി തന്റെ വികാരിയാത്തിലെത്തിയപ്പോൾ നൽകപ്പെട്ട സുപ്രസിദ്ധമായ ആ എതിരേല്പും സ്വീകരണവും നടന്നതും മാന്നാനത്തുവച്ചായിരുന്നു. ശ്രീമാൻ ഐ. സി. ചാക്കോ അവർകൾ "മാർ ളൂയീസ് പഴേപറമ്പിൽ– ജീവിതവും കാലവും" എന്ന വിശ്രുതഗ്രന്ഥത്തിൽ അതേപ്പററി എഴുതിയിരിക്കുന്നതു് ശ്രദ്ധേയമാണു്. "ലവീഞ്ഞുമെത്രാന്റെ തലസ്ഥാനം കോട്ടയമായിരുന്നതിനാൽ അദ്ദേഹം കോട്ടയത്തുവന്നു ഭരണം കയ്യേല്ക്കുന്നതിനാണല്ലൊ ഇടയുണ്ടായിരുന്നതു്. എന്നാൽ ളൂയീസച്ചനും മററും മാന്നാനത്തോടുണ്ടായിരുന്ന വാത്സല്യംനിമിത്തം ഈ ബഹുമതി മാന്നാനത്തിനു ലഭിക്കണമെന്നാണു് അവരുടെ അഭിലാഷം. ലവീഞ്ഞുമെത്രാന്റെ നിയമനത്തിൽ അവസാനിച്ചതായ നാടകത്തിന്റെ നാന്ദി മാന്നാനത്തുവച്ചായിരുന്നു ഉച്ചരിക്കപ്പെട്ടതു്. ആ നാടകത്തിന്റെ പല പ്രധാനരംഗങ്ങളും മാന്നാനത്തു അഭിനയിക്കപ്പെട്ടു. ഭരതവാക്യവും മാന്നാനത്തുതന്നെ വേണമെന്നാണു് ളൂയീസച്ചന്റെ നിർബന്ധം." "അരശതാബ്ദകാലത്തോളം മാന്നാനം സുറിയാനിക്കാരുടെ കേന്ദ്രമായിരുന്നു. തൃശ്ശിവപേരൂർ മുതൽ ചങ്ങനാശേരിവരെയുള്ള പഴയകൂറുകാരുടെയെല്ലാം അഭിമാനസ്തംഭം നിന്നിരുന്നതു മാന്നാനത്തായിരുന്നു" എന്നു മി. ഐ. സി. തന്നെ ഒരിക്കൽ "നസ്രാണി ദീപിക"യിൽ എഴുതിയിരുന്നതും ഈ യാഥാർത്ഥ്യത്തെ നിതരാം സ്ഥിരീകരിക്കുന്നു. സ്വയംഭരണ പ്രക്ഷോഭണം വിജയിക്കുകയും, സമുദായത്തെ പലരൂപതകളായി വിഭജിക്കുകയും ചെയ്യുതോടുകൂടെ നാനാമുഖങ്ങളായ അഭിവൃദ്ധികൾ അവിടവിടെ അനുഭവപ്പെട്ടിട്ടുണ്ടെങ്കിലും, സമുദായ ശക്തിയുടെ പണ്ടത്തെ ആ കേന്ദ്രീകരണം ശിഥിലീഭവിച്ചതു് അപരിഹാര്യ

മായ ഒരു നഷ്ടമായി ഇന്നും പലരും പരിതപിക്കുന്നുണ്ട്.

ഏതായാലും അക്കാലങ്ങളിൽ മാന്നാനത്തെ സംരംഭങ്ങളുടെയെല്ലാം വിജയരഹസ്യം ഈ ഐക്യനിരയായിരുന്നു. വടക്കേ, പാറായി, കള്ളിയൻ, കല്ലൂക്കാരൻ, തെക്കേ, നെല്ലിപ്പുഴ, നിധിയിരി, കയ്യൂന്നാക്കന്നൻ ആദിയായി പ്രബലന്മാരായ സന്നദ്ധഭടന്മാർ മാന്നാനത്തുനിന്നുള്ള ആജ്ഞകളെ പ്രതീക്ഷിച്ച് പ്രജാഗരന്മാരായി സദാ രണാങ്കണത്തിൽ നിലകൊണ്ടിരുന്നു. ഈ കൂട്ടത്തിൽ വൈദികരുടെ ശേഖരത്തിൽ മാർഷൽസ്ഥാനം അർഹിക്കുന്ന ഒരു സേനാനിയായിരുന്നു പ്രസിദ്ധ നിധിയിരിക്കൽ മാണിയച്ചൻ. ശെമ്മാശ്ശനായിരിക്കുമ്പോഴേ പ്രഖ്യാതി പ്രാപിച്ചിരുന്ന ഈ വന്ദ്യ യോദ്ധാവു 1876 ജനുവരിയിൽ മാന്നാനത്തുവച്ചാണ് നവപൂജ അർപ്പിച്ചതു്. തദനന്തരം അനുസ്യൂതം അടക്കളത്തിൽ ആയോധന നിരതനായിത്തന്നെ അദ്ദേഹം കഴിച്ചുകൂട്ടി. കുശാഗ്രബുദ്ധിയും, വാശ്യവചസ്സും, ഭാഷാനിപുണനുമായിരുന്ന അദ്ദേഹം മേയിറീൻ മെത്രാന്റെ ദ്വിഭാഷിയായിട്ടായാലും, അലിയാർദി ഡെലിഗേറ്റിന്റെ ഉപദേഷ്ടാവായിട്ടായാലും, വടിയും മുടിയും ധരിച്ച ലവീഞ്ഞുമെത്രാന്റെ വികാരിജനറാളായിട്ടായാലും എവിടെയും എപ്പോഴും സമുദായോന്നമനത്തിൽ ബദ്ധശ്രദ്ധനായിരുന്നു. യാക്കോബായക്കാരുടെ പുനരൈക്യത്തിനുവേണ്ടി പഴയകൂറുകാരും പുത്തൻകൂറുകാരും ചേർന്നു സമാരംഭിച്ച നസ്രാണി ജാതൈക്യസംഘത്തോടനുബന്ധിച്ചാണ് അദ്ദേഹത്തിന്റെ നാമധേയം സവിശേഷം അനുസ്മരിക്കപ്പെടുന്നതു്. പുലിക്കോട്ടു മാർ ദിവന്നാസ്യോസിന്റെയും മാണിയച്ചന്റെയും ശ്രമഫലമായിട്ടായിരുന്നു ആ സംഘടന ആവിർഭവിച്ചതു്. സെമ്മിനാരിക്കേസു തോറ്റാലും ജയിച്ചാലും മാതൃസഭയിലേയ്ക്കു പിന്തിരിഞ്ഞുകൊള്ളാമെന്നു മാർ ദിവന്നാസ്യോസ് സമ്മതിച്ചിരുന്നു. തത്സംബന്ധമായി അയ്യത്തി ദലഗാദപ്പസ്തോലിക്കായുമായിട്ടു അദ്ദേഹം പല എഴുത്തുകുത്തുകളും നടത്തി. ദലഗാദപ്പസ്തോലിക്കാ റോമിലേക്കെഴുതി മാർ ദിവന്നാസ്യോസിനെയും കൂട്ടരെയും കത്തോലിക്കാസഭയിലേയ്ക്കു സ്വീകരിക്കുന്നതിനുവേണ്ട സമസ്ത അനുമതികളും വാങ്ങിക്കയും ചെയ്തു. ഇപ്പോൾ മനോരമയാപ്പീസു, മാർ "ദിവന്നാസ്യോസ് സെമ്മിനാരി മുതലായവ സ്ഥിതിചെയ്യുന്നതും, വൃധ്‌ലൻഡ്സ് എന്ന പേരിൽ അറിയപ്പെട്ടിരുന്നതുമായ സ്ഥലം, മേല്പറഞ്ഞ ജാതൈക്യസംഘംവക പൊതുസ്ഥാപനങ്ങളുണ്ടാക്കുന്നതിലേയ്ക്കു 1886-ൽ മാർ ദിവന്നാസ്യോസിന്റെയും മാണിയച്ചന്റെയും പേരിൽ ധാറാസായിപ്പിനോടു തീറു വാങ്ങിച്ചിട്ടുള്ളതാകുന്നു. മാണിയച്ചൻ അന്നു ആലപ്പുഴ മാർസ്ലീവാപ്പള്ളിയുടെ വികാരിയായിരുന്നു. ആലപ്പുഴ വാസമുറപ്പിച്ചിരുന്ന കത്തോലിക്കനായ ധാറാസായിപ്പു പുനരൈക്യശ്രമങ്ങളിൽ ഉത്സുകനായി ടി. സ്ഥലം ഒരു ചുരുങ്ങിയ വിലയ്ക്കു ജാതൈക്യസംഘംവകയ്ക്കു നൽകിയതാണ്. പ്രസ്തുത സ്ഥാപനം വകയ്ക്കുള്ള ചെലവുകളിൽ ഭൂരിഭാഗവും പഴയകൂറുകാരിൽനിന്നു പിരിച്ചെടുത്തതുമായിരുന്നു. ഈദൃശ സാഹചര്യങ്ങളിൽ നസ്രാണി ജാതൈക്യസംഘത്തിന്റെ ഒരു പോഷകശക്തിയായിട്ടത്രെ മണിയച്ചന്റെ ഉത്സാഹഫലമായി 1887-ൽ നസ്രാണിദീപിക മാന്നാനത്തുനിന്നു പ്രാദുർഭവിച്ചതു്. സെമ്മിനാരിക്കേസു അന്നത്തെ ബാവാകക്ഷിയ്ക്കനുകൂലമായി വിധിയുണ്ടായതോടെ ജാതൈക്യസംഘവും പുനരൈക്യാലോചനയും അസ്തമിക്കയും, പൊതുവായി വാങ്ങിയ സ്ഥലവും കെട്ടിടവും യാക്കോബായക്കാർ കൈവശപ്പെടുത്തുകയുമാണുണ്ടായതെങ്കിലും ദീപിക ഇതിനെല്ലാം ദൃക്സാക്ഷിയായി ഇന്നും നിലകൊള്ളുന്നു.

"യൌസേബാഭിധപുണ്യപൂരുഷയശ: ശ്രീനാമസംസ്ഥാപിത"മായ ആശ്രമത്തിനും പത്രത്തിനും മറ്റും ദീർഘായുസ്സുനേർന്നുകൊണ്ടു മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമേനി തുടങ്ങിയ മഹത്തുക്കളുടെ മംഗളാശംസകളോടുകൂടിയ "നസ്രാണിദീപിക"യുടെ ആദ്യലക്കങ്ങൾ നോക്കിയാൽ കാണാം ജാതിമതഭേദമന്യേ എത്രഹാർദ്ദമായ സ്വീകരണമായിരുന്നു പുതിയ പത്രത്തിനു ലഭിച്ചതെന്ന്. ദിവ്യശ്രീ നിധിയിരിക്കൽ മാണിക്കത്തനാർ, വി. ഡി. തൊമ്മാ കത്തനാർ പി. കെ. അന്തോനിക്കത്തനാർ, കട്ടക്കയത്തിൽ ചെറിയാൻമാപ്പിള, വി. കെ. ജോസഫ്മാപ്പിള, ഐ. സി. അന്ത്രപ്പായി, കണ്ടത്തിൽ വറുഗീസ് മാപ്പിള, ഇ. ജെ. ജോൺ, ഒ. എം. ചെറിയാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, പി. കെ. നാരായണപിള്ള, കെ. രാമകൃഷ്ണപിള്ള, സി. എസ്. എ. രാഘ്ലാശാസ്ത്രി, ഉള്ളൂർ, [illegible] വള്ളത്തോൾ, പുന്നശ്ശേരി മുതലായവർ എത്ര കുതൂഹലചിത്തരായിട്ടാണ് അന്നത്തെ ദീപികാദളങ്ങളിൽ കളിയാടിയിരുന്നതെന്നും വീക്ഷിക്കുന്നതുതന്നെ ആനന്ദജനകമായിരിക്കും. വെ റവ. ഫാദർ അലക്സാണ്ടർ സി. ഡി., ഫാദർ ബെർണ്ണാർഡ്, ക. നി. മൂ. സ. മാണിക്കത്തനാർ, ഫാ. റോമിയോ തോമസ്, ഡോ. പ്ലാസിഡ്, മൊൺ. ജേക്കബ് നടുവത്തുശ്ശേരി, മറ്റത്തിൽ കയ്യൂർക്കത്തനാർ, ഫാ. വെള്ളരിങ്ങാട്ടു, ഡോ. പി. ജെ. തോമസ്, വി. സി. ജോർജ്ജ്, എടമരം, മുണ്ടശ്ശേരി, കെ. ഇ. ജോബ്, ഉലഹന്നൻമാപ്പിള, ടി. കെ. ജോസഫ്, രാമൻമേനോൻ, ഡോക്ടർ പണിക്കർ, ആദിയായവർ അനന്തരകാലങ്ങളിൽ ദീപികാ കോളങ്ങളെ എങ്ങനെ വിജ്ഞാനപ്രദങ്ങളാക്കിത്തീർത്തിരുന്നുവെന്ന് വിസ്മരിപ്പാൻ കാലമായിട്ടില്ല. "മാസ"ത്തിന്റെ വിജ്ഞാനരത്നാകരവും, "നാറാണ"ന്റെ നാടോടി വാർത്തകളും, നളപുഷ്കരദമയന്തി പ്രഭൃതികളുടെ ചൊല്ലിയാട്ടങ്ങളും ഇന്നും പ്രകീർത്തിക്കപ്പെടുന്നുണ്ട്. "അദ്ദേഹവും ഇദ്ദേഹവും" പംക്തികളിലേയ്ക്കു ജോൺ നിധീരി, ജസ്റ്റീസ് തളിയത്ത് മുതലായവർ പോലും ലേഖനസഹായം ചെയ്തിരുന്നുവെന്ന് കേൾക്കുമ്പോൾ അതു എത്ര ആസ്വാദ്യതരമായിരുന്നുവെന്നൂഹ്യമാണല്ലോ. "ദീപിക"യുടെ ആദ്യത്തെ നാല്പത്തഞ്ചു കൊല്ലങ്ങളുടെ ഒരു വിഷയവിവരണിക അകാരാദി മുറയ്ക്കു ഈ എഴുത്തുകാരൻ തയ്യാറാക്കിച്ചിട്ടുള്ളതു നോക്കിയാൽ എത്ര വിവിധങ്ങളും വിജ്ഞാനസന്ദായകങ്ങളുമായ ലേഖനങ്ങൾ അതിൽ ഉൾക്കൊള്ളുന്നുവെന്നു കാണാം. ഒരു മലയാള സർവ്വശാസ്ത്രകോശനിർമ്മാണത്തിന്റെ അസ്ഥിവാരത്തിന് പ്രസ്തുതലേഖനങ്ങൾ മാത്രം ക്രമപ്പെടുത്തി സഞ്ചികകളായി കുറെയ്ക്കെ പ്രസിദ്ധീകരിച്ചാൽ മതിയാകും.

ദീപികയുടെ പത്രാധിപസംഘത്തെപ്പോലെ സമുദായപ്രാതിനിധ്യതത്വം നിഷ്കൃഷ്ടമായി പാലിച്ചിട്ടുള്ള ഒരു ഡിപ്പാർട്ടുമെന്റും യാതൊരു രാജ്യത്തുമുണ്ടാകുമെന്നു തോന്നുന്നില്ല. വിദ്വൽശിരോമണിയായ മാണിയച്ചൻ തന്നെയായിരുന്നു ആരംഭം മുതലേയുള്ള പ്രധാന പത്രാധിപരെങ്കിലും, ഒരു തികഞ്ഞ ഭാഷാപ്രണയിയും മലയാളഭാഷയിലെ പ്രഥമ അലങ്കാരശാസ്ത്രകർത്താവുമായ ഫാദർ ജെരാർദ് കണ്ണമ്പള്ളി അവർകളും, മാന്നാനം ഇംഗ്ലീഷ് സ്കൂളിന്റെ ഒന്നാമത്തെ അദ്ധ്യാപകനും കോട്ടയം സ്വദേശിയും യാക്കോബായ സഭാംഗവുമായ കെ. എം. കയ്യൂന്നാശാൻ അവർകളും ആദ്യത്തെ പത്രാധിപസമിതിയിൽ ഉൾപ്പെട്ടിരുന്നു. അനന്തരം ലത്തീൻ സമുദായാംഗവും നല്ലൊരു ഭാഷാഭിമാനിയുമായ മി. പൈലി ദീർഘകാലത്തേയ്ക്കു പത്രാധിപത്യം വഹിച്ചിരുന്നു. പിന്നീടു കുമ്മനം ഗോവിന്ദപ്പിള്ള അവർകൾ ഒരു വ്യാഴവട്ടക്കാലത്തിലധികം പത്രാധിപസംഘത്തിൽ നായർസമുദായത്തെ പ്രതിനിധീകരിച്ചിട്ടുണ്ട്.

യാതൊരു ചൈതന്യത്താ-
ലീലോകമിപ്രകാരം
ജാതമായ് നിലനിന്നു
പോരുന്നനീക്കംവിനാ
ആ ദൈവശക്തിയെനി-
ക്കാരംഭവിഘ്നം തീർപ്പാ-
നാദിയിൽ നമസ്കാരം
സാദരം ചെയ്തിടുന്നേൻ.

എന്ന മുഖവുരയോടുകൂടി വി. യോഹന്നാന്റെ സുവിശേഷത്തെ ആസ്പദമാക്കി അക്കാലത്തു മി. പിള്ള രചിച്ചിട്ടുള്ള ക്രിസ്തുനാഥചരിതം കിളിപ്പാട്ടു വായിച്ചാൽ അതു ഒരു ക്രിസ്തീയകവിയുടെ തൂലികയിൽ നിന്നു ബഹിർഗമിച്ചിട്ടുള്ളതല്ലെന്നു ആരും പറയുന്നതല്ല. അത്രയ്ക്കു ക്രിസ്തീയമനോഭാവത്തോടുകൂടിത്തന്നെയായിരുന്നു പത്രാധിപകൃത്യങ്ങളും അദ്ദേഹം നിർവഹിച്ചതു്. അടുത്തതായി ദീർഘകാലം പത്രാധിപപീഠം അലങ്കരിച്ചിട്ടുള്ളവരാണ് റവ. ഫാ. ജോസഫ് മത്യാസ് സി. ഡി. അവർകളും തെങ്ങുംമൂട്ടിൽ വറുഗീസ് മാപ്പിള അവർകളും. ഭാഷാവിഷയകമായി ദീപിക അധ:പതിക്കാതിരിക്കുന്നതിനു മി. വറുഗീസ് മാപ്പിള പ്രദർശിപ്പിച്ചിട്ടുള്ള നിഷ്കർഷയെപ്പറ്റി മി. അന്ത്രപ്പായി പലപ്പോഴും പ്രശംസിച്ചു എഴുതിയിട്ടുണ്ട്. പത്രാധിപ പംക്തിയിൽ പിറകോട്ടു നോക്കുമ്പോൾ റവ. ഫാ. ഗ്രിഗറി സി. ഡി. ഫെലിക്സ് സി. ഡി. വി. സി. ജോസഫ്, സി. റ്റി. ബർണാർഡ്, കെ. സി. അലക്സാണ്ടർ, ജോൺ പീറ്റർ തോട്ടം വി. ജെ. ജോസഫ് ആദിയായി പലരുടെ പേരുകൾ പ്രസ്താവ്യമായിട്ടുണ്ട്. വിസ്തരഭയത്താൽ ആ ഭാഗം ദീർഘിപ്പിക്കുന്നില്ല. ഇപ്പോഴത്തെ പത്രാധിപസംഘത്തിൽപെട്ട റവ.ഫാ. സാബോർ സി. ഡി., എൽ. സി. ഐസക് ബി. ഏ. ബി. എൽ. കെ. എം. ജോർജ് ബി.ഏ.ബി.എൽ. തോമ്മസ് പാടശ്ശേരി, വിദ്വാൻ മാത്യു തേവർ ആദിയായവരിൽപലരും ദീർഘനാളായി പത്രത്തോടു ബന്ധമുള്ളവരും, ഷഷ്ടിപൂർത്തിമഹത്തിൽ പങ്കെടുപ്പാൻ സർവ്വഥാ അർഹതയുള്ളവരുമത്രെ. അവർക്കെല്ലാവർക്കും ഹാർദ്ദമായ അനുമോദനം!

പ്രതിപക്ഷികയിൽ നിന്നു യന്നു്, പ്രതിവാരിക, ദ്വൈവാരിക, ത്രൈവാരിക എന്നീപടികളിൽക്കൂടി കടന്നാണ് ദീപിക പ്രതിദിനപദത്തിലെത്തിയതു്. മൂന്നു നിലയിലുള്ള ബ്രഹ്മാണ്ഡമായ ഇംഗ്ലീഷ് ഹൈസ്കൂൾ കെട്ടിടത്തിന്റെ താഴത്തെ നിലയിലായിരുന്നു ആരംഭത്തിലെ സെൻറുജോസഫ്സ് പ്രസ്സ്. പ്രതിവാരികാദശമുഴുവൻ ദീപികയും ആ പിതൃഗൃഹത്തിൽതന്നെ കഴിച്ചുകൂട്ടി. അക്കാലത്തു ദീപികയുടെ ഗതിയേ നിയന്ത്രിച്ചവരുടെ കൂട്ടത്തിൽ പരേതന്മാരായ എസ്തപ്പാനോസച്ചൻ, ഈറാനിമോസച്ചൻ, ബസ്റ്റാബാസച്ചൻ ഇവരുടെ പൂജ്യനാമങ്ങൾ

# വൃഥാവിവാദം.

(കേക)

(മഹാകവി വള്ളത്തോൾ)

ഉദ്യാനേ നിരക്ഷരം ചോദിച്ചു പനിനീർപ്പൂ-
വുൽഫുല്ലമല്ലിപ്പൂവോടെ, 'ന്തുനീ ചിരിയ്ക്കുന്നു?'

'തൽക്കാവിയുടുപ്പിതു കാൺകയാലെ'ന്നാൻ മുല്ല:-
'മുൽക്കുല×പ്പാപ്പിൻനേരവോ സന്യസിപ്പിച്ചു നിന്നെ?'

'മുൾച്ചെടിയുടെ പശ്ചാത്താപസൌഭാഗ്യം ഞാനെ-
ന്നച്ചൊല്ലു കേട്ടിട്ടില്ലേ?'. പനിനീരലർ പാടീ.

'നില്ല, നീയൊരു ചെമ്മൺചുക്കിരിയല്ലീ? ഞാനോ,
വെള്ളിക്കൊച്ചുളകെ'ന്നു മുല്ല, തൻ ചന്തം കാട്ടീ.

'നന്നു, നന്നു, ലർത്തോപ്പിലൊരു വെൺപതിരു നീ-'
യെന്നത്രേ, പനിനീർപ്പൂവുത്തരമതിന്നേകീ.

'ആകൃതിയല്ലല്ലോ വേണ്ടു, ഗൌരവം, പ്രകൃതിയ്ക്കാ-
ണാ', കുലേതരം മുല്ലപ്പൂവഭിപ്രായപ്പെട്ടു.

എന്നതിന്നോതീ പനിനീർപ്പൂവും:-'പുലർകാല
ത്തെൻനിറം തേടുംവാനം മഞ്ഞുതുള്ളിയാലെണ്ണെ

കൊണ്ടാടിത്തനിവെൺമുത്തണിയിപ്പതു കണ്ടി-
ട്ടുണ്ടാകില്ല, തുനേരത്തുറക്കം തൂങ്ങുന്ന നീ!'

'ഉന്നതസ്ഥാനത്തിൻറെയൌദാര്യകണങ്ങളിൽ
നിന്നല്ലേ,' മുല്ലപ്പൂവിൻ 'വെൺപുകളുദയം' പോൽ!

'ഉല്ലാസം ഭവാദൃശർക്കല്ലിലാണെ;-നിസ്തോം പാ-
രെല്ലാമേ വെളിച്ചത്തെയുൾക്കൊള്ളുമുഷസ്സിലാം!'

'രാവറുതിതൻ ചോരത്തുള്ളി നീ; ഞാനാകട്ടേ'
പാൽവെണ്ണിലാവിൻസത്തെ'ന്നെതിർത്തു മല്ലീപുഷ്പം.

⊕ അച്ചിരിപ്പെട്ടതിവെൺപൂവിനെച്ചെംപൂവപ്പോൾ:-
'പച്ചിലപ്പടപ്പിൻറെ പാണ്ടെന്നു ചൊല്ലാം 'നിന്നെ!'

'ഈയാഷിഭൂവിൻ സത്വ×ഗുണമാണെൻവർണ്ണത്തിൽ;
നീയേതോ രജോഗുണത്തുടപ്പൻ, 'മറുനാടൻ.'

ഢീക്കരച്ചന്തിക്കാററാൽ ഞെളിഞ്ഞ മുല്ലപ്പൂവിൻ
നേർക്കു ചെഞ്ചൊടി കോട്ടീ പനിനീർ:-'കൊള്ളാംകൊള്ളാം

തള്ളുന്നു മറുനാടനെന്നെന്നെ, മറുനാടർ
പള്ളിവേട്ടകളാടും നാടിൻറെ വെളുപ്പാം നീ!'

---



---

X കുലം=ഗൃഹം, തറവാട്
. ഓസ്കാർവൈൽഡിൻറെ
⊕ ലജ്ജിപ്പിച്ച
× സത്വരജസ്തമോ ഗുണങ്ങളുടെ നിറം മുറയ്ക്കു വെളുപ്പും ചുകപ്പും കറുപ്പുമത്രേ.

---

ൽ പ്രത്യേകം എടുത്തു പറയേണ്ടതായിട്ടുണ്ട്. അനന്തരം ശില്പകലാവിദഗ്ദ്ധനായ റവ. ഫാ. ഫ്റാൻസിസ് സി.ഡി. അവർകളുടെ ശ്രമഫലമായ നാലുകെട്ടുംനടമുററവുമായി 1917-ൽ പണിതീർത്ത വിചിത്രരമണീയമായ ശ്രീമൂലരജതജൂബിലിസ്മാരകകെട്ടിടത്തിലേക്കു പ്രസ്സും ദീപികയും മാറിപ്പാർത്തു. പ്രജാവത്സലനായ ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലേക്കു മാന്നാനത്തോടും ദീപികയോടുമുണ്ടായിരുന്ന അനവരത വാത്സല്യത്തിൻറെ ശാശ്വതസ്മാരകമായി അതിന്നും ഇപ്പോൾ പരിലസിക്കുന്നു. അന്നത്തെ ദീപികയാപ്പീസിൻറെ പ്രവേശന സ്ഥാനത്തു ഇന്നും സ്ഥിതിചെയ്യുന്ന ശ്രീചിത്തിരമഹാരാജാവു തിരുമനസ്സിലെ മനോഹരപടം തിരുമനസ്സിലെ സ്ഥാനാരോഹണ വിശേഷാൽപ്രതി തിരുമുമ്പാകെ സമർപ്പിച്ച അവസരത്തിൽ ദീപികയ്ക്കുമായി സകരുണം തൃക്കൈ വിളയാടി തന്നിട്ടുള്ളതാകുന്നു. പ്രസ്തുത നവീനമന്ദിരത്തിൽ വച്ചു ആദ്യം ദ്വൈവാരികയായും, തുടർന്നു ത്രൈവാരികയായും, 1927-ൽ പ്രതിദിനമായും ദീപികയെ ഉയർത്തുകയാണുണ്ടായതു്. മലയാളമനോരമ അന്നു ത്രൈവാരികയായി കഴിഞ്ഞുകൂടിയിരുന്നതേയുള്ളു. മുപ്പുമറ്റു ദീപിക ഒന്നാമതായി അതിന്നുദ്യമിച്ചെങ്കിലും, മാന്നാനത്തെ സാഹചര്യങ്ങളോ, അഞ്ചൽ ഡിപ്പാർട്ടുമെൻറിൻറെ വിതരണപദ്ധതിയോ, ഗ്രാമീണജനങ്ങളുടെ പത്രപാരായണാസക്തിയോ അന്നു അത്രയ്ക്കു പരിപക്വാവസ്ഥയെ പ്രാപിച്ചിരുന്നില്ല. അഞ്ചൽശിപായിമാർ മൂന്നും നാലും പത്രങ്ങൾ ഒന്നിച്ചു വരിക്കാർക്കു കൊടുക്കുക ഒട്ടും അസാധാരണമല്ലായിരുന്നു. കിട്ടിയ പത്രങ്ങൾ വായിച്ചുതീരുന്നതിനു മുമ്പ് വീണ്ടും പത്രങ്ങൾ വന്നുചേരുന്നു എന്നുള്ള ആവലാതിയും ചുരുക്കമായിരുന്നില്ല. കമ്പിയാപ്പീസോ, ബോട്ടുസർവ്വീസോ, മോട്ടോർസൌകര്യമോ മാന്നാനത്തു ഉണ്ടായിരുന്നില്ല. ഓരോ ദിവസവും അന്നു തരണംചെയ്ത വിധമോർക്കുമ്പോൾ ഇപ്പോഴും ഭീതി തോന്നിപ്പോകുന്നു. അഞ്ചൽ, തപാൽ, കമ്പി മുതലായ ഉരുപ്പടികൾ വാങ്ങുന്നതിന് ഒരു സൈക്കിൾകാരൻ അതിരാവിലെ കോട്ടയത്തിനു പോയി ഏഴുമണിയ്ക്കു തിരിച്ചെത്തും. പതിനൊന്നുമണിയ്ക്കു പത്രമിറങ്ങണം-അല്ലെങ്കിൽ തെററിയാൽ അന്നത്തെ അഞ്ചലും തപാലും തെററും. ഏജൻറന്മാർക്കുള്ള പത്രക്കെട്ടുകൾ സൈക്കിൾകാർ വശം കോട്ടയത്തു എത്തിച്ച്, ബോട്ടിലും ബസ്സിലും 'ഡിസ്പാച്ച്' ചെയ്യണം. അനുദിനം അനുവർത്തിക്കപ്പെടേണ്ട ഈ പരിപാടി എത്ര ക്ലേശഭൂയിഷ്ഠമായിരുന്നെന്ന് അനുഭവിച്ചവർക്കേ അറിയാവൂ! എങ്കിലും തെല്ലും പിന്നോക്കം പോകാതെ ഈ മലകയററപ്പണി നടന്നുപോന്നതു ദീപികയുടെ അക്കാലത്തെ ഒരു വലിയ വിജയമായി പരിഗണിക്കപ്പെടുന്നു. "കോട്ടയത്തെ ഞങ്ങളുടെ പ്രതിദിനപ്പത്രങ്ങൾ കണ്ണുംതിരുമ്മി പുറത്തു വരുന്നതിനു മുമ്പ് മാന്നാനത്തുനിന്നു ദീപിക ഇവിടെ എത്തിക്കഴിയും" എന്ന് "പൌരപ്രഭ" പ്രോത്സാഹനരൂപത്തിൽ ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. പാലായിലെ പ്രസിദ്ധ കോൺഗ്രസ്സ് സമ്മേളനവാരത്തിൽ, സമ്മേളനം നടന്നുകൊണ്ടിരിക്കുമ്പോൾ അന്നത്തെ റിപ്പോർട്ടുമായി പത്രം പന്തലിലെത്തിയതു കണ്ടപ്പോൾ "ദീപികപ്രസ്സ് പാലായിലേക്കു മാററിയിട്ടോ?" എന്നാണ് ചില സുഹൃത്തുക്കൾ സന്തോഷഭരിതരായി ചോദിച്ചതു്. അക്കാലങ്ങളിൽ പ്രസ്സ് സൂപ്രണ്ടന്മാരായിരുന്ന റവ. ഫാ. പോൾ സി. ഡി., ഡാനിയേൽ സി. ഡി. മുതലായവരുടെ ഹാർദ്ദമായ സഹകരണംകൊണ്ടല്ലായിരുന്നെങ്കിൽ ഇതൊന്നും സാദ്ധ്യമാകുമായിരുന്നില്ല. നാടൊട്ടുക്കു വ്യാപിച്ചിരുന്ന കെ. സി. എ. ബാലികാബാലസംഘങ്ങളുടെ ഉന്മേഷപൂർവ്വമായ ഉത്സാഹം പത്രവിതരണത്തിൽ പ്രത്യേക താങ്ങായി പരിണമിച്ചു. 'കൊച്ചച്ച'ൻറെ ബാലസംഘപ്രസ്ഥാനത്തിൽ ആകൃഷ്ടരായി മനോരമക്കാർ "കൊച്ചേട്ട"ൻറെ നേതൃത്വത്തിൽ രൂപവൽക്കരിച്ച ബാലസംഘസംരംഭവും ഈ അവസരത്തിൽ സ്മരണീയമാണ്.

മാന്നാനത്തു കമ്പിയാപ്പീസു സ്ഥാപിക്കുന്നതിനുള്ള ശ്രമവും ഇതോടൊന്നിച്ചു നടന്നുകൊണ്ടിരുന്നു. പ്രൊഫസർ പാപ്പാളിയുടെ ഒരാപ്തമിത്രമായിരുന്നു അന്നത്തെ പോസ്റ്റൽ സൂപ്രണ്ട്. അദ്ദേഹം വഴിയ്ക്കു തൽസംബന്ധമായ എഴുത്തുകുത്തുക

# പരദേശികളുടെ സംജ്ഞകൾ.

( ഐ. സി. ചാക്കൊ )

ചില യൂറോപ്യന്മാരുടെ സംജ്ഞകൾ മലയാളം പത്രങ്ങളിൽ കാണുമ്പോൾ ലേഖകന്മാർ ഉദ്ദേശിക്കുന്ന ആളുകൾ ആരായിരിക്കാമെന്നു സംശയം ജനിച്ചുപോകുന്നു. യൂറോപ്യൻ ഭാഷകളിൽ ഉച്ചാരണ വൈകല്യങ്ങൾ ഏററവുമധികമുള്ളതു് ഇംഗ്ലീഷാണു്. എങ്കിലും അതിന്റെ ഉച്ചാരണ വ്യവസ്ഥകളും അവയുടെ അപവാദങ്ങളും നമുക്കു് ഏറെക്കുറെ നിശ്ചയമുണ്ടു്. ഇക്കാലങ്ങളിൽ ഇംഗ്ലീഷുകാരുടെ സംജ്ഞകൾപോലെതന്നെ മററു യൂറോപ്യൻ ദേശക്കാരുടെയും സംജ്ഞകൾ പത്രങ്ങളിലും സാഹിത്യത്തിലും നാം പ്രചുരമായി കാണുന്നുണ്ടു്. ഈ സംജ്ഞകളെല്ലാം ലേഖകന്മാർ പല പ്രകാരങ്ങളിലാണു മലയാളത്തിൽ അവതരിപ്പിക്കുന്നതു്. പല ലേഖകന്മാർ ഒരാളെക്കുറിച്ചു വല്ലതും പറയുമ്പോൾ അവരെല്ലാം ഉദ്ദേശിക്കുന്ന ആൾ ഒന്നു തന്നെയാണെന്നു സാധാരണ വായനക്കാർക്കു നിർണ്ണയിക്കാൻ പാടില്ലാതെ വരാം.

യൂറോപ്യൻ ഭാഷകളുടെ ലിപികൾ ഒന്നു തന്നെയാണെങ്കിലും ആ ലിപികളുടെ ഉച്ചാരണത്തിൽ ഓരോ ഭാഷയ്ക്കും പ്രത്യേകമായ ചില വ്യവസ്ഥകളുണ്ടു്. ആ വ്യവസ്ഥകളെ അനാദരിക്കയാലാണു് ഒരേ സംജ്ഞ പല രൂപങ്ങളിൽ മലയാളത്തിൽ പ്രത്യക്ഷപ്പെടുന്നതു്.

ഞാൻ ഇംഗ്ലണ്ടിൽ വിദ്യാർത്ഥിയായിരുന്ന കാലത്തു് എന്റെ അദ്ധ്യാപകന്മാരിലൊരുവൻ എന്നെ "ഷാക്കോ" എന്നു വിളിച്ചതായി ഞാനോർക്കുന്നുണ്ടു്. എന്റെ പേരു ഫ്റഞ്ചുസമ്പ്രദായമനുസരിച്ചുച്ചരിക്കേണമെന്നായിരുന്നു അദ്ദേഹത്തിന്റെ ധാരണ. ഇററാലിയൻ സമ്പ്രദായമനുസരിച്ചുച്ചരിക്കേണമെന്നദ്ദേഹം ധരിച്ചിരുന്നുവെങ്കിൽ ഞാൻ "കാക്കോ"യായി തീരുമായിരുന്നു. എന്റെ സംജ്ഞയിൽ ഗ്രീക്കു സമ്പ്രദായമാണു് പ്രയോഗിക്കേണ്ടതെന്നദ്ദേഹം വിചാരിച്ചിരുന്നെങ്കിൽ അതു് അതിഖരമായി "ഖാക്കോ" എന്നുമാകുമായിരുന്നു. എന്നാൽ ഇതൊന്നും എന്റെ സംജ്ഞയായിരിക്കയില്ലല്ലൊ.

പണ്ടൊരിക്കൽ, പ്രസിദ്ധനായിരുന്ന Romesh Chandra Dutt തിരുവനന്തപുരം സന്ദർശിച്ചു. അപ്പോൾ തിരുവനന്തപുരം ക്ലബ്ബുകാർ അദ്ദേഹത്തിനൊരു മംഗളപത്രം നൽകി. അതു സംസ്കൃത പദ്യങ്ങളായിട്ടായിരുന്നു. അതു രചിച്ചതു എ. ആർ. രാജരാജവർമ്മയുമായിരുന്നു. മംഗളപത്രത്തിൽ മി. ഡട്ടിന്റെ പേരു കൊടുത്തിരുന്നതു് "രോമശ ചന്ദ്രദത്ത" എന്നായിരുന്നു. യഥാർത്ഥമായി ഭാഷാപണ്ഡിതനായിരുന്ന രാജരാജവർമ്മയ്ക്കു ഭാഷാപ്രയോഗത്തിൽ വന്നിട്ടുള്ള ഒററ പ്രമാദം അതു മാത്രമാണെന്നു തോന്നുന്നു. മി. ഡട്ടിന്റെ ആദ്യ സംജ്ഞ "രോമശ" എന്നല്ല "രമേശ" എന്നാണു്. നാം മലയാളത്തിൽ "രമ" എന്നെഴുതി "രെമ" എന്നുച്ചരിക്കുന്നതുപോലെ ബംഗാളികൾ "രമ" എന്നതു "രൊമ" എന്നാണുച്ചരിക്കുന്നതു്. ഈ ഉച്ചാരണമനുസരിച്ചു ബംഗാളികൾ Romash എന്നു് ഇംഗ്ലീഷിൽ എഴുതുന്നു.

ബംഗാൾ ഗവർണ്ണരായിരുന്ന മി. കേയ്സി (Casey) യുടെ പേർ "കാസേ" എന്ന രൂപത്തിൽ ചില പത്രങ്ങളിൽ കാണാറുണ്ടായിരുന്നു. മി. കെയ്സി ജൂലിയസ് സീസറിന്റെയൊ മററൊ കാലത്തു റോമായിൽ ജീവിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെപേർ "കാസെ" എന്നായിരിക്കുമായിരുന്നു. Casey എന്ന സംജ്ഞയുടെ ലത്തീനുച്ചാരണമാണു "സാസേ"; ഇംഗ്ലീഷുച്ചാരണമല്ല. ലോകം അദ്ദേഹത്തെ അറിയുന്നതു "കേയ്സി" എന്ന സംജ്ഞയാലാണു്.

അന്തർദ്ദേശീയ വാർത്തകൾ വഴിയായും പുരോഗമനസാഹിത്യം വഴിയായും, പല റഷ്യൻ സംജ്ഞകൾ ഇപ്പോൾ പ്രത്യക്ഷമാകുന്നുണ്ടു്. സർവ്വദാ പ്രതിലോമവാദിയായിരിക്കുന്ന മോളോട്ടൊവി(Molotov)നെ അറിയാത്തവരാരുണ്ടു്? എന്നാൽ നാം അദ്ദേഹത്തെ "മോളോട്ടൊവ്" എന്നു വിളിച്ചാൽ അദ്ദേഹം വിളികേൾക്കുമെന്നു തോന്നുന്നില്ല. റഷ്യൻ സംജ്ഞകളുടെ അവസാനത്തിൽ കാണുന്ന V എന്ന അക്ഷരം ഇംഗ്ലീഷിലെ F പോലെയാണു് ഉച്ചരിക്കേണ്ടതു്. T എന്ന അക്ഷരം ദന്ത്യമാണെന്നാണു വൈയാകരണന്മാർ പറയുന്നതെങ്കിലും ഇംഗ്ലീഷുകാർ അതിനെ ഉച്ചരിക്കുന്നതു "ററ"എന്നോ "ട്ട" എന്നോ ആണു്. മററു യാതൊരു യൂറോപ്യൻ ഭാഷയിലും ഈ വ്യതിയാനമില്ല. മോളൊട്ടോവ് സാക്ഷാൽ മോളോത്തോഫ് ആണു്.

ഈ ലേഖനമെഴുതുവാൻ ഞാനാരംഭിച്ചതു "ദീപിക"യിൽ "ബർണദെ" എന്ന തലക്കെട്ടിൽ ഒരു നിരൂപണം കണ്ടപ്പോളാണു്. ബർണദെ ആരു്? ലൂർദ്ദിലെ അത്ഭുതങ്ങളുടെ ഉപകരണമായ ബെർണദേത്തിന്റെ സംജ്ഞ ഇങ്ങനെ ചുരുക്കുന്നതെന്തിനു്. മുൻപു "ബെർണദേത്തെ" എന്ന രൂപത്തിൽ ഈ പേർ പത്രങ്ങളിൽ കണ്ടു. അതിൽ അനാവശ്യമായ ഒരു സ്വരം; ഇപ്പോൾ ആവശ്യകമായ ഒരു വ്യഞ്ജനത്തിനു ലോപം. ബെർണദേത്ത് എന്ന പുണ്യവതി ആ സംജ്ഞയാൽതന്നെയല്ലേ അറിയപ്പെടേണ്ടതു്?

നിരൂപണം തുടങ്ങുന്നതു് "ഫ്റാങ്കോയ് സെവെറിനെ" എന്നൊരു സംജ്ഞ ഉദ്ധരിച്ചുകൊണ്ടാണു് "ഫ്റാങ്കോയ്" എന്നതു് "ഫ്റാൻസ്വാ" എന്നായിരിക്കേണ്ടിയിരുന്നു. ഇതു് ഫ്റാൻസിസ് എന്നതിന്റെഫ്റെഞ്ചുരൂപമാണു്. ഫ്റാൻസിസ് എന്നു തർജ്ജിമ ചെയ്തിരുന്നെങ്കി

---

ളെല്ലാം വിജയപഥത്തിലെത്തി. തൃശ്ശിനാപ്പള്ളിയിൽനിന്നു ഒരു എൻജിനീയർ വന്നു സ്ഥലം നോക്കി കണക്കുകളെല്ലാം തിട്ടപ്പെടുത്തിപ്പോയി. വരവിൽക്കവിഞ്ഞു കമ്പിയാപ്പീസിലേയ്ക്കുണ്ടാകാവുന്ന ചെലവു കൈയിൽനിന്നു കെട്ടിക്കൊടുത്തുകൊള്ളാമെന്നു് ഇൻഡ്യാ സ്റ്റേററുസെക്രട്ടറിയുടെ പേർക്കു ഒരുടമ്പടിയും എഴുതിക്കൊടുത്തു. ആയിടയ്ക്കു ഒരു പോസ്റ്റുമാസ്റ്റർ ജനറൽ മാറിവന്നു. ഏതു സ്റ്റേററിൽ ഈ ഏർപ്പാടു നടക്കുന്നോ ആ സ്റ്റേററിന്റെ ഒരു അംഗീകരണപത്രികകൂടി വേണ്ടതാണെന്നു പുതിയ പി. എം. ജി. ആവശ്യപ്പെട്ടു. എന്നാൽ ദിവാൻ മി. വാട്ട്സിന്റെ ചില നയങ്ങളെ "ദീപിക" ആയിടയ്ക്കു നിശിതമായി വിമർശിച്ചതു നിമിത്തമുണ്ടായ അസുഖം നിമിത്തം ഗവർമ്മെന്റിനെ 'സമീപിക്കുന്നതിനു് ആ അവസരം പററിയതല്ലെന്നു കണ്ടു അമാന്തിച്ചു. 'പ്രതിദിന' നടത്തിപ്പിൽ ഉദ്ദേശിച്ചതിൽക്കവിഞ്ഞ നഷ്ടം ആണ്ടുതോറും വന്നുകൂടിയതിനാലും, ദീർഘനാളത്തെ ദുർഭരമായ ചുമട്ടമൂലം അവശനായ മാനേജിംഗ് എഡിററർ തൽസ്ഥാനത്തുനിന്നു വിരമിക്കേണ്ടി വന്നതിനാലും, കമ്പിയാപ്പീസിന്റെ ആലോചന പുനർജ്ജീവിച്ചില്ല. തുടർന്നു ഭരണഭാരം കൈയേററവർ ഇതിനെല്ലാം കണ്ട സുഗമമായ ഒരു പ്രതിവിധി പ്രതിവാരികാപദത്തിലേക്കു വീണ്ടും ഇറങ്ങുകയായിരുന്നു. എന്നാൽ ധീരോദാത്തനായ പ്രിയോർ വെരി. റവ. ഫാദർ എവുജീൻ അവർകളുടെയും, കർമ്മശൂരനായ ഫാദർ ആൽബർട്ടു സി.ഡി. അവർകളുടെയും ശില്പകലാനിപുണനായ മാനേജിംഗ് എഡിററർ ഫാദർ അഡ്റിയാന്റെയും ശ്രമഫലമായി അചിരേണ പൂർവാധികം ദീപ്തിപൂരത്തോടെ ദീപിക കോട്ടയത്തേയ്ക്കു മാറി ഉദയം ചെയ്തതു ഒരു ഭാഗ്യോദയംതന്നെ. അത്രസീയ നസ്രാണിത്വവും കൈവെടിഞ്ഞുള്ള ഈ പുറപ്പാടിൽ അന്നു അഭിപ്രായവ്യത്യാസമുണ്ടായിരുന്നെങ്കിലും ഇന്നു ഏകകണ്ഠമായി ഏവരും ആ പ്രസ്ഥാനത്തെ അഭിനന്ദിക്കതന്നെ ചെയ്യുന്നു.

പൊതുജനങ്ങൾ അനർഗ്ഗളമായി അർപ്പിച്ചുകൊണ്ടിരിക്കുന്ന നിസ്തുലമായ സ്നേഹബഹുമാനവാത്സല്യങ്ങളാണു് നാളതുവരെയുള്ള ദീപികയുടെ സർവ്വവിജയങ്ങൾക്കും ആസ്പദമായിട്ടുള്ളതു്. താൻ ഒരാശ്രമസന്താനമാണെന്നും തദനുസരണമായ വിലയും നിലയും പാലിക്കേണ്ടതാണെന്നുമുള്ള ബോദ്ധ്യം ദീപികയ്ക്കു എപ്പോഴുമുണ്ടു്; താദൃശമായ നിലയിൽ അവളെ മതിക്കേണ്ടതാണെന്നുള്ള ബോദ്ധ്യം പൊതുജനങ്ങൾക്കുമുണ്ടു്. നിലവിട്ടു ചാടുകയോ നെറികെട്ടോടുകയോ ചെയ്യുന്ന നയം ദീപികയ്ക്കു ഒരിക്കലുമുണ്ടായിട്ടില്ല. സ്വാർത്ഥത്തിനു വേണ്ടി അവൾ അതിരുകടന്നു ആരെയും ആശ്രയിക്കാറില്ല, അതിനുള്ള ആവശ്യവും അവൾക്കില്ല. മുഖം നോക്കാതെ സധീരം അഭിപ്രായപ്രകടനം ചെയ്യുന്നതിനു പത്രങ്ങൾക്കു ഇതൊഴിച്ചുകൂടാത്ത ഒരാവശ്യമാണു്. അന്തസ്സിനനുയോജ്യമായി മാന്യത വെടിയാതെയുള്ള ദീപികയുടെ ഈ നയവിശേഷത്തെ ഉള്ളൂർ മുതലായ മഹാന്മാർ പലപ്പോഴും മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ടു്. "എങ്ങുമങ്ങും തൊടാതെയും എന്നാൽ കാര്യം വിടാതെയും" ഉള്ള ദീപികയുടെ വിമർശനരീതിയെപ്പററി "ദക്ഷിണഭാരതി" ഒരിക്കൽ പ്രസ്താവിച്ചതിൽ വാസ്തവമില്ലാതില്ല. കാര്യം പറയണം, ആരോടും പറയണം, എന്നാൽ അനാവശ്യമായി ആരെയും ക്ഷതപ്പെടുത്തുന്നതുകൊണ്ടു് യാതൊരു പ്രയോജനവുമുണ്ടാകാനില്ല. ഇതാണു് ദീപികയുടെ പരമ്പരാസിദ്ധമായ ആദർശം. ഈദൃശ പാരമ്പര്യങ്ങളെ പുലർത്തി, നാട്ടിനും നാട്ടാർക്കും ദീപികയായി, മേലും നീണാൾ വിജയിക്കുന്നതിനും സർവ്വേശകൃതൻ അനുഗ്രഹിക്കുമാറാകട്ടെ!

# ചിത്രകലയും കാവ്യകലയും

(എം. പി. പോൾ)

സുകുമാര കലകളുടെയെല്ലാം ലക്ഷ്യം ഒന്നുതന്നെ. സത്യത്തേയും നന്മയേയും സൗന്ദര്യത്തേയും ഏകീകരിക്കുന്ന സംസ്കാരമൂല്യത്തെ കലാകാരന്റെ വ്യക്തിമുദ്രയോടുകൂടി ഉചിതരൂപങ്ങളിൽ ആവിഷ്കരിക്കുക– ഇതാണു് അവയുടെയെല്ലാം പരമോദ്ദേശ്യം. ഏതു കലയ്ക്കാണു് മേന്മയെന്നുള്ളതു് ഒരു തീരാവാദമാണു്. സാഹിത്യത്തിനാണു് ഉൽക്കർഷമെന്നു സാഹിത്യകാരൻ പറയും; ചിത്രകലയ്ക്കാണു് മേന്മ കൂടുതലെന്നു് ചിത്രകാരനും പറയും. മനുഷ്യവർഗ്ഗത്തിന്റെ നിയമകർത്താവും സംസ്കാരത്തിന്റെ മുന്നോടിയുമാണു് കവി എന്നു ഷെല്ലി പറയുന്നു. നേരെമറിച്ചു് ലിയൊണാർഡോ (Leonardo da Vinci) പറയുന്നതിപ്രകാരമാണു്: "ചിത്രകലയെ അധിക്ഷേപിക്കുന്നവൻ പ്രപഞ്ചത്തെക്കുറിച്ചുള്ള മൗലികവും ഉൽകൃഷ്ടവുമായ ഒരു ആദർശത്തെയാണു് അധിക്ഷേപിക്കുന്നതു്. ചിത്രകല പ്രകൃതിയുടെ പുത്രി അഥവാ പൌത്രി ആണെന്നു പറയാം. ആസ്തിക്യമുള്ള എല്ലാം പ്രകൃതിയിൽനിന്നു ജനിച്ചതാണു്. പ്രകൃതിയുടെ സന്താനമായ മനുഷ്യന്റെ സൃഷ്ടിവിശേഷമാണു് ചിത്രകല. അതുകൊണ്ടാണു് ഞാൻ പറയുന്നതു്, ചിത്രകലപ്രകൃതിയുടെ പൌത്രിയും ഈശ്വരന്റെ സംബന്ധിയുമാണെന്നു്. ചിത്രകലയെ അപലപിക്കുന്നവൻ പ്രകൃതിയെയാണു് അപലപിക്കുന്നതു്".

ഏതു കലയ്ക്കാണു് ഉൽകർഷമെന്നുള്ള വിതണ്ഡാവാദത്തിൽ പ്രവേശിക്കുന്നതിനേക്കാൾ നല്ലതു് ഉപകരണവൈജാത്യത്താൽ ഓരോ കലയ്ക്കും സിദ്ധമാകുന്ന ഗുണവിശേഷമെന്താണെന്നു് അന്വേഷിക്കുകയാകുന്നു. ശബ്ദാർത്ഥരൂപമായ കാവ്യത്തിനു സാധിക്കാത്ത ചില കാര്യങ്ങൾ വർണ്ണരേഖാരൂപമായ ചിത്രകലയ്ക്കു പ്രകാശിപ്പിക്കുവാൻ കഴിയും, കാവ്യം ഏതെങ്കിലുമൊരു ഭാഷയിൽ കുടുങ്ങിക്കിടക്കുന്നതുകൊണ്ടു് ആ ഭാഷ സംസാരിക്കുന്ന ആളുകൾക്കു മാത്രമേ അതു പ്രയോജനപ്പെടുന്നുള്ളു. എന്നാൽ ചിത്രകാരന്റെ ഭാഷ സാർവജനീനമാണു്. കണ്ണുള്ളവർക്കെല്ലാം അതു് നിഷ്പ്രയാസം ഗ്രഹിക്കാം. ഡാന്റിയുടെ കവിത ഇറ്റാലിയൻഭാഷ പഠിച്ചിട്ടുള്ളവർക്കുമാത്രമേ ആസ്വദിക്കുവാൻ സാധിക്കയുള്ളു. എന്നാൽ റഫേലിന്റെയും ലിയൊണാർഡോവിന്റെയും ആലേഖ്യവൈദഗ്ദ്ധ്യം മനസ്സിലാക്കുവാൻ ഇറ്റാല്യൻ പഠിക്കേണ്ട. ചിത്രകലയ്ക്കുള്ള സാർവ്വത്രികത്വം യാതൊരു ഭാഷയ്ക്കും ലോകത്തിൽ കൈവന്നിട്ടില്ല.

ഉപകരണവിശേഷംകൊണ്ടു് ചിത്രകലയ്ക്കു ഭവിച്ചിട്ടുള്ള ഒരു ന്യൂനത കാലപരിമിതിയാണു്. ഒരേ ഒരു നിമിഷം മാത്രമേ ഒരു ചിത്രത്തിൽ പ്രകാശിപ്പിക്കുവാൻ നിവൃത്തിയുള്ളു. കവിയ്ക്കു് കാലപാരതന്ത്ര്യമില്ലാത്തതുകൊണ്ടു് ഒരു കഥ ആദ്യം മുതൽ അവസാനംവരെ കാലക്രമത്തിലോ മറിച്ചോ പ്രതിപാദിക്കുവാൻ അയാൾക്കു് പൂർണ്ണ സ്വാതന്ത്ര്യമുണ്ടു്. എന്നാൽ ചിത്രകാരനു് ആ കഥയിലുള്ള ഒരു വിശിഷ്ട നിമിഷത്തിലെ അനുഭവം മാത്രം തിരഞ്ഞെടുക്കുകയേ നിർവ്വാഹമുള്ളു. നൈമിഷികമായതിനെ അന ൽ കലാരൂപത്തിൽ ശാശ്വതപ്രായമാക്കുന്നു. കാവ്യത്തിലേ പാത്രങ്ങൾ കാലപരിണാമമനുസരിച്ചു് വൃദ്ധിക്ഷയങ്ങൾ പ്രാപിക്കുമ്പോൾ; ചിത്രകാരന്റെ പാത്രം കാലഗതിക്കതീതമായി നിലകൊള്ളുന്നു. ഇക്കാര്യത്തിൽ ചിത്രകലയ്ക്കും ശില്പകലയ്ക്കും സാധർമ്മ്യമുണ്ടു്. ഒരു യവനശില്പത്തെനോക്കി കീറ്റ്സ് (Keats) എന്ന ആംഗലകവി പറഞ്ഞിട്ടുള്ളതു് ഇവിടെ സ്മരണീയമാണു്. പ്രേയസിയേ ചുംബിക്കുവാനാരായുന്ന കാമുകനെ നോക്കി കവി പറയുകയാണു്: "അല്ലയോ കാമുകാ, നിന്റെ ലക്ഷ്യത്തോടു് നീ വളരെ അടുത്തിട്ടുണ്ടെങ്കിലും നിനക്കു് ഒരിക്കലും, ഒരിക്കലും, അവളെ ചുംബിക്കുവാൻ സാധിക്കയില്ല. എന്നാലും വിഷാദപ്പെടേണ്ട. നിനക്കു് അഭീഷ്ടസിദ്ധി ഉണ്ടാവുകയില്ലെങ്കിലും അവളുടെ സൗന്ദര്യം മാഞ്ഞു പോകയില്ല. നീയെന്നും ഇങ്ങനെ സ്നേഹിക്കയും അവളെന്നും ലാവണ്യവതിയായിരിക്കയും ചെയ്യും". ശില്പത്തിലെ രൂപങ്ങളെക്കുറിച്ചെന്നപോലെ ചിത്രകലയെക്കുറിച്ചും ഈ പ്രസ്താവം സാധുവാണു്. നാനൂറുകൊല്ലത്തോളം പ്രായമുള്ള മോണാലിസ്സാ (Monalisa) ഇന്നും യുവതിയാണു്. അവളുടെ ആ കള്ളപ്പുഞ്ചിരി ഇന്നും മാഞ്ഞുപോയിട്ടില്ല. എന്നാൽ ആ പുഞ്ചിരി അവിടെ വരാനുള്ളകാരണമെന്തെന്നോ അതിനു മുൻപും പിൻപും ആ മുഖത്തു ഏതെല്ലാം ഭാവവിശേഷങ്ങൾ സ്ഫുരിച്ചിട്ടുണ്ടെന്നോ നമുക്കറിയുവാൻ യാതൊരു മാർഗ്ഗവുമില്ല. ഒരു കവിതയിലാണെങ്കിൽ ഇവയെല്ലാം വിശദീകരിക്കുവാൻ സൗകര്യമുണ്ടു്.

ചിത്രകലയും കാവ്യകലയും തമ്മിലുള്ള വ്യത്യാസത്തെപ്പറ്റിപ്രസിദ്ധജർമ്മൻനിരൂപകനായ ലെസിംഗ് (Lessing) പ്രസ്താവിച്ചിട്ടുള്ളതു ഇവിടെ ഉദ്ധരിക്കാം:– "ചിത്രത്തിന്റെ ഭാഷ സ്ഥലത്തിൽ നിലകൊള്ളുന്ന രേഖകളും വർണ്ണങ്ങളുമാണു്. കാവ്യത്തിന്റെ ഭാഷയാകട്ടെ കാലത്തിൽ നിലകൊള്ളുന്ന അർത്ഥവത്തായ ശബ്ദസമൂഹമാണു്. വസ്തുവും ഛായയും തമ്മിൽ പരസ്പരബന്ധമുണ്ടെന്നും അവ ഒരു സാമാന്യനിയമത്തിനു വിധേയമാണെന്നുമുള്ളതു് തർക്കമററ സംഗതിയായതുകൊണ്ടു്; ഏകകാലത്തു നിലകൊള്ളുന്ന ഛായകൾ, ഏകകാലത്തു നിലകൊള്ളുന്ന വസ്തുക്കളെ, അഥവാ ഏകകാലത്തിലുള്ള അംശങ്ങൾ ചേർന്ന വസ്തുക്കളെ മാത്രമെ പ്രതിബിംബിക്കയുള്ളു. കാലക്രമത്തിലുള്ള ഛായകൾ കാലക്രമത്തിൽ സംഭവിക്കുന്ന വസ്തുതകളെ അഥവാ കാലക്രമത്തിൽ സംഭവിക്കുന്ന അംശങ്ങൾ ചേർന്നുള്ള വസ്തുതകളെ മാത്രമേ പ്രതിപാദിക്കയുള്ളു. സ്ഥലനിബദ്ധമായി നിലകൊള്ളുന്ന വസ്തുക്കൾ ജഡങ്ങളാണു്. തന്മൂലം ദൃശ്യമായ ഗുണങ്ങളോടുകൂടിയ ജഡങ്ങളാണു ചിത്രകലയുടെ പ്രതിപാദ്യവിഷയം. നേരെമറിച്ചു് കാലക്രമത്തിലുള്ള വസ്തുതകൾ അഥവാ കാലക്രമത്തിൽ പ്രത്യക്ഷപ്പെടുന്ന അംശങ്ങൾ ചേർന്നുള്ള വസ്തുതകൾ സംഭവങ്ങൾ എന്നു വിളിക്കപ്പെടുന്നു. തന്നിമിത്തം സംഭവങ്ങളാണു കാവ്യത്തിനു പ്രത്യേകം പ്രതിപാദ്യമായ വിഷയം. എന്നാൽ എല്ലാ ജഡങ്ങളും സ്ഥലത്തിൽമാത്രമല്ല കാലത്തിലും നിലകൊള്ളുന്നുണ്ടു്. കാലക്രമത്തിലുള്ള അവയുടെ നിലനില്പിന്റെ ഓരോ നിമിഷത്തിലും അവ മാറിക്കൊണ്ടിരിക്കുന്ന ഗുണവിശേഷങ്ങൾ പ്രത്യക്ഷപ്പെടുത്തുകയും പരിതഃസ്ഥിതികളോടുള്ള അവയുടെബന്ധം വ്യത്യാസപ്പെട്ടുകൊണ്ടിരിക്കയും ചെയ്യുന്നു. മാറിമാറിക്കൊണ്ടിരിക്കുന്ന ഓരോ ഭാവവും നൈമിഷികമായ ഓരോബന്ധവും കഴിഞ്ഞുപോയ ഒരവസ്ഥയിൽനിന്നു ഉൽപ്പന്നമാകയും അടുത്തുവരുന്ന അവസ്ഥക്കു് കാരണമായിത്തീരുകയും ചെയ്യുന്നു. അതുകൊണ്ടു് ചിത്രകലയ്ക്കു വിഷയമാകുന്ന പരിമിതവും നൈമി

---

ലും തരക്കേടില്ലായിരുന്നു. "നൌബിറെ" എന്നതു "സുബിരു" എന്നും എഴുതേണ്ടിയിരുന്നു.

ഫ്റെഞ്ചുച്ചാരണം ഇംഗ്ലീഷുച്ചാരണം പോലെ അവ്യവസ്ഥിതമല്ല. ഫ്റെഞ്ചുഭാഷയിൽ ചില ലിപികൾ മൂകങ്ങളാണു്; ചില വ്യഞ്ജനങ്ങൾക്കു് ഉച്ചാരണവിശേഷമുണ്ടു്. ഇതിനെല്ലാം സാമാന്യവ്യവസ്ഥകളുണ്ടു്.

ഫ്റെഞ്ചു സംജ്ഞകൾ ... രൂപങ്ങളിൽ പ്രസിദ്ധങ്ങളായി തീർന്നിട്ടുണ്ടു്. ഉദാ: പാരീസു എന്നു പ്രസിദ്ധമായി തീർന്നിരിക്കുന്ന പട്ടണത്തെ ഫ്റെഞ്ചുകാർ വിളിക്കുന്നതു "പരി" എന്നാണു്. ഇങ്ങനെ വികൃതരൂപങ്ങളിൽ പ്രസിദ്ധങ്ങളായി തീർന്നിരിക്കുന്ന സംജ്ഞകൾ വികൃതരൂപങ്ങളിൽതന്നെ പ്രയോഗിക്കപ്പെടുന്നതിൽ തെറ്റില്ല.

പ്രസിദ്ധങ്ങളായ ചില സംജ്ഞകൾ പല ഭാഷകളിൽ പല രൂപത്തിൽ പ്രത്യക്ഷപ്പെടാറുണ്ടു്. ഉദാ: യാക്കോബു് എന്ന സംജ്ഞ, ജെയിംസ്, ജെക്കബ്, യാഗോ, ചാക്കോ, ചാക്കു ഇത്യാദി നാനാരൂപങ്ങളിൽ നാം കാണുന്നു. എങ്കിലും ഇവയിൽ ഏതെങ്കിലും രൂപത്താൽ അറിയപ്പെടുന്ന ഒരു വ്യക്തിയെ മറെറാരു രൂപത്താൽ നിർദ്ദേശിക്കുന്നതുശരിയായിരിക്കയില്ല. ചങ്ങനാശേരി മെത്രാൻ തിരുമനസ്സിലെ പേർ മാർ ചാക്കോയെന്നും എന്റെ പേർ മി. യാക്കോബെന്നും പറഞ്ഞാൽ തെററിദ്ധാരണയുണ്ടാകുമല്ലോ.

പരദേശികളുടെ സംജ്ഞകൾ യഥാരൂപം പ്രയോഗിക്കയാണു വേണ്ടതു്.

തിടുതിയിൽ കമ്പി വാർത്തകളും മററും വിവർത്തനം ചെയ്യുന്ന പത്രപ്രവർത്തകന്മാർക്കു സംജ്ഞകളുടെ സാധുരൂപങ്ങൾ കണ്ടുപിടിക്കാൻ സാധിക്കാതെ വരാം. എന്നാൽ ഗ്രന്ഥകാരന്മാർക്കു് ഇങ്ങനെ യാതൊരു സമാധാനത്തിനുമവകാശമില്ലല്ലോ.

ഷികവുമായ ആ ഭാവം കാലക്രമത്തിൽ സംഭവിക്കുന്ന പല ഭാവങ്ങളുടെ കേന്ദ്രമാണെന്നുപറയാം. ഇപ്രകാരം ചിത്രകലയ്ക്കും സംഭവങ്ങളെ വ്യഞ്ജിപ്പിക്കുവാൻ കഴിയും. പക്ഷേ, ഇതു് വസ്തുക്കളുടെ ക്ഷണഭംഗുരമായ അവസ്ഥയിൽനിന്നും അവസ്ഥാന്തരങ്ങളെപ്പററിയുള്ള സാമാന്യജ്ഞാനത്തിന്റെ സൂചനയിൽനിന്നും സാധിക്കുന്ന പരോക്ഷമായ ഒരു വ്യഞ്ജനംമാത്രമാണു്. നേരേമറിച്ചു്, സംഭവങ്ങൾക്കു സ്വതസ്സിദ്ധവും അവിഭക്തവുമായ അസ്തിത്വമില്ല. അവ ജീവികളോടു് ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ ജീവികൾ ജഡികങ്ങളാണെങ്കിൽ കാവ്യത്തിനു് അവയുടെ ജഡികരൂപങ്ങൾ വർണ്ണിക്കേണ്ടതായി വരുന്നു. എന്നാൽ ഈ വർണ്ണന നേരിട്ടുള്ള വർണ്ണനയല്ല. ചലനത്തേയോ സംഭവങ്ങളിലുള്ള അവസ്ഥാന്തരങ്ങളേയോ വർണ്ണിക്കുമ്പോൾ ജഡികാവസ്ഥകളെ കാവ്യത്തിൽ പരോക്ഷമായി സൂചിപ്പിക്കുക മാത്രമാണു കവി ചെയ്യുന്നതു്.''

ലെസ്സിംഗിന്റെ ഈ വ്യതിരേകത്തിൽനിന്നു നാം മനസ്സിലാക്കേണ്ടതു് കാവ്യത്തിനും ചിത്രത്തിനും വിഭിന്നമണ്ഡലങ്ങളുണ്ടെന്നാണു്. കാലക്രമത്തിൽ ചലിച്ചുകൊണ്ടിരിക്കുന്ന വസ്തുതകളാണു് കാവ്യത്തിനു പ്രത്യേകമായുള്ള പ്രതിപാദ്യമണ്ഡലം. സ്ഥലനിബദ്ധമായ നിശ്ചലാവസ്ഥകളെ കാവ്യത്തിനു വർണ്ണിക്കുവാൻ സാധിക്കുകയില്ലെന്നല്ല ഇപ്പറഞ്ഞതിന്റെ അർത്ഥം. പക്ഷേ കാവ്യം അതിനു പുറപ്പെടുന്നപക്ഷം ചിത്രകലയോടു മത്സരിക്കുകയാണു ചെയ്യുന്നതു്. ഈ മത്സരത്തിൽ കാവ്യം പരാജയമടയുകയേയുള്ളു. നിശ്ചലാവസ്ഥയുടെ വർണ്ണനയിൽ എത്രവന്നാലും ചിത്രത്തിനുള്ള സ്ഫുടതയും യാഥാർത്ഥ്യപ്രതീതിയും കാവ്യത്തിനുണ്ടാകയില്ല. വള്ളത്തോളിന്റെ പ്രസിദ്ധമായ ഒരു തൂലികാചിത്രം നോക്കുക:-

“ആലസ്യമാണ്ടു മുഖമൊട്ടു
കുനിച്ചുവേർത്ത-
ഫാലസ്ഥലം മൃദുകരത്തളിർ
കൊണ്ടുതാങ്ങി
ചേലഞ്ചിമിന്നുമൊരു വെ
ൺകുളിർകൽത്തറയ്ക്കു-
മേലങ്ങു ചാരുമുഖി ചാ
രിയിരുന്നിടുന്നു.''

വാക്കുകൾകൊണ്ടു വരയ്ക്കാവുന്നത്രയും സ്ഫുടമായി കവി ഈ ചിത്രംവരച്ചിട്ടുണ്ടു്; ശരിതന്നെ. എന്നാൽ ഈ നിശ്ചലാവസ്ഥ ചിത്രീകരിക്കുവാൻ വർണ്ണരേഖകൾക്കുമാണു് കൂടുതൽ കഴിവുള്ളതു്. വാസവദത്ത ആദ്യം പ്രത്യക്ഷപ്പെടുന്ന ആ ഇരിപ്പിന്റെ വർണ്ണനയിലും, മിക്ക മഹാകാവ്യങ്ങളിലും കാണുന്ന പ്രത്യംഗവർണ്ണനകളിലും,

“നിറഞ്ഞപീലികൾ നിരക്കവേകുത്തി” എന്നു തുടങ്ങുന്ന ശ്രീകൃഷ്ണവർണ്ണനയിലും, കവി ചിത്രകാരനെ വെല്ലുവിളിക്കയാണു് ചെയ്യുന്നതു്. ഈ മത്സരത്തിൽ ചിത്രകാരനല്ല തോല്ക്കുവാനെളുപ്പം. അതിന്റെ കാരണം കവിയുടെ പോരായ്മയൊന്നുമല്ല; നേരെമറിച്ചു്, പ്രതിപാദ്യവിഷയത്തിന്റെ നിശ്ചലാവസ്ഥയാണു്. സ്ഥലനിബദ്ധമായ ഒരു കലാരൂപത്തെ നാമെങ്ങനെയാണു് ഗ്രഹിക്കുന്നതു്?. ആദ്യം നാം ആ കലാരൂപത്തിന്റെ അംശങ്ങളും അനന്തരം ആ അംശങ്ങളുടെ പരസ്പരസംയോഗവും പരിശോധിക്കുന്നു. ഒടുവിൽ ആ രൂപത്തെ നാം സാകല്യേന അവലോകനംചെയ്തു അഭിനന്ദിക്കുന്നു. ഈ മൂന്നു വ്യാപാരങ്ങളും നമ്മുടെ നേത്രേന്ദ്രിയംകൊണ്ടു് ഒരു നിമിഷത്തിൽ സാധിക്കുന്നതിനാൽ ഇവ മൂനാം ഒരേഒരു വ്യാപാരമായി നമുക്കനുഭവപ്പെടുന്നു. ഈ ഏകീഭാവം കാവ്യത്തിൽസാദ്ധ്യമല്ല. തുടർച്ചയായി ചെയ്യപ്പെടുന്ന ഒരു വർണ്ണനയിലെ വിവിധാംശങ്ങളെ സംയോജിപ്പിച്ചു് ഏകീകൃതമായ ഒരു ചിത്രത്തെ സങ്കല്പിക്കുവാൻ അനുവാചകന്റെ ബുദ്ധിക്കു് ഒട്ടേറെ ക്ലേശവുമുണ്ടു്. ഒരംശം ഗ്രഹിച്ചുകഴിയുമ്പോൾ മറെറാരംശം വിസ്മൃതകോടിയിലോ അർദ്ധവിസ്മൃതകോടിയിലോ ആണ്ടുപോകുന്നു. അതുകൊണ്ടാണു് ചിത്രകലയെ അപേക്ഷിച്ചു് കാവ്യത്തിലെ നിശ്ചലാവസ്ഥകളുടെ തൂലികാവർണ്ണന വേണ്ടത്ര ഏകീഭൂതവും പ്രസ്പഷ്ടവുമല്ലാതെ വരുന്നതു്.

ഈ തത്വം മഹാകവികൾക്കു് നല്ല നിശ്ചയമുണ്ടായിരുന്നുവെന്നുള്ളതിനു് ധാരാളം ലക്ഷ്യങ്ങളുണ്ടു്. ശാകുന്തളത്തിലെ അശ്വവർണ്ണനയും മററും ഇതിനു ദൃഷ്ടാന്തമാണു്. അക്കില്ലസ്സിന്റെ (Achilles) 'പരിച' ഹോമർ വർണ്ണിക്കുന്നതു മറെറാരു ദൃഷ്ടാന്തമാണു്. ആ പരിച മുൻപിൽ വച്ചുകൊണ്ടു് അതിന്റെ ഭിന്നഭിന്നാംശങ്ങളെ വർണ്ണിക്കുകയല്ല അദ്ദേഹം ചെയ്തിട്ടുള്ളതു്. അപ്രകാരം ചെയ്തിരുന്നുവെങ്കിൽ ആ വർണ്ണന അസ്പഷ്ടവും നിർജ്ജീ

വവ്യമായിപ്പോകുമായിരുന്നു. എന്നാൽ ഹോമർ ആ പരിചയുടെ നിർമ്മാണചരിത്രം കാലക്രമത്തിൽ വർണ്ണിക്കുകയാണു ചെയ്യുന്നതു്. നാം കാണുന്നതു് പരിചയേയല്ല, ഒരു ദിവ്യശില്പി ആ പരിചയെ നിർമ്മിക്കുന്നതാണു്. അദ്ദേഹത്തിന്റെ ചുററികയുടെ ശബ്ദം നാം കേൾക്കുന്നു. അസംസ്കൃതമായ ലോഹം ചുററികയുടെ അടികൊണ്ടു് നമ്മുടെ മുൻപിൽ തെളിഞ്ഞുതെളിഞ്ഞു വരുന്നു. ആ പരിചയിൽ വാർത്തിട്ടുള്ള വിശിഷ്ടരൂപങ്ങൾ നമ്മുടെമുൻപിൽ ഉയർന്നുയർന്നുവരുന്നു. അങ്ങനെ ആ പരിച, നാം നോക്കിനില്ക്കത്തന്നെ, ക്രമേണ പൂർണ്ണരൂപം കൈക്കൊള്ളുന്നു.

മഗ്ദലനമറിയം ക്രിസ്തുനാഥനെ സമീപിക്കുന്നഘട്ടം ഉചിതവർണ്ണനയുടെ മറെറാരു ദൃഷ്ടാന്തമാണു്. നിശ്ചലമായ ഒരു ചിത്രമല്ല കവി ഇവിടെ വരച്ചിട്ടുള്ളതു്. ഒരു നദി സമുദ്രത്തെപ്രാപിക്കുമ്പോൾ കടന്നുപോകുന്ന ഭൂവിഭാഗങ്ങളുടെ വൈവിധ്യം, മഗ്ദലനമറിയത്തിന്റെ ഭാവവിശേഷങ്ങൾ വർണ്ണിച്ചിരിക്കുന്നതിലും കാണാം.

'നളിനി'യിൽനിന്നു് വേറൊരു ദൃഷ്ടാന്തമെടുക്കാം:—

"ഒററയായിടകലർന്നഴിഞ്ഞുതൻ
കററവാർകുഴലുതൻപദങ്ങളിൽ
ഉററരാഗമൊടടിഞ്ഞുകാൺകയാൽ
മുററുമോർത്തുകൃതകൃത്യയെന്നവൾ.
ഉന്നിനിന്നുചെറുതാക്കുരുത്തിനാൽ
ധന്യയെപ്പുനരനുഗ്രഹിച്ചുടൻ,
പിന്നിലാഞ്ഞവളെ ഹസ്തസംജ്ഞയാ-
ലുന്നമിപ്പതിനുമേതിനാൻയമി.
സ്പഷ്ടമാജ്ഞയതിനാലെ പൊങ്ങിയും
നഷ്ടചേഷ്ടതകലർന്നങ്ങിയും
കഷ്ടമായവിടെനിന്നെണീററതേ
ദൃഷ്ടയത്നദയനീയയായവൾ.
മാറിൽനിന്നുടനിഴിഞ്ഞവല്ക്കലം
പേറിയാശ്രുപദരേണുതൊട്ടവൾ
കൂറൊടുംതലയിൽവച്ചു,സാദരം
മാറിനിന്നുയമിതന്നെനോക്കിനാൾ".

ഇവിടെയും മാറിമാറിക്കൊണ്ടിരിക്കുന്ന ഭാവവ്യത്യാസങ്ങളാണു് നാം കാണുന്നതു്. കവിത ഒരേടത്തും തങ്ങി നില്ക്കുന്നില്ല.

ചലനമാണു് കവിതയുടെ ജീവൻ. അതു് ചിലപ്പോൾ മന്ദവും ചിലപ്പോൾ ശീഘ്രവുമായിരിക്കാം. എന്നാൽ അതൊരു തടാകമായിപ്പരിണമിച്ചാൽ കവിത അതിന്റെ വിശിഷ്ടസ്വഭാവം കൈവെടിയുകയും ചിത്രകലയുടെ മണ്ഡലത്തിൽ പ്രവേശിക്കയുമാണു ചെയ്യുന്നതു്. വാസവദത്തയുടെ വർണ്ണനയേക്കുറിച്ചു്, "ഇതു ചിത്രത്തിലെഴുതിയതുപോലെയിരിക്കുന്നു" എന്നു ചിലർ പ്രശംസിച്ചു കേട്ടിട്ടുണ്ടു്. അതേ! ചിത്രത്തിലെഴുതിയതുപോലെ ഇരിക്കുന്നു; പക്ഷേ ചിത്രത്തിലെഴുതിയതല്ല. ചിത്രത്തിലെഴുതിയിരുന്നെങ്കിൽ വാസവദത്തയുടെ രൂപം കുറേക്കൂടി സ്പഷ്ടവും യാഥാർത്ഥ്യപ്രതീതി ജനിപ്പിക്കുന്നതുമാകുമായിരുന്നു. അതായതു് കുമാരനാശാനു് കവിതയിൽ എത്രമാത്രം പ്രാവീണ്യമുണ്ടോ അത്രമാത്രം പ്രാവീണ്യം ചിത്രകലയിൽ സമ്പാദിച്ചിട്ടുള്ള ഒരാൾ ആ ചിത്രം വരച്ചിരുന്നെങ്കിൽ.

കവിതയുടെ സ്വകീയമണ്ഡലത്തിൽ ചിത്രകലയ്ക്കു് അതിനോടു് കിടപിടിക്കുവാൻ സാധിക്കുന്നതല്ല. കവിക്കു് ദൃശ്യലോകവും അദൃശ്യലോകവുംഒന്നുപോലെസ്വാധീനമാണു്.അത്രതന്നെയല്ല, അദൃശ്യമായ മാനസികലോകത്തിലാണു് അതു മിക്കപ്പോഴും സ്വച്ഛന്ദം വിഹരിക്കുന്നതു്. ദൃശ്യലോകത്തിന്റെ പരിമിതികളിൽ ഒതുങ്ങിക്കിടക്കുന്ന ചിത്രകാരനു കവിയുടെ ഭാവനാലോകത്തിൽ പ്രവേശിക്കുക സാദ്ധ്യമല്ല. കല്പനാവൈഭവത്തേക്കാൾ പ്രയോഗസാമർത്ഥ്യമാണു കൂടുതൽ വേണ്ടതു്. അദ്ദേഹത്തിന്റെ വിഷയം നൂതനമായിരിക്കണമെന്നില്ല. മിക്ക ചിത്രകാരന്മാരും കവികളിൽനിന്നു് ആശയം സ്വീകരിച്ചിട്ടുള്ളതായിക്കാണാം. ഇതു് അവർക്കൊരു പോരായ്മയല്ല. സ്വീകരിച്ചിരിക്കുന്ന ആശയത്തിനു തങ്ങളുടെ പ്രയോഗപാടവംകൊണ്ടു ജീവൻ നൽകുകയാണു് അവരുടെ മുഖ്യ കർത്തവ്യം. എന്നാൽ ഒരു കാവ്യത്തിൽ വാഗർത്ഥങ്ങളുടെ പ്രയോഗവൈചിത്ര്യത്തെക്കാൾ ഒട്ടും അപ്രധാനമല്ലാത്ത ഒരു കാര്യമാണു കവികല്പനയുടെ നൂതനത്വം. ഒരു ചിത്രത്തെ ഉപജീവിച്ചു കവിതയെഴുതുന്നതു് കവിക്കൊരു പോരായ്മയാണു്. ചിത്രകാരൻ സാമാന്യേന പ്രഖ്യാതമായ ഇതിഹാസങ്ങളെയും ചരിത്രങ്ങളെയും സുജ്ഞാതമായ പ്രകൃതിവിലാസങ്ങളെയുമാണു തന്റെ തൂലികയ്ക്കു വിഷയമാക്കുന്നതു്. എന്നാൽ ഒരു കവിക്കു്, മുൻപു് ആരും കേട്ടിട്ടില്ലാത്ത വിഷയത്തെ സ്വസങ്കല്പത്തിൽനിന്നു് ആവിഷ്കരിക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടു്. വിഷയത്തിന്റെ നൂതനത്വം ചിത്രത്തിനു ഒരു വിഘ്നവും കവിതയ്ക്കൊരു ഭൂഷണവുമത്രെ. അരിസ്റ്റോട്ടൽ തന്റെ ശിഷ്യനായ ഒരു ചിത്രകാരനോടു അലക്സാണ്ടറിന്റെ ജീവചരിത്രത്തിലെ സംഭവങ്ങളെ വിഷയീകരിച്ചു ചിത്രങ്ങളെഴുതുവാൻ ഉപദേശിച്ചതായി ഒരു ഐതിഹ്യമുണ്ടു്. അലക്സാണ്ടറിന്റെ ജീവചരിത്രം പ്രഖ്യാതമായതുകൊണ്ടായിരിക്കണം അദ്ദേഹം ഈപ്രകാരം ഉപദേശിച്ചതു്.

മാനുഷികവും അതിമാനുഷികവുമായ കഥാപാത്രങ്ങൾ ഇടകലർന്നുള്ള ഒരുസംഭവംകവിതയ്ക്കുവിഷയമാകാമെങ്കിലും ഒരു ചിത്രകാരനു് അതു സ്വീകരിക്കുവാൻ നിവൃത്തിയില്ല. രാമരാവണയുദ്ധം സമഞ്ജസമായി ഏതു ചിത്രത്തിലാണു പ്രകാശിപ്പിക്കുവാൻ സാധിക്കുക? പത്തു തലയുള്ള രാക്ഷസന്മാരെയും നാലു തലയുള്ള ദേവന്മാരെയും ആയിരം കണ്ണുള്ള ദേവന്മാരെയും നമുക്കു് കവിയുടെ ഭാവനയിൽക്കൂടി ദർശിക്കാം. പക്ഷേ ഒരു ചിത്രത്തിൽ ഈ പാത്രങ്ങൾ സ്ഥൂലരൂപം കൈക്കൊള്ളുമ്പോൾ കവിതയിൽ നിന്നുളവാകുന്ന അനുഭവമല്ല നമുക്കുണ്ടാകുന്നതു്. അനേകം പേർക്കു ഇളക്കുവാൻ പോലും സാധിക്കാത്ത ഒരു വലിയ കല്ലു് ഒരു ദേവി (Minerva) പൊക്കിയെടുത്തു് എറിയുന്നതും ആ ഏറുകൊണ്ടു് യുദ്ധദേവനായ മാർസ് (Mars) നിലംപതിച്ചു് ഏഴേക്കർ സ്ഥലം മുഴുവൻ വ്യാപിച്ചു കിടക്കുന്നതും ഹോമർവർണ്ണിക്കുന്നുണ്ടു്. ആ ദേവിയെ എങ്ങിനെയാണു ചിത്രത്തിലെഴുതുക? കല്ലിന്റെ വലിപ്പമനുസരിച്ചു് ദേവിയുടെ വലിപ്പം കൂട്ടിയാൽ ദേവിയുടെ ആകൃതി ബീഭത്സമാകുമെന്നു മാത്രമല്ല, ആ സംഭവം അത്ഭുതാവഹമല്ലാതായിത്തീരുകയും ചെയ്യും. നേരെ മറിച്ചു് ദേവിയെ ഒരു സാധാരണ സ്ത്രീയെപ്പോലെ ചിത്രീകരിച്ചാൽ ദേവീരൂപവും കല്ലിന്റെ വലിപ്പവും തമ്മിൽ പൊരുത്തമില്ലാതായിത്തീരും.

എന്നാൽ കവിയുടെ സങ്കല്പലോകത്തിൽ ഈ വക പൊരുത്തക്കേടൊന്നുമില്ല. സകലവും സൂക്ഷ്മവും, ദൃശ്യവും അദൃശ്യവും, മാനുഷികവും അതിമാനുഷികവും, കാവ്യലോകത്തിൽ പരസ്പര സ്പർദ്ധകൂടാതെ ഒന്നുചേർന്നു് വിഹരിക്കുന്നു. ചിത്രകാരനു് ആ ലോകത്തിലെയ്ക്കൊന്നു നോക്കുവാൻപോലും സാധിക്കയില്ല.

# കേരളഗാനം.

(മാകന്ദമഞ്ജരി)

( പ്രൊഫസർ പുത്തൻകാവു മാത്തൻ തരകൻ ബി. ഒ. എൽ. )

I.

വെൽക നീ, വെൽക നീ കേരളമാതാവേ,
വിശ്വപ്രകീർത്തിത സച്ചരിതേ,
പാൽക്കടലായ് ഞങ്ങൾ നിത്യവും ദർശിക്കും
പശ്ചിമനീരനിധിയിൽനിന്നും
ദേവാസുരന്മാർ മഥിക്കാതെ, സാനന്ദ—
മാവിർഭവിച്ച ഭൂലോകമാതേ,
എത്രയോ ധന്യരീ ഞങ്ങൾ നിന്നോമന—
പ്പുത്രരായ് വന്നു പിറക്കകയാൽ
ദിവ്യമാം രാമായണത്തിലും വാത്മീകി
ഭവ്യമാമാരുടെ പേരുവാഴ്ത്തി.
സർവ്വസൗഭാഗ്യപ്പൊൽക്കേദാരമായ് വാണ
"സോളമനാ"ദി നൃപാലകന്മാർ
ആരുടെ വ്യാപാരധീരരാംമക്കളെ
കാരുണ്യപൂർവ്വകം സൽക്കരിച്ചു.
"പേർഷ്യ"യും "ഈജിപ്തും" "ഗ്രീസു"മെന്നല്ലയി—
പ്പാരിൽപ്പണ്ടെത്രയും കീർത്തിപൂണ്ട
രാജ്യങ്ങളൊക്കെയുമാരുടെ നിസ്സീമ—
സൗജന്യമൊന്നതാൽ പുഷ്ടിയാർന്നു
അമ്മഹാറാണിയാം കേരളഭൂദേവി
നിന്മഹിമാവാർക്കു വാഴ്ത്തിടാവൂ?

II.

വെൽക നീ, വെൽക നീ, കേരളമാതാവേ,
വിശ്വപ്രകീർത്തിത സച്ചരിതേ,
എത്രയോ ധന്യരീ ഞങ്ങൾ നിന്നോമന—
പ്പുത്രരായ് വന്നു പിറക്കകയാൽ
സ്വപ്രജാസ്വാതന്ത്ര്യരക്ഷണ ദക്ഷനാം
വിശ്രുത[illegible] "ഉദയന"നും
പാർവ്വതീകാന്തനാം പർവ്വതാധീശന്റെ
പാദംവരെയും പരന്നിരുന്ന
രാജ്യങ്ങളൊക്കെയും പോരാടി നേടിയ
രാജാ"വി[illegible]"ഭിഖ്യനും
ശ്രീബുദ്ധഭക്തൻ "നെടുഞ്ചേരനാഥ"നും
ശ്രീമയൻ "ചേരൻ ചെങ്കുട്ടവ"നും
കീർത്തിപെരുത്ത "ചിലപ്പതികാര"ത്തിൻ
കർത്താവിളങ്കോ തിരുവടിയും
ഭക്തനി[illegible]ീനൻ "പെരുമാളും"
യൂദരെപ്പോറ്റിയ "ഭാസ്കരനും"
ക്രൈസ്തവർക്കൊട്ടുപദവികളേകിയ
ശ്രീ"വീരരാഘവ"നെന്നവനും
ആരുടെ ഭർതൃത്വം സാദരം സ്വീകരി—
ച്ചാരാലുമാരാധ്യരായ് ലസിച്ചു
അമ്മഹാസൗന്ദര്യസാരസർവ്വസ്വമേ
നിന്മഹിമാവാർക്കു വാഴ്ത്തിടാവൂ?
ജാതിമതാദികൾക്കപ്പുറത്തദ്വൈത
സിദ്ധാന്തദീപ്തമാം വിണ്മണ്ഡലത്തിൽ
സ്വൈരവിഹാരം നടത്തും ഭവതിക്കു
സർവ്വമതത്തിലുമേകദൈവം.
വെൽക നീ, വെൽക നീ, വിദ്യാവിശാരദേ,
വിശ്വപ്രകീർത്തിത സച്ചരിതേ,

III.

മേഘനിർഘോഷമാം ഭേരിമുഴക്കിയും
മിന്നൽവാൾ വീശിയും വീര്യമാർന്നും
പേമാരി ധാരയാം ക്രൂരമ്പുതൂകിയും
പാദപപ്രാസം ചുഴറ്റിയും നീ
ഗ്രീഷ്മമാം 'വേനനെ' നിഗ്രഹിച്ചുഗ്രമാം
ക്ഷാമദുർഭൂതത്തിനന്തമേകി
സന്തതം ഞങ്ങൾക്കു ശാരദസുന്ദര—
കാന്തി നിതാന്തം വിതറീടുന്നു.
തുമ്പപ്പൂക്കളാൽ പുഞ്ചിരിക്കൊണ്ടും
താമരപ്പൊയ്കയാൽ സംവീക്ഷിച്ചും
പൂങ്കുയിൽ തൻഗളനാദ പ്രവാഹത്തി—
ലുൾക്കുരുന്നെപ്പോഴുമാറാടിച്ചും
പൂരിതപീയൂഷപ്പൊൽക്കലശങ്ങളാൽ
പാരാതെ ദാഹോപശാന്തിചേർത്തും
തേനൊലിപ്പുത്തൻകനികളാൽ ക്ഷുത്പ്പീഡ
തെറ്റെന്നു ദൂരത്തൊഴിച്ചുവച്ചും
നെന്മണിപ്പൊന്മണി സഞ്ചയത്താലെന്നും
സദ്മങ്ങളെല്ലാം നിറച്ചുതന്നും
പട്ടിളംപച്ചത്തൃണാസ്തരണങ്ങളാൽ,
പാതകളെല്ലാമലങ്കരിച്ചും
ദിവ്യലവംഗലതികയാൽ സൗരഭം
ദേഹത്തിലൊക്കെയും പൂശിക്കൊണ്ടും
സ്ഫാടിക ശീതളകല്ലോലിനികളാൽ
നീടുറ്റ കാരുണ്യം തൂകിക്കൊണ്ടും
ഞങ്ങളെ മുറ്റുമനുഗ്രഹിച്ചീടുന്ന
മംഗളരൂപിണി, വെൽവൂതാക.

# വിപ്ലവം ജയിക്കട്ടെ.

(മോൺ. ജേക്കബ് നടുവത്തുശ്ശേരി)



ആധുനിക കാലത്തിലെ ഏററവും വലിയ പ്രശ്നം തൊഴിലാളി പ്രശ്നമാണ്. അതിനു പരിഹാരമുണ്ടാകുവാൻ ഒരു വിപ്ലവംതന്നെ വേണ്ടിയിരിക്കുന്നു. എന്നാൽ ആ വിപ്ലവം വിധ്വംസകമായിരിക്കരുത്, സൃഷ്ടിപരമായിരിക്കണം; മുതലാളികളെ നശിപ്പിക്കുകയോ മുതലില്ലാത്തവരാക്കിത്തീർക്കുകയോ ചെയ്യുന്ന ഒന്നായിരിക്കരുത്; പ്രത്യുത, മുതലില്ലാത്ത തൊഴിലാളികളെ മുതലാളികളായി ഉയർത്തുന്നതായിരിക്കണം. ഇങ്ങനെയുള്ള സാമുദായികവും സാമ്പത്തികവുമായ ഒരു വിപ്ലവമാണ് മാർപ്പാപ്പാമാർ തൊഴിലാളി പ്രശ്നത്തിനു പരിഹാരമായി നിർദ്ദേശിച്ചിരിക്കുന്നത്.

തൊഴിലാളി പ്രശ്നത്തെ കാലം ചെയ്ത 11-ാംപീയൂസ് മാർപ്പാപ്പാ തിരുമനസ്സുകൊണ്ട് സംക്ഷേപമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

"ഒരു വശത്തു യാതൊരു മുതലുമില്ലാത്ത അസംഖ്യം തൊഴിലാളികൾ; മറുവശത്തു നിസ്സീമമായ സമ്പത്തുള്ള വലിയ ധനവാന്മാർ. ഈ ദുരവസ്ഥ അനിഷേദ്ധ്യമായി തെളിയിക്കുന്നത്, ഈ വ്യവസായ യുഗത്തിൽ ഏററവും ധാരാളമായി ഉൽപ്പാദിപ്പിക്കപ്പെടുന്ന ഭൗതികവസ്തുക്കൾ വിവിധജന വർഗ്ഗങ്ങൾക്കു വിതരണം ചെയ്യപ്പെടുന്നതു വളരെ അന്യായമായ വിധത്തിലാണെന്നാണ്; അവയുടെ ന്യായമായ ഓഹരിയിൽ വളരെ കുറച്ചേ തൊഴിലാളികൾക്കു ലഭിക്കുന്നുള്ളുവെന്നാണ്."

ഭൗതിക വസ്തുക്കളുടെ വിതരണത്തിലുള്ള ഈ നീതികേടു പരിഹരിക്കുവാൻ സകല പരിശ്രമങ്ങളും ചെയ്യേണ്ടതാണെന്നു തിരുമനസ്സുകൊണ്ട് ഉദ്ബോധിപ്പിക്കുന്നു. പ്രസ്തുത പരിശ്രമങ്ങളുടെ ലക്ഷ്യം എന്തായിരിക്കണമെന്നും അവിടുന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

"ഉല്പാദനത്തിന്റെ ഫലങ്ങളിൽ ന്യായമായ ഒരോഹരി മാത്രമേ ധനവാന്മാരുടെ കരങ്ങളിൽ തടിച്ചുകൂടുവാൻ അനുവദിക്കാവൂ; ആവശ്യത്തിനു ധാരാളം മതിയാവുന്നിടത്തോളം അവ തൊഴിലാളികൾക്കു ലഭിക്കുവാൻ ഇടവരുകയും വേണം.'

വിപ്ലവകരമായ ഒരു പ്രവർത്തനപരിപാടിയാണ് ഈ നിർദ്ദേശത്തിൽ അടങ്ങിയിരിക്കുന്നതെന്നു സ്പഷ്ടമാണല്ലോ. ഇതിൽ രണ്ടു പടികൾ മാർപ്പാപ്പാ

മാർ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. 1) ന്യായമായ കൂലി. 2) ആദായത്തിൽ വീതം.

### ന്യായമായ കൂലി

ഭൂമിയിലെ വിഭവങ്ങൾ എല്ലാമനുഷ്യൎക്കും, ഓരോ മനുഷ്യനും, വേണ്ടിയുള്ളതാണു്. മനുഷ്യോചിതമായി ജീവിക്കുവാൻ വേണ്ടവ അവയിൽനിന്നു ലഭിക്കുന്നതിനു് ആൎക്കും അവകാശമുണ്ടു്. എന്നാൽ പ്രയത്നംകൊണ്ടുവേണം ഏതൊരുവനും അവനവന്റെ ഓഹരി അവയിൽനിന്നു സ്വാധീനപ്പെടുത്തുവാൻ. ആകയാൽ ന്യായമായ പ്രയത്നം ചെയ്യുന്ന ഏതു തൊഴിലാളിക്കും മനുഷ്യോചിതമായി ജീവിക്കുവാനുള്ള വക കൂലിയുടെ രൂപത്തിൽ കിട്ടുവാൻ ജന്മനാ അവകാശമുണ്ടു്. 'മനുഷ്യോചിതമായി ജീവിക്കുവാനുള്ള വക' എന്നു പറഞ്ഞിരിക്കുന്നതിൽ കുറച്ചൊന്നുമല്ല അടങ്ങിയിരിക്കുന്നതു്. അവ എന്തൊക്കെയാണെന്നും അവ സമ്പാദിക്കുവാൻ മതിയാവുന്ന കൂലിയുടെ തോതു് എന്താണെന്നും മാൎപ്പാപ്പാമാരുടെ വിവരണത്തിൽ കാണാവുന്നതാണു്.

"കൂലി തൊഴിലാളിയുടേയും അവന്റെ കുടുംബത്തിന്റേയും ജീവിതാവശ്യങ്ങൾ നിൎവ്വഹിക്കുവാൻ പോരുന്നതായിരിക്കണം. മക്കൾക്കു് ആരോഗ്യപ്രദമായ ഭക്ഷണം നൽകുന്നതിനും അവരെ നല്ലവണ്ണം വസ്ത്രംധരിപ്പിക്കുന്നതിനും മാതാപിതാക്കന്മാൎക്കുള്ള പ്രകൃതിസിദ്ധമായ കൎത്തവ്യം അനുഷ്ഠിക്കുവാൻ സാദ്ധ്യത നൽകുന്നതായിരിക്കണം; മനുഷ്യജീവികൾക്കു യോഗ്യമായ ഒരു പാൎപ്പിടം തൊഴിലാളിക്കും കുടുംബത്തിനും ലഭിക്കുവാൻ ഇടവരുത്തുന്നതായിരിക്കണം., തൊഴിലാളിയുടെ മക്കൾക്കുവേണ്ടിടത്തോളം അറിവും സമുചിതമായ വിദ്യാഭ്യാസവും നൽകുന്നതിനും, ആപത്തു്, രോഗം, വാൎദ്ധക്യം എന്നിവ നേരിടുമ്പോൾ കഷ്ടപ്പെടാതിരിക്കത്തക്കവണ്ണം വേണ്ടതു കരുതിവയ്ക്കുവാനും മതിയാവുന്നതായിരിക്കണം., തൊഴിലാളിയുടെ മക്കളിൽ ഉന്നതവിദ്യാഭ്യാസത്തിനു പ്രത്യേകമായ ബുദ്ധിശക്തിയും നല്ല മനസ്സും ഉള്ളവൎക്കു് അതു നിവൎത്തിച്ചുകൊടുക്കുവാൻ പൎയ്യാപ്തമായിരിക്കണം; തൊഴിലാളികളുടെ മരണശേഷം സന്താനങ്ങൾക്കു സുരക്ഷിതമായി അനുഭവിക്കാൻ ഇടവരത്തക്കവണ്ണം ചെറിയ തോതിലെങ്കിലും കുറെ വസ്തുക്കൾ സമ്പാദിച്ചുവയ്ക്കുവാൻ അവനു കഴിവു നൽകുന്നതായിരിക്കണം."

സകല തൊഴിലാളികൾക്കും ഈ തോതിലുള്ള കൂലിയെങ്കിലും ലഭിക്കുന്നപക്ഷം മുതലാളികളുടെ അന്യായമായ ആദായലബ്ധിക്കു കുറവുവരികയും, തൊഴിലാളികൾ കുറേശ്ശെ മുതലുള്ളവരായിത്തീരുകയും ചെയ്യുമെന്നുള്ളതിനു് എന്താണു സംശയം? എന്നാൽ ഇതു മാൎപ്പാപ്പാമാർ നിൎദ്ദേശിക്കുന്ന പരിഹാരമാൎഗ്ഗങ്ങളിൽ ആദ്യത്തെപ്പടിയാണു്. തൊഴിലാളികൾക്കു ന്യായമായ കൂലി കിട്ടുവാൻ മാത്രമല്ല, വ്യവസായത്തിന്റെ ആദായത്തിൽ ഒരോഹരി ലഭിക്കുവാനും അവകാശമുണ്ടെന്നാണു് തിരുമേനിമാർ പഠിപ്പിക്കുന്നതു്. അതിനെപ്പററി 11-ാംപീയൂസ് തിരുമനസ്സിലെ വാക്കുകൾതന്നെ ഉദ്ധരിക്കാം.

### ആദായവീതം

"കൂലി സമ്പ്രദായം മുതലാളികളേയും തൊഴിലാളികളേയും, ശത്രുസൈന്യങ്ങളെപ്പോലെ രണ്ടു പാളയങ്ങളിലായി, പിരിച്ചുനിൎത്തുന്നു. അവർ തമ്മിലുള്ള തൎക്കങ്ങൾ വ്യവസായരംഗത്തെ ഒരു രണാങ്കണമാക്കിത്തീൎക്കുകയും, അവയുടെ തീരുമാനത്തിനായി ഇരുസൈന്യങ്ങളും ഉഗ്രസമരം നടത്തുകയുംചെയ്യുന്നു."

ഈ വിപരീതനിലമാറി ഐക്യനില കൈവരേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ തൊഴിലാളിപ്രശ്നത്തിനു പരിപൂൎണ്ണപരിഹാരം ഉണ്ടാവുകയുള്ളു. അതിനാൽ തിരുമനസ്സുകൊണ്ടു ഇങ്ങനെ തുടരുന്നു:—

"കൂലിസമ്പ്രദായം മാറി, നിവൃത്തിയുള്ളിടത്തെല്ലാം, ഏതാണ്ടു പങ്കുസമ്പ്രദായം ഏൎപ്പെടുത്തുന്നതു നന്നായിരിക്കും. ഇതു പലവിധത്തിൽ പരീക്ഷിച്ചുനോക്കിയിട്ടുള്ളതാണു്. തൊഴിലാളികൾക്കും മുതലാളികൾക്കും അതു വളരെ ഗുണകരമായിത്തീൎന്നിട്ടുമുണ്ടു്. ഈ സമ്പ്രദായത്താൽ തൊഴിലാളികൾ വ്യവസായത്തിന്റെ ഉടമയിലും നടത്തിപ്പിലും ഭാഗഭാക്കുകളാകുകയും, ആദായത്തിൽ ഒരു വീതം പററുവാൻ ഏതെങ്കിലും വിധത്തിൽ അൎഹരാവുകയും ചെയ്യും."

തൊഴിലാളികൾക്കു് ആദായത്തിൽ ഒരു വീതം കൊടുക്കുകയും അതു തനിക്കുതന്നെ ഗുണകരമാണെന്നു കണ്ടു കൃതാൎത്ഥനാവുകയും ചെയ്ത ഒരാളാണു് പെൻസെൽവേനിയായിലെ അമേരിക്കൻ കെമിക്കൽ പെയിൻറു കമ്പനിയുടെ പ്രസിഡൻറായിരുന്ന പരേതനായ ജെ. ഹാൎവി ഗ്രാവെൽ. തൊഴിലാളികൾക്കു് അവർ വേലചെയ്തുണ്ടാക്കുന്ന ധനത്തിൽ ന്യായമായ ഒരോഹരിക്കു്, അവകാശമുണ്ടെന്നുള്ള ക്രിസ്തീയതത്വം പ്രയോഗത്തിൽ വരുത്തിക്കൊണ്ടു് ഇദ്ദേഹം തന്റെ മരണത്തിനു മുമ്പുള്ള 3 വൎഷങ്ങളിൽ തന്റെ തൊഴിലാളികൾക്കു് ക്രിസ്തുമസ്സ് സമ്മാനമായി 240,000 ഡോളർ നൽകി; 1936-ൽ അദ്ദേഹം തന്റെ സകല തൊഴിലാളികളുടേയും കടങ്ങൾ വീട്ടിക്കൊടുത്തു; കടബാദ്ധ്യത ഇല്ലാതിരുന്ന തൊഴിലാളികൾ ഓരോരുത്തൎക്കും 100 ഡോളർ സംഭാവന ചെയ്തു. ഈ രണ്ടിനങ്ങൾക്കുമായി 100,0,00 ഡോളർ ആണു് അദ്ദേഹം ചെലവിട്ടതു്. നീതിയുടേയും സ്നേഹത്തിന്റേയും ഈ പ്രവൃത്തിയുടെ ഫലം ഏററവും തൃപ്തികരമായിരുന്നതിനാൽ അദ്ദേഹം 1937-ൽ 70,000 ഡോളർ ബോണസ്സായി തൊഴിലാളികൾക്കു വിതരണം ചെയ്തു. അടുത്ത കൊല്ലത്തിലും അങ്ങനെ തന്നെയാണു് ചെയ്തതു്. ആദായവീതം ഇപ്രകാരം നൽകിയതിൽ തനിക്കുണ്ടായ അനുഭവത്തെ മി. ഗ്രാവെൽ ഇങ്ങനെ പ്രകാശിപ്പിക്കുകയുണ്ടായി.

"തൊഴിലാളികൾ അൎഹിക്കുവ അവരിൽനിന്നുപിടിച്ചെടുക്കുന്നതു് ആദായകരമായ നടപടിയല്ലെന്നു മുതലാളികൾ മനസ്സിലാക്കുവാൻ തുടങ്ങിയിരുന്നുവെങ്കിൽ സകലരുടേയും ക്ഷേമം വളരെയധികം വൎദ്ധിക്കുമായിരുന്നു. മുതലാളികൾ സ്വമനസ്സാ തൊഴിലാളികൾക്കു അൎഹതയുള്ളതു നൽകുന്നില്ലെങ്കിൽ ഉടനേയോ പിന്നീടോ അവർ അങ്ങനെ ചെയ്യുവാൻ നിൎബന്ധിക്കപ്പെടും. എന്റെ തൊഴിലാളികൾ എന്നോടു വിശ്വസ്തരായി വൎത്തിച്ചു. അവർ ന്യായമായി അൎഹിക്കുന്നതു്

ചെറുകഥ

# "വിവാഹത്തിനു മുമ്പ്"

( മിസ്സിസ് ഗൗരിയമ്മ രാമകൃഷ്ണപിള്ള ബി. ഏ., ബി. എൽ., )

ഇന്ന് അവർ കാമിനീകാമുകന്മാർ മാത്രമല്ല. ദമ്പതികളാണ്. മാതാപിതാക്കന്മാരുമാണ്.

കസേരയിൽ കിടക്കുന്ന നായകനോടു ആ നായിക പറഞ്ഞു. 'ഇതാ! ആ പഴയ മൂന്നു ദിവസങ്ങൾ. തുടരെയുള്ള മൂന്നു രാത്രികൾ. നാം ഇവിടെയും അവിടെയും ആയി അകന്നു ജീവിച്ച കാലത്തേയ്ക്കു ഒന്നു പോകുകയല്ലേ. ആ മൂന്നു എഴുത്തും ഞാൻ എടുത്ത് അടുക്കി വച്ചിരിക്കുന്നു.''

"ഛേ! ഇന്നു നമ്മുടെ ആപൽബാന്ധവനെ അയക്കരുതായിരുന്നു. ചേട്ടൻ കൂടി ഉണ്ടായിരുന്നെങ്കിലെ, ഇതിന്റെ പൂർണ്ണസുഖം കിട്ടൂ.''

"ഇനി ഞാൻ എഴുതുകില്ല.'' എന്നു കാണിച്ച് അയച്ച എഴുത്ത്! ഇങ്ങോട്ട് മൂന്നു കൊല്ലത്തേക്ക് എഴുതരുത്, എന്ന് അവസാനമായി നിരോധിച്ചുകൊണ്ട്, എഴുതിയില്ലേ."

"ഞാൻ നിരോധന ഉത്തരവിനെ ആദരിക്കുമെന്ന് വിശ്വസിച്ചല്ലോ''

"ഞാൻ വിശ്വസിച്ചില്ല. എങ്കിലും എന്റെ രക്ഷാകർത്താവിനെ തൃപ്തിപ്പെടുത്തുവാൻ, ഒട്ടൊന്ന് അടങ്ങി ഒതുങ്ങിയിരിക്കുമെന്ന് ഞാൻ വിചാരിച്ചു.... നമ്മുടെ ചേട്ടൻ ഏതേതെല്ലാം അവസരത്തിൽ, ആപൽബാന്ധവനായി എന്ന് ഞാൻ ഓർത്ത് അതിശയിക്കുകയാണ്.''

"ഞാൻ പറഞ്ഞിട്ടില്ലേ. ആ സ്നേഹം, നിഷ്കാമമായിട്ടുള്ളത്, നിസ്സീമം...... ഇനിയും ജീവിതത്തിന്റെ ആപൽഘട്ടത്തിൽ നമ്മുടെ സഹായത്തിനു കാണും.''

"എന്തു ധൈര്യമായി ആ എഴുത്തുംകൊണ്ട് കയറിവന്നു. അമ്മതന്നെ അതു വാങ്ങി. അറിഞ്ഞുകൊണ്ട്. അമ്മാവനെ ഭയന്ന്. അമ്മാവനെ ഞാൻ ധിക്കരിക്കുന്നു എന്ന് വിശ്വസിച്ചുകൊണ്ട്. എങ്കിലും ഞാൻ ഓർത്തു ദുഃഖിക്കും. ഒരു വരി മറുപടിയായി പറയുവാൻ എനിക്കു സൗകര്യം കിട്ടിയില്ലല്ലോ എന്ന്.''

"എഴുത്തു തന്നു. ചേട്ടനിങ്ങു പോന്നു. അല്ലേ.''

"അല്ല. ഞാൻ അമ്മയുടെ അടുത്ത്, കർത്തവ്യമൂഢയായി നില്ക്കുന്നു. പറയാനുള്ളതു മുഴുവൻ ഇതിലുണ്ട് എന്ന് ചേട്ടൻ പറഞ്ഞിട്ടു എന്നോടു ചോദിച്ചു "എന്തെങ്കിലും മറുപടി ഉണ്ടോ?'' "ഒന്നും ഇല്ല" എന്നു ഞാൻ എങ്ങനെയോ പറഞ്ഞു. അമ്മ പറഞ്ഞു "ഇനി നിങ്ങൾ പൊയ്ക്കൊള്ളൂ ഇതുപോലെ മേലാൽ വരരുത്." ചേട്ടന്റെ മുഖത്തെ നിറം മാറുന്നതു ഞാൻ ഇപ്പോഴും കാണുന്നതുപോലെ തോന്നുന്നു.

"അതെ തുടർന്നു മൂന്നു ദിവസം അല്ലേ? ഭയങ്കരം!''

"മധുരവേദനകളുടെ കാലം എന്നല്ലേ നമ്മുടെ കവയിത്രി പറയുന്നത്.''

"അതേ മധുരവേദന! ആ വാക്കുതന്നെ ആ മഹതിയാണ് നമ്മെ പഠിപ്പിച്ചത്.''

"ഞാനും ആ ഹൃദയാലുവും ഒരേദിവസം എഴുതി അല്ലേ.''

"ഒന്നിച്ച് എനിക്കു കിട്ടുകയും ചെയ്തു.''

''ആദ്യത്തെ എഴുത്തിന്റെ അവസാനഭാഗം ഒന്നു വായിച്ചാൽ മതി! ഇതാ! പിന്നത്തേതു വായിക്കരുത്!

"അല്ല! നിയമങ്ങളും നിരോധനങ്ങളും ഇപ്പോഴെന്തിന്! ഇങ്ങനെ.''

"ഇതാ! ഈ എഴുത്ത്, നമ്മുടെ സഹൃദയയായ സുഹൃത്തിന്റേത്. അതാണ് എനിക്കു കുളുക്കെ കേൾക്കേണ്ടത്. വേഗം വായിച്ചു തീർക്കണം. അവൻ ഉണർന്നാൽ പിന്നെ ഒരു പൂരമായിരിക്കും.''

"ഇതിലൊരെഴുത്ത് എടുത്ത് കുഞ്ഞിന്റെ കയ്യിൽ കൊടുക്കണം. പഠിക്കട്ടെ. പുതിയ പുതിയ പുസ്തകം! മാറിയിരുന്ന് ഇപ്പോഴെ വായിക്കട്ടെ.''

"കഷ്ടം! കൊച്ചുകുഞ്ഞിനെപ്പററി ഇങ്ങനെ പറയരുതെന്നു പറഞ്ഞാൽ ....''

"അനുസരണം! വലിയ പ്രയാസം! നിഷേധം! അതൊരു രസമാണ്.''

''മകനേ ഈ പ്രായത്തിൽ മുതൽ അതു പഠിപ്പിക്കണം. ഇതാ! ഒന്നു വായിക്കൂ.''

''അല്ല! ഞാനെഴുതിയതു ഞാൻ തന്നെ വായിക്കണം!

''എല്ലാം, മൂന്നെഴുത്തും വായിക്കണം. ഇതാണാദ്യത്തെ!''

ആ എഴുത്തുകൾ മൂന്നും അയാൾ കയ്യിലെടുത്തു. മധുരസ്മരണകളുടെ വീചീവലയത്തിൽ അവർ മുഴുകി.

കടലാസുകൾ ഒന്നൊന്നായി മറിച്ചു ഒടുവിലത്തെ പേജിൽ, അയാളുടെ ദൃഷ്ടിപതിഞ്ഞു.

"ഇവിടം മുതൽ'' എന്നൊരു നിർദ്ദേശം പുറകിൽ നിന്നു ദലിതഗാത്രത്തിൽ നിന്നുയന്നു.

" . . . . . . എത്ര താമസിച്ചാലും ആ വിവരം ഏതു വിധമെങ്കിലും അറിയിക്കണം. അഞ്ചലിലയക്കുന്ന എഴുത്തേ നഷ്ടപ്പെടുകയുള്ളല്ലോ. അതുകൊണ്ട്, "ആപൽബാന്ധവനെ'' ഇതാ അയക്കുന്നു. ചേട്ടനെ രണ്ടാമതായിട്ടാണ് കാണുന്നത്. പക്ഷെ, നമ്മുടെ ജീവിതത്തിൽ വളരെ പ്രാബല്യം കാണേണ്ടി വരുന്ന ഒരു വ്യക്തി. ഞങ്ങളുടെ എല്ലാം ആപൽബാന്ധവൻ.. ..ന്റെയും ആപൽബാന്ധവനായിത്തീന്നിരിക്കുന്നു. ചെറിയ കാര്യത്തിനല്ല ചേട്ടനൊരുങ്ങുന്നത്. ഉഗ്രശാസകനെ ധിക്കരിച്ചുകൊണ്ട് അവിടെ വരിക. ആത്മാഭിമാനത്തിന്റെ ചിറകുകൾ മുറിഞ്ഞ്, അന്തരാത്മാവിൽ നിന്ന് കണ്ണുനീർ വടിഞ്ഞ്, മനസ്സും ശരീരവും ഒരുപോലെ തളന്ന്, തഴതിട്ട വാതിലിനുള്ളിൽ താന്തയായി കഴിയുന്ന എന്റെതിനെ കാണുവാൻ, എനിക്കുവേണ്ടിക്കാണുവാൻ. . . അങ്ങിനെ ആ ഹൃദയവേദന മുഴുവൻ പകർന്നുകൊണ്ടുപോരുവാൻ, ഇതാ മോൻ വരുന്നു. ഒരുകാര്യം ഓർമ്മയ്ക്കായി പറയുന്നു. എന്റെ ഹൃദയം വെറും ഒരു കടലാസല്ല: അതിൽ വരച്ചിട്ടുള്ള ചിത്രം, പെൻസിലുകൊണ്ടുള്ളതുമല്ല. മറവിയാകുന്ന റബർ കൊണ്ടു അതു മായിച്ചുകളയാവുന്നതും അല്ലെന്ന് അവസാനമായി ധരിച്ചുകൊള്ളുക. "എന്നെ മറന്നുകളയുക'' എന്ന നിർദ്ദേശം! കഷ്ടം എന്നെ ഓർക്കുന്നിടത്തോളം കാലം, ഓർമ്മിക്കുവാനുള്ള സാധാരണകർത്തവ്യം എനിക്കുമുണ്ട്. ഈ സ്ഥിതിഗതികളുടെ വികസനത്തിന് ഏക ഹേതുവായിരിക്കുന്ന ഞാൻ എന്റെ അസാധാരണ കർത്തവ്യത്തെ അനുസ്മരിച്ചുകൊണ്ട്, ഇത്ര ദീർഘമായി എഴുതി. സംസ്കാര സമ്പന്നയും അചഞ്ചല ഹൃദയയും, എന്നോടു കൂടി എന്തും സഹിക്കുവാൻ മനഃസാന്നിദ്ധ്യവും ഉള്ള ഒരു മനസ്വിനിയേയാണ് ഉററചെങ്ങാതിയായി സ്വീകരിച്ചിരിക്കുന്നതെന്ന ഉററബോധം എനിക്ക് എപ്പോഴും ഉണ്ട്. ഉഗ്രശാസനങ്ങൾക്കും, അത്യുഗ്രമായ നിയന്ത്രണങ്ങൾക്കും ക്ഷുബ്ധമാക്കാവുന്ന ഒരു ചിത്തവൃത്തി അവിടെ ഉണ്ടെന്നു സ്വപ്നത്തിൽപോലും വിശ്വസിക്കുവാൻ ഞാൻ തയ്യാറില്ല. അവധാനപൂർവ്വം ചെയ്യു ഒരു തീരുമാനത്തിൽ നിന്നും വ്യതിചലിക്കുവാൻ, ഈശ്വരനുപോലും എന്നോടു പറയുവാൻ അധികാരമില്ല. സുഖദുഃഖസമ്മിശ്രമായ ജീവിതത്തിൽ, ഒന്നായിത്തീരുന്ന രണ്ടു ഹൃദയത്തിനല്ലാതെ ജീവിക്കുവാൻ സാദ്ധ്യമല്ല. ഇന്നല്ലെങ്കിൽ നാളെ നമ്മുടെ വിവാഹം നടക്കും. വേണ്ടപ്പെട്ടവരുടെ സാന്നിദ്ധ്യത്തിലോ അല്ലാതെയോ അതു നടക്കാതെ സാദ്ധ്യമല്ല. 'അനുരാഗനദിക്കു വിഘ്നംകൂടാതൊഴുക്ക് അനുവദിക്കുകയില്ല ദൈവം" എന്ന തത്വം ആശ്വസിപ്പിക്കുമെന്നാണ് എന്റെ വിശ്വാസം. സുഖം, . . . . ന്റെതിൽനിന്നു വ്യതിരിക്തമെന്നും, ദുഃഖം അതിൽനിന്നും വിഭിന്നമെന്നും ഉള്ള ദുർവ്യാഖ്യാനം ഇനിമേലിൽ ചെയ്ത് എന്നെ വേദനിപ്പിക്കരുത്. ധൈര്യമായിരിക്കൂ. പ്രസന്നയായിരിക്കൂ. മാററാനും മറക്കാനും കഴിയുന്ന ഒരു ബന്ധമല്ല നമ്മുടേത്. എനിക്കു ഭയമില്ല . . . . ''

ഇരുവരും ഒന്നായി നെടുവീർപ്പിട്ടു. ആ ദൃഷ്ടികളിൽ വീണ്ടും ഇരുവരുടെയും രൂപം പ്രതിഫലിച്ചു. ഒരു നിശ്ശബ്ദത.

ഒരുനിമേഷം അങ്ങിനെ കഴിഞ്ഞു. "ഇനി നിന്റേതു ഞാൻ വായിക്കാം." അടുത്ത എഴുത്ത് അയാൾ കയ്യിലെടുത്തു.

. . . . . . നാലു ദിവസം

---

ഞാൻ അവർക്കു കൊടുക്കുകയും ചെയ്യുന്നു. അവരാണ് ധനം സമ്പാദിച്ചുതന്നത്. അവർ മുഖാന്തിരമാണ് എന്റെ വ്യവസായം വിജയിക്കുവാൻ സംഗതിയായത്.''

എത്ര അനുകരണീയമായ പ്രവൃത്തി! മാർപ്പാപ്പാമാരുടെ നിർദ്ദേശം, ഈ വ്യവസായ പ്രവർത്തകൻ പ്രയോഗത്തിൽവരുത്തിയതു കണ്ടാലും! തൊഴിലാളികൾക്കു മേൽവിവരിച്ച വിധം കൂലിയും, അതിനു പുറമേ ബോണസ്സായോ മററു രൂപത്തിലോ ആദായത്തിൽ ഒരോഹരിയും ലഭിക്കുന്ന പക്ഷം, ന്യായമായ ചെലവുകൾ കഴിച്ചു ഗണ്യമായ ഒരു സംഖ്യ അവർക്കു മിച്ചമുണ്ടാക്കുവാൻ സാധിക്കും. ആ സംഖ്യ അവർ ഏർപ്പെട്ടിരിക്കുന്ന വ്യവസായത്തിന്റെ മൂലധനത്തിൽ ഏററവും ചെറിയ അംശമായിട്ടെങ്കിലും നിക്ഷേപിക്കുന്നതായാൽ അവർ അതിന്റെ സാക്ഷാൽ മുതലാളികളായിത്തീരുകയും ചെയ്യും. ഇങ്ങനെയുള്ള ഒരു വിപ്ലവമാണ് തൊഴിലാളിപ്രശ്നത്തിനു പരിഹാരമായി മാർപ്പാപ്പാമാർ നിർദ്ദേശിച്ചിരിക്കുന്നത്. ചിന്താശീലരായ സകല സമുദായസ്നേഹികളും ആ വിപ്ലവം ജയിക്കട്ടെ എന്ന് ആശംസിക്കേണ്ടതാണ്. അതിന്റെ വിജയത്തിനായി അവർ ഹൃദയപൂർവ്വം സഹകരിക്കേണ്ടതുമാണ്.

കൊണ്ടു നരകത്തിന്റെ അടിത്തട്ടു മുഴുവൻ കണ്ടുകഴിഞ്ഞപ്പോൾ ദൈവം എനിയ്ക്കു സ്വർഗ്ഗത്തിലേയ്ക്കുള്ള ഒരു ഏണി കാണിച്ചുതന്നു. അതിൽക്കൂടി കയറുന്നതു ക്ഷിപ്രസാദ്ധ്യമാണെന്നു തോന്നുന്നില്ല. എങ്കിലും കരുണാമയനായ ആ ദൈവത്തിൽ വിശ്വസിച്ചുകൊണ്ടു് ശ്രമിച്ചുനോക്കുവാൻ ഞാൻ തീർച്ചയാക്കിയിരിക്കുന്നു. ഒരു ജ്വരബാധിതയേപ്പോലെ തൊണ്ട വരണ്ടും കൈകാലുകൾ തളർന്നു സ്വബോധമില്ലാതെയും ഇരുന്നിട്ടും, ഞാൻ സമ്മേളനത്തിനുപോയി. ആദ്ധ്യക്ഷം വഹിച്ചു. അനേകനാഴികകളെ എന്നെപ്പോലെ തളർന്നു വിവശനായി അന്ധകാരത്തിലേക്കു നോക്കിക്കൊണ്ടിരിക്കുന്ന എന്റെ ഹൃദയനാഥനാണെന്നു, എന്റെ അന്തർനേത്രങ്ങൾ കണ്ടുകൊണ്ടിരുന്നിട്ടും, അനേകമനേകംപേരെ കാണുന്നതായി ഞാൻ നടിച്ചു. ഹൃദയം നൊന്തുനൊന്തു കരഞ്ഞുകൊണ്ടിരിക്കെ ഞാൻഒരേമട്ടിലുള്ള ചിരികൊണ്ടു മുഖത്തെവേദന മറച്ചു. എന്തു പ്രതീതിയായിരിക്കാം ഞാൻ അന്നത്തെ സദസ്സ്യരിലുണ്ടാക്കിയതെന്നു ദൈവത്തിനറിയാം. ഏതായാലും ആ ഭാരം ഞാൻ ചുമന്നു തീർത്തു. കാപ്പികുടിയ്ക്കാൻപോയപ്പോൾ. . .”

ഇടയ്ക്കുകയറി തടഞ്ഞുകൊണ്ടു, “മതി! ബാക്കിഭാഗം. ഞങ്ങളുടെ സന്ദർശനം. ആ ഭാവനാസമ്പന്ന ചിത്രീകരിച്ചതാണു വായിക്കേണ്ടതു്. “എന്റെ എഴുത്തു് വെറും വേദന. അതു കാവ്യം, അതു വായിക്കു.’’

നിർബന്ധമാണെങ്കിൽ അതുതന്നെ വായിക്കാം.... ഇവിടം വിടാം. എങ്കിലും, നിങ്ങളുടെ സന്ദർശനത്തിനു ശേഷമുള്ള പ്രത്യാഘാതം നമുക്കു് ഒന്നിച്ചാനോക്കാം”.

“എന്നാൽ ഇവിടം മുതൽ ഇനി തുടങ്ങു്’’ എന്നു് അടുത്ത വശം ചൂണ്ടിക്കാണിച്ചു.

‘‘...... ആത്മവിശ്വാസത്തോടും സമാധാനത്തോടുംകൂടി ഞാൻ തിരിയെ പോന്നു. പിരിയുന്ന നിമിഷത്തിലും, എന്റെ പുതിയ സഹോദരി സമാധാനിപ്പിച്ചു കൊള്ളാമെന്നു് ഏററിട്ടുണ്ടു്. വയ്ക്കത്തുനിന്നും വള്ളത്തിലാണു് ഞങ്ങൾ ഇങ്ങോട്ടു പോന്നതു്. സന്ധ്യാരംഗം മറഞ്ഞു് പശ്ചിമാകാശം വിവർണ്ണമായിത്തീരുന്നതു നോക്കിക്കൊണ്ടു് ഞാൻ സ്വയം ചോദിച്ചു. ‘എന്തിനാണു് ഞാൻ സമാശ്വസിപ്പിക്കുവാൻ ഉള്ള ഭാരം അന്യരിൽ ചുമത്തുന്നതു്. എന്തുകൊണ്ടു് എനിക്കു് ഒരിക്കൽക്കൂടി എഴുതിക്കൂടാ. കവനമാധുരി ഇല്ലെങ്കിലും, എന്നെ സ്നേഹിക്കാൻ കഴിഞ്ഞ ആൾക്കു് കാര്യങ്ങളുടെ ഗതി എന്നിൽനിന്നുതന്നെ അറിയുന്നതിനു് അവകാശം ഇല്ലേ. എത്ര സാധാരണ ഭാഷയിലാണെങ്കിലും, എന്റെ ഹൃദയം അതിനുള്ളിൽക്കൂടി അദ്ദേഹം ദർശിക്കയില്ലേ” അങ്ങിനെ ഞാൻതീർച്ചയാക്കി ഒന്നുകൂടി എഴുതുവാൻ. ഒരു പക്ഷേ അമ്മാവനോടു ഞാൻ ഒരു തെററായിരിക്കും ചെയ്യുന്നതു്. പറയൂ! ഇങ്ങനെ ചെയ്യില്ലെങ്കിൽ ഞാൻ നമ്മുടെ രണ്ടുപേരുടെയും ജീവിതം പാഴാക്കുകയായിരിക്കും ചെയ്യുന്നതു്. കഴിഞ്ഞതു മറക്കുവാൻ എനിക്കു് ഈ ജന്മം സാധിക്കുകയില്ല. സ്ത്രീകൾക്കു് ഈ ലോകത്തിൽ നാകം സൃഷ്ടിക്കുവാൻ കഴിയുമെന്നു പറയുന്നതു് ശരിയാണെങ്കിൽ, ഞാൻ ഇന്നു മുതൽ ശ്രമിക്കുന്നതു്, ഞാൻ അവിടത്തേക്കു് സ്വർഗ്ഗസുഖം സമ്പാദിക്കുവാനായിരിക്കും. നിരാശയും, പരാജയ മനോഭാവവും ജീവിത വിജയത്തിനു നന്നല്ല. ഇനി അതു രണ്ടും നമുക്കു് ഉപേക്ഷിക്കണം. എന്നു നാം സ്വാശ്രയ ശക്തിയുള്ളവരായി തീരുന്നുവോ അന്നു് നാം ജീവിതത്തിന്റെ കവാടം തുറക്കുവാൻ യോഗ്യരാവും. ദൈവത്തിനറിയാം ഈ എഴുത്തു തന്നെ താമസിച്ചുപോയോ എന്നു്. നിരോധനാജ്ഞയുടെ വിവരം പത്രത്തിൽ കണ്ടു. എനിക്കു് ഭയമില്ല.’’

‘ചേട്ടൻ കൊണ്ടുവന്ന എഴുത്തു ഇതയച്ച പിറേറ ദിവസമാണു്. . . . . . ബാക്കി നമുക്കു് പിന്നെ വായിക്കാം. എന്റെ സഹോദരിമായുള്ള സന്ദർശനവും, നമുക്കു് ലഭിച്ച സമാശ്വസനവും, അവരുടെ എഴുത്തിൽ നിന്നു തന്നെ വായിക്കണം. ഇതാ.’’

“ഇതു മുഴുവൻ വായിക്കാതെ!”

‘‘ഇതാ ഈ ഭാഗം വായിക്കാം. അനുഗ്രഹീതമായ തൂലിക...’’

‘‘ആത്മാർത്ഥമായ സ്നേഹം... എന്താ ഇവിടം മുതലോ... എത്രാമത്തെ പ്രാവശ്യമാണു് നാം ഇതു വായിക്കുന്നതു്!...

പ്രിയപ്പെട്ട സഹോദരാ! ജീവിതത്തിൽ ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത അത്ര സ്നേഹനിർഭരമായ വികാരസംപൂർണ്ണമായ ഹൃദയത്തുടിപ്പുകളോടെയാണു് ഞാൻ ഈ കത്തെഴുതിയിരിക്കുന്നതു്. ചിന്തകളുടെ ചിതറിച്ചലിക്കുന്ന സ്പന്ദനവിശേഷങ്ങളെ അതേ രൂപത്തിൽ! അതേ മാത്രയിൽ പ്രതിപദം പ്രതിസ്ഫുരിപ്പിക്കുവാൻ തൂലികയ്ക്കു് കെല്പില്ലെങ്കിലും, ആധുനിക ബംഗാളി ചിത്രകാരൻ ചില വരികളാൽ ചില അവ്യക്ത സൂചനകളാൽമാത്രം അത്ഭുതകരമായ ഒരു ഭാവസത്തയേ ആത്മാവിനു സുവിദിതമാക്കുന്നതുപോലെ ഛായമാത്രമായ ചില പദവ്യന്യാസങ്ങളാൽ എന്റെ മനോവികാരങ്ങളെ ഞാൻ നിങ്ങളുടെ മുൻപിൽ വയ്ക്കുന്നു. ഏതായാലും ഞാൻ എഴുതുകയും നിങ്ങൾ കേൾക്കുകയുംചെയ്യേണ്ട ഒരു സന്ദർഭമാണിതു്.

ആത്മസ്നേഹിതാ! ജീവിതചക്രവാളത്തിൽ വെറും യാദൃച്ഛികമായല്ല നാം തമ്മിൽ കൂട്ടിമുട്ടാനിടയായതെന്നു് ആദ്യം തന്നെ എനിക്കു ഭൂതോദയമുണ്ടായി. ഉദ്ദേശമില്ലാത്ത പ്രവൃത്തികളൊന്നും പ്രപഞ്ചത്തിനില്ല. ‘‘അവിവണ്ടിയതിലന്നു നമ്മളറിയാതെ കണ്ടറിയുവാനിടയായതും’’ ഇതുപോലൊന്നായിരിക്കാം. ഇടക്കാലമായി എന്തു കാരണവശാലൊ നിങ്ങൾ ഈ അനപേക്ഷിത സഹോദരിയെ വിസ്മരിച്ചിരിക്കയായിരുന്നു. അല്ലേ! എന്നാൽ വിധിയുടെ വിസ്മയനീയമായ ഇന്ദ്രജാലങ്ങൾ നോക്കൂ. ഒരു സഹോദരൻ സഹോദരിയെ മറന്നുപോയെന്നു വരാം. എന്നാൽ ആ വ്രണങ്ങളിൽ അലിവു പുരട്ടുവാനുള്ള സ്നേഹലേപനവുമായി അവളെന്നെന്നും പടിവാതിലിൽ ഹാജരുണ്ടായിരിക്കും.

ഞാൻ ഒരു കഥ പറയട്ടെ. നിങ്ങൾ ക്ഷമയോടു കേൾക്കുമോ? മനസ്സില്ലാ മനസ്സോടെ ഞാൻ ഒരു വർഗ്ഗീയ സമ്മേളനത്തിൽ പങ്കുകൊണ്ടു. പ്രാസംഗികയായി. അന്നത്തെ അദ്ധ്യക്ഷയെ പരിചയപ്പെട്ടു. സംഭാഷണത്തിനിടയിൽ കേവലം യാദൃച്ഛികമായി ദൈവം എന്നെക്കൊണ്ടു ചോദിപ്പിച്ചു. ‘നിങ്ങളുടെ പേർ എന്തു്’, നിങ്ങളുടെ പരീക്ഷാ വിജയത്തെപ്പററി അല്പനേരത്തെ മൗനത്തിനു ശേഷം അവർ പ്രതിവചിച്ചു. “ഇല്ല’’ പക്ഷേ അയാൾ ആരാണു്....

“ഞാൻ പേരും പൂർണ്ണമായ ദേശസ്ഥിതികളും വിശദമാക്കി. വെറും അപരിചിതനേപ്പററി എന്ന ഒരു അലക്ഷ്യഭാവത്തിൽ അവർ വീണ്ടും ചോദിച്ചു. “ആ ആളെ പരിചയമുണ്ടോ’’ ഞാൻ നമ്മുടെ പരിചയത്തേപ്പററി പറഞ്ഞു. ‘നിങ്ങൾ പരിചയപ്പെടേണ്ടആളാണെന്നും ഞാൻ പറഞ്ഞവസാനിപ്പിച്ചു.

ടീ പാർട്ടി സമയം ആളുകൾ നാലുപാടും ഞങ്ങളെ ശ്രദ്ധിക്കുന്നു. ഞങ്ങളാണല്ലോ പ്രധാന വേഷക്കാർ. ആ സഹോദരിയുടെ ശിരസ്സു കുനിഞ്ഞു. നെടിയൊരു നിശ്വാസം. ആ വിശാല വിലോചനങ്ങളിൽ നിറഞ്ഞു തുളുമ്പിയ വേദനയുടെ അമൃതബിന്ദുക്കൾ സർവ്വംസഹയായ ഭൂമിദേവി മാത്രമേ കണ്ടിരിക്കുകയുള്ളു.......’’

“അടുത്ത വാചകങ്ങൾ വായിക്കണ്ടാ എന്നെപ്പററിയുള്ളതാണവ.’’വീണ്ടുംനായിക ഒരുവാദ തടസ്സംകൊണ്ടുവന്നു.

നായകൻ തുടർന്നുവായിച്ചു.

‘‘ഞങ്ങൾ അന്നുരാത്രി വീണ്ടും ഒരുമിച്ചായി. അർദ്ധരാത്രിയിലെ അന്ധകാരഗഹനതയിൽ എല്ലാം ശാന്തമായി. ഞങ്ങളുടെ കിടക്കകൾ അടുത്തടുത്താണു വിരിച്ചിരുന്നതു്. ഞാൻ അതു ചേർത്തിട്ടു. ആ ഹൃദയം ഒരു നിർഗ്ഗമനമാർഗ്ഗം കൊതിച്ചലതല്ലുകയായിരുന്നു. വികാരങ്ങളുടെ ചിറപൊട്ടി. ശോകരസതരളിതമായ രോദന നിത്സരിണി.

എല്ലാം എല്ലാം ഞാനറിഞ്ഞു...... സമാധാനത്തിന്റെ പ്രഭാതഹിമബിന്ദുക്കൾ പൊഴിയുന്നതുവരെ കരഞ്ഞു. ആ സഹോദരിയുടെ അന്തർഗദ്ഗതം അപ്പോഴും അടങ്ങിയിട്ടില്ലായിരുന്നു. അവർ യാചിച്ചു.

‘‘സഹോദരീ! അദ്ദേഹത്തിനെഴുതണേ! സാന്ത്വനം നൽകണേ. എന്റെ എഴുത്തു്. ഇപ്പോൾ അവിടെ കിട്ടിക്കാണും. ജന്മദുഃഖങ്ങളുടെ തീവ്രക്ഷതങ്ങൾ ഏറേററു വട്ടംകെട്ടിയ ആ കരൾത്തടം വീണ്ടും എത്ര മൃദുലമാണു്. നിഷ്ഠുരമായ ആഘാതത്തിൽ അതു പിളർന്നു പോകയില്ലയോ? ഒരെഴുത്തു പോലും എഴുതിക്കൂടാ, എന്ന ശാസനം. ഉല്ക്കണ്ഠാകുലമായ ആ ദിവസങ്ങൾ എങ്ങനെ ഉന്തിനീക്കും. ജീവിതകാലം മുഴുവൻ കാത്തിരിക്കാനുള്ള കഴിവും സന്നദ്ധതയും ഇവളിലുണ്ടു്. പക്ഷേ— സ്വാഗതമർഹിക്കുന്ന ആ ശിഥിലഹൃദയം ഓർക്കുമ്പോൾ . . . .

കിടക്കയിൽകമിഴ്ന്നുകിടന്നു് അർദ്ധവികസിതമായ അ മാർത്തടം ക്ഷമാമാതാവിന്റെ അങ്കതലത്തിലേക്കു് അമർത്തി, ആ പ്രേമയോഗിനി വിങ്ങിവിങ്ങിക്കരഞ്ഞു. മർദ്ദിതരാഗത്തിന്റെ മനമലിയിക്കുന്ന പൂജാമണിനാദം. എന്റെ ഈശ്വരാ! ഇത്ര മഹനീയമായ ഈ ആത്മാർപ്പണത്തിനർഹനായ പുരുഷൻ എത്ര മഹാഭാഗ്യവാനായിരിക്കണം. പറയൂ സഹോദരാ! പറയൂ! അയാൾക്കു ക്ഷമിക്കുവാൻ പാടില്ലേ! ഇത്ര വിശിഷ്ടമായ ഈ പ്രേമപ്രഭാവത്തിന്റെസ്മരണയിൽ, പ്രതീക്ഷയിൽ, കോടി കോടി ജന്മങ്ങൾതന്നെ അയാൾക്കു ക്ഷമിക്കുവാൻ പാടില്ലേ . . ഇക്കാര്യത്തിൽ നിങ്ങളാണെങ്കിൽ എന്തു ചെയ്യുമായിരുന്നു. . . . .’’

വിജയഭാവത്തിൽ നായിക ചോദിക്കുന്നു.

“എന്തു ചെയ്യുമായിരുന്നു? പറയൂ!’’

“മുഴുവൻ വായിച്ചിട്ടു പറയാം.’’

“പോരാ!’’,

”എത്രയുംവേഗം എതുവിധവുംവിവാഹംനടത്തുമായിരുന്നു.’’

‘‘എത്രയും വേഗമോ?. . എന്തിനു്?’’

അകത്തേമുറിയിൽ നിന്നു് “അച്ഛാ” എന്നു് ഒരു വിളിയോടുകൂടി സിദ്ധാന്തി ഉണർന്നു. അവർ രണ്ടാളുംഒരുമിച്ചു് ആലക്തികശക്തിക്കൊണ്ടെന്നപോലെ എഴുന്നേററു. കയ്യിലിരുന്ന ഒരു എഴുത്തോടുകൂടി അച്ഛൻ മുമ്പേയും അമ്മ പുറകേയും അയി! രണ്ടാമതൊരു വിളികൂടി അകത്തുനിന്നു്. . . .

# അങ്കുശം.

"മല്ലമല്ലികേ, നല്ലമാലതി" എന്നരീതി.

( വെണ്ണിക്കുളം )

ഞാനൊരു ചോദ്യം ചോദിക്കാം, കേൾപ്പിൻ,
മാനവന്മാരേ, മാനിനിമാരേ!
എന്തിനീശ്വരൻ നൽകിയിജ്ജന്മ-
മെന്നുചിന്തിപ്പോരെത്ര നിങ്ങളിൽ?
കാലമില്ലല്ലോ ചിന്തതൻ കൊട്ടം-
കാടുകേറുവാനെന്നാവാം, ഭാവം!
നിങ്ങളാഴിയിൽ പെട്ട ചങ്ങാട-
മെങ്ങോനീങ്ങുന്നുണ്ടെന്നതേയുള്ളു.
കാലവേഗത്താൽ കല്ലോലത്തല്ലാൽ
മേലുകീഴാകും, കീഴ്മേലാകും.
സകലനായകൻ സദയമേകിയ
സമയമുള്ളല്ലോ! വിഫലമാക്കയോ?
ഉദരദാസന്മാർ മാത്രമോ, നിങ്ങൾ;
ഉടലുനിർത്തുവാനരിയരിപോരേ?
കണ്ടുപോരുന്നതെന്തെല്ലാം നമ്മൾ
തുണ്ടുതുണ്ടായിത്തീർന്ന വിശ്വത്തിൽ
സോദരബാഷ്പം കണ്ടു മോദിപ്പാൻ
സോദരരക്തംകൊണ്ടു ജീവിപ്പാൻ,
എട്ടുകാലിയെപ്പോലവേ ജാലം
കെട്ടിമേവുന്ന മാനവാൻ മർത്ത്യൻ!
കാഞ്ചനാചലം കൈക്കലായാലും
വാഞ്ഛിതം വീണ്ടും കൈമലർത്തീടും
സപ്തസാഗരനാഥനായാലും
തൃപ്തമാം ചിത്തം ശീതളമാമോ?

ഇന്നുലോകത്തിൽ, നാളെവേഗത്തിൽ
ചന്ദ്രഗോളത്തിൽച്ചാടിയാലെന്തേ?
അവിടെ നില്ക്കുകില്ലവിടെ നില്ക്കുകി-
ല്ലതിനുമപ്പുറം കാണുവാൻ മോഹം.
അറുതിയില്ലാത്തോരാശതൻ ഗർത്തം
നിറയുകയുണ്ടോ, നികരുകയുണ്ടോ?
പരമദീനർ തൻ പരവശഭാവം
പരിഹരിക്കുവാനുതകിയില്ലെങ്കിൽ,
പകലിരവെല്ലാമുപചയിക്കുന്ന
പണമൊരുത്തനു ഭാരമേ ഭാരം!
അഗതിവ്രജത്തിനായതുസമർപ്പിപ്പാ-
നലിവു തോന്നായ്കിൽപ്പാപമേ പാപം!
തനതു പുത്രരെപ്പോററുവാൻ കൂട്ടും
ധനമവന്നൊരു ശാപമേ ശാപം!
സ്നേഹപൂർണ്ണമായ് സേവനോല്ക്കമായ്
ഗേഹമോരോന്നു മുജ്ജ്വലിപ്പിപ്പാൻ,
മർത്ത്യ ജീവിതം മഞ്ജുദീപികാ-
വർത്തികപോലെ നിന്നെരിയേണം.
അന്യരിലെല്ലാം തന്നെക്കാണുന്നോൻ
ധന്യരിൽധന്യൻ ധാർമ്മികവീരൻ
ദീനസേവനംകൊണ്ടുസിദ്ധിക്കും
മാനസാനന്ദം മാത്രമേ, നേട്ടം!
ഇപ്പരമാർത്ഥമോരായ്കിൽ ജന്മം
കുപ്പയിലിട്ട മാണിക്യം മാത്രം.

# ദക്ഷിണാപഥകേരളത്തിൻെറ ആദിതലസ്ഥാനം.

( എ. ബാലകൃഷ്ണപിള്ള )

ബോംബെനഗരത്തിനു ഉദ്ദേശം 37 മൈൽവടക്കായി ഠാനാജില്ലയുടെ ബസ്സീൻ സബ്ഡിവിഷനിൽ ബസ്സീൻ നഗരത്തിനു സമീപിച്ചു സുപാര എന്നൊരു കുഗ്രാമം ഇന്നു സ്ഥിതിചെയ്യുന്നുണ്ട്. ശൂർപ്പാരകം എന്നായിരുന്നു ഇതിൻെറ പ്രാചീനനാമം. ബസ്സീൻ പണ്ട് ഒരു ദ്വീപായിരുന്നു. ഇന്നാകട്ടെ അതു കരയോടു ചേന്നിരിക്കുന്നു. ബസ്സീനു സമീപിച്ചു തുംഗർമല, കാമൻമല എന്നീ പേരുകളുള്ള രണ്ടു കുന്നുകൾ സ്ഥിതിചെയ്യുന്നുണ്ട്. രണ്ടിനും 2000 അടിയിൽ കവിഞ്ഞ പൊക്കമുണ്ട്. കാമൻമലയുടെ പൊക്കം 2160 അടിയാണ്. ബസ്സീൻപീക്ക്, കാമൻദുർഗ് എന്നീ പേരുകളാണ് ഇന്നുള്ളവർ ഇതിനു നൽകിയിരിക്കുന്നതു്. പ്രാചീനകാലത്തു് ഒരു പേരുകേട്ട തുറമുഖമായിരുന്നു ശൂർപ്പാരകം. അറബി ഗ്രന്ഥകാരന്മാരായ അൽമസൂഡി, അബുൽഫിഡ, റഷിഡ്ഉഡിൻ, അൽഇസ്റ്റക്രി, ഇബ്നുഹൌക്കൻ, അൽഇഡ്റിസി എന്നിവർ ശൂർപ്പാരകത്തിനിട്ടിട്ടുള്ള നാമങ്ങൾ സുഫാറ, സുഫാല എന്നിവയാണത്രെ.

“തത:ശൂർപ്പാരകം ഗഛേര–
ജ്ജാമദഗ്ന്യനിഷേവിധം.
രാമതീർത്ഥ നര:സ്നാത്വാ
വിന്ദ്യാദ് ബഹുസുവർണ്ണകം’,’

എന്നും,

“വേദീശൂർപ്പാരകേതാത
ജമദഗ്നേർ മഹാത്മന’,’

എന്നും,

“തത:ശൂർപ്പാരകംദേശം
സാഗരാസ്തസ്യനിർമ്മമേ
സഹസാ ജാമദഗ്ന്യസ്യ
സോഽപരാന്തമഹീതലം,’’

എന്നുമുള്ള മഹാഭാരതഭാഗങ്ങളിൽനിന്നും,

“ഇഷുപാതേന നഗരംകൃതം–
ശൂർപ്പാരകം തയാ’’

എന്ന ഹരിവംശഭാഗത്തിൽനിന്നും, സ്കാന്ദപുരാണത്തിലെ സഹ്യാദ്രികാണ്ഡത്തിൽനിന്നും, ജയിനമതഗ്രന്ഥങ്ങളിൽനിന്നും, പരശുരാമൻ അപരാന്തദേശം, അഥവാ, കൊങ്കണദേശം മഴുവെറിഞ്ഞു സമുദ്രത്തിൽനിന്നു വീണ്ടെടുക്കുകയും, അതിൻെറ തലസ്ഥാനമായി രാമതീർത്ഥവും, ജമദഗ്നിയുടെ വേദിയുമുള്ള ശൂർപ്പാരകനഗരം സ്ഥാപിക്കുകയുംചെയ്തു എന്നു മനസ്സിലാക്കാം. അശോക ചക്രവത്തിയുടെ ഒരുശാസനമുള്ള ഒരു പാറ ശൂർപ്പാരകത്തിൽ കണ്ടുപിടിച്ചിട്ടുണ്ട്. ക്രിസ്ത്വാബ്ദം ആദിശതകങ്ങളിലെ പശ്ചിമഭാരതത്തിലെ ഗുഹാശാസനങ്ങളിൽ ചിലതിലും ശൂർപ്പാരകത്തെപ്പററി പ്രസ്താവിച്ചിരിക്കുന്നു. ശൂർപ്പാരകക്കാരനായ പൂർണ്ണമൈത്രായണീപുത്രബോധിസത്വൻെറ കഥ ബൌദ്ധജാതക കഥകൾ വിവരിക്കുന്നുമുണ്ട്.

ശൂർപ്പാരകത്തുള്ള ഒരു ബൌദ്ധസ്തൂപം ഇൻഡ്യാഗവമ്മെണ്ടിൻെറ അർക്കിയോളജി വകുപ്പുകാർ കുഴിച്ചു പൊളിച്ചു നോക്കിയിട്ടുണ്ട്. ഇതിനകത്തു രണ്ട് അടി വ്യാസവും 18 ഇഞ്ചോളം പൊക്കവുമുള്ള ഒരു വൃത്താകാരമായ കല്ലുപെട്ടി ഉണ്ടായിരുന്നു. ഇതിൽ ഒരു ചെമ്പുചെപ്പു വച്ചിരുന്നു. ഈ ചെപ്പിനകത്തു്, വെള്ളി, കല്ല്, സ്ഫടികം, സ്വർണ്ണം എന്നിവകൊണ്ടു നിർമ്മിച്ച ചെറിയ ചെപ്പുകൾ ഒന്നിനകത്തു് ഒന്നായി ഉണ്ടായിരുന്നു. ഒന്നേകാൽഇഞ്ചു വ്യാസവും, 159 ഗ്രെയിൻ തൂക്കവുമുള്ള പ്രസ്തുത സ്വർണ്ണച്ചെപ്പിൽ ഒരു മൺപാത്രത്തിൻെറ വളരെ ചെറിയ കഷണങ്ങൾ വച്ചിരുന്നു. ഇതു പരിശോധിച്ച ഭഗവൻലാൽ ഇന്ദ്രജി എന്ന പണ്ഡിതൻ ഇതു ഗൌതമബുദ്ധൻെറ ഭിക്ഷാപാത്രത്തിൻെറ അംശങ്ങളാണെന്നു അഭിപ്രായപ്പെട്ടിട്ടുണ്ട്. ചെമ്പുചെപ്പിനു ചുററും ഇരിക്കുന്ന എട്ടു ബുദ്ധവിഗ്രഹങ്ങൾവച്ചിരുന്നു. ചെപ്പുകൾക്കിടയ്ക്കു ധാരാളം സ്വർണ്ണപുഷ്പങ്ങളും, ബുദ്ധൻെറ ഒരു ചെറിയ വിഗ്രഹവും, ബെറിൽ, ക്രിസ്റ്റൽ, ഗ്ലാസ്സ്ബീഡുകൾ മുതലായ രത്നാദികളും, ഉദ്ദേശം എ. ഡി. 200– 229 എന്ന കാലത്തു നാടുവാണിരുന്ന യജ്ഞശ്രീ ശാതകർണ്ണി എന്ന ശാതവാഹന ചക്രവത്തിയുടെ ഒരു വെള്ളിനാണയവുമുണ്ടായിരുന്നു. പ്രസ്തുത എട്ടു ബുദ്ധവിഗ്രഹങ്ങൾ, ഗൌതമബുദ്ധൻേറതും, പൂർവ്വബുദ്ധന്മാരായ കാശ്യപൻ, കനകമുനി, ക്രകുചന്ദൻ, ശിഖി, വിപശ്ചിത്, മൈത്രേയൻ എന്നിവരുടേതുമാണെന്നാണ് ഇന്ദ്രജിയുടെ അഭിപ്രായം. ഒരു ബോധിസത്വനു തുല്യം കാലുകൾ ലളിതമുദ്രയിൽ വച്ചിരിക്കുന്നതു നിമിത്തവും മററു കാരണങ്ങളാലും, ഇന്ദ്രജി മൈത്രേയ ബുദ്ധൻേറതെന്നു് അഭിപ്രായപ്പെട്ടിരുന്ന വിഗ്രഹം ശൂർപ്പാരക സ്വദേശിയായ പൂർണ്ണമൈത്രായണീപുത്രബോധിസത്വൻേറതാണെന്നു മററുചിലർ അധികം വിശ്വാസയോഗ്യമായവിധം അഭിപ്രായപ്പെട്ടിട്ടുണ്ട്. മൈത്രേയൻെറ ആഭരണങ്ങളുടെ മട്ടും, യജ്ഞശ്രീശാതകർണ്ണിയുടെ നാണയവും ഈ പ്രാചീന സ്തൂപത്തെ പിന്നീടു പൊളിച്ചു് അതിൽ പുതിയ വിഗ്രഹങ്ങളുംമററും നിക്ഷേപിച്ചിരുന്നു എന്നു സ്ഥാപിക്കുന്നുമുണ്ട്.

ബർബ്ബരം, സൌരാഷ്ട്രം, കരഹാടകം, കൊങ്കണം, കർണ്ണാടകം, തുളുവം, കേരളം എന്നീ സപ്തവിഭാഗങ്ങൾ നർമ്മദാനദീമുഖം തൊട്ടു മുഴുക്കെ തെക്കോട്ടുണ്ടായിരുന്ന കൊങ്കണദേശം പരശുരാമൻ സഹ്യാദ്രിയിൽ നിന്നുകൊണ്ടു മഴുവെറിഞ്ഞു സമുദ്രത്തിൽനിന്നു വീണ്ടെടുത്തു എന്നുള്ള സഹ്യാദ്രികാണ്ഡത്തിലേയും മഹാഭാരതത്തിലേയും ഐതിഹ്യം, വടക്കൻ കാനറജില്ലയിലെ ഗോകർണ്ണത്തുനിന്നു മഴുവെറിഞ്ഞു് അദ്ദേഹം കേരളം വീണ്ടെടുത്തു എന്നുള്ള കേരളീയ ഐതിഹ്യത്തേക്കാൾ അധികം വിശ്വാസയോഗ്യമാണ്. അതിനാൽ ബർബ്ബരത്തിൽ സ്ഥിതിചെയ്തിരുന്ന ശൂർപ്പാരകമാണ് ദക്ഷിണാപഥത്തിലേ ആദികേരള, അഥവാ ആദികൊങ്കണ, രാജ്യത്തിൻെറ തലസ്ഥാനമെന്നു സിദ്ധിക്കുന്നു. ബർബ്ബരത്തിൻെറ പൂർവ്വഭാഗത്തു തുടങ്ങി കിഴക്കോട്ടുപോകുന്ന അജണ്ട, അഥവാ സഹ്യാദ്രി, പർവ്വതത്തിൻെറ പടിഞ്ഞാറേ അററത്തുള്ള അജണ്ടഗുഹകളിലേ സുപ്രസിദ്ധമായ ചുവർചിത്രങ്ങളുടെ കലാരീതി പ്രാചീന കേരളീയ ചിത്രകലാരീതിയാണെന്നു കുറേവർഷങ്ങൾക്കു മുമ്പു ഞാൻ കേരളകൌമുദിയുടെയോ, നവജീവൻെറയോ ഒരു വിശേഷാൽപ്രതിയിൽ ചൂണ്ടിക്കാണിച്ചിരുന്നതിനുള്ള ഒരു കാരണം ഇതാണെന്നും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. പ്രസ്തുത പരശുരാമ ഐതിഹ്യത്തിൽ അന്തർഭവിച്ചിട്ടുള്ള ചരിത്രസംഭവം, അതായതു, കടലേററം നിമിത്തം മനുഷ്യവാസയോഗ്യമല്ലാതിരുന്ന ഒരു ചളിപ്രദേശത്തെ പരശുരാമൻ എന്ന ചരിത്രപുരുഷൻ വീണ്ടും മനുഷ്യവാസയോഗ്യമാക്കിത്തീർത്തു്, നടന്നതു വാസ്തവത്തിൽ പെർസ്യൻ ഉൾക്കടൽതീരത്തുള്ള അറേബ്യയിലേ ഇന്നത്തേ കടാർ ഉപദ്വീപിലായിരുന്നു. ഇതിലെ ഇന്നത്തെ ബെഡാനഗരത്തിൻെറ സ്ഥാനത്താണ് പരശുരാമൻ സ്ഥാപിച്ച ആദിശൂർപ്പാരകം സ്ഥിതിചെയ്തിരുന്നതും. ഈ സംഭവം നടന്നതു് ബി. സി. 5556 മുതല്ക്കു ബി. സി. 5436–വരെ നിലനിന്നിരുന്ന പരശുരാമമന്വന്തരത്തിലുമായിരുന്നു. ഇതിനടുത്തുള്ള ബെഹ്റീൻദ്വീപിലെ (ആദിബാബിലോണിലെ) ഒരു അറബിരാജാവായിരുന്നു സപ്തചിരംജീവികളിൽ ഒരുത്തനായ ആദിപരശുരാമൻ. ഈ സംഗതികൾ ഏതാനും വർഷങ്ങൾക്കു മുമ്പു ഞാൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ തുടരെ എഴുതിയിരുന്ന ചരിത്രാതീതകാല ചരിത്രലേഖന പരമ്പരകളിൽ സ്ഥാപിച്ചിട്ടുണ്ട്. സെമിററിക്ക് നരവംശജരായ കേരളീയരുടെ പൂർവ്വീകർ ആദികൊങ്കണം, അഥവാ ആദികേരളമായ കടാറിൽനിന്നു പെർസ്യയുടെ തെക്കൻ സമുദ്രതീരവും, ബലൂചിസ്ഥാനും, സിന്ധുംവഴി ഭാരതത്തിലെ ദക്ഷിണാപഥത്തിൽ ഏതാനും സഹസ്രാബ്ദങ്ങൾകൊണ്ടു കുടിയേറിപ്പാർത്തപ്പോൾ പ്രസ്തുത പരശുരാമ ഐതിഹ്യവും അതിലുള്ള സ്ഥലനാമങ്ങളും തങ്ങൾ അപ്പഴപ്പോൾ കുടിപാർത്തിരുന്ന ദേശങ്ങളിൽ സ്ഥാപിക്കുകയും ചെയ്തു.

ബലൂചിസ്ഥാനിലുംസിന്ധിലുമായി കൊങ്കണം, അഥവാ കേരളം സ്ഥിതിചെയ്തിരുന്ന കാലത്തെ ശൂർപ്പാരകം പശ്ചിമബലൂചിസ്ഥാനിലെ കെജ്നദീമുഖത്തിനു സമീപം സർഅറെൽസ്റ്റെയിൻ കണ്ടുപിടിച്ചിട്ടുള്ള ചരിത്രാതീതകാല പരിഷ്കാരകേന്ദ്രമായ സുക്ക്തഗൻഡോർ ആണെന്നു തോന്നുന്നു. തഗൻ (ടഗൻ) എന്നും, ആദിജമദഗ്നിയെന്നും, കാമൻ എന്നും സൂരൻ (സൂര്യൻ) എന്നും പരശുരാമൻ എന്ന ബിരുദമുണ്ടായിരുന്ന ഗണേശൻെറ പിതാവായ ശിവനു പേരുകളുണ്ടായിരുന്നു. ശൂർപ്പാരകം (സൂർപാരകം) എന്ന പേരിനു ശൂർ (സൂർ) ദേവൻെറ പറക്ക്, അതായതു ക്ഷേത്രം എന്നു മൂലദ്രാവിഡഭാഷയുടെ സഹോദരഭാഷയാണെന്നു ഞാൻ വിചാരിക്കുന്ന അസ്സീറിയൻ, അഥവാ ബാബിലോണിയൻ ഭാഷയിൽ അർത്ഥമുണ്ട്. ആദിശൂർപ്പാരകം അസ്സീറിയായുടെ തലസ്ഥാനങ്ങളിൽ ഒന്നായിരുന്ന അശ്ശൂറിൻെറ നാമവുംകൂടി വഹിച്ചിരുന്നു എന്നും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. സുക്ക്തഗൻ ഡോർ എന്നതിനു തഗൻെറ വാസസ്ഥലമായ ചുങ്കസ്ഥലം, അഥവാ തുറമുഖമെന്നു് അറബിയിൽ അർത്ഥമുണ്ട്. സിന്ദും ദക്ഷിണ ബലൂചിസ്ഥാനും കൂടിയ ഭാഗത്തിനു പാതാളലങ്കയെന്നു ജയിനരാമായണവും,

# സ്മരണ.

( ചമ്പക്കുളം ശങ്കുണ്ണിനായർ )

ഹൃദയമേ, ഒന്നു ചിന്തിക്കൂ! കരങ്ങളേ, ഒന്നു കൂമ്പൂ! രണ്ടായിരത്തിനപ്പുറം വർത്തിച്ച വിശ്വസത്യത്തെ ആദരിക്കൂ! സ്നേഹിക്കുന്നവനു് ഹൃദയം തുറന്നു കാണിച്ച ആ സ്നേഹഗംഭീരനെ; ശത്രുക്കളുടെ മുൻപിൽ സ്നേഹത്തിന്റെ മാറുരച്ച വിശാലഹൃദയനെ; ലോകത്തിനുവേണ്ടി കാരിരുമ്പാണികളിൽക്കൂടി തുള്ളിതുള്ളിയായി രക്തം വർഷിച്ച ആ പാവനാശയനെ; അയൽക്കാരനെ തന്നെപ്പോലെ സ്നേഹിക്കുവാൻ പഠിപ്പിച്ച ആ വിശ്വസ്നേഹിയെ; മുണ്ടെടുക്കുന്നവനു മേൽമുണ്ടുകൂടിക്കൊടുക്കുവാൻ ഉപദേശിച്ച പ്രേമഗായകനെ; ലോകസംരക്ഷണാർത്ഥം തലയിൽ മുൾക്കിരീടം ചുമന്ന ആ സർവംസഹനെ; നിഷ്ഠുരരായ യൂദർക്കുവേണ്ടി "പിതാവെ, അവരുടെ തെറ്റു ക്ഷമിക്കേണമേ" എന്നപേക്ഷിച്ച സാക്ഷാൽ ത്യാഗമൂർത്തിയെ,ക്രിസ്തുദേവനെ. ഹൃദയമേ, സ്നേഹിക്കൂ! രസനേ, ഉച്ചരിക്കൂ! ലോകമേ, ത്യാഗത്തിന്റെ നാഴികക്കല്ലിട്ട ആ ഗംഭീരാശയനെ സ്മരിക്കൂ! അയൽക്കാരന്റെ രക്തം ഊറ്റുവാനല്ല; അവനെ സ്നേഹിക്കുവാനാണ്. ലോകമേ, ആ ശാസനം സ്മരിക്കൂ.

---

സിന്ധുസൌവ്വീരമെന്നു ഹൈന്ദവപുരാണങ്ങളും പേരിട്ടിരുന്നു. സിന്ദിൽ സ്ഥിതിചെയ്തിരുന്ന സൌവ്വീരത്തിനു കമാലിക, അഥവാ കമാരിക, എന്ന നാമവുംകൂടിയുണ്ടായിരുന്നുഎന്നു ഹേമചന്ദ്രന്റെ "അഭിധാനചിന്താമണി"യിലെ ചുവടെ ചേർത്തിരിക്കുന്ന ഭാഗം സ്ഥാപിക്കുന്നുമുണ്ട്:–

"തുരുഷ്കസ്തു സഖായ: സ്യു:
കാരുഷാസ്തുബ്രുഹദ്ഗൃഹാ:
ലമ്പാകസ്തു മുരുണ്ഡാ: സ്യു:
സൌവീരാസ്തു കമാലികാ:"

യുവൻചാങ് എന്ന ചീന സഞ്ചാരി എ. ഡി. ഏഴാംശതാബ്ദത്തിൽ "മലയകട" എന്ന പേരു കൊടുത്തിരുന്ന കേരള രാജ്യത്തിനു് അദ്ദേഹത്തിന്റെ സഞ്ചാരകൃതിയുടെ ചീനനായ എഡിററർ "കി-മൊ-ലൊ" എന്ന നാമം നൽകിയിട്ടുള്ളതും, ഈ ചീന രൂപത്തിനു "കമാർ" എന്ന ഭാരതീയ രൂപം ബീൽ കൊടുത്തിട്ടുള്ളതും കൂടി ഇവിടെ ശ്രദ്ധേയമാണ്. കേരളത്തിലേ വഞ്ചീശരോട്ട ഘടിപ്പിച്ചിട്ടുള്ള പുരളി, അഥവാ, പരളി നദിയും, കോലത്തെ അഥവാ, കൊല്ലത്തെ സ്മരിപ്പിക്കുന്ന കോൽവാ എന്ന ദേശവും, പരശുരാമന്റെ ഗോത്രക്കാരായ ഭൃഗുക്കളുടെ പേരിന്റെ രൂപഭേദമായ ബ്രഹൂയി എന്ന നാമം വഹിക്കുന്ന വർഗ്ഗക്കാരും, ശിവന്റെ ഒരു പേരായ കുംഭസംഭവൻ (അഗസ്ത്യൻ) എന്നതിനെ സ്മരിപ്പിക്കുന്ന കുംഭരാജവംശവും പരശുരാമന്റെ മാതാവായ രേണുകയുടെ ക്ഷേത്രവും ജമദഗ്നിതീർത്ഥവുമുണ്ടായിരുന്ന ഹിംഗ്ലാസ് എന്ന ഗ്രാമവും ദക്ഷിണ ബലൂചിസ്ഥാനിലുണ്ട്. ശിവപിതാവായ ബ്രഹ്മാവിന്റെ ഭരു എന്ന നാമത്തിൽ നിന്നാണു ബലൂചി എന്ന നാമം ജനിച്ചിട്ടുള്ളതും.

ഉത്തര മൂഷികമെന്നും പുരാണങ്ങൾ സൌവ്വീര രാജ്യത്തിനു പേരിട്ടിട്ടുണ്ട്. മൂഷികന്നൂർ (അതായതു, മൂഷിക പുത്രർ) എന്ന വർഗ്ഗക്കാർ സിന്ദിൽ പാർത്തിരുന്നതായി അലക്സാണ്ടർ മഹാന്റെ ചരിത്രകാരന്മാരിൽ നിന്നു മനസ്സിലാക്കാം. മൂഷികം കേരളത്തിന്റെ ഒരു വിഭാഗമാണല്ലോ. ഇവരെ ഇവരുടെ മറ്റൊരു നാമമായ ശിശ്രുകന്നൂർ (ശിശ്രു എന്നതു സോമബ്രഹ്മാവായ മഹാബലിയുടെ ഒരു പേരാണ്) എന്നതിൻകീഴിൽ എ. ഡി. 2-ാംശതാബ്ദത്തിലേ ടോളമി എന്ന ഗ്രന്ഥകാരൻ കിഴക്കേ ബലൂചിസ്ഥാനിൽ സ്ഥാപിച്ചിട്ടുണ്ട്. സൌവ്വീരത്തിന്റെ തലസ്ഥാനം രോരുകമായിരുന്നു എന്ന് ബുദ്ധമത ഗ്രന്ഥങ്ങളിൽ നിന്നു മനസ്സിലാക്കാം. ഉത്തര സിന്ദിലേ ബക്കർ, രോഹ്റി എന്നീ നഗരങ്ങൾക്കു സമീപമുള്ള ആലോർ (ആൾവ ഊരു്, അഥവാ, സാൽവ ഊരു്) എന്ന ഗ്രാമത്തിന്റെ സ്ഥാനത്താണു ഈ മൂഷിക തലസ്ഥാനം സ്ഥിതിചെയ്തിരുന്നതെന്നു കന്നിങ്ങാം സ്ഥാപിച്ചിട്ടുണ്ട്. ഇതു് ഇൻഡസ് നദിയുടെ കിഴക്കേക്കരയിലുള്ള ഒരു ഗ്രാമമാണ്. ഇതിനു കുറെ തെക്കു പടിഞ്ഞാറായി ഇൻഡസിന്റെ പടിഞ്ഞാറൻകരയിലാണ് ഒരു സൈന്ധവ പരിഷ്കാരകേന്ദ്രമായ മൊഹൻജോദരോ സ്ഥിതി ചെയ്യുന്നതും.

സിന്ദിലേ മൂഷിക രാജ്യത്തിൽ നിന്നു കേരളീയരുടെ പൂർവ്വീകർ ദക്ഷിണാപഥത്തിൽ കുടിയേറിപ്പാർത്തു് അവിടെ ശൂർപ്പാരകം സ്ഥാപിച്ചതിന്റെ കഥയും കാലവും ബൌദ്ധ ജാതക കഥകളിലും അവദാനങ്ങളിലും നിന്നു ഗ്രഹിക്കാവുന്നതാണ്. ദിവ്യാവദാനത്തിൽ രോരുകത്തിലെ രാജാവായ രുദ്രായണന്റെ കഥ പറയുന്നുണ്ട്. മഗധയിലേ രാജഗൃഹ നഗരത്തിലേ ബിംബിസാരന്റെ സമകാലീനനായ രുദ്രായണനു ചന്ദ്രപ്രഭയെന്ന രാജ്ഞിയും, കുമാരശിഖണ്ഡി എന്ന കിരീടാവകാശിയും, ഹിരു എന്നും, ഭിരു എന്നും പേരുകളുള്ള രണ്ടു മന്ത്രിമാരുമുണ്ടായിരുന്നു. മഹാകാത്യായനൻ എന്ന ബൌദ്ധ ഭിക്ഷു രുദ്രായണനേയും രാജ്ഞിയേയും ബുദ്ധമതത്തിലേക്കു മതപരിവർത്തനംചെയ്തു. രുദ്രായണൻ അചിരേണ സിംഹാസനം ഒഴിഞ്ഞു ഒരു ഭിക്ഷുവായിത്തീർന്നു രാജഗൃഹ നഗരത്തിലേക്കു പോയി. കുമാര ശിഖണ്ഡി രോരുകം ഭരിച്ചു, ക്രമേണ തന്റെ പിതൃമന്ത്രിമാരായ ഹിരു, ഭിരു എന്നിവരുടെ ഉപദേശങ്ങളെ വിഗണിച്ചു ദുഷ്ടമന്ത്രിമാരുടെ വലയിൽപെട്ടു ശിഖണ്ഡി ഒരു ദുഷ്ടരാജാവായി ഭവിച്ചു. പുത്രനെ ഉപദേശിക്കുവാനായി രാജഗൃഹത്തിൽ നിന്നു പുറപ്പെട്ട രുദ്രായണനെ കുമാര ശിഖണ്ഡി വഴിക്കു വച്ചു വധിപ്പിച്ചു. അനന്തരം ദുഷ്ടനായ ഈ രാജാവു മഹാകാത്യായന ഭിക്ഷുവിനെ മണ്ണുകൊണ്ടു ജീവനോടെ മൂടിച്ചു കൊല്ലിച്ചു. ഈ മഹാപാതകങ്ങൾക്കു ശിക്ഷയായി രോരുക നഗരത്തെ ഏഴു ദിവസം നിലനിന്ന മണൽക്കാറ്റുകൊണ്ടു ദൈവം നശിപ്പിച്ചു. ഈ നാശം മുൻകൂട്ടി അറിഞ്ഞു ഹിരുവും ഭിരുവും നഗരം വിട്ടുപോയി. ദക്ഷിണാപഥത്തിൽ ഹിരുക എന്നും, ഭിരുക, അഥവാ, ഭിരുകച്ച്ഛ (ഭരുകച്ച്ഛ, ഇന്നത്തേ ബ്രോച്ച്) എന്നും പേരുകളുള്ള രണ്ടു നഗരങ്ങൾ യഥാക്രമം സ്ഥാപിക്കുകയും ചെയ്തു. ഹീരൻ എന്നു ശിവനു പേരുള്ളതിനാൽ, ഈ ഹിരുകയാണു ശൂർപ്പാരകമെന്ന് അനുമാനിക്കുകയും ചെയ്യാം.

ഈ കഥയിലേ ഥേരൻ മഹാകാത്യായനൻ ഉജ്ജൈനി, അഥവാ, അവന്തി, രാജാവായ ചണ്ഡപ്രദ്യോതന്റെ പുരോഹിതന്റെ പുത്രനും, ഈ രാജാവിന്റേയും ശൂർപ്പാരകദേശക്കാരനായ പൂർണ്ണമൈത്രായണീ പുത്രൻ എന്ന പ്രസിദ്ധബൌദ്ധഭിക്ഷുവിന്റേയും സമകാലീനനുമാണെന്നു ബൌദ്ധജാതകങ്ങളിൽ നിന്നു മനസ്സിലാക്കാം. ഈ ചണ്ഡപ്രദ്യോതനും ഇദ്ദേഹത്തിന്റെ സുപ്രസിദ്ധനായ ജാമാതാവു് ഉദയനനും ബി. സി. ആറാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ഗൌതമബുദ്ധന്റേയും ബിംബിസാരന്റേയും സമകാലീനരല്ലെന്നും, ഇവക്കു തമ്മിൽ കുറേ ശതാബ്ദങ്ങളുടെ അന്തരമുണ്ടെന്നും 1930-ലേ ഇൻഡ്യൻ ഹിസ്റ്റോറിക്കൽക്വാർട്ടേർലിയിൽ ജ്യോതിർമയിസെൻ സ്ഥാപിച്ചിരുന്നു. ചണ്ഡപ്രദ്യോതനും മഹാകാത്യായനനും 27—ാമത്തേ പൂർവ്വബുദ്ധനും, ബി. സി. 900–നു സമീപിച്ചു ജീവിച്ചിരുന്നദേഹവുമായ കാശ്യപബുദ്ധന്റെ സമകാലീനരായിരുന്നു എന്നു വിചാരിക്കുവാൻ കാരണങ്ങളുണ്ട്. ഈ ചണ്ഡപ്രദ്യോതൻ നാടുവാണിരുന്ന അവന്തി യുവൻചാങ് അവന്ദ എന്നു പേരിട്ടിട്ടുള്ള ബലൂചിസ്ഥാനിലേ സാബ് നദീതീരത്തിലുള്ള ഒരു രാജ്യവുമായിരുന്നു. പിൽക്കാലത്താണ് ഇവിടെനിന്ന് ഒരു കോളണി വന്നു രാജപുട്ടാണയിലേ അവന്തിരാജ്യവും ഉജ്ജൈനിയും സ്ഥാപിച്ചതു്. ഈ സംഗതികളിൽനിന്നു ദക്ഷിണാപഥത്തിലേ ആദികൊങ്കണ, അഥവാ, ആദികേരള, തലസ്ഥാനമായ ശൂർപ്പാരകത്തിന്റെ സ്ഥാപനം ബി. സി. 900–നു സമീപിച്ചാണെന്നു സിദ്ധിക്കുന്നുമുണ്ട്.

കുംഭാവതി തലസ്ഥാനമായിട്ടുള്ള ദണ്ഡകരാജ്യത്തിലേ ദണ്ഡകി എന്ന സ്ഥാനപ്പേരുള്ള രാജാവിന്റെ ക്രൂര കൃത്യങ്ങൾ ഹേതുവായി ആ രാജ്യം പ്രകൃതി സംഭവങ്ങളാൽ നശിച്ചു എന്നുള്ള കഥ ചില ജാതക കഥകളിലും കൌടില്യത്തിന്റെ അർത്ഥശാസ്ത്രത്തിലും പ്രസ്താവിച്ചിട്ടുണ്ട്. ദിവ്യാവദാനത്തിലേ കഥയും ഇതും ഒരേ സംഭവത്തെയാണു കുറിക്കുന്നതു്. സൌവ്വീരം, അഥവാ, ഉത്തരമൂഷിക രാജ്യത്തിനു ദണ്ഡകം, കോലം, കോളംബം, എന്നും നാമങ്ങളുണ്ടായിരുന്നു എന്നു വിചാരിക്കുവാൻ കാരണങ്ങളുണ്ട്. കോൽ എന്ന പദത്തിനു് ഇറാനിയൻ ഭാഷാകുടുംബത്തിൽപെട്ട സോഗ്ഡിയൻ ഭാഷയിൽ വെള്ളം കെട്ടി നിൽക്കുന്നതാണസ്ഥലം, അഥവാ, കായൽ എന്ന് അർത്ഥമുണ്ട്. കോൽ എന്നതിനു ചോളം എന്നൊരു രൂപഭേദവും അതിൽ കാണുന്നു. ഇതിൽനിന്നു കോലം എന്ന പേരുണ്ടായി. വെള്ളം കെട്ടിനിൽക്കുന്ന ഇത്തരം സ്ഥലങ്ങൾക്കു ദണ്ഡ എന്നു സിന്ദിഭാഷയിൽ പറയും. ഇതിൽ നിന്നു ദണ്ഡകം എന്ന പേരും ജനിച്ചു. കോലം എന്ന സംസ്കൃത പദത്തിനു കൊല്ലംഎന്ന പ്രാകൃതരൂപമുണ്ട്. കോളംബം എന്ന പേരു് മൂഷി

# വേലയും കൂലിയും.

(മാത്യൂ എം. പാണാട്ട് ബി. എ.)

വേലയും കൂലിയും ശാസ്ത്രീയമായ പഠനത്തിനും, പരിശോധനക്കും വിധേയമായതു പതിനാറാം നൂററാണ്ടു മുതൽക്കാണ്. ആഡംസ്മിത്ത് ഇതിനു ബീജാവാപം നൽകുകയും റിക്കാർഡോ പോഷിപ്പിക്കുകയും ചെയ്തു. സാമൂഹ്യ ഘടനയിൽ വിപ്ളവകരമായ പരിവത്തനമാണ് ഈ സിദ്ധാന്തം വരുത്തിയിട്ടുള്ളതു്. റഷ്യൻ വിപ്ളവത്തിനു ഈ സിദ്ധാന്തം ഒരുപകരണമായിരുന്നു. കമ്യൂണിസത്തിൻെറ കാതലായ തത്വവും ഇതുതന്നെ. എങ്കിലും ധനതത്വശാസ്ത്രത്തിൻെറ വെളിച്ചത്തിൽ മാർക്സിൻെറ സിദ്ധാന്തം ശിഥിലമാണ്.

മാർക്സിൻെറ സിദ്ധാന്തം വിലയുടെ പ്രശ്നത്തെ വിതരണത്തിൻെറ വശത്തുകൂടിമാത്രം വിശദീകരിക്കുന്നതിനു ശ്രമിക്കുന്നു. എല്ലാസാധനങ്ങളിലും നിക്ഷേപിച്ചിട്ടുള്ളതും, എന്നാൽ കൈമാററം ചെയ്യാവുന്നതുമായ വേലയുടെ അളവാണു വിലയെന്ന് ആഡംസ്മിത്ത് സമത്ഥിക്കുന്നു. വിലയുടെ ആധാരം വേലയാണെന്നും, വിലവേലയുടെതാരതമ്യത്തോതിനെ ആശ്രയിച്ചിരിക്കുന്നുവെന്നും, റിക്കാർഡോയും അഭിപ്രായപ്പെടുന്നു. വേലയുടെ ഘനീഭാവമാണു വിലയെന്നും, ധനത്തെ സൃഷ്ടിക്കുന്നതു് വേലയാണെന്നുമത്രെ മാർക്സിൻെറ നിർവചനം. മാർക്സിയൻ സിദ്ധാന്തം ഇങ്ങനെ വിശദീകരിക്കാം. നാം ഉപയോഗിക്കുന്ന സാധനങ്ങളുടെ വില അതിൽ അടങ്ങിയിരിക്കുന്ന വേലയുടെ അളവിനെ ആശ്രയിച്ചിരിക്കുന്നു. ഒരു കുട നിമ്മിക്കുന്നതിനു രണ്ടു ദിവസത്തെ വേല ആവശ്യമാണെങ്കിൽ, ആ കുട വാങ്ങുന്നയാൾ, കുടയുടെ നിമ്മാതാവിനു് രണ്ടുദിവസത്തെ വേലയാണ് കൈമാററം ചെയ്യേണ്ടത്, ഇങ്ങനെ കൈമാററം ചെയ്യപ്പെടുന്ന വേലക്ക് വിലയെന്നു പറയുന്നു.

വ്യവസായത്തിൻെറ സംയുക്തഫലം വേലയുടെ പ്രതിഫലമാണ്. വ്യവസായത്തിനു മൂലധനം ആവശ്യമാണെന്നു് മാർക്സ് സമ്മതിക്കുന്നു. പക്ഷെ മൂലധനം ഭൂതകാലത്തെ അദ്ധ്വാനം ഘനീഭവിച്ചതോ, അഥവാ ഭാവിയിലെ ഉപയോഗത്തിനായി ശേഖരിച്ചു വയ്ക്കപ്പെട്ടിട്ടുള്ളതോ ആയ അദ്ധ്വാനമാണ്. അതിനാൽ മൂലധനത്തെ 'ചൂഷണം ചെയ്യപ്പെട്ട വേല'യെന്നത്രെ അദ്ദേഹം സംബോധനചെയ്യുന്നതു്

വ്യവസായത്തിൻെറ പരമാവധി ഉൽപാദനം വേലയെ ആശ്രയിച്ചിരിക്കുന്നു. പക്ഷെ വേലക്കു അതർഹിക്കുന്ന വില നൽകപ്പെടുന്നില്ല. വ്യവസായത്തിൻെറ ആകെ വേലക്കും, അതിനു കൈമാററം ചെയ്യപ്പെടുന്ന വേലക്കും (വില) തമ്മിൽ ഒരു വ്യത്യാസമുണ്ടു്, ഈ വ്യത്യാസം, അഥവാ മിച്ചമുള്ള വേല ലാഭം, വാടക, പലിശ തുടങ്ങിയ പേരിൽ മുതലാളിക്കു ലഭിക്കുന്നു.

മുതലാളിത്വത്തെ അംഗീകരിക്കുന്ന സാമുദായിക വ്യവസ്ഥയെ തകക്കുന്നതിനുവേണ്ടിയാണ് മാർക്സ് ഈസിദ്ധാന്തം കരുപ്പിടിപ്പിക്കുന്നതു്, എങ്കിലും വില നിണ്ണയിക്കുന്നതിൽ ഉപഭോക്താവിൻെറ ഉപയോഗത്തെ നിഷേധിക്കുവാൻ മാർക്സിനു ധൈര്യമുണ്ടായില്ല. ഉപയോഗത്തിൻെറ വിപുലമായ വ്യത്യാസം നിമിത്തം വില നിണ്ണയിക്കുന്നതിൻെറ ഒരു ഘടകമായി ഉപയോഗത്തെ സ്വീകരിച്ചുമില്ല. ജീവിതത്തിനു അവശ്യം ആവശ്യമായ സാധനങ്ങൾ വിലകൂടാതെയോ, അഥവാ തുച്ഛമായ വിലക്കോ കൈമാററം ചെയ്യപ്പെടുന്നു, വായുവും, സൂയ്യപ്രകാശവും ജലവും ഇതിനുദാഹരണമാണ്. അതുപോലെതന്നെ വജ്റക്കല്ലുകൾ തുടങ്ങി മിക്കവാറും ഉപയോഗശൂന്യമായ ചില സാധനങ്ങൾക്കു കൈമാററത്തിൽ അമിതമായ വിലയും ലഭിക്കുന്നു. അതിനാൽ ഒരു സാധനത്തിൻെറ വില നിശ്ചയിക്കുമ്പോൾ, അതിൽ നിക്ഷിപ്തമായിട്ടുള്ള വേലയുടെ അളവു മാത്രമല്ലാതെ, ഉപഭോക്താവിൻെറ ഉപയോഗത്തെ വിലയുടെ ഒരു ഘടകമായി സ്വീകരിക്കാൻ പാടില്ലന്നാണ് മാർക്സിൻെറമതം.

മാർക്സിൻെറ സിദ്ധാന്തംഅംഗീകരിക്കുന്നപക്ഷം ഒരു സാധനത്തിൻെറ വില നിണ്ണയിക്കുന്നതിനുള്ള ഏക ഘടകം വേലയാണ്. പലതരത്തിലുള്ള വേലകൾ അളക്കുന്നതിനുള്ള മാനദണ്ഡമെന്തെന്നുള്ള മഹാപ്രശ്നം അപ്പോൾ ഉദയം ചെയ്യുന്നു. അളവിനുവേണ്ടി വേലയുടെ ഗുണത്തെ എങ്ങനെ വിവേചനം ചെയ്യാം? കൂലിവേലക്കാരൻെറയും, യന്ത്രസഹായിയുടെയും, വ്യാവസായികവിദഗ്ധൻെറയും, ഗുമസ്തൻെറയും, ഗ്രന്ഥകാരൻെറയും, രാജ്യതന്ത്രജ്ഞൻെറയും വേലയെ തുലനം ചെയ്യുന്നതിനും, വില നിശ്ചയിക്കുന്നതിനും എന്തുപായമാണ്? അനുഗ്രഹിക്കപ്പെട്ട അഞ്ചു നിമിഷങ്ങൾകൊണ്ടായിരിക്കാം ഭുവനപ്രസിദ്ധമായ ഒരു പദ്യശകലം ചമക്കുന്നതിനുള്ള പ്രചോദനം ഒരു കവിക്കു ലഭിച്ചതു്. ആ അഞ്ചു നിമിഷത്തെ അദ്ധ്വാനവും, രാപ്പകൽ അദ്ധ്വാനിക്കുന്ന ഒരു കൂലിവേലക്കാരൻെറ അദ്ധ്വാനവും തമ്മിൽ എന്തു താരതമ്യമാണുള്ളതു്? പലതരത്തിലുള്ള വേലകൾ ചെയ്യുന്നതിനു വേണ്ട സമയം കൂട്ടി ഓരോന്നിനു ആവശ്യമായ ശരാശരി സമയം കണ്ടുപിടിക്കുകയെന്നുള്ള വിചിത്രമായ മാഗ്ഗമാണ് മാർക്സ് അവലംബിച്ചതു്. ഒരിനത്തിൽപെട്ട വേലക്കു് മററിനത്തിൽപെട്ട വേലയുടെ ഇരട്ടിവിലയുണ്ടെന്നു പറയുമ്പോൾ, വില നിണ്ണയിക്കുന്നതിൽ ഉപയോഗത്തിനുള്ള പ്രാധാന്യത്തെ സമ്മതിക്കുന്നു. ഒരു മണിക്കൂർ സമയത്തെ വേലക്കു് ആറു പെനി എന്ന നിരക്കിൽ 1832-ൽ റോബർട്ടു് ഓവൽസ് വേല കൈമാററം ചെയ്യുന്ന ഒരു ബാങ്ക് ഉൽഘാടനം ചെയ്യെങ്കിലും, പരിതാപകരമായ വിധത്തിൽ അതു അധഃപതിച്ചു. കാരണം വേലയുടെ വ്യത്യാസത്തെ ഈ ബാങ്ക് അംഗീകരിച്ചില്ല.

വഴിപിഴച്ച വേലക്കു് മാർക്സിയൻ സിദ്ധാന്തം സമാധാനം നൽകുന്നില്ല. മണലാരണ്യത്തിൻെറമദ്ധ്യത്തിൽപണിയപ്പെട്ടമണിമന്ദിരംകൈമാററം ചെയ്യുമ്പോൾ അതിൽ നിക്ഷിപ്തമായിട്ടുള്ള വേലക്കു തുല്യമായ വില കിട്ടുമോ? ഇപ്പോൾ ഉപയോഗശൂന്യമായ പഴയ പനാമാതോട്ടവെട്ടുന്നതിനു് എത്ര ലക്ഷം പവനാണ് ചെലവുള്ളതു്? മണിക്കൂറുകൾതോറും മാറിക്കൊണ്ടിരിക്കുന്ന ഫാഷൻെറ ഗതിയനുസരിച്ചു മോട്ടോർ കാറിൻെറ വിലക്കു വ്യത്യാസം വരുന്നതെന്തുകൊണ്ടു്? യുദ്ധം പൊട്ടിപ്പുറപ്പെട്ട ശേഷം ടൈപ്പ്റൈററർ, സൈക്കിൾ, തയ്യൽ യന്ത്രങ്ങൾ തുടങ്ങിയ പഴയ സാധനങ്ങൾക്കു് അതിൻെറ ആദ്യവിലയിൽനിന്നും എത്ര ഇരട്ടി വദ്ധിച്ചു? കൂടുതൽ വേലയാണോ ഈ വിലക്കൂടുതലിനു കാരണം?

ചില സാധനങ്ങൾക്കു് കൌതുകവിലയും നൽകുന്നു. ബൈബിൾഗ്രന്ഥത്തിൻെറ തോലിൽ എഴുതപ്പെട്ടിട്ടുള്ള ആദിമപകർപ്പുകൾക്കു അനേകലക്ഷം പവൻ വിലകൊടുത്താണ് ലണ്ടൻ കാഴ്ചബംഗ്ലാവിൽ വാങ്ങി സൂക്ഷിച്ചിട്ടുള്ളതു്. ഈയിടെ തിരുവനന്തപുരം കടലോരത്തുനിന്നും കിട്ടിയ ഒരു വലംപിരി ശംഖിനു് ലക്ഷക്കണക്കിനു രൂപാ പ്രതിഫലം നൽകിയതായി പറയപ്പെടുന്നു. ഇതിൽനിന്നെല്ലാം സ്പഷ്ടമാകുന്നതു വേല വിലയുടെ ഏകമാനദണ്ഡമാണെന്നുള്ള മാർക്സിയൻ സിദ്ധാന്തത്തിനു് അസ്തിത്വമില്ലെന്നുള്ള

---

കൻ എന്നു് അർത്ഥമുള്ള കോളൈ എന്ന തമിഴ് പദത്തിൽ നിന്നു് ഉത്ഭവിച്ചതുമാണ്. മൂഷികൻ എന്നതു ശിവൻെറ ഒരു നാമവുമാകുന്നു. കുംഭം എന്നതു കുടം എന്നതിൻെറ സംസ്കൃത പര്യായമാണല്ലൊ. കുംഭാവതി എന്നപേരും കൂടിയുണ്ടായിരുന്ന ശൂപ്പാരകം ആദി തലസ്ഥാനമായിരുന്നതു നിമിത്തമാണു യുവൻചാങ് കേരളത്തിനു മലയകുടം എന്ന പേരിട്ടിട്ടുള്ളതും. "ദണ്ഡകഹിരഞ്ഞ പബ്ബതോനാമഅത്ഥി" എന്നുപാലിഭാഷയിൽ ജാതകകഥകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഇതിൽ നിന്നു ദണ്ഡകതലസ്ഥാനമായ കുംഭാവതിയിൽ, അഥവാ, ശൂപ്പാരകത്തിൽ ഹിരണ്യപവ്വതംസ്ഥിതി ചെയ്തിരുന്നു എന്നു മനസ്സിലാക്കാം. എഴി എന്ന തമിഴ പദത്തിനു സ്വണ്ണം എന്നു് അത്ഥമുണ്ടു്. ശിവനു സപ്തൻ എന്ന ഒരു പേരുമുണ്ടു്. അതിനാൽ ദക്ഷിണാപഥത്തിലേ ആദി എഴിമലയും സപ്തശൈലവും ഹിരണ്യപവ്വതവും ശൂപ്പാരകത്തിനു സമീപമുള്ള പ്രസ്തുത കാമൻദ്രുഗ്ഗാണെന്നു് അനുമാനിക്കാം. അശോകൻെറ ശാസനങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള സുവണ്ണഗിരിയും ഈ ഹിരണ്യപവ്വതമാണെന്നു തോന്നുന്നു.

ആദ്യത്തെ കൊങ്കണം, അഥവാ, കേരളം, നമ്മദാനദീമുഖത്തുള്ള ബ്രോച്ചു മുതൽക്കു വടക്കൻ കാനറജില്ലയുടെ വടക്കേ അതൃത്തിവരെ മാത്രമേ നീണ്ടു കിടന്നിരുന്നുള്ളു. അന്നത്തേ കന്യാകുമാരി വടക്കേ കാനറയിലേ കർവാറിനു സമീപമുള്ള അഞ്ചു ദ്വീപുകൾക്കു് അടുത്തായി "പെരിപ്ളസ്" സ്ഥാപിച്ചിട്ടുള്ള കൈനെയ്തീ (അതായതു്, കന്യാദ്വീപ്) ദ്വീപായിരുന്നു. പിൽക്കാലത്താണ്, അതായതു് ബി. സി. 500=നു കുറേമുമ്പ് സംഭവിച്ച ഇവിടെനിന്നുണ്ടായ കുടിയേറിപ്പാർപ്പു കാലത്താണ്, ഇതിനു തെക്കു ഗോകണ്ണം മുതൽക്കു് ഇന്നത്തെ കന്യാകുമാരി വരെ നീണ്ടുകിടക്കുന്ന കേരളമുണ്ടായതും. ഗോവാദ്വീപിനു ആദിയിൽ സിംഹളദ്വീപെന്നും ഗോവയിലേ കേപ്പ് രാമസ് എന്ന കോടിയ്ക്കു രാമേശ്വരം എന്നും പണ്ടു പേരുണ്ടായിരുന്നു എന്നു ശിലാഹാരവംശ രാജാക്കന്മാരുടെ ശാസനങ്ങളിൽനിന്നു് അനുമാനിക്കുകയും ചെയ്യാം.

# ക്രിസ്തുമതവും യുദ്ധവും.

(പി. എൽ. സ്റ്റീഫൻ എം. എ.,)

രണ്ടാമത്തെ മഹായുദ്ധവും അവസാനിച്ചു. ഇനിമേൽ യുദ്ധമുണ്ടാകാതിരിക്കുന്നതിനായി പല പരിശ്രമങ്ങളും നടന്നുകൊണ്ടിരിക്കുന്നു. അതിനാൽ ക്രിസ്തുമതത്തിനു യുദ്ധത്തോടുള്ള മനോഭാവം എന്താണെന്നാരായുന്നതു ഒരു വക പുരാണശാസ്ത്രഗവേഷണമല്ലേ എന്നു ചിലർ സംശയിച്ചേക്കാം. എന്നാൽ യുദ്ധം ലോകത്തിൽനിന്നു ബഹിഷ്കൃതമായിട്ടുണ്ടെന്നു തെളിയിക്കുന്ന സംഗതികളല്ല നമുക്കു ചുറ്റും കാണുന്നതു്. എന്നുതന്നെയല്ല സമാധാനത്തിനുള്ള വഴികളേക്കാൾ യുദ്ധത്തിനുള്ള സാദ്ധ്യതകളല്ലേ ലോകസ്ഥിതികൾ പ്രകടിപ്പിക്കുന്നതെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. ഒന്നാമത്തെ മഹായുദ്ധത്തിനുശേഷം പ്രത്യക്ഷപ്പെട്ടിരുന്ന ആദർശമനസ്ഥിതിയുടെ കണികപോലും ഇപ്പോൾ കാണുന്നില്ല. നേരെമറിച്ചു പ്രതിക്രിയാതൃഷ്ണയും, വിജയോന്മത്തതയും, തജ്ജന്യമായ ധിക്കാരംകൊണ്ടു അന്യരാജ്യങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽകൂടി കൈകടത്തിക്കളയാമെന്നുള്ളഭാവവും, ലോകത്തിലെ വാണിജ്യവ്യവസായ സൌകര്യങ്ങളെ ആകമാനം കൈവരുത്തുന്നതിനുവേണ്ട കൌശലപ്രയോഗങ്ങളും, വിഭവസമൃദ്ധിയും, സൈനികബലവും, സകലതിനേയും നീതീകരിക്കാമെന്നുള്ളഭാവവും ആകുന്നു പല പത്രങ്ങളിലും, പ്രസംഗങ്ങളിലും, പുസ്തകങ്ങളിലും പ്രകടമായി കാണുന്നതു്. ഇതിന്റെ ഫലം എന്തായിരിക്കുമെന്നു ഊഹിക്കാവുന്നതാണ്. അതിനാൽ യുദ്ധം ലോകത്തിൽനിന്നു നിർമ്മാർജ്ജനം ചെയ്യപ്പെട്ടതായി വിചാരിക്കാൻ ന്യായംകാണുന്നില്ല. എന്നാണു ഇനിയുംഭയങ്കരതരമായ ഒരു മഹായുദ്ധം ആരംഭിക്കുന്നതെന്നാണെന്നു ആർക്കുംഅറിഞ്ഞുകൂടെന്നേയുള്ളു. അതിനാൽ യുദ്ധത്തെപ്പറ്റി ചിന്തിക്കുന്നതു ഇനിയും അസംഗതമായിട്ടില്ലെന്നു, ഖേദത്തോടുകൂടിയെങ്കിലും വിചാരിക്കേണ്ടിയിരിക്കുന്നു.

യുദ്ധം പണ്ടുതന്നെ ഭയങ്കരതരമാണ്. ഇപ്പോൾ അതിന്റെ ഭയങ്കരത നിസ്സീമമായി വർദ്ധിച്ചിട്ടുമുണ്ടു്. യുദ്ധക്കളത്തിലിറങ്ങി പടവെട്ടുന്ന യോദ്ധാക്കൾ മാത്രമല്ല, തങ്ങളുടെ പാടുനോക്കി വീട്ടിലിരിക്കുന്ന സാധുക്കളും, നിസ്സഹായരായ സ്ത്രീകളും കുഞ്ഞുങ്ങളും ഇപ്പോഴത്തെ യുദ്ധം മൂലം മരണമടയുന്നു. വാസ്തവത്തിൽ യുദ്ധം വൻതോതിലുള്ള കൊലപാതകമാണ്. ആ സ്ഥിതിക്കു ക്രൈസ്തവസഭാനേതാക്കന്മാർ എന്തുകൊണ്ടാണ് അവരുടെ അധികാരവും ശക്തിയുമുപയോഗിച്ചു അതിനെ തടയാത്തതു്? ജനനനിയന്ത്രണം പാപമെന്നു വിധിച്ച കത്തോലിക്കാസഭ എന്തുകൊണ്ടു യുദ്ധം പാപമെന്നു വിലക്കുന്നില്ല? എന്നിങ്ങനെ പലരും ചോദ്യം ചെയ്തിട്ടുണ്ടു്.

വേദപുസ്തകത്തിൽ യുദ്ധത്തിനു അനുകൂലമായും പ്രതികൂലമായും ഉള്ള ഭാഗങ്ങൾ കാണ്മാനുണ്ടു്. പഴയനിയമം മിക്കവാറും സ്വരാജ്യം, സ്വസമുദായം എന്നിവയ്ക്കായുള്ള യുദ്ധത്തെ നീതീകരിക്കയും അങ്ങിനെയുള്ള യുദ്ധത്തിനു വിജയം ആശംസിക്കുകയും ചെയ്യുന്നുണ്ടു്. എന്നാൽ സമാധാനത്തെ അനുകൂലിക്കുന്ന ഒരു അഭിപ്രായഗതിയും പഴയനിയമത്തിൽ ഇല്ലാതില്ലെന്നു മാത്രമല്ല സമാധാനത്തിന്റെ മാഹാത്മ്യത്തെ പുകഴ്ത്തുന്ന പല ഭാഗങ്ങളുംകൂടി അതിലുണ്ടു്. പുതിയ നിയമത്തിൽ സ്നേഹം, കരുണ, സമാധാനം ഇവയാണു എവിടെയും പ്രത്യക്ഷമായിരിക്കുന്നതു്. ഹിംസാമനോഭാവം പുതിയ നിയമത്തിനു എതിരാണെന്നുള്ളതിനു സംശയമില്ല.

അതുകൊണ്ടു പുതിയനിയമം യുദ്ധത്തെ വിലക്കിയിട്ടുണ്ടെന്നു പറയുവാൻനിവൃത്തിയില്ല. സൈനിക ജീവിതത്തെ ഉപജീവിച്ചുള്ള പ്രസ്താവനകൾ അതിലുമുണ്ടു്. തന്റെ രാജ്യം ലൌകികമായിരുന്നെങ്കിൽ തന്റെ ശിഷ്യന്മാർ അതിനായി യുദ്ധം ചെയ്യുമായിരുന്നു എന്നു ക്രിസ്തുനാഥൻ പറയുകയുണ്ടായി. അവിടുന്നു പലരേയും ശാസിച്ചെങ്കിലും പടയാളികളേയോ ആയോധനത്തേയോ ശാസിച്ചു പറഞ്ഞിട്ടില്ല. അതുപോലെതന്നെ പത്രോസിനാൽ ആദ്യമായി മതപരിവർത്തനം ചെയ്യപ്പെട്ട റോമൻ ശതാധിപൻ തന്റെ സൈനിക സ്ഥാനം കൈവെടിയുന്നില്ല.

ക്രിസ്തുമതസ്ഥാപനശേഷമുള്ള ആദ്യ നൂറ്റാണ്ടുകളെ പരിശോധിച്ചാലും യുദ്ധത്തിനു അനുകൂലമായും ഉള്ള സംഗതികൾ കാണ്മാനുണ്ടു്. സഭയാൽ ബഹുമാനിക്കപ്പെട്ടിട്ടുള്ള കോൺസ്റ്റൈൻറൻ, തിയഡോറസു എന്ന ചക്രവർത്തിമാർ യുദ്ധവീരന്മാരായിരുന്നു. വിശുദ്ധ ദേവസ്യാനോസ് സഹദാ ഒരു പടയാളിയായിരുന്നു. മറ്റു പല രക്തസാക്ഷികളും പടയാളികളായിരുന്നു. എന്നാൽ റ്റൂർസിലെ വി. മാർട്ടിൻ— "താൻ ക്രിസ്തുവിന്റെ പടയാളി ആകയാൽ വേറൊരാൾക്കും, വേണ്ടി പടവെട്ടുകയില്ലെന്നു ശഠിക്കയും, വി. മാക്സ്മില്ല്യൻ യുദ്ധം ചെയ്യുന്നതു ക്രൈസ്തവനു ചേരാത്തതാകയാൽ സൈന്യത്തിൽ ചേരുന്നതിനു വിസ്സമ്മതിക്കയും ചെയ്കയാൽ റോമാഗവർമ്മെൻറിനാൽ വധിക്കപ്പെടുകയുമുണ്ടായി.

ക്രൈസ്തവ സഭയിലെ വേദശാസ്ത്രികളുടെ അഭിപ്രായങ്ങൾക്കും ഐകരൂപ്യമില്ല. വി. അഗസ്റ്റീനോസും വി. തോമ്മസു അക്വിനാസും യുദ്ധത്തിന്റെ ആവശ്യകതയെ സമ്മതിക്കുമ്പോൾ ജസ്റ്റിൻ മാർട്ടിയർ, ഒറിജൻ, സിപ്രിയൻ എന്നിവർ യുദ്ധം ചെയ്തുകൂടെന്നു ശക്തിയായി വാദിക്കുന്നു. ക്രിസ്ത്യാനികൾക്കു സൈന്യത്തിൽ ചേരുകയേ പാടില്ലെന്നു ടേർട്ടൂളിയൻ പറയുന്നു. "യുദ്ധസേവനത്തേക്കാൾ നികൃഷ്ടവും, ദോഷഭൂയിഷ്ഠവും ക്രിസ്ത്യാനിക്കു ചേരാത്തതും ആയി മറ്റൊന്നുമില്ലെ"ന്നു എറാസ്മസ് പറയുന്നു. എന്നാൽ ചില സഭായോഗങ്ങളും, മാർപ്പാപ്പാമാരും "സൈനികസേവനം യാതൊരു കുറ്റവും കൂടാതെ ക്രിസ്ത്യാനികൾക്കു സ്വീകരിക്കാം," എന്നാണു പറഞ്ഞിട്ടുള്ളതു്.

ഇപ്രകാരം വിരുദ്ധമായ രണ്ടു അഭിപ്രായ സരണികൾ ക്രിസ്തീയ ചരിത്രത്തിൽ ഉണ്ടെങ്കിലും ക്രിസ്തീയസഭ, ഒരു സഭ എന്ന നിലയിൽ, ഒരു അഭിപ്രായം തന്നെയാണു് തുടർച്ചയായി സ്വീകരിച്ചു പോന്നിട്ടുള്ളതു്. ആ അഭിപ്രായം പതിനാറാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഫ്രാൻസിസ്കോ— ഡി-വിറ്റോറിയാ എന്ന മതശാസ്ത്രജ്ഞനാണു ഏറ്റവും വ്യക്തവും, പൂർണ്ണവുമായ രൂപത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളതു്. "ആയോധന നിയമം" എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ യുദ്ധത്തെപ്പറ്റി സമഗ്രമായിപ്രതിപാദിച്ചിട്ടുണ്ടു്. വിറ്റോറിയായുടെ അഭിപ്രായം ഇപ്രകാരം സംഗ്രഹിക്കാം:—

രണ്ടു രാജ്യങ്ങൾ തമ്മിൽ ബലമായ അഭിപ്രായ വ്യത്യാസമുണ്ടാകുമ്പോൾ അതു തീർക്കുന്നതിനായി സമാധാനപരമായ എല്ലാ മാർഗ്ഗങ്ങളും ഉപയോഗിച്ചു നോക്കേണ്ടതാണ്. യുദ്ധം കൂടാതെയുള്ള മാർഗ്ഗങ്ങൾ സകലതും ഫലശൂന്യമായി പരിണമിച്ചല്ലാതെ യുദ്ധത്തെപ്പറ്റി ചിന്തിച്ചുകൂടാ. അങ്ങിനെ യുദ്ധമല്ലാതെ മറ്റു വഴിയില്ലെന്നു വരുമ്പോൾ യുദ്ധം ചെയ്യുന്നതിൽ തെറ്റില്ല. എന്നാൽ അതു നീതിപരമായിരിക്കണം. യുദ്ധം ചെയ്യാതിരുന്നാൽ ഉണ്ടാകുന്ന ദോഷം യുദ്ധം കൊണ്ടുണ്ടാകുന്ന ദോഷത്തിൽ കൂടുതലായിരുന്നാലേ യുദ്ധത്തിനൊരുമ്പെടാവൂ. ഒരു പട്ടണം തിരിച്ചെടുക്കുന്നതിനു കൂടുതൽ നഷ്ടം ഉണ്ടാകുമെങ്കിൽ ആ പട്ടണം ഉപേക്ഷിക്കുകയാണ് വേണ്ടതു്. എന്നാൽ ആത്മീയമായ നഷ്ടത്തെ തടയുന്നതിനു ലൌകികമായ എത്ര വലിയ നഷ്ടവും സഹിക്കേണ്ടതാണ്. യുദ്ധപ്രഖ്യാപനം ചെയ്യുന്നതിനു ഗവർമ്മെൻറധികാരികൾക്കു മാത്രമേ അവകാശമുള്ളു. ഏതാവശ്യത്തിനായി യുദ്ധത്തിൽ ഏർപ്പെട്ടുവോ ആ ആവശ്യം നിറവേറുന്നതു വരെ മാത്രമേ യുദ്ധം ചെയ്യാൻ പാടുള്ളു. യുദ്ധാനന്തരം ശത്രുവിനോടു ന്യായമായും കരുണയോടു കൂടിയും വർത്തിക്കേണ്ടതാണ്.

വിറ്റോറിയായുടെ ഈ അഭിപ്രായങ്ങളിൽ നിന്നു വ്യക്തമാകുന്നതു യുദ്ധം മരണവും നാശവും ഉണ്ടാക്കുന്ന ഒരു പ്രവൃത്തി ആയതുകൊണ്ടു മാത്രം നിഷിദ്ധമല്ലെന്നും ന്യായമായ വിധത്തിൽ യുദ്ധം ചെയ്യാമെന്നും, എന്നാൽ അതു നിയന്ത്രിതവും, സമാധാനസ്ഥാപനോദ്ദേശത്തോടു കൂടിയതുമായിരിക്കണമെന്നും ആകുന്നു.

ഈ അഭിപ്രായങ്ങളാണു ഇന്നത്തെ ക്രിസ്തീയ ചിന്തകന്മാർ സ്വീകരിച്ചിട്ടുള്ളതു്. ഇവരിൽ പലതുകൊണ്ടും പ്രാമാണ്യം അർഹിക്കുന്ന ജ്ഴാക് മാരിസോങ് എന്ന ഫ്രഞ്ചു താത്വികൻ പറയുന്നതു് "യുദ്ധം ഭയാനകം തന്നെ. എന്നാൽ ചില പരിതസ്ഥിതികളിൽ അതു ആവശ്യകവും നീതിയുക്തവും ആകുന്നു" എന്നാണ്.

ഏതു പരിതസ്ഥിതിയിലും യുദ്ധംചെയ്തുകൂടാ എന്നു വാദിക്കുന്നവരുണ്ടു്. അവർ സകലവിധ ബലപ്രയോഗങ്ങളെയും എതിർക്കേണ്ടിവരുന്നു. ഗവർമ്മെൻറുകൾ ആവശ്യമായി കരുതുന്ന ശിക്ഷാനിയമങ്ങളും അവരുടെ അഭിപ്രായ ഗതിക്കെതിരാണ്. ടോൾസ്റ്റോയി പറയുന്നതു: "ബലം പ്രയോഗിക്കുക, യുദ്ധം ചെയ്യുക, ജയിലുകൾ വച്ചുകൊണ്ടിരിക്കുക, ശിക്ഷാനിയമങ്ങൾ ഉണ്ടാക്കുക, നികുതികളും കര

---

താണ്. വില നിർണ്ണയിക്കുന്നതിൽ വേല ഒരു പ്രധാന ഘടകമായിരിക്കാം. പക്ഷെ ഉപഭോക്താവ് ഏതെങ്കിലും ഒരു സാധനം വാങ്ങുമ്പോൾ, അതെത്രകണ്ടുപയോഗയോഗ്യമാണെന്നാണു യാഥമമായും പ്രധാനമായും അപ്പോൾ ചിന്തിക്കുന്നതു്.

# തെരീസാ നൃമാൻ. x

(വി. ടി. ആൻറണി)

ജർമ്മനിയിലുള്ള കോന്നാർസ്റൂത്ത്, അതിപുരാതനമായ ഒരു ചെറിയ ഗ്രാമമാണ്. കൊട്ടംവളവുള്ള ഒരു റോഡിൻെറ മുകൾഭാഗത്താണ് അതിൻെറ സ്ഥാനം. ബോംബാക്രമണത്തിൻെറ ഒരുപരസ്യപ്പലകപോലെ ആ പ്രദേശം സ്ഥിതിചെയ്യുന്നു. അവിടത്തെ താമസക്കാരായ കൃഷിക്കാർ പട്ടിണിയും പരിവട്ടവുമായി കഴിഞ്ഞുകൂടുന്നു. ബോംബാക്രമണത്തിൻെറ ഫലമായി ഗൃഹങ്ങളുടെ ഭിത്തികളിൽ പല വലിയ ദ്വാരങ്ങൾ കാണുന്നുണ്ട്. 'ഷെൽ' ചെയ്തതിൻെറ അടയാളങ്ങൾ പള്ളിഭിത്തികളിലും കാണാം. വൈമാനികർ കരുതിക്കൂട്ടിത്തന്നെയാണ് ആ ഗ്രാമം ഷെൽ ചെയ്തത്. തെരീസാ നൃമാനെ വധിക്കുന്നതിനുവേണ്ടിത്തന്നെയാണ് അവർ അങ്ങനെ ചെയ്തതെന്നു വിശ്വസിക്കപ്പെടുന്നു. മറെറാരു കാരണം കൂടെയുണ്ട്. ആ ഗ്രാമീണകർഷകരെല്ലാം ഭക്തരായ ക്രിസ്ത്യാനികളാണ്. തെരീസായെ അവിടെനിന്നും മാററുന്നതിനു ഹിററ്ലർ പല പ്രാവശ്യം ശ്രമിക്കുകയുണ്ടായി!

പള്ളിയിൽ ഉച്ചമണി അടിച്ചതിൻെറശേഷം വികാരി അച്ചൻ ഞങ്ങളെ തെരീസായുടെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവളുടെ വൃദ്ധമാതാപിതാക്കൾ കാർഷികമായ പല കാര്യങ്ങളിലും വ്യഗ്രരായി കഴിഞ്ഞിരുന്നു. ആ വീടിൻെറ പരിസരങ്ങൾ വൃത്തിയായും ശുചിയായും സൂക്ഷിച്ചിരുന്നു. വീട്ടുസാമാനങ്ങൾ വളരെ കുറവാണ്. ജീർണ്ണിച്ചതും ഇടുങ്ങിയതുമായ ഗോവണിപ്പടികൾ കയറി ഞങ്ങൾ തെരീസായുടെ കിടക്കമുറിയിലേക്കു പോയി. പീഡാനുഭവസമയത്തു അവൾ കിടക്കയിലായിരിക്കും.

പീഡാനുഭവഭക്തവത്സലമായ അസീസിയിലെ ആ മഹാസിദ്ധനെപ്പോലെ തെരീസാ നൃമാനും പീഡകൾ സഹിച്ചുകൊണ്ടിരിക്കുന്നു. പീഡകളും രക്തവിയർപ്പും ആരംഭിക്കുന്നതു വ്യാഴാഴ്ച പാതിരാത്രിയോടെയാണ്. അതു വെള്ളിയാഴ്ച ഉച്ചകഴിഞ്ഞു് ഒരുമണിവരെ നീണ്ടുനിൽക്കുന്നു. ചിലപ്പോൾ അതിൽ കൂടുതലും. തെരീസാനൃമാൻ ഈ സമയമൊക്കെ അന്ധയായിരിക്കും– വെള്ളിയാഴ്ച മുഴുവനും! ഒരു ഗ്യാലനോ അതിൽ കൂടുതലോ രക്തം പീഡാനുഭവസമയത്തു നഷ്ടപ്പെടുന്നു. അതിനടുത്ത ദിവസങ്ങളിൽതെരീസാ പരിപൂർണ്ണ ആരോഗ്യവതിയായിരിക്കും. എല്ലാ വെള്ളിയാഴ്ചകളിലും മുറിവുകളിൽനിന്നും രക്തം സ്രവിക്കാറില്ല. ഒരാണ്ടിൽസാമാന്യം30വെള്ളിയാഴ്ചകളിലും ഇങ്ങനെതന്നെയാണ്. വിശുദ്ധന്മാരായ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ തിരുനാൾദിനങ്ങളിൽ അവൾക്കു പീഡകൾ സഹിക്കേണ്ടതായിവരികയില്ല. വിശുദ്ധവാരത്തിലും ക്രിസ്തുവിൻെറ പീഡാസഹനത്തിൻെറ സ്മരണയെ നിലനിറുത്തുന്നതിനുള്ള തിരുനാൾദിവസങ്ങളിലും തെരീസായുടെ കൈകളിലെയും പാദങ്ങളിലെയും ചുമലിലെയും മുറിവുകളിൽനിന്നെല്ലാം രക്തപ്രവാഹം ഉണ്ടാകുന്നു. മററു സമയങ്ങളിൽ തലയിൽനിന്നും കണ്ണിൽനിന്നും ഹൃദയത്തിൽനിന്നും രക്തം ഒഴുകുന്നു. കൈപ്പത്തിയിലുള്ള ആണിയുടെ രേഖ വ്യക്തമായിക്കാണാം. ആണി ചുഴിഞ്ഞുകയറിയിരിക്കുന്നഭാഗത്തു രക്തം കട്ടകെട്ടി ഉറപ്പുണ്ട്. വിശുദ്ധവാരത്തിൽ മാത്രമാണ് അവൾക്കു കൈകൾക്കും കാലുകൾക്കും വേദന തട്ടാതിരിക്കുന്നത്.

ആ കിടപ്പുറയിൽ കിടക്കയുടെ അടുത്തായി ഒരു അൾത്താരയുണ്ട്. അവിടെ പതിവായി വികാരിയച്ചൻ തെരീസായിക്കുവേണ്ടി ദിവ്യപൂജ അർപ്പിക്കുന്നു. സന്ദർശനത്തിനായി ചെല്ലുന്ന വൈദികരും ദിവ്യപൂജ അർപ്പിക്കുന്നതു് അവിടെത്തന്നെയാണ്. മുറിക്കു് അധികം ഉയരമില്ല, ചെറുതാണ്. മുറിയുടെ വലത്തുവശത്തെ ഭിത്തിയിൽ സാമാന്യം വലുതായ ഒരു കിളിക്കൂടു കാണാം. അതിൽ വലുതും എട്ടുപത്തു നിറങ്ങളുള്ളതുമായ പക്ഷികളെ സൂക്ഷിച്ചിരിക്കുന്നു. പീഡാനുഭവ സമയങ്ങളിൽ അവ വളരെ കർണ്ണാനന്ദകരമായി പാടുന്നു.!!

തെരീസായുടെ കട്ടിൽ വലത്തെ ഭിത്തിയോടു് അടുത്താണിട്ടിരിക്കുന്നതു്. മെത്തയിൽ ചണ്ണത്തുണി ഭംഗിയായി വിരിച്ചിരിക്കുന്നു. വെളുത്തതുംചെറുതുമായ 'നെററു'കൊണ്ടു് മുഖമൊഴിച്ചുള്ളഭാഗം മൂടിയിരിക്കുന്നു.

ഞങ്ങൾ കിടപ്പുറയിൽ പ്രവേശിച്ചപ്പോൾതെരീസാ കൈകൾ വിരിച്ചു് മെത്തയിൽ നിവർന്നിരിക്കുന്നതായിട്ടാണു കണ്ടതു്. കണ്ണുകൾ, ഒഴുകിക്കൊണ്ടിരിക്കുന്ന രക്തത്തിൽ മുങ്ങിയിരുന്നു. ഞാൻ മറെറാരു ലോകത്തിലേക്കു് മാററപ്പെട്ടതുപോലെയുള്ള അവസ്ഥയിലായി പോയി. രക്തവും കണ്ണുനീരും അവളുടെ കവിൾത്തടങ്ങളിൽക്കൂടി താടിഎല്ലിൽ തുള്ളിതുള്ളികളായി നിന്നു, തുള്ളിതുള്ളികളായി വീണുകൊണ്ടിരുന്നു. അങ്ങനെ തുടർച്ചയായി ഒഴുകിക്കൊണ്ടിരുന്നതിനാൽ ഒരു നീർച്ചാലുപോലെ കവിളുകളിൽ രേഖകൾ കാണുവാനുണ്ട്. അവളുടെ മുഖഭാവം എപ്പോഴും മാറിക്കൊണ്ടാണിരിക്കുന്നതു്. നടനകലയിൽ എത്ര വൈദഗ്ദ്ധ്യം സമ്പാദിച്ച നടനാണെങ്കിലും നാടകീയമായ ചില മുഖഭാവങ്ങൾ അക്കത്തന്നെയും പ്രതിബിംബിക്കുവാൻ സാദ്ധ്യമല്ലതന്നെ. തെരീസാനൃമാൻ പരിപൂർണ്ണമായി ക്രിസ്തുവിൻെറ മരണത്തിലും പീഡാസഹനത്തിലും ലയിച്ചാലെന്നപോലെ, അവൾ മുറിയിൽ പലരുണ്ടെന്നകാര്യംതന്നെ വിസ്മരിച്ചുപോകുന്നു.

ഞങ്ങൾ മുറിയിൽ പ്രവേശിച്ചു് അല്പം കഴിഞ്ഞപ്പോൾ

x അത്ഭുതകരമായി പീഡകൾ സഹിക്കുന്ന ഈ മഹിളയെ നേരിട്ടു സന്ദർശിച്ച ഒരു ഭടൻെറഅനുഭവവിവരണം.

---

ങ്ങളും പിരിക്കുക, മുതലായവ ചെയ്യുന്ന ഗവമ്മെൻറുകൾ സന്മാർഗ്ഗരഹിതങ്ങളായ സ്ഥാപനങ്ങൾതന്നെയാകുന്നു" എന്നാണ്. പരിഷ്കൃത ജീവിതത്തിൻെറ അസ്ഥിവാരങ്ങളായ പലതിനേയും ഈ അഭിപ്രായഗതി എതിർക്കുന്നു. ഡഗ്ളാസ് ജെറാർഡ് പറയുന്നതുപോലെ,ശരിയായ സമുദായഘടന പരിപാലിച്ചുകൊണ്ടുപോകുന്നതിനു ഒരു ഉപത്തിലല്ലെങ്കിൽ മറെറാരു ഉപത്തിൽ ബലപ്രയോഗം ആവശ്യമാണെന്നു സമ്മതിച്ചേ തീരൂ. അതുപോലെതന്നെ ചില പരിതസ്ഥിതികളിൽ യുദ്ധവും ആവശ്യമായി തീരുന്നു. ടോൾസ്റ്റോയിയുടെ ഒരു ശിഷ്യനായ മഹാത്മാഗാന്ധിയും, ചില പരിതസ്ഥിതികളിൽ യുദ്ധംചെയ്യുന്നതു ഹിംസയായി കരുതേണ്ടതില്ലെന്നു അഭിപ്രായപ്പെട്ടിട്ടുണ്ട്. ജർമ്മനി പോളണ്ടിനെ ആക്രമിച്ചപ്പോൾ പോളണ്ടുകാർ എതിർത്തു യുദ്ധംചെയ്തതു സത്യഗ്രഹാദർശങ്ങൾക്കു എതിരല്ലെന്നു മഹാത്മജി അഭിപ്രായപ്പെടുകയുണ്ടായി. ഭഗവത് ഗീതയുടെ ആരാധകൻ അങ്ങനെ അഭിപ്രായപ്പെട്ടതു അത്ഭുതവുമല്ല. അഹിംസയിൽ വിശ്വസിക്കുന്ന കോൺഗ്രസ്സ് മന്ത്രിമാർ ശിക്ഷാനിയമങ്ങൾ ഉപയോഗിക്കുന്നതിൽ അന്തർലീനമായ തത്വംതന്നെയാണ് ചില പരിതസ്ഥിതിയിൽ യുദ്ധം നീതീകരിക്കാമെന്നുള്ള അഭിപ്രായത്തിനു ആധാരമായ തത്വവും.

യുദ്ധം നാശകരമായ ഒരു പ്രവൃത്തി ആയതുകൊണ്ടു മാത്രം നിഷിദ്ധമല്ലെന്നു സമ്മതിക്കുന്ന ആധുനിക ക്രൈസ്തവ ചിന്തകന്മാരിൽ ചിലർതന്നെയും ഇന്നത്തെ സ്ഥിതിക്കു് യാതൊരു യുദ്ധവും സാധൂകരിക്കത്തക്കതല്ലെന്നു വാദിക്കുന്നുണ്ട്. ഇംഗ്ലണ്ടിലെ ആധുനിക തത്വശാസ്ത്രജ്ഞന്മാരിൽ ഒരു പ്രധാനിയായ ഈ. ഐ. വോട്കിൻ ഈ അഭിപ്രായക്കാരനാണ്. "യുദ്ധംകൊണ്ടുണ്ടാകുന്ന ഗുണം അതിൽനിന്നുളവാകുന്ന ദോഷത്തേക്കാൾ കൂടിയിരിക്കണം" എന്ന വിറേറാറിയായുടെ നിയമമാണു അദ്ദേഹത്തിൻെറ അഭിപ്രായത്തിൻെറ നിദാനം. ആധുനിക യുദ്ധം അനിയന്ത്രിതമായ നാശങ്ങൾക്കു് കാരണമായി തീരുന്നതിനാൽ അതിൽനിന്നുത്ഭവിക്കുന്ന ദോഷം ഗുണത്തേക്കാൾ വളരെ കൂടിയിരിക്കുമെന്നാണു അദ്ദേഹത്തിൻെറ വാദം. ഇതിൽ വളരെ വാസ്തവമുണ്ട്.

എന്നാൽ ഈ വാദത്തെ മററു ചിന്തകന്മാർ ഖണ്ഡിക്കുന്നു. ഒന്നാമതു, നാശത്തെ ഭയന്നു വേണ്ടിടത്തു യുദ്ധം ചെയ്യാതിരുന്നാൽ അതു ഹിററ്ലറിനെ സമാധാനപ്പെടുത്തിക്കൊണ്ടിരുന്നതുപോലെ അവസാനം ഫലശൂന്യമായിരിക്കും. രണ്ടാമതു, ഭൗതികമായ നാശങ്ങൾ എത്ര അധികമായാലും സത്യം, ശ്രേഷ്ഠത്വം, നീതി മുതലായവ എന്തുംസഹിച്ചു രക്ഷിച്ചെങ്കിൽ മാത്രമേ സ്ഥായിയായ നന്മ ലോകത്തിനും ലോകർക്കും ഉണ്ടാവുകയുള്ളൂ. അതിനാൽ സാധാരണ ജീവിതത്തിൽ ശിക്ഷാനിയമങ്ങൾ ആവശ്യമായതുപോലെയാണു പ്രത്യേക പരിതസ്ഥിതികളിൽ യുദ്ധത്തിൻെറ നില. അതു ന്യായയുക്തവും, നിയന്ത്രിതവും, മൃഗീയ പ്രലോഭനങ്ങൾക്കു് അതീതവും, ഭാവി ഗുണസംദായകവും ആയിരിക്കേണ്ടതും സമാധാനപരമായ സകല മാർഗ്ഗങ്ങളും വ്യർത്ഥമായി ഭവിച്ചശേഷം ഗത്യന്തരമില്ലായ്കയാൽ സ്വീകരിക്കേണ്ടിവരുന്ന ഏക കർമ്മപദ്ധതി ആയിരിക്കേണ്ടതും ആകുന്നു.

അവൾ ഒരു ഞെട്ടലോടെ ഒന്നു ചാടി. അസഹനീയമായവേദന സഹിക്കുന്നഒരുമുഖഭാവമാണ് അപ്പോൾ ഉണ്ടായിരുന്നതു്. അപ്പോൾ വൈദികൻപറഞ്ഞു: "ഇതാ അവൾ കാണുന്നതു് ക്രിസ്തുവിനെ കുരിശിനോടു ചേർത്തു് ആണിയടിച്ചതിൻെറ ശേഷം കുരിശുപിടിച്ചു നിവർത്തുന്ന ഭാഗമാണ്." അതിനുശേഷം അവളുടെ മുഖഭാവം മാറി. അതികഠിനമായ വേദനസഹിക്കുന്ന മുഖഭാവം, കൈകൾകൊട്ടുകയും വളച്ചുതിരിക്കുകയും ചെയ്തുകൊണ്ടിരുന്നു. വികാരി അഭാഗം വിശദീകരിച്ചു: "കുരിശിൽ കിടന്നുകൊണ്ടു് ക്രിസ്തു സഹിച്ച പീഡകൾ അവൾ പൂർണ്ണമായി ഇപ്പോൾ അനുഭവിക്കുന്നു. തല ഒരു ഭാഗത്തേക്കു തിരിച്ചുകൊണ്ടു് തെരീസാ ഹർഷോന്മാദത്തോടെ ശ്രദ്ധിച്ചുകൊണ്ടു് കിടക്കുന്നു. വീണ്ടും വൈദികൻ വിശദീകരണംനൽകി: 'കർത്താവ് നല്ലകള്ളനോടു് തന്നോടുകൂടി പറുദീസായിൽ ആയിരിക്കുമെന്നു് (ലൂക്കാ 23-43) പറയുന്നതു് അവൾ കേൾക്കുന്നു. പെട്ടെന്നു അവൾ മറുവശത്തേക്കു തലതിരിച്ചു് കോപത്തോടെ എന്തോ അഭിനയിച്ചു; അവ്യക്തമായി എന്തൊക്കെയോ മുരണ്ടു. ഇടത്തുവശത്തെ കള്ളൻ ക്രിസ്തുവിനെ അധിക്ഷേപിക്കുന്നതു് അവൾകേൾക്കുന്നു. ഈ സമയത്തു് അവളുടെ ഹൃദയത്തിൽനിന്നും രക്തസ്രവണമുണ്ടായി. അവളുടെ വസ്ത്രം നനഞ്ഞിരുന്നു. തലയിൽ 9 മുറിവുകളിൽനിന്നും പ്രവഹിക്കുന്ന രക്തം തലയിൽ ചുടിയിരുന്ന നെററിയിൽ വ്യക്തമായി കാണാമായിരുന്നു.

മുക്കാല്യം സമയങ്ങളിൽ തെരീസാ ന്യൂമാൻെറ മുഖം സ്വർഗ്ഗോൻമുഖമായിരിക്കും. മുകളിലേക്കു് തുറിച്ചുനോക്കിക്കൊണ്ടിരുന്ന കണ്ണുകളിൽ രക്തം നിറഞ്ഞുനിന്നിരുന്നതിനാൽ കാഴ്ചയുണ്ടായിരുന്നോയെന്നു് സംശയമാണ്. ഞരമ്പുകളിലേക്കു് എന്തെങ്കിലും കുത്തിയിറക്കിയാൽ ഉണ്ടാകാവുന്ന ഭയങ്കരമായ വേദന സഹിച്ചാലെന്നപോലെ അവളുടെ കൈകൾ വലിച്ചുകോച്ചുന്നുണ്ടായിരുന്നു.

ഇടയ്ക്കിടയ്ക്കു അവളുടെ തല താനേ താണുപോകും. ആരെയോ വളരെ അടുത്തു് മുൻവശത്തായി കണ്ടാലെന്നപോലെ ഒരുപ്രാവശ്യം തെരീസാ ഇതുപോലെചെയ്തു. അപ്പോൾവൈദികൻ പറഞ്ഞു; അവൾ ക്രിസ്തു, പരിശുദ്ധ മാതാവിനോടു് "സ്ത്രീയേ, ഇതാ, നിൻെറ പുത്രൻ" (യോഹ. 19. 26) എന്നു് അരുളിച്ചെയ്യുന്നതായി കേൾക്കുന്നു. വിശുദ്ധ യോഹന്നാൻ കുരിശിൻെറ വലതുവശത്തേക്കു് തിരിഞ്ഞു് പരിശുദ്ധ മാതാവിൻെറ അടുക്കലേക്കു വരുന്നതായി കാണുന്നു. അപ്പോൾ ക്രിസ്തു യോഹന്നാനോടു പറഞ്ഞു: "ഇതാ, നിൻെറ അമ്മ" (യോഹ. 19. 27) എന്നു് അരുളിച്ചെയ്യുന്നതായി കേൾക്കുന്നു."

അല്പസമയത്തിനു ശേഷം ചന്ദ്രികാസങ്കാശമായ മന്ദസ്മിതം അവളുടെ മുഖമണ്ഡലത്തിൽ പ്രത്യക്ഷമായി. തെരീസാ, വ്യക്തമായും സ്ഫുടമായും ചിരിച്ചു; ഒന്നു നിശ്വസിച്ചുകൊണ്ടുകിടന്നു. വൈദികൻ വിശദീകരിച്ചു: "ക്രിസ്തു അവളുടെ നേരെ മന്ദഹാസം ചൊരിയുന്നതായി അവൾ കാണുകയും, അവൾ കുരിശിലേക്കു് അടുത്തടുത്തു് ചെല്ലുകയും ചെയ്യുന്നു".

ക്രിസ്തുവിനോടൊന്നിച്ചു് അവൾക്കു വല്ലാതെ ദാഹിക്കുന്നതായി അനുഭവപ്പെട്ടപ്പോൾ, വേദന അനുഭവിക്കുന്ന മുഖഭാവമാണ് തെരീസാ പ്രദർശിപ്പിച്ചതു്. വരണ്ടിരുന്ന ചൊടികൾ നാക്കുകൊണ്ടു് തടവുന്നതിനു് തെരീസാ പലപ്രാവശ്യം ശ്രമിച്ചു. ഉടനെതന്നെ ചില ശബ്ദങ്ങൾ കേട്ടു. വേദനയോടുകൂടി തല കുലുക്കിക്കൊണ്ടു് ഓക്കാനിച്ചു. വൈദികൻ പറഞ്ഞു; "അവൾ കൈപ്പേറിയ പാനീയം രുചിക്കുന്നു."

അല്പനേരം കഴിഞ്ഞു് ഉത്സുകയായ അവളുടെ മുഖത്തു് കളിയാടി. "അബാ; അബാ" എന്നുഞരങ്ങി. എനിക്കു് ശബ്ദം കേൾക്കാൻ കഴിഞ്ഞു; എന്നാൽ എന്താണെന്നു മനസ്സിലായില്ല. അച്ചൻ പറഞ്ഞു: "എൻെറ ദൈവമേ, എൻെറ ദൈവമേ, എന്തുകൊണ്ടു് നീ എന്നെ കൈവിട്ടു?" (മത്താ. 27 46)എന്നു ക്രിസ്തു അരുളിച്ചെയ്യുന്നതായി അവൾ കേൾക്കുന്നു.

[illegible] അവളുടെ മുഖാവരണം സ്ഫടികതുല്യമായി ഞങ്ങൾക്കു തോന്നി; മുഖത്തുനിന്നും രക്തം മാറിപ്പോകുന്നതും കാണാമായിരുന്നു. അവളുടെ തൊണ്ടയിൽനിന്നും 'മരണശ്വാസം' വലിക്കുന്നതും വ്യക്തമായി ഞങ്ങൾക്കു കേൾക്കാമായിരുന്നു. ജീവിതത്തോടുള്ള അവസാനവിപ്ലവം അപ്പോൾ അവിടെ കണ്ടു. തെരീസാ മരണത്തിൻെറ ദാരുണത അനുഭവിക്കുകയാണോയെന്നു് ഞങ്ങൾക്കു തോന്നിപ്പോയി! മരവിച്ചപോലെ തണുപ്പു അവൾക്കനുഭവപ്പെട്ടു. ദേഹം ചൂടുപിടിപ്പിക്കുന്നതിനായി അവൾ പുതപ്പു വലിച്ചു മൂടിപ്പുതച്ചു. ഉടനെ തലയിണ ഒരു തട്ടോടേ തിരികെ ഇട്ടു. തുടർന്നു ഒരു

# ജീവിക്കുക; ജീവിക്കാൻ അനുവദിക്കുക.

(എ. മാലിക്ക് മുഹമ്മദ്, എഡിററർ, 'മിത്രം')



നിയതിയുടെ നിർവ്വിവാദമായ ഒരു മുറയാണിതു്. ഈ തത്വത്തെ പ്രാപഞ്ചികമായി നിയതി തെളിയിച്ചിരിക്കുന്നു. മഹാ ജ്യോതിർഗോളത്തേയും പുൽക്കൊടിയേയും ഉൾക്കൊള്ളുന്ന പ്രപഞ്ചം, വിവേകവിശേഷതയുള്ള മനുഷ്യരാശിയോടു് അതിനെ ജീവിതസിദ്ധാന്തമായി സ്വീകരിക്കാൻ അന്നും ഇന്നും കർമ്മപ്രധാനമായി ചൂണ്ടിക്കാണിച്ചു് ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നു. അനാദരിക്കാൻ അരുതാത്ത ഈ യാഥാർത്ഥ്യത്തെ ആവേശംകൊണ്ടു് മനുഷ്യൻ എതിർക്കുന്നു. അതിന്റെ ഫലം അവർണ്ണനീയമായ ക്രമക്കേടുമാത്രം. കരയിലും കടലിലും ഒന്നുപോലെ ഇന്ന് അതു് നടമാടുന്നു. അവിവേകി എന്നു വിളിക്കപ്പെട്ടാൽ അരിശംകൊള്ളുന്ന മനുഷ്യൻ കാലദേശസ്ഥിതികൾക്കെല്ലാം അപ്പുറമായി ആ ക്രമക്കേടിനു തക്കഫലം അനുഭവിക്കുന്നു. എല്ലാററിനും കാരണം മനുഷ്യകരങ്ങൾ തന്നെ.

സ്വാർത്ഥംനേടാനുള്ള ആർത്തി മനുഷ്യനെ വിട്ടുപിരിയുന്നില്ല. വിട്ടുപിരിയാത്ത അതിനെ സംസ്കരിച്ചൊതുക്കുന്നതിനല്ല ഇത്തരുണത്തിലും അവൻ യത്നിക്കുന്നതു്. ഇതരന്റെ ആർത്തിയെ ശമിപ്പിക്കുന്നതിൽക്കൂടി ശാന്തിയും സമാധാനവും കൈവരുത്താമെന്നു് മനുഷ്യനറിയാം. പക്ഷേ, ഒരുനിമിഷംപോലും അതിനുവേണ്ടി നിലകൊള്ളുവാൻ സ്വന്തം ആർത്തി അവനെ അനുവദിക്കുന്നില്ല. അന്യന്റെ ആർത്തിയെ ശമിപ്പിക്കുവാനല്ല, നശിപ്പിക്കുവാനാണു് ഇന്നും മനുഷ്യന്റെ ശ്രമം. വ്യക്തിത്വത്തിലെ നിരാശ്രയത്വത്തെ സാമൂഹ്യവ്യക്തിവാദത്താൽ മറച്ചു് ഏകശാസനനായി പ്രാഭവം സ്ഥാപിക്കാനുള്ള വ്യക്തിവാദികളുടെ ആവർത്തനങ്ങളാണു് ലോകചരിത്രത്തിന്റെ അദ്ധ്യായങ്ങൾ ഓരോന്നും. ആ പാരമ്പര്യത്തിന്റെ ഒടുവിലത്തെ രണ്ടദ്ധ്യായങ്ങളാണു് ഫാസികളും നാസികളും ചമച്ചതു്. വിശപ്പു മാറുന്നതോടെ വിചാരതീക്ഷ്ണതയുടെഗതി മറുവഴിക്കു തിരിക്കുന്ന ജനസാമാന്യം ഇക്കഥ ഓർക്കുന്നില്ലെന്നേയുള്ളു. ജനകോടികളുടെ നേതൃത്വം വഹിക്കുന്ന മഹാരഥന്മാർ ഈ വസ്തുത അറിയാത്തവരല്ല. അവരിൽ അധികംപേരും അവരവർ നേതൃത്വം എടുത്തിരിക്കുന്ന ജനപദങ്ങളുടെ സുഖസ്ഥിതിക്കപ്പുറമായിട്ടാണു് ലോകസമാധാനം സ്ഥിതിചെയ്യുന്നതെന്നു സമ്മതിക്കാൻ മനസ്സുള്ളവരല്ലെന്നുമാത്രം. ഇവർ ഏവരും ഒന്നുപോലല്ലെന്നുള്ള പ്രതീക്ഷയിലാണു് സമാധാനമുണ്ടാകുമെന്നുള്ള ലോകത്തിന്റെ ആശ ഇനിയും തങ്ങിനിൽക്കുന്നതു്.

അമേരിക്കൻ കോമേഴ്സ് സെക്രട്ടറി ആയിരുന്നു് ഈയിടെ രാജിവെച്ച മി. ഹെൻട്രി വാലസ് പ്രസിഡൻറ് ട്രൂമാനു് അയച്ച പ്രസിദ്ധമായ കത്തും സൂറിച്ചു് സർവ്വകലാശാലയിൽ വെച്ചു് മി. വിൻസ്റ്റൻ ചർച്ചിൽ ഈയിടെ ചെയ്ത പ്രസംഗവും മുകളിൽ പറഞ്ഞ അഭിപ്രായത്തിനു തെളിവു നൽകുന്നു. ജീവിക്കയും, ജീവിക്കാൻ അനുവദിക്കയും ചെയ്യണമെന്നു ട്രൂമാനിൽക്കൂടി മി. വാലസ് പാരീസിൽ കൂടിയിരിക്കുന്ന ലോകശക്തികളോടഭ്യർത്ഥിക്കുന്നു. അതിൽ അമേരിക്കൻ ജനപദത്തിന്റെ അന്തസ്സിനോ സ്വാതന്ത്ര്യമായ ജീവിതത്തിനോ ലേശംപോലും മങ്ങൽ ഏശരുതെന്നു മി. വാലസിനു നിഷ്കർഷയുണ്ടു്. എന്നാൽ മറേറാരോ ജനപദവും അതുപോലെതന്നെ സ്വതന്ത്രമായി ജീവിക്കാൻ അനുവദിക്കണമെന്നു അദ്ദേഹം ആത്മാർത്ഥമായി വാദിക്കുന്നു. അമേരിക്ക അതിന്റെ സാമ്പത്തിക പ്രാഭവത്തിൽ അഹങ്കരിക്കയോ അതിനെ ആശ്രയിച്ചുകൊണ്ടു് മററു ജനപദങ്ങളുടെമേൽ മേധാവിത്വത്തിനുവേണ്ടി കപടമാർഗ്ഗത്തിൽക്കൂടി ശ്രമിക്കയോ അരുതെന്നാണു് അദ്ദേഹം പറയുന്നതു്. മി. ചർച്ചിലാകട്ടെ നേരെ മറിച്ചും. ജീവിക്കാനനുവദിക്കാതിരിക്കുക എന്ന അധിഷ്ഠാനമാണു് ബ്രിട്ടന്റെ ജീവിതത്തിനു് ഇന്നും ചർച്ചിൽ കാണുന്ന നിദാനം. കടത്തിൽമുങ്ങി കഷ്ടാരിഷ്ടതകളുടെ നൃത്തരംഗമായി മാറിയാലും ആ ഭാവമൊന്നുംമുഖത്തു കാണിക്കാതെനാട്ടുകാര്യങ്ങളിലുംമററു് പന്തികളിലും മുൻപേ എത്തി സ്വരംതാഴാതെ, പ്രസന്നത കൈവിടാതെ അടവുചവുട്ടി തറവാടിന്റെ മേന്മയും പ്രതാപവും, പൂർവ്വികത്വവും നിലനിർത്താൻ ശ്രമിക്കുന്ന ഒരു കാരണവനെപ്പോലെയാണു് മി. ചർച്ചിൽ ന്യായങ്ങൾ സൃഷ്ടിക്കുന്നതും, വാക്കുകൾ പറയുന്നതും. ഇക്കാര്യത്തിൽ അദ്ദേഹം മഹാൻതന്നെയാണു്. ലോകം ചർച്ചിലിനെ മറന്നാലും ബ്രിട്ടീഷ് ജനതയ്ക്കു് അദ്ദേഹത്തെ മറക്കാൻ സാദ്ധ്യമല്ല. ബ്രിട്ടന്റെ പ്രതാപൈശ്വര്യങ്ങളെ നിലനിർത്തുവാൻവേണ്ടി അദ്ദേഹം ജീവിച്ചു; ജീവിക്കുന്നു. അതിനുവേണ്ടിയുള്ള അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളും നടപടിയും മറേറതൊരു രാജ്യതന്ത്രജ്ഞനെ അപേക്ഷിച്ചും, വെട്ടിത്തുറന്നാലെന്നപോലെ, പ്രത്യക്ഷമായി കാണാവുന്നതാണു്. ജർമ്മൻ ടാങ്കുകൾ മ്യൂസ് നദിനീന്തുമെന്നു കണ്ടപ്പോൾ ചർച്ചിൽ ആത്മാർത്ഥതയോടെ പ്രസംഗിച്ചു ഫ്രാൻസും ഇംഗ്ലണ്ടും ഒന്നാണെന്നു്. ഒരേ കറൻസി കൈമാറത്തക്കവിധം രണ്ടുപേരുടെയും ഭണ്ഡാരം ഒന്നാണെന്നു്. പടക്കപ്പലുകളുൾപ്പെടെ—പട്ടാളക്കാരടക്കം—ഏറെ യുദ്ധവിഭാഗങ്ങൾ ഫ്രാൻസ് വീണതോടുകൂടി അദ്ദേഹം ഇംഗ്ലണ്ടിനു നേടിക്കൊടുത്തു. യുദ്ധം കഴിഞ്ഞപ്പോൾ, ലോകം വിശ്വസിക്കത്തക്കവിധം അദ്ദേഹം ഉച്ചത്തിൽ പറഞ്ഞു ആംഗ്ലോ-അമേരിക്കൻ കൂട്ടുകെട്ടിൽനിന്നു വേണം ലോകസമാധാനം പുനരുത്ഭവിക്കുവാൻ എന്നു്. വളരെദിവസം കഴിഞ്ഞില്ല, കർഷകരാജ്യമാക്കണമെന്നു് താനുൾപ്പെടെ ജേതാക്കൾ ഏവരുംകൂടി തീരുമാനിച്ച ജർമ്മനിയെ പുനരായുധീകരിക്കാനുള്ള ഒരു പ്ളാനുമായി ഇതാ സൂറിച്ചിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ഒരു യൂറോപ്യൻ ഐക്യനാടാണു് ലോകസമാധാനത്തെ പ്രസവിക്കേണ്ടതെന്നു അദ്ദേഹം ഇപ്പോൾ ഉൽഘോഷിക്കുന്നു. അണുകബോംബ് കൈവശമില്ലാത്തതിലുള്ള നൈരാശ്യമാണു് സമാധാനസന്താനത്തെ പ്രസവിക്കാനുള്ള മാതാവിനെ മാറി മാറി തെരയുന്നതിൽ കാണുന്ന മനക്കുഴപ്പം. ബ്രിട്ടന്റെ മാത്രം ജീവിതത്തെയാണു് മി. ചർച്ചിൽ ആശിക്കുന്നതു്. ബ്രിട്ടനിൽക്കൂടി മറേറതൊരു ജനപദവും ജീവിച്ചുകൊള്ളട്ടെ. അതിനെ അദ്ദേഹം കോമൺവെൽത്തു് (പൊതുസ്വത്തു്) എന്നു വിളിക്കും. ബ്രിട്ടീഷുകാരോടു് അനുവാദം വാങ്ങുന്ന മററു ശക്തികൾക്കും പൊതുസ്വത്തിൽനിന്നും വേണ്ടിവന്നാൽ ഓഹരി നൽകും. യൂറോപ്പിന്റെ ഐക്യഅണിക്കായി മി. ചർച്ചിൽ പ്രകടിപ്പിക്കുന്ന വെമ്പൽ ഇംഗ്ലണ്ടിന്റെ രക്ഷയെ മാത്രം കരുതിയു

---

വല്ലാത്ത ശ്വാസംമുട്ടൽ അനുഭവപ്പെട്ടു.

ഈ അവസ്ഥയിൽ അവൾ ഏകദേശം അഞ്ചുമിനിട്ടു നേരം കിടന്നു. പതിനഞ്ചു മിനിട്ടു നേരമെങ്കിലും ഈ അവസ്ഥയിൽ കിടന്നേക്കുമെന്നു് അച്ചൻ വിചാരിച്ചു. സാധാരണ അങ്ങനെയാണു്. എന്നാൽ പീഡാനുഭവങ്ങളിൽനിന്നും വിമുക്തയായി എഴുന്നേൽക്കാൻ അവൾ ഭാവിക്കുകയായിരുന്നു. അച്ചോ! എന്നവൾ വിളിച്ചു. അച്ചൻ വളരെ വേഗത്തിൽ അടുത്തുചെന്നു. അവൾ അച്ചനോടു പറഞ്ഞു— "നമ്മുടെ കർത്താവു് ഏററവും നല്ലവനും ദുഃഖിതനുമാണു്." ഈ സമയം അവിടെനിന്നും പോകുന്നതിനു് ഞങ്ങൾക്കു് ആജ്ഞ ലഭിച്ചു. രണ്ടാമതും തെരീസായെ കാണണമെന്നുള്ള ആഗ്രഹത്താൽ ഞങ്ങൾ അവിടെ കാത്തുനിന്നു അമേരിക്കൻഭടന്മാരോടുകൂടി ആ മുറിയിൽ വീണ്ടും പ്രവേശിച്ചു.

തെരീസാ കട്ടിലിൽ ക്ഷീണിതയായി കിടന്നിരുന്നു. അവളുടെ കണ്ണുകൾ പ്രകാശപൂർണ്ണമായിരുന്നു. കപോലങ്ങൾ രക്തപൂർണ്ണവും. വളരെവളരെ ക്ഷീണിതയായിട്ടാണു് അപ്പോൾ അവൾ കാണപ്പെട്ടതു്. ഫാദർ മർഫി—അദ്ദേഹമാണു് തെരീസായുടെ അടുത്തു നിന്നിരുന്നതു്—അവളുടെ അടുത്തു പോയി നിന്നു. എങ്ങനെയോ അദ്ദേഹത്തിന്റെ കൈ അവളുടെ ദേഹത്തു മുട്ടി. "പവിത്രീകരിക്കപ്പെട്ട ഹസ്തം എന്നെ സ്പർശിച്ചു." അവൾ പറഞ്ഞു: "വളരെ അകലെനിന്നും കടൽകടന്നു എത്തിയ ഏതാനും അമേരിക്കൻ ഭടന്മാർ ഇവിടെയുണ്ടു്. അവരാണു് നമ്മെ സ്വതന്ത്രരാക്കിയതു്" തെരീസാ അവരെ അന്ധമായി നോക്കി (അപ്പോഴും അവൾ അന്ധയാണു്) ഞാനും അനേകായിരം മൈൽ അകലം സഞ്ചരിച്ചശേഷം ഇപ്പോൾ ഇവിടെ എത്തിയതേയുള്ളു. ഞാൻ പോയ സ്ഥലത്തും അനേകം ഭടന്മാർ ഉണ്ടു്."

ള്ളതല്ല. പൗരസ്ത്യദേശങ്ങൾ യൂറോപ്പിലെ ഭിന്നതമൂലം കൈവിട്ടുപോയാൽ വർഗ്ഗപ്രതാപത്തെ നിലനിർത്തി അതിൽക്കൂടി ജീവിക്കേണ്ട പാശ്ചാത്യർ ഒന്നോടെ അടിഞ്ഞുപോകാൻ ഇടവന്നേക്കാമല്ലോ എന്നുള്ള ഭീതിയും ആ വെമ്പലിലുണ്ടു്. "ഇപ്പോഴും ശ്വാസം വിടുവാൻ സമയമുണ്ടു്." എന്നുള്ള അദ്ദേഹത്തിന്റെ പ്രയോഗം യൂറോപ്പിലെ ഭിന്നതകളെ നശിപ്പിച്ചു് അതിനെ സമാഹരിക്കുന്നതിലുള്ള തന്റെ ലക്ഷ്യമെന്താണെന്നു വിശദമായി കാണിക്കുന്നു. ഈ ആശയത്തിന്റെ ആത്മാർത്ഥതയിൽ യൂറോപ്പിലെ ജനപദങ്ങൾ ഐക്യപ്പെടുമെന്നു മി. ചർച്ചിൽ വിശ്വസിക്കുന്നു. അവിടെയാണു് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഇംഗ്ലണ്ടിന്റെ മേധാവിത്വത്തെ പുനഃസ്ഥാപിക്കുവാനുള്ള പഴുതു് മഹാനായ ചർച്ചിൽ ദർശിക്കുന്നതു്. കാർഷിക പ്രധാനമാക്കാൻ നിശ്ചയിച്ച ജർമ്മനിയെ സായുധസങ്കേതമാക്കാനാണു് ജേതാക്കൾ അന്യോന്യം അറിയിക്കാതെ ഇപ്പോൾ ശ്രമിച്ചുകൊണ്ടിരിക്കുന്നതു്. സമൂഹ വ്യക്തികളുടെ ജീവിതഭീതിയല്ലാതെ സമാധാന വാഞ്ഛ നമുക്കവിടെ കാണ്മാൻ കഴിയുന്നില്ല.

പാശ്ചാത്യ ഡെമോക്രസികൾ ഓരോന്നും റഷ്യയെ ഭയപ്പെടുന്നു. ഒറ്റതിരിഞ്ഞു നിന്നു റഷ്യയെ ചീന്തിപ്പൊളിക്കുവാൻ അവരിൽ ആർക്കുംതന്നെ ശക്തിയില്ല. ഈ ഡെമോക്രസികളും റഷ്യയും തമ്മിൽ ആദർശപരമായി വ്യത്യാസങ്ങൾ പലതുമുണ്ടെന്നുള്ളതു് അവിതർക്കിതവുമാണു്. ഒന്നൊന്നായി ഈ ഡമോക്രസികളെ പിടിച്ചു വിഴുങ്ങണമെന്നു് റഷ്യയും ആലോചിക്കുന്നു. ഈ ലക്ഷ്യം ഉള്ളടക്കം ചെയ്തുകൊണ്ടു പാരീസിൽ നടത്തുന്ന സമ്മേളനത്തെയാണു് സമാധാന സമ്മേളനം എന്നു വിളിക്കുവാൻ ലോകത്തോടു പറയുന്നതു്. സ്നേഹാധിഷ്ഠിതമായ ഒരു പശ്ചാത്തലത്തിലാണു് ലോകത്തിലെ വിദഗ്ദ്ധന്മാർ പാരീസിൽ കൂടിയിരിക്കുന്നതെന്നു പറയുവാൻ നിർവ്വാഹമില്ല. ജീവിക്കയും ജീവിക്കാൻ അനുവദിക്കയും ചെയ്യുക എന്ന ഫലപ്രദമായ തത്വത്തെ നിലനിർത്തുവാൻ വേണ്ടി അവർ ശ്രമിച്ചിരുന്നുവെങ്കിൽ യൂറോപ്പിന്റെ ഗതി മുമ്പോട്ടുതന്നെ എന്നു പറയാമായിരുന്നു. ഭരണമേധാവിത്വസ്ഥാപനശ്രമത്തിൽ പലവിധ ധാരണകളേയും തട്ടിക്കടന്നിരിക്കുന്ന ആധുനിക യൂറോപ്പ് മനുഷ്യവർഗ്ഗത്തിന്റെ അഭിവൃദ്ധിസോപാനത്തിലേക്കുതന്നെയോ കാലുവച്ചിരിക്കുന്നതെന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. സമാധാന സമ്മേളനത്തിൽ ഒന്നുപോലെയുള്ള പങ്കു് പൗരസ്ത്യജനപദങ്ങൾക്കു നൽകിയിട്ടില്ലെന്നുള്ളതു് ഇവിടെ ചിന്താവിഷയമാണു്. മദ്ധ്യകാലത്തും അതിനെ തുടർന്നും പല നൂറ്റാണ്ടുകളായി യൂറോപ്പിലെ ഓരോ ജനപദങ്ങളേയും മാറി മാറി ബാധിച്ചുകൊണ്ടിരുന്ന വർഗ്ഗമേധാവിത്വമൂടൽ മഞ്ഞിൽ നിന്നും നാസികളുടെ ഉന്മൂലനാശത്തോടുകൂടി യൂറോപ്പ് മുക്തമായിരിക്കുന്നു. വർഗ്ഗപ്രതാപം പാലിച്ചു് ലോകത്തിന്റെ ഭരണമേധാവിത്വം കൈയടക്കാമെന്നുള്ള വിചാരം ശരിയല്ലെന്നു പാശ്ചാത്യദേശം ഒന്നടങ്കം ഉന്നു ഗ്രഹിച്ചിട്ടുണ്ടു്. ആര്യരക്തമേന്മയെ ലോകത്തിന്റെ മേൽ അടിച്ചേല്പിക്കുവാൻ നാസിസമ്പ്രദായത്തിന്റെ പിതാവായ ഹിറ്റ്ലർ സ്വീകരിച്ച പദ്ധതിയെത്തന്നെ സ്ഥിതിസമത്വവാദത്തിന്റെ പേരിൽ കമ്മ്യൂണിസ്റ്റ് റഷ്യയും പിൻപറ്റുന്നു എന്നുള്ളതാണു് ഭീതിയോടെ ലോകം കമ്മ്യൂണിസത്തെ വീക്ഷിക്കുന്നതിനുള്ള കാരണം. തെറ്റായ ആദർശങ്ങൾതമ്മിലാണു് ശക്തിയായ ഏറ്റുമുട്ടലുണ്ടായതു്. നശിക്കേണ്ട ഒന്നു നിശ്ശേഷം നശിച്ചു. മറേറതു് ഗുരുതരങ്ങളായ പാഠങ്ങൾ പലതും പഠിച്ചു. ദൈവീക പ്രാഭവത്തെ ചോദ്യംചെയ്യുന്നതിലല്ല, സ്വന്തം ആത്മനഗ്നതയെ നശിപ്പിക്കുന്നതിലാണു് ത്യാഗം അനുഷ്ഠിക്കേണ്ടതും, ആദർശം പുലർത്തേണ്ടതും എന്നു് കമ്മ്യൂണിസം ഇനിയും മനസ്സിലാക്കിയിട്ടില്ലെങ്കിൽ നാശമല്ലാതെ ഒന്നുംതന്നെ അതിനെ വരിക്കുവാൻ കാത്തുനില്ക്കുന്നില്ല. രണ്ടാം ലോകമഹായുദ്ധംകൊണ്ടു് ആദ്യയുദ്ധത്തിലെ തെറ്റുകൾ തിരുത്താം, രക്തമേന്മയെ നിലനിർത്താം എന്നു നാസികൾ കരുതി. അതു് ഒരു വ്യാമോഹമായി കലാശിച്ചു. രണ്ടാംമഹായുദ്ധത്തിനുവേണ്ടി അർപ്പിക്കപ്പെട്ട ജീവനേയും അതിന്റെ ശോകഫലങ്ങളായി അനുഭവപ്പെട്ട ദുരിതങ്ങളെയും പരിഹരിക്കുന്നതിനു മൂന്നാമതൊരു ഭീകരയുദ്ധമാണു് ആവശ്യമെന്നു റഷ്യ കരുതുന്നുണ്ടെങ്കിൽ നിശ്ചയമായും ആ കരുതൽ മിഥ്യയായിത്തന്നെ കലാശിക്കും. പരസ്പര വിശ്വാസത്തെ പുലർത്തി ജീവിക്കുകയും ജീവിക്കാൻ അനുവദിക്കുകയുമാണു് ഓരോ രാഷ്ട്രവും ആത്മാർത്ഥമായി ചെയ്യേണ്ടതു്. മതം കറുപ്പാണെന്നും പിന്തിരിപ്പൻ നയമാണെന്നുമുള്ള കാറൽ മാർക്സിന്റെ സിദ്ധാന്തം അങ്ങനെതന്നെ വെട്ടിവിഴുങ്ങിയ ആധുനിക റഷ്യ ഈയിടയായി അതിനെ ശർദ്ദിച്ചു തുടങ്ങിയിരിക്കുന്നു. മതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനും മാതാപിതാക്കളുടെ അപേക്ഷയനുസരിച്ചു് സന്താനങ്ങൾക്കു് മതപഠനം നൽകുന്നതിനും ഇന്നു് റഷ്യയിൽ അനുവാദമുണ്ടു്. പള്ളികൾ നിർമ്മിക്കുന്നതിനും ആരാധിക്കുന്നതിനും സോവ്യറ്റ് ഗവമ്മെണ്ടു് ഇപ്പോൾ അനുവാദം കൊടുക്കുന്നുണ്ടു്.

അണുശക്തി മറുകയ്യിലിരിക്കുന്നടത്തോളം കാലമെങ്കിലും ഒരു ജനതയുടെ വീര്യം ആത്മസംസ്കാരസിദ്ധിയെ തികച്ചും സമാശ്രയിക്കണമെന്നു് ആധുനിക റഷ്യൻ ചിന്തകന്മാർ വിശ്വസിച്ചേ തീരൂ. അപ്പോൾ ആത്മസംസ്കാരത്തിന്റെ ഉറവിടമായ തത്വങ്ങളെ അവർ ആരായാതെ തരമില്ല. വിശപ്പിനെ മാനദണ്ഡമാക്കിയുള്ള വിഭവസംഭരണവും വിതരണവും കൊണ്ടുമാത്രം ജീവിതം സമാധാനപൂർണ്ണമാകുന്നില്ലെന്നു്

# കൊച്ചുവീടു്

(പള്ളിമംഗലം എൻ. വി. തോമസ്)

(ഗാഥ)

കോഴിക്കുഞ്ഞുങ്ങളെത്തീറ്റിവളർത്തുവാൻ
കൊച്ചുലില്ലി മഹാ കേമിതന്നെ.
കന്നുകാലിക്കച്ഛൻ വയ്ക്കോൽകൊടുക്കുന്നു,
കാടിയും പിണ്ണാക്കു മമ്മനൽകും.
ആരും കൊടുക്കേണ്ടാ യാതൊരു തീറ്റിയു–
മാടുകൾ താനേപോയ് തിന്നുകൊള്ളും.
കുഞ്ഞിനും ലില്ലിക്കുമച്ഛനും നല്ലപോൽ
കഞ്ഞിയും ചോറും കൊടുക്കുമമ്മ.
"ജോലിസ്ഥലത്തു ഞാനൊന്നിറങ്ങട്ടെ;
കാലത്തെ മൂന്നാലു ചാലുപൂട്ടാം;
തീരുന്നതില്ലല്ലോ പാടത്തെ ജോലികൾ,
നേരംപോയ്"– എന്നു പറയുന്നച്ഛൻ.




"കഞ്ഞികുടിക്കാതെ യെങ്ങോട്ടും പോകേണ്ടാ,
ഞാനും കറച്ചെന്നു മാറിക്കോട്ടെ."
അമ്മപറഞ്ഞതു കഴ്മണകയു–
ലച്ഛനു മായതുപോലെ ചെയ്വൂ.
കാളക്കും സംതൃപ്തി വന്നിതു കേട്ടപ്പോൾ–
'ആളുകളിങ്ങനെ തന്നെ വേണം.'
രണ്ടുവിളവും മുറയ്ക്കു തരുന്നൊരു
കണ്ടമവരുടെ സ്വന്തമത്രേ.
അച്ഛനുഴുതു മറിച്ചു കഴിയുമ്പോ–
ളമ്മയും ചെന്നതിൽ കട്ടതല്ലും.
വിത്തു വിതയ്ക്കും, മെഴുക്കും, കിളുന്തു
പത്തുനൂറായി വിളഞ്ഞുകൊള്ളും.
കൊയ്യും, മെതിക്കും, പതിരു പറപ്പിച്ചു
കൊണ്ടു നിറച്ചിടും പത്തായത്തിൽ.
നേരമില്ലച്ഛനും നേരമില്ലമ്മക്കു–
മോരോരോ ജോലികൾ കാണുമെന്നും.
ചീനി, വഴുതിന, ചീരയും വാഴയും
നാനാതരം കൃഷിയമ്മ ചെയ്യും.
ചക്രംകൊടുത്തേറെ സാമാനം വാങ്ങേണ്ടാ
ചന്തയിൽ നിന്നു മെത്ര ലാഭം.
സമ്പത്തു കൂടുതലൊന്നുമില്ലെങ്കിലും
സന്തോഷം വാഴുന്നിക്കൊച്ചുവീട്ടിൽ.
ഇമ്മട്ടു ധാരാളം വീടുകളുണ്ടായാൽ
നമ്മുടെ നാടെത്ര നല്ലതാകും.

കഴിഞ്ഞ യുദ്ധം റഷ്യയെ പഠിപ്പിച്ചിട്ടുണ്ട്. വിശപ്പ് ഒരു പുതിയ പ്രശ്നമല്ല. ആദിമ മനുഷ്യൻ പറുദീസാ വിട്ടിറങ്ങിയ നിമിഷം തന്നെ ആ പ്രശ്നമുണ്ടായി. മറെറാരു മനുഷ്യജീവിയുമില്ലായിരുന്ന അന്നും ലോകം വിഭവ സമൃദ്ധമായിരുന്നു. അതിനു പരിഹാരമായി നിയതി ആദാമിനു നിർദ്ദേശിച്ച മാർഗ്ഗം 'വേലചെയ്യുക' എന്നുള്ളതായിരുന്നു. ഇന്നത്തെപോലെ 'സിന്താബാദ്',കളൊന്നും ആദിമനുഷ്യൻ വിളിച്ചു പറഞ്ഞിരുന്നില്ലെന്നൊരു വ്യത്യാസമുണ്ട്. "വിശക്കുന്നു" എന്നു പറഞ്ഞ ആദാമിന് പിതാവായ രക്ഷകൻ ഗോതമ്പിൻെറ ഒരു വിത്താണ് നൽകിയത്. ഭൂമിയിൽ വേല ചെയ്യുവിൻ ആദിപിതാവ് ആജ്ഞാപിക്കപ്പെട്ടു. ഇന്നും മനസ്സു കേടില്ലെങ്കിൽ ആ മാർഗ്ഗം സുഗമമാണ്. തെററിദ്ധരിച്ചും തെററിദ്ധരിപ്പിച്ചും ബുദ്ധിപരമായ ചൂഷണമാർഗ്ഗങ്ങൾഅവലംബിച്ചും മനുഷ്യൻ ജീവിക്കാൻ ആശിക്കുന്നില്ലെങ്കിൽ സുഭിക്ഷതയും ശാന്തതയും, സമാധാനവും ദിക്കെങ്ങും നമുക്കു ദർശിക്കാം. ഈ തത്വത്തെ ആധാരമാക്കി നാം ജീവിക്കയും, ജീവിക്കാൻ മററു സമൂഹങ്ങളെ അനുവദിക്കയുമാണ് വേണ്ടത്. റഷ്യൻ ആദർശത്തെ എതിർക്കുകയോ നശിപ്പിക്കയോ ചെയ്യാം. റഷ്യൻ ജനതയെ ജീവിക്കാൻ അനുവദിക്കയേ നിർവ്വാഹമുള്ളു. എന്തായാലും ഒരു കാര്യത്തിൽ യൂറോപ്പ് വിജയിച്ചിരിക്കുന്നു. രക്തമേന്മയും വർഗ്ഗമേധാവിത്വ ചിന്തയും യൂറോപ്പിനെ വിട്ടകന്നു കഴിഞ്ഞിരിക്കുന്നു.

പൗരസ്ത്യദേശങ്ങളിൽ നിന്നാണ് മുൻപറഞ്ഞ രണ്ടു ദോഷങ്ങളും യൂറോപ്പിനെ നീണ്ട കാലം ബാധിച്ചിരുന്നത്. പൗരസ്ത്യ സംസ്കാരത്തിൻെറ മാതൃത്വം ഉണ്ടെന്നു വാദിക്കുന്ന ഇൻഡ്യയിലാണെങ്കിൽ വർണ്ണ ധർമ്മചിന്തതന്നെയാണ് എവിടെയും നടമാടുന്നത്. സ്ഥിതിഗതികളുടെ മാററമനുസരിച്ച് വർണ്ണ വ്യത്യാസ ധർമ്മം വസനം മാറി ധരിക്കുന്നുവെന്നേയുള്ളു. ദേശീയ ചട്ടയാണ് അത് ഇന്നണിഞ്ഞിരിക്കുന്നത്. 4000 വർഷത്തെ ഇൻഡ്യയുടെ ചരിത്ര ഏടുകൾ മറിച്ചു നോക്കുക. വേദഭാഷയിലും ധർമ്മ നീതി രൂപത്തിലും സമുദായാചാരമുറകളിലും കൂടി അടവും പയററും നടത്തിയിരുന്ന ആര്യ രക്ത സിദ്ധാന്തം ഇന്ന് ദേശീയ താല്പര്യരൂപത്തിൽ ഉടലെടുത്തിരിക്കുന്നതായി കാണാം. പുരികം ചുളിച്ചതുകൊണ്ടോ, കണ്ണുചിമ്മുന്നതുകൊണ്ടോ അർത്ഥമില്ല. "മാനുഷരെല്ലാരും ഒന്നുപോലെ" എന്നു കേരളീയർ പാടുന്ന ഓണപ്പലരിയുടെ ചരിത്ര പ്രാധാന്യം മഹാബലി ചക്രവർത്തിയുടെ സ്മരണയെ ആണല്ലോ നമ്മിൽ ഉളവാക്കുന്നത്. ജനതയെ ഏകയോഗക്ഷേമത്തോടെ പാലിച്ചിരുന്ന ആ ചക്രവർത്തി പാതാളത്തിലെത്തുവാനുണ്ടായ കാരണം ഏതൊരു കേരളീയനും അറിവുള്ളതാണ്. ഇരുപതോ ഇരുപത്തിഒന്നോ നൂററാണ്ട് നിലവിലിരുന്ന ആ ദ്രാവിഡ സംസ്കാരത്തെ ആര്യരക്തത്തിൻെറ മേന്മക്കുവേണ്ടിയല്ലേ ആഭിചാരവൃത്യാ നശിപ്പിക്കപ്പെട്ടത്? ഇൻഡ്യയുടെ അന്നത്തെപേര് ദ്രാവിഡസ്ഥാനം എന്നായിരുന്നു. ധർമ്മത്തിൻെറപേരിൽ അപായപ്പെട്ട മഹാബലി എന്തപരാധമാണ് ചെയ്തത്? അന്നുമുതൽ കേരളീയർ ദുഃഖിക്കുന്നു എന്നുള്ളതിന് ഓണാഘോഷമാണ് തെളിവ്. യാഥാർത്ഥ്യം തെരയുന്ന സ്വഭാവം തൊഴിലിനെ അടിസ്ഥാനമാക്കി സമുദായച്ചേർച്ചകൾ നടപ്പിൽ വരുത്തിയ തോട്ടുകൂടി എന്നന്നേക്കുമായി ഈ ജനതയിൽ അമർത്തപ്പെട്ടുപോയി. 'അഖണ്ഡ ഇൻഡ്യൻ ദേശീയത' എന്ന് ഇന്നു മുഴങ്ങി കേൾക്കുന്ന മുദ്രാവാക്യത്തിൻെറ സാധുതതന്നെ ആയിരുന്നുവല്ലോ മഹാബലിയുടെ അന്നത്തെ ഭരണ ലക്ഷ്യവും. ഗൗതമബുദ്ധനും കൺഫ്യൂഷ്യസും ബുദ്ധമതവും ജൈനമതസിദ്ധാന്തവും ശ്രമിച്ചിട്ടും ഈ ഇൻഡ്യയെ വിഭജിക്കുവാനായിരുന്നില്ലല്ലോ. അനന്തരമുണ്ടായ ക്രൈസ്തവമിഷനറിമാരുടെ പ്രവർത്തനവും മുസ്ലീംഭരണവും ഇൻഡ്യയെ വിഭജിക്കുന്നതിനോ അധഃപതിപ്പിക്കുന്നതിനോ അയച്ചിരുന്നതായി ചരിത്രം പറയുന്നില്ലല്ലോ. ഒരു വലിയ ഭൂവിഭാഗമായ ഇൻഡ്യ എന്തുകൊണ്ട് നൂററാണ്ടുകളായി യാതനഅനുഭവിക്കുന്നു? ബുദ്ധസിദ്ധാന്തങ്ങളേയും ജൈനസിദ്ധാന്തങ്ങളേയും ഇൻഡ്യക്കു പുറത്തു തുരത്തിക്കളഞ്ഞതാര്? ഏകദേശം 12 നൂററാണ്ടോളം ഇൻഡ്യയെ ഭരിച്ച മുസ്ലീങ്ങൾ അന്നൊരിക്കലും പുറപ്പെടുവിക്കാത്ത "ഇനി പിരിഞ്ഞുകളയാം" എന്ന പാക്കിസ്ഥാൻവാദം ഇന്നു ശക്തിയായി പുറപ്പെടുവിക്കുവാനുള്ള കാരണമെന്ത്? ഇൻഡ്യാ ഒരു നേഷനാണെങ്കിൽ 10 കോടി മുസ്ലീമിങ്ങളും 6 കോടി അധഃകൃതരും, 4 കോടി ദ്രാവിഡരും, 80 ലക്ഷം ക്രൈസ്തവരും, 70 ലക്ഷം സിക്കുകാരും പ്രത്യേക വിഭാഗങ്ങളായി സ്വന്തം സംസ്കാരത്തേയും ചരിത്രത്തേയും മുറുകെപിടിച്ചുകൊണ്ട്! മാറി നില്ക്കുന്നതിനുള്ള കാരണമെന്ത്? സാമ്രാജ്യ തല്പരരായ ബ്രിട്ടീഷുകാരുമായി ഒത്ത് മനുഷ്യവർഗ്ഗത്തെ സമുദായചേരികളാക്കി പിരിച്ചു രക്തമേധാവിത്വം പാലിക്കുന്ന നൂററാണ്ടുകളായി സന്ദർഭാനുസരണം ജീവിക്കുന്ന വർണ്ണവാദികളാണ് ഇൻഡ്യയുടെ സ്വതന്ത്ര ജീവിതത്തെ എന്നും തടഞ്ഞുകൊണ്ടിരിക്കുന്നത്. പത്തുകോടി മുസ്ലീങ്ങൾ അവരുടെ കാര്യം നോക്കി പ്രത്യേകം ഒതുങ്ങി ജീവിക്കാമെന്നു തീരുമാനിച്ചതു തന്നെ ആത്മസമത്വത്തിനും കഴിവിനും വർണ്ണമേധാവിത്വചിന്തയിൽ അടിയുറച്ചിരിക്കുന്ന ഭൂരിപക്ഷത്തിൻെറ ദൃഷ്ടിയിൽ സ്ഥാനമില്ലെന്നു ഗ്രഹിച്ചതിൻെറ ഫലമായിട്ടാണ്. അതൊരു നീണ്ട ചരിത്രമാകയാൽ ഇവിടെ സവിസ്തരം പ്രതിപാദിക്കേണ്ടതില്ല. രാഷ്ട്രത്തിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടി പോർവിളിക്കുന്നവർ മനുഷ്യാത്മാക്കളുടെ സമത്വത്തിനും സമുന്നതിക്കും വേണ്ടി ഇവിടെ എന്തു ത്യാഗമാണ് ചെയ്തിട്ടുള്ളതെന്ന് ചരിത്രം വായിക്കുന്നവർ ചോദിച്ചേക്കാം. സ്വാതന്ത്ര്യത്തിനുവേണ്ടി കാണിക്കുന്ന ഉല്പതിഷ്ണുത്വവും വിപ്ളവമനഃസ്ഥിതിയും, സ്വന്തം ജനതയെന്ന് രാഷ്ട്രീയാവകാശത്തിനു വേണ്ടിയെങ്കിലും വാദിക്കുന്ന അനേകായിരം ഹൈന്ദവവിഭാഗങ്ങളുടെ സമുദായ സമുന്നതിക്കായി, എന്തുകൊണ്ടു കാണിക്കുന്നില്ല. ഈശ്വരസാമീപ്യത്തിൻെറ കൈവശാവകാശം ജന്മസിദ്ധമാണെന്നു അനേക കോടികളെ യുഗയുഗങ്ങളായി വിശ്വസിപ്പിച്ചിരിക്കുന്ന ഈ വർണ്ണസിദ്ധാന്തവാദം ഭൗമികാധികാരത്തിലെ കാര്യക്ഷമതയുടേയും കുത്തക ഏററിരിക്കുന്നതിൽ അത്ഭുതത്തിനവകാശമില്ല. ജീവിതബോധം നശിച്ച് അധഃപതിച്ചിരിക്കുന്ന ആത്മാക്കളെ സമുദ്ധരിക്കാൻ ശ്രമിക്കുന്നവർ ഏതുകാലത്തും അവിധ ആത്മാക്കളിൽനിന്നാണ് പ്രഹരങ്ങൾ അനുഭവിക്കേണ്ടതായി വന്നിട്ടുള്ളത്. ഇൻഡ്യൻ ദേശീയവാദത്തിൻെറ ഉള്ളിൽ വർണ്ണമേധാവിത്വം ഒളിച്ചുവെച്ചിരിക്കുന്ന 'സ്വന്തം കാര്യക്ഷമത' എന്താണെന്നറിയണമെങ്കിൽ മദ്രാസിലെ എൻജിനീയറിംഗ് കാളജിലെ പ്രവേശന രീതി ഒന്നു പരിശോധിച്ചാൽ മതി. 69 പേരെ ഈ വർഷം അഡ്മിററ് ചെയ്തതിൽ 59-ം വർണ്ണ

സിദ്ധാന്ത വാദികളുടെ സന്താനങ്ങളാണ്. മദ്രാസ് സംസ്ഥാനത്തിൽ 7 ശതമാനം മാത്രമുള്ള വർണ്ണസിദ്ധാന്തവാദികൾ 69-ൽ 59 സ്ഥാനം കാര്യക്ഷമതയുടെ പേരിൽ കൈയടക്കി. മദ്രാസ് സർവ്വകലാശാലയുടെ ഇക്കഴിഞ്ഞ ബിരുദദാനപ്രസംഗത്തിൽ ദേശീയബോധത്താൽ വികാരതരളിതനായ അവിടുത്തെ പ്രധാനമന്ത്രി കാര്യക്ഷമതയെ മുൻനിർത്തി വേണം അഡ്മിഷൻ നല്കുവാൻ എന്ന സയുക്തികം സ്ഥാപിച്ചു. മദ്രാസ് സംസ്ഥാനത്തിന്റെ ഭരണമേധാവിയായി ഒരു വർണ്ണസിദ്ധാന്തവാദിയെ ആവശ്യമില്ലെങ്കിൽ തൽസ്ഥാനത്ത് ആന്ധ്രാ സ്വദേശിയായ മറ്റൊരു വർണ്ണസിദ്ധാന്തവാദി അവരോധിക്കപ്പെടുകയും ആദ്യത്തെ ആൾ ഇൻഡ്യൻ പൊതുഭരണഭാരം ചുമക്കുവാൻ നിയുക്തനാവുകയുമാണ് ചെയ്യുന്നത്. വർണ്ണസിദ്ധാന്ത വാദികളുടെ കയ്യുകളിൽ ഒതുങ്ങിക്കറങ്ങുന്ന ഇന്നത്തെ ഇൻഡ്യൻ ദേശീയ വാദത്തെ ഇൻഡ്യാക്കാരായാലും 'അന്യമതസ്ഥർ,, എന്ന മുദ്ര അടിക്കപ്പെട്ടിട്ടുള്ള അനേകകോടികൾ ആശങ്കയോടുകൂടി വീക്ഷിക്കുന്നതിൽ എന്ത് അപാകമാണുള്ളത്? ഉപനിഷത്തുകളെ മറപിടിച്ചും ബ്രിട്ടീഷ് ബയണററിന്റെ സഹായം തേടിയും സ്വസഹോദരങ്ങളുടെ മേൽ അധികാരവും മേധാവിത്വവും അടിച്ചേൽപ്പിക്കാൻ ശ്രമിക്കാതെ ഉപനിഷത്തുകളെ ആദരിച്ച് ജീവിക്കാൻ ഇൻഡ്യയിലെ വർണ്ണസിദ്ധാന്തികൾ തയാറാകുമെങ്കിൽ ഇവിടെയും „ജീവിക്കുക, ജീവിക്കാൻ അനുവദിക്കുക" എന്ന പ്രകൃതി സിദ്ധാന്തം നടപ്പിലാക്കാം. "70 കലാപങ്ങളും എൺപതോളംകയ്യേററങ്ങളും 18 തീവെയ്പുകളും കഴിച്ചാൽ പട്ടണം കഴിഞ്ഞ 36-മണിക്കൂറുകളായി ശാന്തമായിരുന്നു. 144 നടപ്പിൽ വരുത്തിയതോടെ പട്ടണത്തിലെങ്ങും സമാധാനം നടമാടി" എന്നിങ്ങനെയുള്ള റിപ്പോർട്ടുകളല്ലേ, നമ്മുടെ സ്വന്തം സഹോദരങ്ങൾ ബ്രിട്ടീഷുകാർ ചൊല്ലിക്കൊടുത്ത സത്യപ്രതിജ്ഞയും നിർവ്വഹിച്ച ഭരണഭാരം കയ്യേററതോടുകൂടി, ഹൃദയവേദനയോടുകൂടി അനുദിനം പത്രങ്ങളിൽ നാം വായിക്കുന്നത്.

ജീവിക്കുവാൻ— മനുഷ്യനായി ജീവിക്കുവാൻ=ആത്മസമത്വത്തോടുകൂടി ജീവിക്കുവാൻ സമുന്നതമായി നല്കുന്ന പ്രേരണകളേയും പ്രോത്സാഹജനകങ്ങളായ പദ്ധതികളേയും കുതന്ത്രങ്ങളെക്കൊണ്ട് പ്രതിരോധിക്കുന്നതായിട്ടല്ലേ നാം ഇന്നു കാണുന്നത്. „തേച്ചു മിനുക്കിയാൽ കാന്തിയും മൂല്യവും വാച്ചിടും കല്ലുകൾ ഭാരതാംബേ! താണുകിടക്കുന്നു നിൻകുക്ഷിയിൽ ചാണ കാണാതെ ആറേഴുകോടി ഇന്നും" എന്ന് കുമാരനാശാൻ ഒരു കവിതയിൽക്കൂടി ചൂണ്ടിക്കാണിച്ച ആ കല്ലുകൾ - ആത്മാവുള്ള ആ കല്ലുകൾ=മുങ്ങി എടുത്തുയർത്താനും, തേച്ചു മിനുസപ്പെടുത്തി അതിന്റെ പ്രകാശം ദിക്കെങ്ങും പരത്താനും കൺനേരം പോലും ഇന്ത്യയിലെ വർണ്ണസിദ്ധാന്ത വാദികൾ മിനക്കെട്ടിട്ടുണ്ടോ? അയിത്തസാഗരത്തിന്റെ അത്യഗാധതയിൽ മുങ്ങിതപ്പി ജീവനുള്ള കല്ലുകളെ പെറുക്കി എടുത്തു തേച്ചുരച്ചു പട്ടംപിടിച്ച് അവ അർഹിക്കുന്ന യഥാർത്ഥ ശോഭയുള്ളവയെ വിധേയമാക്കിയ ക്രൈസ്തവ മിഷനറിമാരും ആ കല്ലുകളെ തേച്ചു മിനുക്കുന്നതിനായി അവർ ഭാരതത്തിൽ, വിശേഷിച്ചും ഈ കേരളക്കരയിൽ അങ്ങോളമിങ്ങോളം ഏർപ്പെടുത്തിയിരിക്കുന്ന സ്ഥാപനങ്ങളും ഈ നാട്ടിനു അപകടമാണെന്നു വാദിക്കാൻ പോലും ആളുണ്ടായതല്ലേ അതിശയം! അനേകായിരം മൈൽ അപ്പുറത്തുനിന്നും ധനവുമായി വന്ന് സേവനം അനുഷ്ഠിച്ച ആത്മോദ്ധാരകന്മാരുടെ സേവനത്തെ വിലമതിക്കേണ്ട. പോകട്ടെ! സർപ്പക്കാവുകളേയും അയിത്താചാരികളേയും കൊണ്ടു നിറയുമായിരുന്ന ഈ പ്രദേശത്തെ, തല ഉയർത്തി പരസ്പരം സഹകരിച്ചു ജീവിക്കുന്ന മനുഷ്യരെസൃഷ്ടിച്ചു, വാസയോഗ്യമാക്കിത്തീർത്തതിനെ എങ്ങനെ മറക്കാൻ സാധിക്കും? ഭൂതകാല ചരിത്രത്തിന്റെ യാഥാർത്ഥ്യത്തിൽ നിന്നും അകലാൻ ആശിക്കുന്നവർ ഇരുളടഞ്ഞ ഒരു ഭാവിയിലേക്കാണു നീങ്ങുന്നതെന്നറിയുന്നില്ല. വ്യക്തിമഹത്വത്തെ സാമൂഹ്യശ്രേയസിനായി വിലയിപ്പിക്കുന്ന ശ്രേഷ്ഠഗുണമാണ് മതങ്ങളുടെ നാടായ ഇൻഡ്യയ്ക്കു ഇന്നു ആവശ്യമായിത്തീർന്നിരിക്കുന്നത്. വ്യക്തി പ്രഭാവത്തെ ആരാധിക്കുക എന്ന പ്രകൃതം മനുഷ്യാത്മാക്കളെ അധഃപതിപ്പിക്കുന്നുവെന്ന് ഇൻഡ്യയിലെ അനേക കോടി ജനങ്ങൾ അറിയുന്നില്ലെന്നത് പരിതാപകരമായ ഒരു വസ്തുതയാണ്. ഭൗമിക വസ്തുക്കളെ അല്ല ആദ്യമായി മനുഷ്യൻ ആരായേണ്ടത്. ആത്മാവിനെപ്പററി പിന്നീടന്വേഷിക്കാമെന്നുള്ള സ്വഭാവം നാം മറിച്ചാക്കേണ്ടതാണ്. മനുഷ്യൻ അവന്റെ അനന്തതയെപ്പററിയാണ് ആദ്യംഅറിയേണ്ടത്. അപ്പോൾഏതൊരുകാര്യവും അതിന്റെ ക്രമമനുസരിച്ചു പ്രവർത്തിക്കുവാൻ അവനു കെൽപ്പുണ്ടാകുന്നു. ഈശ്വര സ്മരണ എല്ലാററിലും ഒടുവിലത്തെ കാര്യമാണെന്നുള്ള വിഡ്ഢിത്വം മനുഷ്യൻ വെടിയുമെങ്കിൽ ജീവിതമെന്താണെന്നു അവൻ പഠിക്കയും അന്യരെ ജീവിക്കാൻ അനുവദിക്കയും ചെയ്യുമെന്നുള്ളത് നിശ്ചയമാണ്.

# ഒരു ഉദ്ബോധനം

(വിദ്വാൻ പി. കെ. രാമൻപിള്ള)

1) യുവസോദരരേ, ഭവജീവിതരേ,
നവഭാരതഭാവുക പൂരിതരേ;
ഭുവനക്കതിർ മേലുതിരും പതിരും,
കവിയും മണിയും, തിരിയാൻ തിരിവിൻ!

2) അടിമത്തമതാം കൊടുതീ നടുവീ=
ന്നടവേ പടികേറിയ നാമുടനെ,
ചുടുചോരയതാം നെടുചോലയിലോ
നടമാടിടുവാൻ കരുതീകഠിനം!

3) മണവും, ഗുണവും, കലരും കരതാ–
രിണയായ് ജനനീമൃദുമെയ് പുണരാൻ,
അണയേണ്ടവരായുധഭീകരരായ്,
രണവേദിയിലോ നിണമാലയുമായ്?

4) കലഹം, കലഹം! കരിവാർമുകിലാ–
മുലകിൻശുഭദപ്പുലരിപ്രഭയിൽ
കലഹം! കലഹം! നെടുവാളൊളിയാ=
മുലകിൻ നിലയുംവിലയും വിളവിൽ!

5) മദമാംകളയേയുളവേ, കളവാൻ,
മതബോധനമേഹിതസാധനമേ,
അതിനാലുയരും പുതുദീപികയിൽ
സ്ഥിതിയും ഗതിയും മതിയും തെളിയും.

6) സമതാസുമസൗരഭസാരഭരം.
ക്ഷമയിൽപ്പടരും, ക്ഷമവീശിടുകിൽ
മമതപ്പൊരുളിൽ, സുമതത്തികവിൽ
ശമവും ദമവും സകലം, സഫലം!

7) ഹരിചന്ദനവും തലതാഴ്ത്തിടുമേ,
മരുഭൂവൊരുപൂവനമായിടുമേ,
വരനീരധിനിശ്ചലമായ് വരുമേ–
യൊരുമിച്ചിടുകിൽ സഹജാതകുലം.

8) ദുരിതസ്ഥിതിയാമെരിതീയൊരിടം
കരുതാതെകവന്നെതിരേ വരവേ,
കരുതിക്കുളശോണിമയാലതിനെ
തരസാതടകിൽ സകലം മുടിയും.

9) മലർവാസനയോടണവാൻ പവനൻ!
കലപൂരിതനായ് മതിവന്നുയരാൻ
ഫലവും കനിയും ധരയിൽക്കുമിയാൻ
കളമംവിളയാൻ വിളഭൂമികളിൽ.

10) ഉണരിൻ! പ്രിയസോദരരൊത്തണവിൻ
പണിവിൻപലതും ഫലദായകമായ്
കളവിൻമദവുംമതവൈരവുമാ–
വിളവിൽ ശുഭവും സുഖവും സുദൃഢം.

# "ആ അടയാളത്താൽതന്നെ വിജയിച്ചു."

( വി. സി. ജോർജ്ജ് )

മിൽവ്യൻ പാലത്തിങ്കൽ വച്ചുള്ള ആ വിജയം ദൂരവ്യാപകങ്ങളായ പ്രത്യാഘാതങ്ങളോടു കൂടിയതായിരുന്നു. ഒരു ഭൂഖണ്ഡത്തിന്റെ ചരിത്രത്തെ മാത്രമല്ല യൂറോപ്പിന്റെയും ഏഷ്യയുടെയും ആഫ്രിക്കായുടെയും ചരിത്രത്തെ അതു ഗാഢമായി ബാധിച്ചു. റോമൻ സാമ്രാജ്യത്തെ അലങ്കോലപ്പെടുത്തിയിരുന്ന അന്തഃഛിദ്രത്തെയും നാടുവാഴികളുടെയും ഭരണാധികാരികളുടെയും മദ്ധ്യേ അനുഭവപ്പെട്ട അസൂയാകാലുഷ്യത്തെയും അതു് അവസാനിപ്പിച്ചു. മതസ്വാതന്ത്ര്യത്തിന്റെയും മനസ്സാക്ഷിസ്വാതന്ത്ര്യത്തിന്റെയും വിജയയാത്രയ്ക്കു് അതു വഴിതെളിച്ചു. ഗോത്തികളുടെയും പാർത്ഥ്യന്മാരുടെയും ആക്രമണസംരംഭങ്ങൾക്കു് അതു പ്രതിരോധം നൽകി. സാമ്രാജ്യത്തിനു യൂറോപ്പിനെയും ഏഷ്യയേയും ഒരുപോലെ സ്പർശിക്കുന്ന ഒരു നൂതന തലസ്ഥാനം സ്ഥാപിക്കുന്നതിൽ അതു നാന്ദിയായി ഭവിക്കയും ചെയ്തു.

ഗലേറിയസ് ചക്രവർത്തിയുടെ മരണാനന്തരം റോമാ സാമ്രാജ്യം നാലു നേതാക്കന്മാരുടെ നിയന്ത്രണത്തിനധീനമാകുകയും അവരിൽ ഓരോരുത്തരും ഇതരന്മാരെ അധഃപതിപ്പിച്ചു സർവ്വാദ്ധ്യക്ഷനാകാൻ ശ്രമിക്കുകയുംചെയ്തു. ഇങ്ങനെ കുറെകഴിഞ്ഞപ്പോൾ നാലുപേർ രണ്ടുകക്ഷിയായി തിരിഞ്ഞു. കോൺസ്റ്റൻറയിൻ, ലൂസീനസ് ഇവർ ഏകോപിച്ചും, മക്സെൻസിയസ്, മാക്സിമിനൊദാസായോടു യോജിച്ചും ആയോധനത്തിനു സന്നദ്ധരായി. രണ്ടാമത്തെ കക്ഷി മതപീഡനത്തിനു പ്രസക്തിയുള്ളതായിരുന്നു. കോൺസ്റ്റൻറയിന്റെ കക്ഷിയാകട്ടെ രഞ്ജകമനസ്ഥിതിയും ഭൂതദയയും പ്രദർശിപ്പിച്ചു. ഇററലി, ആഫ്രിക്കാ മുതലായ ഭൂവിഭാഗങ്ങളുടെ ഭരണാധികാരിയായിരുന്ന മക്സെൻസിയസിന്റെ സൈന്യബലം മറേറ കക്ഷിയുടേതിനെ അപേക്ഷിച്ചു കൂടുതൽ ശക്തിയുക്തമായിരുന്നു എന്നു മാത്രമല്ല അയാൾക്കു റോമാ മുതലായ പ്രധാന നഗരങ്ങൾ സ്വാധീനമായിരുന്നതിനാൽ വിജയം കൈവരിക്കുന്നതിനു് ആവശ്യമായ മററു അനുകൂല്യങ്ങളും ഉണ്ടായിരുന്നു. പക്ഷെ പഴയനിയമകാലത്തു ഗൊലിയാത്തിനെതിരായി ദാവീദിനെ വിജയപരിലാളിതനാക്കിയ ദൈവവിലാസം കൊൺസ്റ്റൻറയിൻ സമ്പാദിച്ചിരുന്നു. തന്നിമിത്തം പശ്ചിമയൂറോപ്പിൽനിന്നു പുറപ്പെട്ട അദ്ദേഹത്തിന്റെ സൈന്യം വിളംബംവിനാ ആൽപ്സ് പർവ്വതനിരകളും ഇററലിയുടെ വിവിധപ്രദേശങ്ങളും കടന്നു, സഞ്ചാരമദ്ധ്യേ സർവ്വസംപൂജിതനായി, റയിൻ നദീതീരത്തിലെത്തി റോമൻ നഗരപ്രാന്തത്തിലുള്ള മിൽവ്യൻപാലത്തിങ്കൽ പാളയമടിച്ചു. അപ്പോഴും നാലിരട്ടി സൈന്യബലമുണ്ടായിരുന്ന മക്സെൻസിയസ് സുനിശ്ചിതമായ പരിപാടികൂടാതെ കഴിയുന്നേയുണ്ടായിരുന്നുള്ളു.

റോമാ കരസ്ഥമാക്കി സാമ്രാജ്യം തന്റേതാക്കുന്നതിൽ അത്യധികം തൃഷ്ണയോടുകൂടി പാളയത്തിൽ വിവിധ കാര്യാലോചനാപരതന്ത്രനായികഴിയുന്ന കോൺസ്റ്റൻറയിനു പ്രകാശപൂരിതമായ നഭോമണ്ഡലത്തിൽ ആഗ്നേയാക്ഷര ലിഖിതമായ ഒരു സന്ദേശം ലഭിച്ചു. അദ്ദേഹത്തിനും അദ്ദേഹത്തിന്റെ സൈന്യസമൂഹത്തിനും വിശദമായി ഗ്രഹിക്കാവുന്നവിധം സ്ഫുടമായ ആ സന്ദേശം "ഈ അടയാളത്താൽ നീ വിജയിക്കും" എന്നു മാത്രമായിരുന്നു. റോമർക്കാകെ സുപരിചിതമായിരുന്ന ആ ചിഹ്നം, കുരിശിന്റെ അടയാളം സന്ദേശത്തോടൊപ്പം സ്പഷ്ടമായും സുവ്യക്തമായും പ്രത്യക്ഷമായി. അടുത്ത രാത്രിയിൽ സർവ്വസൈന്യാധിപനു ആ ദർശനം തന്നെ വീണ്ടുമുണ്ടാകുകയും പ്രസ്തുത അടയാളം തന്റെ കൊടിയിൽ സ്ഥാപിക്കുവാനുപദേശിക്കുന്ന ഒരശരീരി വാക്യം അദ്ദേഹം കേൾക്കുകയും ചെയ്തു. കോൺസ്റ്റൻറൈൻ അതനുസരിച്ചു പ്രവർത്തിച്ചു. മൂന്നു ശതാബ്ദത്തോളം ദീർഘിച്ച ഒരു കാലഘട്ടത്തിൽ റോമൻ ചക്രവർത്തിമാർ ഒരുവനു പിറകെ അപരൻ എന്ന സമ്പ്രദായത്തിൽ തുടരെ അപമതിയിൽ പൂഴ്ത്തി വച്ചിരുന്ന കുരിശു ഇതാ ജയചിഹ്നമായി പരിണമിച്ചു! കോൺസ്റ്റൻറൈനും അനുയായികളും അതിനെ ആശ്രയിച്ചു. അതു് അവർക്കു വിജയം നൽകുകയും ചെയ്തു. ത്രിഭുവനഖണ്ഡങ്ങളിൽ വ്യാപിച്ച റോമാ സാമ്രാജ്യത്തിന്റെ ഏകച്ഛത്രാധിപതിയായി കൊൺസ്റ്റൻന്റൈനോസ് വിരാജിച്ചതും ഇതു നിമിത്തമത്രെ.

ചക്രവർത്തിയ്ക്കുണ്ടായ ഈ അത്ഭുത ദർശനത്തെ നിഷേധിക്കുന്ന ആധുനിക വിമർശകന്മാരുണ്ടു്. വെറും ഭൗതിക ചിന്തകൊണ്ടു അവർ അങ്ങനെ ചെയ്യുന്നുവെന്നു വിശ്വസിക്കാനെ തരമുള്ളു. അനേകായിരം ദൃക്സാക്ഷികൾ മൂലമാണല്ലോ ദർശനം ഉണ്ടായിയെന്ന വാർത്ത പ്രചരിയ്ക്കാനിടയായതു്. ഏതാനും സംവത്സരങ്ങൾക്കൊ മാസങ്ങൾക്കൊ ശേഷം, സംശയാലുക്കളും രംഗപ്രവേശം ചെയ്തുകൊണ്ടായിരിക്കാം, ദർശനം ഉണ്ടായ കാര്യം വീണ്ടും വീണ്ടും സ്ഥിരീകരിക്കാൻ ചക്രവർത്തിയ്ക്കു സന്ദർഭം ലഭിച്ചതു്. കൊൺസ്റ്റൻറയിൻ മിൽവ്യൻ പാലത്തിങ്കലെ വിജയ സ്മാരകമായി റോമായിൽ പണിയിച്ചിട്ടുള്ള വൃത്തമണ്ഡലം ഇന്നും കാണാവുന്നതാണ്. അത്യുന്നതമായ ഒരു കുരിശും ഒരു പ്രതിമയും അതിന്മേൽ സ്ഥാപിച്ചിട്ടുണ്ടു്. പാദഭാഗത്തുള്ള ലിഖിതം "രക്ഷയുടെ ഈ അടയാളം, ധൈര്യത്തിന്റെ ഈ സാക്ഷാൽ ചിഹ്നം, ഹേതുവായി ഞാൻ നിങ്ങളുടെ നഗരത്തെ നിഷ്ഠുര ഭരണത്തിൽ നിന്നും മോചിപ്പിക്കയും സെനററു സഭയേയും ജനസമുദായത്തെയുംഅവയ്ക്കുണ്ടായിരുന്ന പൂർവ്വികപ്രതാപത്തിൽ പുനഃസ്ഥാപിക്കുകയും ചെയ്തിരിക്കുന്നു" എന്നു പ്രകീർത്തിക്കുന്നതാണ്. സമകാലികങ്ങളായ മററു പല തെളിവുകളും കോൺസ്റ്റൻറയിനുണ്ടായ അത്ഭുത ദർശനത്തെ പ്രഘോഷിയ്ക്കുന്നുണ്ടു്. ഇദാനീന്തന ചരിത്രകാരന്മാരിൽ കേസറിയായിലെ യൂസെബിയസിന്റെ കാര്യം പ്രസ്താവയോഗ്യമാകുന്നു. ദർശനത്തെപ്പററി അദ്ദേഹം വിസമ്മതിച്ചു പറയുകയും ചക്രവർത്തി തന്നെ

സത്യപ്രതിജ്ഞയോടുകൂടി അതിനെ തന്നോടു നേരിട്ടു സ്ഥിരീകരിച്ചിട്ടുള്ള സംഗതി രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

കുരിശുമൂലം പല വിജയങ്ങളും അത്ഭുത സംഭവങ്ങളും നമ്മുടെ കേരളത്തിലും ദക്ഷിണ ഭാരതത്തിലും നടന്നിട്ടുള്ള സ്ഥിതിക്കു കോൺസ്റ്റന്റയിനുണ്ടായ ദർശനത്തെപ്പററി സംശയിക്കുന്നവർ ഈ നാട്ടിൽ വിരളമായിരിക്കുവാനാണ് സാംഗത്യം. മൈലാപ്പൂരിലെയും മലയാറ്റൂരിലെയും കുരിശുകൾമൂലം നടന്നിട്ടുള്ള അത്ഭുതങ്ങൾ തന്നെ ഒരു ചെറുഗ്രന്ഥത്തിനു വക തരുന്നുണ്ട്. മുൻകാലങ്ങളിൽ മതവിരോധികൾ ആനയും ആളുമായി ചില സ്ഥലങ്ങളിലെ കുരിശുകൾ പറിച്ചുമാററാൻ ശ്രമിക്കുകയും ശ്രമം ഫലശൂന്യമായി പരിണമിക്കുകയും ചെയ്തതിനു കേരളത്തിൽ ധാരാളം ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ട്. കുരിശിൻ ചുവട്ടിൽ കൊമ്പുകുത്തിയ ഗജവീരൻ ക്രൈസ്തവ പുരോഹിതന്റെ അനുഗ്രഹപ്രാപ്തിക്കു ശേഷമാത്രം കൊമ്പു വലിച്ചെടുക്കാൻ സാധിക്കത്തക്കവിധത്തിൽ കുടുങ്ങിയതായി ചില സ്ഥലപുരാണങ്ങളിൽ നാം വായിക്കുന്നു.

കോൺസ്റ്റന്റയിനുണ്ടായ അനുഭവത്തോടു തുല്യമായ ഒരനുഭവവും നമുക്ക് രേഖപ്പെടുത്തുവാനുണ്ട്. കേരളത്തിലെ രണ്ടു നാടുവാഴികൾ തമ്മിലായിരുന്നു യുദ്ധം. അതെ, ക്രിസ്ത്യാനികൾ ധാരാളം അധിവസിച്ചിരുന്ന രണ്ടു രാജ്യങ്ങൾ തമ്മിൽ. പുറക്കാട്ട് അല്ലെങ്കിൽ അമ്പലപ്പുഴ രാജാവ്, വടക്കുംകൂർ രാജാവുമായി യുദ്ധംചെയ്യുകയിൽ വളരെ പരിഭ്രാന്തചിത്തനായി. വടക്കൻകൂറിനായിരുന്നു കൂടുതൽ പ്രതാപവും സൈന്യബലവും. വടക്കൻകൂർ സേനയിൽ ധാരാളം നസ്രാണികളും ഉണ്ടായിരുന്നു. പുറക്കാട്ടു സേനയിലും നസ്രാണികളുടെ സംഖ്യ കുറവല്ലായിരുന്നു. ഇവരിൽ ഒരുവൻ പുറക്കാട്ടു രാജാവിന്റെ വിശ്വാസഭാജനമായിരുന്നു. യുദ്ധംസംബന്ധിച്ച് തനിക്കു തോന്നിയ ആശങ്കകൾ രാജാവ് നസ്രാണിനേതാവിനെ അറിയിച്ചു. സ്വപ്രജകളായ നസ്രാണികൾ തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്തു. രാജഭക്തിക്കും മതഭക്തിക്കും ഒരുപോലെ പ്രസിദ്ധനായിരുന്ന നസ്രാണിയാകട്ടെ സ്വസ്വാമിക്ക് വിജയം കൈവരുത്തുവാനുള്ള മാർഗ്ഗങ്ങളെപ്പററി ചിന്തിക്കുകയും മററുള്ളവരോടൊപ്പം ആ ലക്ഷ്യപ്രാപ്തിക്കായി പ്രാർത്ഥിക്കുകയും ചെയ്തു. പുറക്കാട്ടുസൈന്യം മൊത്തത്തിൽ ഇതുകൊണ്ടൊന്നും ധൈര്യമവലംബിച്ചില്ല. നൈരാശ്യം സൈന്യസമൂഹത്തെ ആകമാനം ഗ്രസിച്ചതുപോലെ തോന്നി. അപ്പോൾ നസ്രാണിനേതാവ് രാജാവിനോട് ഒരഭ്യർത്ഥന ചെയ്തു. നസ്രാണികളുടെയും പുറക്കാട്ടു സൈന്യം മുഴുവന്റെയും രക്ഷക്കും ആശ്രയത്തിനും വേണ്ടി തങ്ങളുടെ പതാകകൾക്ക് വിശുദ്ധകുരിശ് അടയാളമായിരിക്കത്തക്കവണ്ണം വ്യവസ്ഥ ചെയ്യണമെന്നായിരുന്നു അഭ്യർത്ഥന. രാജാവ് സസന്തോഷം സമ്മതിച്ചു. ക്രൂശാങ്കിതമായ പതാകകളും പറപ്പിച്ചു നസ്രാണി സേനാവിഭാഗം മുമ്പോട്ടു പാഞ്ഞുകയറുകയും അവരെ അനുകരിച്ച് മററു സേനാവിഭാഗങ്ങളും ധൈര്യമവലംബിക്കുകയും അന്നുമുതൽ പുറക്കാടിന് അടിക്കടി വിജയം കൈവരികയും ചെയ്തു. പുറക്കാടിനു നഷ്ടപ്പെട്ടിട്ടുണ്ടായിരുന്ന പ്രദേശങ്ങളെല്ലാം അചിരേണ തിരിച്ചുകിട്ടി. വടക്കൻകൂർ സൈന്യം പല പ്രബലസ്ഥാനങ്ങളിൽനിന്നും പിന്മാറേണ്ടിവന്നതിന്റെ രഹസ്യം പിന്നീട് ആരാഞ്ഞതിൽ പതാകകളിലെ കുരിശുകളിൽനിന്നും നാലുപാടും അപ്രതിഹതവും ദുസ്സഹവുമായ പ്രകാശം വീശിയതായി ശത്രുപക്ഷത്തിന് തോന്നിയെന്നും ആ കാഴ്ച അവരെ പലപ്പോഴും പലായനോന്മുഖരാക്കി തീർത്തുവെന്നുമാണ് അറിയുന്നത്. അക്രമരാഹിത്യത്തോടുകൂടിയ ഒരു വിജയമാണ് കുരിശു പുറക്കാട്ടുസേനയ്ക്കു നൽകിയത്. ഈ വിജയസ്മാരകമായി പുറക്കാട്ടു രാജാവ് വിശുദ്ധകുരിശിന്റെ പുകഴ്ചക്കായി സ്വന്ത ധനവ്യയംചെയ്ത് സാമാന്യം വിസ്താരമേറിയ ഒരു പള്ളി പണിയിച്ചിട്ടുണ്ടെന്നുള്ളത് പ്രസ്താവയോഗ്യമാണ്. പള്ളിപണി തീർന്നപ്പോഴേയ്ക്കും വയോധികനായ രാജാവ് രോഗബാധിതനായി ശയ്യാവലംബിയായിരുന്നു എങ്കിലും പള്ളിയുടെ ഉൽഘാടനാവസരത്തിൽ കിരീടാവകാശിയായിരുന്ന സ്വസഹോദരൻ സന്നിഹിതനായിരുന്നു. അദ്ദേഹം അന്നേദിവസം വാദ്യമേളങ്ങളോടും വിവിധാഡംബരങ്ങളോടുംകൂടി ഒരു വമ്പിച്ച ഘോഷയാത്ര നടത്തി ഒരു വലിയ മരക്കുരിശ് പള്ളിയിൽ കാഴ്ചസമർപ്പിച്ചുവെന്നുള്ളതും സ്മരണീയമാണ്.

ഒരിക്കൽ പറവൂർ രാജാവും ക്രിസ്ത്യാനികളുംതമ്മിൽ വൈരസ്യത്തിനു സംഗതിയുണ്ടായി. രാജാവ് ക്രിസ്ത്യാനികൾക്കെതിരായി ചെയ്യാൻ ഉദ്ദേശിച്ച ഏതോ അപകാരത്തെ അവർ ആയുധപാണികളായി സംഘടിച്ചു എതിർത്തു എന്നുമാത്രമല്ലാ അദ്ദേഹം പരിഹാരംചെയ്തു സമാധാനപ്പെടണമെന്ന് ക്രൈസ്തവനേതാക്കന്മാർ ശഠിക്കുകയും ചെയ്തു. ഇത് കുറെ കടുത്തകയ്യായിരുന്നു എന്ന് നമ്മിൽ ആരാണ് കരുതാത്തത്? പക്ഷെ അന്നത്തെ സ്ഥിതിക്ക് ക്രൈസ്തവ നേതാക്കന്മാരുടെ നില സാധൂകരിക്കത്തക്കതായിരുന്നു. എങ്കിലും രാജാവിന്റെ കിങ്കരന്മാർ ക്രൈസ്തവരുടെ ഔദ്ധത്യം കുറച്ച് അവരെ ഒരു നല്ല പാഠം പഠിപ്പിക്കുവാൻ ഒരുങ്ങി. ആലങ്ങാട്ടങ്ങാടിയിലെ ഏതാനും നസ്രാണിമുഖ്യന്മാരെ കൊന്നൊടുക്കി അമർഷം തീർക്കണമെന്നായിരുന്നു കിങ്കരവ്രതം. അപ്രതീക്ഷിതമായ ആക്രമണസന്ധിയിൽ നേതാക്കന്മാർ ദേവാലയത്തിൽ പ്രവേശിച്ച് അഭയം തേടി. ദേവാലയത്തിന്റെ പരിശുദ്ധിയോ സങ്കേതമോ രാജകിങ്കരന്മാർ ഗൌനിച്ചില്ലാ. ഭൂരിപക്ഷം നിരായുധരായ നസ്രാണികൾ പള്ളിയുടെ വാതിലുകൾ അടച്ച് ഉള്ളിൽ ഒളിച്ചിരിക്കുവാൻ ഉത്സാഹിച്ചു. അഭയാർത്ഥികളെ നിഗ്രഹിക്കണമെന്ന് എതിർകക്ഷികൾക്കുണ്ടായിരുന്ന അഭിവാഞ്ഛ ഇതു കൊണ്ടൊന്നും ശമിച്ചില്ല. അവർ കോവണികൾവെച്ചു ഭിത്തിയുടെ മുകൾഭാഗത്തെത്തുന്നതിനും മററു വഴിക്കു പള്ളിയിൽ പ്രവേശിക്കുന്നതിനും അത്യദ്ധ്വാനം ചെയ്തു. യാതൊരു ഫലവുമുണ്ടായില്ല. കോവണിയിൽ ഒന്നു രണ്ടു പടികൾ കയറുമ്പോൾ ആ നേതാക്കന്മാർക്കു ഏതോ അമാനുഷിക ശക്തി തങ്ങളെ താഴോട്ടു തള്ളിയിടുന്നതായി അനുഭവപ്പെട്ടു. ഇങ്ങനെ ആ വഴിക്കുള്ള ഉപരോധവും അവസാനിച്ചു. ഉപരോധകന്മാർ ഇച്ഛാഭംഗത്തോടുകൂടി പിന്മാറുകയും ചെയ്തു. അവരെ ഭഗ്നോത്സാഹരാക്കിയ കാരണം പിന്നീട് ചോദിച്ചപ്പോൾ അവർ ഏകകണ്ഠമായി പ്രത്യുത്തരം നൽകിയത് തങ്ങൾ പള്ളിക്കു മുകളിലായി അത്ഭുതാവഹവും വർണ്ണനാതീതവുമായ ഒരു കാഴ്ച കണ്ടു കാതരരായിയെന്നാണ്. ഏതായാലും രാജകിങ്കരന്മാർ നസ്രാണികളെസംബന്ധിച്ചിടത്തോളം യാതനം നിർവഹിക്കുക തന്നെ ചെയ്തു. അവരുടെ ഭവനങ്ങൾ എല്ലാം പിന്നീടൊരിക്കൽ ചുട്ടു ദഹിപ്പിച്ചു. അങ്ങാടിയും പരിസരങ്ങളുമെല്ലാം അഗ്നിമയമായിരുന്നുവെങ്കിലും അവയ്ക്കുള്ളിൽ ഉണ്ടായിരുന്ന മരക്കുരിശ് യാതൊരു കേടും കൂടാതെ സുരക്ഷിതമായി പരിലസിച്ചു. പിന്നീടൊരിക്കൽരാജകിങ്കരന്മാർ ആലങ്ങാട്ടിനു സമീപമുണ്ടായിരുന്ന ചെറിയ ഒരു പള്ളി നശിപ്പിക്കുവാൻ ഉദ്യമിച്ചു. പള്ളിയുടെ ഭിത്തികൾ അ

# അവരുടെ തോൽവി.

(ഇ. എം. കോവൂർ ബി. എ. ബി. എൽ.)

ബുദ്ധിയിലും ചിന്താശക്തിയിലും ഒന്നാംകിടയിൽ നിൽക്കുന്ന വളരെപ്പേരും, ജീവിതത്തിൽ ഏതും, ഒന്നും, ആകാതെ; സാധിക്കാതെ, അങ്ങു മങ്ങിമറഞ്ഞു പോകുന്നതെന്താണെന്നു് മററു പലരേയുംപോലെ ഞാനും ആലോചിച്ചിട്ടുണ്ടു്.

ഹൈസ്കൂളിലും കോളേജിലുമെല്ലാം കണക്കിനും ലോജിക്കിനും തൊണ്ണൂറു ശതമാനം മാർക്കുകൾ കരസ്ഥമാക്കുന്നവർ; അശോകന്റേയും അക്ബറുടേയും മഹത്വത്തിനുള്ള പതിനാറു കാരണങ്ങൾ വിശദമാക്കി അസ്സൽ ഉപന്യാസങ്ങൾ രചിക്കുന്നവർ; എഴുത്തച്ഛന്റെ പേരിനെക്കുറിച്ചു് പി. കെ. നാരായണപിള്ള കൂടെയും സ്മരിച്ചിരിക്കാൻ ഇടയില്ലാത്ത പുതിയ സിദ്ധാന്തങ്ങൾ പുറപ്പെടുവിക്കുന്നവർ; ബാങ്കിങ്ങിനെക്കുറിച്ചു് ഒരു ടെക്സ്റ്റ് പുസ്തകം തന്നെ നിർമ്മിക്കുവാൻ പ്രാപ്തിയുള്ളവർ– ഇവരെല്ലാം സൃഷ്ടിപരമായ യാതൊന്നും ചെയ്യാതെയും നിർവഹിക്കാതെയും അങ്ങു് അന്തർദ്ധാനം ചെയ്യുന്നതു് നാമെത്ര തവണ കണ്ടിട്ടുണ്ടു്.

അല്ലെങ്കിൽ അങ്ങനെയുള്ളവർ അഭിഭാഷകന്മാരായും, ഭിഷഗ്വരന്മാരായും, ചിട്ടിനടത്തിപ്പുകാരായും ഒക്കെ ഒട്ടുവളരെ പണം സമ്പാദിച്ചെന്നു തന്നെ വരാം. പക്ഷെ അവരോടിടപെടുന്നവർക്കും സമുദായത്തിനും അവരിൽ വിശ്വാസമുണ്ടായിരിക്കയില്ല; അവരോടു ബഹുമാനമുണ്ടായിരിക്കയില്ല. അവരുടെ നിശിതമായ ബുദ്ധിവിശേഷങ്ങൾ കൊണ്ടു് വഹിച്ചും സഹിച്ചും കൊണ്ടു പോകേണ്ട കുറെ അനർത്ഥങ്ങൾ എന്ന നിലയിൽ മാത്രമായിരിക്കും ലോകം അവരെ ദർശിക്കുന്നതു്.

കാര്യം കാണുവാൻ അങ്ങനെയുള്ളവർ ഏതൊരററകയ്യും പ്രവർത്തിപ്പാൻ സന്നദ്ധരായിരുന്നേക്കാം. തങ്ങളേക്കാൾ ബുദ്ധി കുറഞ്ഞവരെ നിർദ്ദയയോടെ ചൂഷണം ചെയ്യാൻ അവർ ഒരിക്കലും മടിച്ചെന്നുവരില്ല. ഹൃദയാലുത്വമോ മനുഷ്യത്വം തന്നെയുമോ അവരിൽ കണ്ടെത്തിയെന്നും വരില്ല.

ലോകം അവരെക്കുറിച്ചു വിധിയെഴുതുമ്പോൾ അവർ ജീവിതപരാജയങ്ങളായിരുന്നെന്നു തന്നെ വിധിയെഴുതും. അവരുടെ കുന്നിച്ച പണത്തിനോ, തീക്ഷ്ണബുദ്ധിക്കോ അവരെ ഈ വിധിയെഴുത്തിൽ നിന്നും രക്ഷപെടുത്തുവാൻ സാദ്ധ്യമാകയില്ല. തലച്ചോറൊന്നുകൊണ്ടു മാത്രം വിജയപ്രദമായ ജീവിതം സാദ്ധ്യമല്ലെന്നങ്ങനെയുള്ളവർ തെളിയിക്കുന്നു.

ഇനിയും ഹൃദയാലുത്വവും സന്മനസ്സുംകൊണ്ടുമാത്രമതു സാദ്ധ്യമാണോയെന്നാണു നോക്കേണ്ടതു്. ലോകത്തിലെ തോൽവിക്കാരുടെയെല്ലാം ഒരു പട്ടിക ശരിപ്പെടുത്തുന്ന പക്ഷം അന്യരുടെ ദുഃഖത്തിൽ ദ്രവിക്കുകയും, കണ്ണുമടച്ചു് യാതൊരാലോചനയും കൂടാതെ അന്യരെ സഹായിപ്പാൻ ചാടിപ്പുറപ്പെടുകയും ചെയ്യുന്നവർ അതിന്റെ മുന്നണിയിൽ നിൽക്കുന്നതു കാണാം. ഇത്തരത്തിലുള്ള പലരുടേയും കാര്യം ഇപ്പോൾ എന്റെ ഓർമ്മയിൽ വരുന്നുണ്ടു്. അവരിൽ രണ്ടുനാലുപേർ ജാമ്യം നിന്ന വകയിൽ വന്നു കയറിയ കടങ്ങൾക്കായി വാറണ്ടു ശിപായിമാരെ ഒഴിഞ്ഞൊളിച്ചു കളിക്കയാണു്. വേറൊരാൾ കയ്യിലുണ്ടായിരുന്ന പണം മുഴുവനും അന്ധന്മാരുടെ സഹായാർത്ഥമെന്നു പറഞ്ഞു് ആരോ ഒരു ചതിയൻ തുടങ്ങിയ ഒരു നെയ്ത്തു പ്രസ്ഥാനത്തിൽ കൊണ്ടെ എന്നെന്നേക്കുമായി മുക്കിയിരിക്കയാണു്.

ബുദ്ധിയും ഹൃദയവും രണ്ടും കൂടെയുണ്ടായാലും ജീവിതം വിജയകരമാകണമെന്നില്ല. നല്ല ബുദ്ധിയും ഹൃദയാലുത്വവുമുള്ള പലരും യാതൊന്നും പ്രവർത്തിപ്പാൻ കഴിയാതെ കുഴയുന്നുണ്ടു്. ഫലപ്രദമായി പ്രവർത്തിപ്പാനുള്ള പ്രാപ്തി അല്ലെങ്കിൽ ശക്തി അവർക്കില്ല. കയ്യിൽ പണമില്ലാത്ത ഒരു ബുദ്ധിമാനു് എത്ര നല്ല ഹൃദയമുണ്ടെങ്കിൽ തന്നെയും ഒരാതുരശാലയോ അതുപോലുള്ള ധർമ്മസ്ഥാപനമോ ചമപ്പാൻ സാധിക്കുമോ. കായബലത്തിന്റെ അഭാവവും ഒരു തരം ശക്തിക്കുറവാണു്.

വെറും ശക്തികൊണ്ടും ജീവിതം വിജയകരമാകണമെന്നില്ല. ലക്ഷം രൂപാ ഒരു നൊടിയിൽ എടുക്കുവാൻ കഴിവുള്ള എത്രപേർ മാളങ്ങളിൽ കഴിഞ്ഞുകൂടുന്ന എലിയെപ്പോലെ ആർക്കും യാതൊരുപകാരവുമില്ലാതെ കഴിയുന്നുണ്ടു്. അവരും ജീവിതപരാജയങ്ങൾ തന്നെയാണു്.

ഈ ഘട്ടത്തിൽ എന്റെ ഒരു സ്നേഹിതൻ ഈയിടെയെന്നോടു സന്ദർഭവശാൽ ചോദിച്ച ഒരു ചോദ്യത്തിനു മറുപടി അന്വേഷിച്ചുകൊണ്ടു മുമ്പോട്ടു പോകേണ്ടിവരുന്നു.

എന്താണു ജീവിതവിജയം? അതിന്റെ മാനദണ്ഡമെന്താണു്? ആരാണതു നിശ്ചയിക്കേണ്ടതു്? രാമന്റെ ജീവിതം വിജയപ്രദമായോയെന്നു് രാമനാണോ അതോ കൃഷ്ണനാണോ ശങ്കരനാണോ അതോ ചാക്കോയാണോ നിശ്ചയിക്കേണ്ടതു്?.

കുഴഞ്ഞ ഒരു ചോദ്യം തന്നെയാണിതു്. ആളുകളുടെ വിരൽദൈർഘ്യമനുസരിച്ചു് ചാൺ നീളം മാറുന്നതുപോലെ ഉത്തരം പറയുന്നവരെ ആശ്രയിച്ചു് ഈ

---

വർ തട്ടിമറിച്ചു നിലത്തിട്ടുവെങ്കിലും അതിലെ പ്രധാന രൂപപീഠവും അതിന്മേൽ ഉണ്ടായിരുന്ന കുരിശും ഇടിച്ചുപൊടിക്കാനോ നശിപ്പിക്കുവാനോ അവർക്കു സാധിച്ചില്ല. ദേവാലയത്തെ രക്ഷിക്കുവാൻ എത്തിക്കൂടിയ നസ്രാണികൾ ആ അവസ്ഥ ഈശ്വരാനുഗ്രഹം കൊണ്ടു് സംഭവിച്ചതാണെന്നു തീരുമാനിച്ചു. അവർ ദൈവശക്തിയിൽ ആശ്രയിച്ചു കൊണ്ടു് ശത്രുക്കളുടെ നേരെ തിരിഞ്ഞു. ക്രിസ്ത്യാനികൾ സംഖ്യയിൽ ചുരുക്കമായിരുന്നുവെങ്കിലും എതൃകക്ഷിയെ നിഷ്പ്രയാസം കൊന്നൊടുക്കുവാൻ അവർക്കു സാധിച്ചു. ഇങ്ങനെ മുൻകാലങ്ങളിലെ സ്ഥിതിഗതികളെ വിശുദ്ധീകരിക്കുന്ന പലേ സംഭവങ്ങൾ വിവരിക്കുവാനുണ്ടെങ്കിലും വിസ്തരഭയത്താൽ വിരമിക്കുന്നു.

ചോദ്യത്തിനുള്ള ഉത്തരവും വിഭിന്നമായിരിക്കും.

മരിക്കുന്നതിനു മുൻപ് പത്തുലക്ഷം ഉറുപ്പികയും നാലു നല്ല കാറും സമ്പാദിക്കണമെന്നൊരു ദരിദ്രൻ ആശിച്ചെങ്കിൽ ഏതുവിധേനയും അതു സാധിച്ചാൽ അവൻ ജയിച്ചില്ലേ? തെക്കെഇൻഡ്യാ മുഴുവൻ ഒരു നല്ല പ്രാസംഗികനായി അറിയപ്പെടുവാൻ ആഗ്രഹിച്ച ഒരുവൻ അതു സാധിച്ചശേഷം തിരിച്ചു വീട്ടിലെത്തുമ്പോൾ അയാളുടെ ഭാര്യ അയൽപക്കത്തുള്ള ഒരു ഭാഗവതരുമായി ഒളിച്ചോടി മറഞ്ഞെങ്കിൽ അയാളും ജയിച്ചില്ലെ? അഭിമാനവും അന്തസ്സും ബലികഴിച്ച് വ്യാമോഹിച്ച ഉദ്യോഗം സമ്പാദിച്ചവൻ– അവനും വിജയിച്ചില്ലേ? പരലോക ഗതികൂടെ മുടക്കി സൌന്ദര്യാസ്വാദനം നടത്തിയവൻ–അവനും വിജയിയല്ലേ?.

ഇതിനൊക്കെ എന്തു മറുപടി പറവാനാണ്! മേല്പറഞ്ഞ തരങ്ങളിലെല്ലാം വിജയം വരിച്ചവർ ഒരു സമയം– അതും സംശയത്തിലാണ്– തങ്ങൾ വിജയികളായെന്നു വിചാരിച്ചേക്കാം; പക്ഷെ വിവരമുള്ള കാഴ്ചക്കാർ അക്കൂട്ടരെ പരാജിതരിൽ പരാജിതരെന്നേ എണ്ണുകയുള്ളു എന്നാണ് എനിക്കു തോന്നുന്നതു്.

ചക്രവാള സീമയിലേയ്ക്കു പറക്കുന്നതരം; നക്ഷത്രമണ്ഡലത്തെ സ്പർശിക്കുന്നതരം; കാലത്തിന്റെ നടത്തിണ്ണകളിൽ കൂടെ എക്കാലവും പ്രതിദ്ധ്വനിക്കുന്നതരം വിജയങ്ങളുണ്ടു്. അരനിമിഷംകൊണ്ടസ്തമിക്കുന്ന, ദുഃഖനിർഭരമായ, വിഷസമ്മിശ്രങ്ങളായ, നിസ്സാരങ്ങളായ ചെറുവിജയങ്ങളുമുണ്ടു്. ക്രിസ്തുവിന്റെ അന്ത്യവിജയം, അശോകന്റെ വിജയം, ഏബ്രഹാംലിങ്കന്റെ വിജയം ഇതെല്ലാം ആദ്യംപറഞ്ഞ തരത്തിലുള്ളതാണ്. രണ്ടാംതരത്തിലുള്ളതിനു് ദൃഷ്ടാന്തങ്ങൾഅനാവശ്യവുമാണല്ലോ.

ജീവിത വിജയമെന്നു ഞാനുദ്ദേശിക്കുന്നതു് ആദ്യത്തെതരത്തിലുള്ളതു മാത്രമാണ്. അതു് അനിർവചനീയമാണെന്നു് എനിക്കറിയാം. പക്ഷെ അതു് എവിടെക്കണ്ടാലും നമുക്കു തിരിച്ചറിവാൻ സാദ്ധ്യമാണ്. സൂര്യോദയം നിർവ്വചനത്തിനും വിവരണത്തിനും വഴങ്ങുകയില്ലെങ്കിലും അതു കണ്ടാൽ നമുക്കുതിരിച്ചറിയാം. എട്ടുകാശിന്റെ പൊട്ടവിളക്കു കത്തുന്നതു സൂര്യോദയമല്ലെന്നും നമുക്കു കാണുമ്പോളറിയാം.

ജീവിതത്തിന്റെ ആകെക്കൂടെയുള്ള മൂല്യതയേയും ധന്യതയേയും വർദ്ധിപ്പിക്കുന്നതായിരിക്കണം യഥാർത്ഥ വിജയം. അന്യരുടെ സ്നേഹമസൃണമായ ആദരവിനേയും അഭിനന്ദനത്തേയും ആശിസ്സിനേയും ആർജ്ജിക്കുന്നതായിരിക്കണം അതു്.

ഈ തോതുവച്ചു നോക്കുമ്പോളാണ് പലരും വിജയമെന്നു ഭാവിക്കുന്ന വിജയത്തിന്റെയെല്ലാം പൂച്ചുരുകി ചെമ്പു വെളിയിൽ വരുന്നതു്. പല ആനകളും പൂനകളായി രൂപാന്തരപ്പെടുന്നതു്.

യഥാർത്ഥ വിജയത്തിനു അപ്പോഴെന്തെല്ലാം വേണം. ബുദ്ധി തീർച്ചയായും വേണം; ഹൃദയവും വേണം, ശക്തിയും വേണം. ഇതിലേതെങ്കിലും ഒന്നിന്റെ അഭാവം പരാജയത്തിലെ ചെന്നവസാനിക്കയുള്ളു.

പേരുപറയുന്നതു ശരിയല്ലല്ലോ. നമുക്കു ചുററുമുള്ളവരുടെ ജീവിതം നമുക്കല്ലനേരം സൂക്ഷിക്കാം.

ഹൃദയമില്ലാതെ ബുദ്ധിയും ശക്തിയും മാത്രംകൊണ്ടു് അന്യക്കു നിരന്തര ദുരിതങ്ങൾ വലിച്ചുവെയ്ക്കുന്ന എത്രപേരുണ്ടു്. ബുദ്ധിയില്ലാതെ ഹൃദയാലുത്വവും ശക്തിയും കൊണ്ടു് അസാദ്ധ്യമായ പല സംരംഭങ്ങളിലും ചാടിവീണു കുഴഞ്ഞു് അന്യർക്കും തങ്ങൾക്കുതന്നെയും വേണ്ടാത്ത നിരവധി വിഷമങ്ങൾ വരുത്തിവയ്ക്കുന്ന എത്ര നല്ല മനുഷ്യരുണ്ടു്. ബുദ്ധിയും ഹൃദയവുമുണ്ടെങ്കിലും പ്രവർത്തിക്കാനുള്ള ശക്തിയും കഴിവുമില്ലാതെ വെറുതെയിരിക്കുന്നവർ എത്രപേരുണ്ടു്.

സർവ്വജ്ഞത്വവും അനന്തമായ ഹൃദയാലുത്വവും, അപ്രതിരോധ്യമായ ശക്തിയും ദൈവത്തിനുള്ള ഗുണങ്ങളാണല്ലോ. ഒരു ശരിയായ മനുഷ്യനിലും ഇതേഗുണങ്ങൾ വളരെവളരെ കുറഞ്ഞതോതിലെങ്കിലും ഒന്നുപോലെ ഉണ്ടായിരിക്കണം.

പല രാഷ്ട്രീയ നേതാക്കന്മാരുടേയും, പൊതുജനദാസന്മാരുടേയും പരാജയകാരണംകണ്ടുപിടിപ്പാൻ നാമിനി അധികം ദൂരെ പോകേണ്ട ആവശ്യമില്ലല്ലോ. ഒന്നുകിൽ ബുദ്ധി അല്ലെങ്കിൽ ഹൃദയം അതുമല്ലെങ്കിൽ ശക്തി, ഇവയിൽ ഏതെങ്കിലും ഒന്ന് അത്തരക്കാരിൽ ഉണ്ടായിരിക്കയില്ല. മിക്കപ്പോഴും രണ്ടും.

ചെറുകഥ

# മണിഓർഡർ

( വെട്ടൂർ രാമൻനായർ )

കവലയിൽ വണ്ടി നിന്നു. കാക്കിവേഷമിട്ട ഒരു ചെറുപ്പക്കാരൻ താഴെ ഇറങ്ങി. ടോപ്പിൽനിന്നും രണ്ടു മൂന്നു വലിയ പെട്ടികൾ കൂടി വലിച്ചു താഴെയിട്ടപ്പോൾ ആളുകൾ ശ്രദ്ധിച്ചു. ബീഡിക്കടയിൽ ഒരു സിഗററിൻെറ മുറിക്കു കാത്തുനിന്ന രണ്ടു തെണ്ടിപ്പിള്ളേർ ചുമടെടുക്കുവാൻ തയ്യാറായി ഓടി എത്തി.

"ആരാ പട്ടാളത്തുകാരൻ?"

മിലിട്ടറിയിൽ പോയ ഒരു മകനുള്ള കിഴവൻ കിട്ടുശ്ശാർ റേഷൻ കടയിൽനിന്നും മുററത്തെ കൊടുംവെയിലത്തു് ഇറങ്ങിനിന്നു തെരക്കി.

"കോക്കാട്ടെ പരമുനായരല്ലെ? അങ്ങു കറുത്തു പോയല്ലൊ."

അവുറാ സന്തോഷപൂർവ്വംപറഞ്ഞുകൊണ്ടു് ചായക്കടയിൽനിന്നു് ഇറങ്ങി സുഹൃത്തിൻെറ സമീപത്തേയ്ക്കു ചെന്നു. വേറെയും മൂന്നു നാലു പേർ അടുത്തു കൂടി. അയാളെ ഒരു ഘോഷയാത്രയായി ചായക്കടയിലേക്കു സ്വീകരിച്ചു.

എല്ലാവരും ചായ കുടിച്ചു. പരമുനായർ ഒരു പത്തു രൂപാനോട്ടെടുത്തു് കടക്കാരൻെറ നേരെ നീട്ടി. ചില്ലറ കുറച്ചു പോരാത്തതിൽ അയാൾ ശ്രദ്ധിച്ചില്ല. പരമുനായർ അവിടെ കണ്ടവരെ എല്ലാം കാപ്പിക്കു ക്ഷണിച്ചു. സ്വീകരിക്കാത്തവക്കു് ഒരു സിഗാറെറങ്കിലും നിർബന്ധിച്ചു സമ്മാനിച്ചു. മറുനാട്ടിലെ വിശേഷങ്ങൾ, യാത്രയുടെ ക്ലേശങ്ങൾ എല്ലാം അയാൾ വർണ്ണിച്ചു. പിന്നെ ഓരോരുത്തരുടേയും കുശലം തെരക്കി. മകനെപ്പററി എന്തെങ്കിലും വിവരം അറിയാമൊ എന്നന്വേഷിക്കാൻ അടുത്ത കിട്ടുശ്ശാക്കു് പുകയില വാങ്ങാൻ രണ്ടു രൂപാ അയാൾസമ്മാനിച്ചു.

ഏതാനും നിമിഷത്തിനുള്ളിൽ പരമുനായർ അവിടെ ഒരു നായകനായി. എങ്ങിനെ ആകാതിരിക്കും. നാലുകൊല്ലംമുമ്പു് അയാളുടെകൂടെ ഒരു തോട്ടത്തിൽ റബർ വെട്ടിക്കൊണ്ടിരുന്ന കൊച്ചെറുക്കനും അവുറായും ഇന്നും അതേ ജോലിയിൽ തന്നെയാണു്. അവരാരും കോട്ടയത്തിനു് അപ്പുറം കണ്ടിട്ടില്ല. പണത്തിൻെറ കാര്യം അതിലും കഷ്ടം. പത്തോ പന്ത്രണ്ടോ അണ കിട്ടിയാൽ എന്തിനൊക്കെ മതിയാകും? ദിവസവും റബർ മരങ്ങൾക്കു് പ്രദക്ഷിണംവച്ചു നടന്ന ഒരു ചെറുക്കനു് ഈ ഭാഗ്യമൊക്കെ എങ്ങിനെ കിട്ടി! അയാൾ ഇററലിയിൽ പോയിട്ടുണ്ടു്. മുസ്സോളിനിയെ ഒന്നു കണ്ടിട്ടുമുണ്ടെന്നാണു് കേൾവി. പണം പുല്ലാണയാൾക്കു്. സിഗററേറ വലിക്കൂ. ആക്കും അസൂയ തോന്നും ആ നാലുകൊല്ലത്തിനിടയിലെ മാററങ്ങൾ കണ്ടാൽ. അവുറായും കൊച്ചെറുക്കനും തങ്ങളുടെ ചിത്രത്തിൻെറ ശ്രേയസ്സിൽ അകംകുളുക്കെ ആനന്ദിച്ചു. വീട്ടിലുള്ളവരെക്കാളും അവരെ കാണുവാനായിരുന്നു തനിക്കു തിടുക്കമെന്നു പരമുനായർ ആവത്തിച്ചാവത്തിച്ചു പറഞ്ഞു. ആ സൗഹൃദം അത്രമാത്രം ദൃഢതരമായിരുന്നു.

അടുത്ത ദിവസവും ആ കാക്കിവേഷവും തടിച്ച ബൂട്ട്സും ഇട്ടു് മെററൽ ചവുട്ടിത്തകത്തുകൊണ്ടു് അയാൾ വഴിയിൽ ഇറങ്ങിനടന്നു. അയാളെ ചുററി മൂന്നു നാലു പേർ എപ്പോഴും ഉണ്ടായിരിക്കും. കാക്കിക്കു് ഒരു ഗൗരവവും "കല"യും ഉണ്ടെന്നു് പരമുനായക്കറിയാം. സിനിമാക്കും ബന്ധുഗൃഹത്തിലും എല്ലാം ആ വേഷത്തിലെ അയാൾ പോകൂ. അവുറായും കൊച്ചെറുക്കനും ഒരിക്കലും അയാളെ പിരികയുമില്ല.

മൂന്നു നാലു ദിവസം കഴിഞ്ഞപ്പോൾ ആ വേഷത്തിൻെറ പുതുമ നശിച്ചു. നാട്ടിലെ ശക്തിയായ വെയിലിൽ അതിട്ടുകൊണ്ടു നടക്കുക അത്ര പന്തിയല്ല. കുറേശ്ശെ നാററവും ചെയ്യും. പരമുനായർ ആ വേഷം ഉപേക്ഷിച്ചു എങ്കിലും ഒരു മിലിട്ടറി മീശയും കാലിലെ വലിയ ബൂട്ട്സും തൻെറ സൈനിക ബഹുമതിയെ പാലിക്കാൻ വേണ്ടിഅയാൾഅണിഞ്ഞിരുന്നു.

മകൻെറ അവധിക്കാലം അമ്മ അന്വേഷിച്ചു. അയാൾ അതു പറയുവാൻ ഉത്സാഹിച്ചില്ല. നിർബന്ധിച്ചപ്പോൾ പരമുനായർ പറഞ്ഞു.

"നാലഞ്ചു വാരം ഇരിക്കുന്നു്" ആ ഭാഷ അത്ര ഭംഗിയായി അവക്കു മനസ്സിലായില്ല.

വാരങ്ങൾ നാലഞ്ചു കഴിഞ്ഞു. പരമുനായർ മടങ്ങിയില്ല. ആ രഹസ്യം കുറേശ്ശെ പുറത്തു വന്നു. പിന്നീടു് അയാൾ പറഞ്ഞു.

"ഡിസ് ചാർജ്ജ് കിട്ടി."

അതൊരു കുറവാണെന്നു് പരമുനായക്കു് അറിയാമായിരുന്നു. പട്ടാളത്തിൽനിന്നും അവധിക്കുവരുന്ന ബഹുമതി പിരിഞ്ഞു പോന്നവക്കു് ലഭിക്കയില്ല. ഒരു മട്ടിൽ രണ്ടു മാസത്തോളം അങ്ങിനെ അവധിക്കാരനുള്ള "പ്രിഫറൻസ്" അയാൾ വാങ്ങി. പിന്നെയും എന്തു ചെയ്യും.?

അയാളുടെ വേഷം മങ്ങി. പണത്തിൻെറ ധാരാളിത്വം കുറഞ്ഞു. അവുറായും കൊച്ചെറുക്കനുമല്ലാതെ കൂട്ടുകാർഇല്ല. ഒരു ഒതുക്കവും മാന്യതയും ഉണ്ടു്.

ചില വിവാഹാലോചനകൾ വന്നു. പരമുനായർ ഒന്നു രണ്ടു സ്ഥലത്തു പോയി. പെണ്ണിനു സൗന്ദര്യം പോരാ. സ്വത്തില്ല. അയാൾ അതെല്ലാം ഉപേക്ഷിച്ചു. ഈ ആലോചനക്കാർ ഒരു ശല്യമാണെന്നു് അയാൾ കൂടെക്കൂടെ പറയുമായിരുന്നു.

തനിക്കു് ഉദ്യോഗം കിട്ടും. അതിനുള്ള ഏപ്പാടുകൾ കമ്പനിയിൽനിന്നും ചെയ്തിട്ടുണ്ടു്. എന്നു് അയാൾ പറഞ്ഞു. അതിൽ അയാൾക്കു് ഉറച്ച വിശ്വാസവുമുണ്ടായിരുന്നു. എവിടെയും അതിനുള്ള സാദ്ധ്യതകൾ തെളിഞ്ഞു കാണാമായിരുന്നു. തൻെറ സർട്ടിഫിക്കററിൽ സ്വഭാവത്തെപ്പററി എഴുതിയിരിക്കുന്ന ഇംഗ്ലീഷ് വാക്കുകൾക്കു് "വളരെ നന്നു്" എന്നാണു് അത്ഥമെന്നു് അയാൾ പലരോടുംചോദിച്ചുമനസ്സിലാക്കിയിരുന്നു. പോരെങ്കിൽ തനിക്കു കിട്ടിയ തടിച്ച മറെറാരു കടലാസുതുണ്ടിൽ വൃത്തികെട്ടതെങ്കിലും മലയാള ലിപികളിൽതന്നെ എഴുതിയിരിക്കുന്നു

"നിങ്ങൾക്കു് പണിവേണമെങ്കിൽ സമീപത്തുള്ള "എംബ്ളോയിമെൻറ് എക്സ്ചേഞ്ച് അല്ലെങ്കിൽ എംബ്ളോയിമെൻറു് ഇൻഫർമേഷൻ ബ്യൂറോയിലൊ അന്വേഷിക്കുക"

ഇതിൽ വാചകത്തെററുള്ള കാര്യം പരമുനായർ അറിഞ്ഞില്ലെങ്കിലും മലയാളമില്ലാത്ത നാട്ടിൽപോലും എല്ലാ പ്രധാന ഇന്ത്യൻ ഭാഷകളിലുംഇങ്ങനെഅച്ചടിക്കണമെങ്കിൽ ഗവമ്മെണ്ടിനു് എത്ര തീക്ഷ്ണതയുണ്ടാവണമെന്നു് ആലോചിച്ചിരുന്നു. ആകെക്കൂടി റിക്രൂട്ടുമെൻറ് സമയത്തു് റോഡുനീളെ കണ്ടിരുന്ന പരസ്യങ്ങൾപോലെ നാട്ടിൽ ഉദ്യോഗത്തിനു ചെല്ലുവാൻ ക്ഷണിച്ചുകൊണ്ടുള്ള അറിയിപ്പും കാണുമെന്നായിരുന്നു അയാളുടെ വിചാരം. പട്ടണത്തിലെല്ലാം അതുണ്ടാവണം. രണ്ടുകൊല്ലത്തിനിടയിൽ വീട്ടിൽ വന്നപ്പോൾ കുറച്ചുദിവസം ഒന്നു സ്വസ്ഥമായി താമസിക്കേണ്ടെ? എന്നിട്ടു് ജോലിക്കുമുമ്പിൽ ചെന്നു വീഴാം. അങ്ങനെ അയാൾ അമാന്തിക്കുകയായിരുന്നു.

അക്കാര്യത്തിൽ ഒരു സൈര്യക്കേടേ അയാൾക്കു് ഉണ്ടായിരുന്നുള്ളു. പിരിഞ്ഞുപോരുന്നതിനു മുമ്പായി എന്താണു് ജോലി വേണ്ടതെന്നു് അധികാരികൾ ചോദിച്ചു. എന്താണു പറയുക. മലയാള അക്ഷരങ്ങളോടുതന്നെ നായക്കു് ഒരു കണ്ടുപരിചയമേയുള്ളു. പലതിൻെറയും ശരിയായരൂപം അത്രഓമ്മയില്ല. പിന്നെ നാട്ടിൽ എന്തുദ്യോഗമാണു് ആവശ്യപ്പെടുക.

"ഒരു പ്യൂൺസ് ആയാൽ മതി"

ഒടുവിൽ അയാൾ അങ്ങനെ കീഴടങ്ങുകയായിരുന്നു. അതു് അവർ എഴുതുകയുംചെയ്തു.

അങ്ങനെ അയാൾതന്നെ എന്താണു തരക്കേടു്. അയൽവീട്ടിൽ സംബന്ധമായി താമസി

ക്കുന്ന ഒരു 'മുൻസിഫ്കോർട്ടു ശിപായിയെ അയാൾ ഓർമ്മിച്ചു. നല്ല അധികാരവും ബഹുമതിയുമാണ്. ഏതു പണക്കാരനേയും വാറണ്ടിൽ പിടിക്കാം. പണവും കിട്ടും. എക്സൈസിലായാലും തരക്കേടില്ല, അതുപോലെ പലതും. പട്ടാളത്തിലും ശിപായിയല്ലെ? ഏതിലായാലും മാനമായി ജീവിക്കണം. ആകർഷണീയമായ പലതും ആ ദിവസങ്ങളിൽ അയാൾ സ്വപ്നംകണ്ടുകൊണ്ടിരുന്നു.

ആ നാട്ടിൽനിന്നും പട്ടാളത്തിൽചേർന്നിരുന്ന പലരും ഓരോരുത്തരായി വന്നുതുടങ്ങി. ഭടന്റെ വിലഇടിഞ്ഞു. കാക്കിനിറംകണ്ടാൽ ആളുകൾ വെറുക്കും. ട്രെയിനിൽവച്ചുതന്നെ പട്ടാളവേഷം മാറിയേപോരൂ എന്നമട്ടായി. കൂലിക്കാർക്കുപോലും ആക്ഷേപം. കാക്കിയെങ്കിൽ പോർട്ടർ നാലിരട്ടി കൂലിചോദിക്കും.

പെൺകുട്ടികളുള്ള വീട്ടിലെ വിരുന്ന് തീരെ നിലച്ചു. ആകർഷണീയമായ നോട്ടങ്ങളും എങ്ങും ഇല്ല. മണിപ്രേഷ്സം ശോഷിച്ചുതുടങ്ങി.

പരമുനായർ ജോലിക്കുശ്രമിക്കുവാൻ രാജധാനിയിലേക്കു തിരിച്ചു. അയാൾ അത്ഭുതപ്പെട്ടുപോയി. അവിടെ ജൗളിക്കോട്ടാ വിതരണംചെയ്യുന്ന കടയിലേക്കാൾ തിരക്കാണ്. വീട്ടിൽ ചെന്ന് അപേക്ഷ അയച്ചുകൊള്ളുവാനുള്ള നിർദ്ദേശം വാങ്ങിക്കൊണ്ട് അയാൾമടങ്ങിപ്പോന്നു.

അയാൾ ഉദ്യോഗത്തിന് കാത്തിരുന്നു. അതയിടെ ആരോ പറഞ്ഞു, അഞ്ചൽശിപായിമാരായി പട്ടാളക്കാരെ നിയമിക്കുമെന്ന്. എന്തൊരു അന്തസ്സുകെട്ട തൊഴിൽ. ശമ്പളം ചെലവിനു മതിയാകയില്ല. പുറമേ നാലുകാശു കിട്ടാനുമില്ല. അതു തനിക്കാവശ്യമില്ലെന്ന് പരമുനായർ തീർച്ചചെയ്തു.

കൈയിലെ കാശുതീർന്നു. പുറത്തിറങ്ങിയാൽ അയാൾ വല്ല കടയുടെയും ഉള്ളിൽ പറ്റിക്കൂടും. ഷേർട്ട് ഇടാറില്ല. മേൽമീശയും എടുത്തുകളഞ്ഞു. താൻ ഒരു പട്ടാളക്കാരനായിരുന്ന കാര്യം ആരും അറിയരുതെന്ന് അയാൾ ആശിച്ചു. ദീർഘകാലമായി പാദരക്ഷ ഉപയോഗിച്ചു ശീലിച്ച അയാൾ നഗ്നപാദനായി നടന്നുതുടങ്ങിയപ്പോൾ ഉള്ളംകാൽ വേദനിച്ചു. എല്ലാംസഹിച്ച് അയാൾ ആ നിയമനത്തെ കാത്തിരുന്നു.

വീട്ടിലെ പ്രത്യേക പരിഗണനകളും അവസാനിച്ചു. അരി കിട്ടാനില്ലാത്ത കാലത്ത് എത്രനാൾ അങ്ങനെ അയാൾക്ക് രണ്ടുനേരവും ചോറുകൊടുക്കുവാൻ അവർക്കു കഴിയും? പരമുനായർ അനുദിനം ക്ഷീണിച്ചു. മലേറിയാ ഗുളികകളുടെയും കുത്തിവയ്പിന്റെയും പ്രത്യാഘാതങ്ങൾ ആ ശരീരത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി.

ചായക്കടയിൽ അയാളെ കണ്ടാൽ ആളുകൾ അവിടേക്കു കയറാതായി. പണമുണ്ടായിരുന്നപ്പോൾ അയാളുടെ സംഭാവനകൾ സ്വീകരിച്ചിട്ടുള്ളവർ ഇന്നു പരമുനായരെ ഭയപ്പെടുന്നു. ശേഷിച്ചിരുന്ന കമ്പിളിയുടുപ്പും പുതപ്പും പെട്ടിയുമെല്ലാം വിറ്റു. ഒന്നിനും ശരിയായവില കിട്ടിയില്ല. ഭടന്മാർ ധാരാളം മടങ്ങിയെത്തുന്നു. എല്ലാവർക്കും അവയെല്ലാം വില്ക്കുവാനുണ്ട്. നിത്യാവശ്യങ്ങൾക്കു തികയാതെ അയാൾ വല്ലാത്ത ഒരു നിലയിലായി.

രാവിലത്തെ ചായ അവുരാ വാങ്ങിക്കൊടുക്കും. തന്റെ സ്നേഹിതന് അടുത്തുതന്നെ ഒരു ജോലി കിട്ടുമെന്ന് അയാൾക്ക് ഉറപ്പുണ്ട്. കൊച്ചെറുക്കൻ മെല്ലെ അകന്നു. അയാൾക്ക് എന്തെങ്കിലുംജോലിനോക്കിക്കൂടെ” അതായിരുന്നു അയാളുടെ വാദം.

ജോലിക്കു നിയമിച്ചുകൊണ്ടുള്ള ഉത്തരവു പ്രതീക്ഷിച്ച് അയാൾ അഞ്ചലാഫീസിൽ കാവലാണ്. പൈകൾ പൊട്ടിച്ചു കത്തു തിരിയുമ്പോൾ അയാൾ ജനാലയിൽക്കൂടി തലഉയർത്തി നോക്കുന്നതു കാണാം. അങ്ങിനെ ദിവസങ്ങൾ പൊയ്ക്കൊണ്ടിരുന്നു.

പരമുനായരുടെ മുൻപിൽ യാഥാർത്ഥ്യങ്ങൾ തലയുയർത്തി. കാട്ടുമൃഗങ്ങളെ പട്ടിണിയിട്ടു ഇണക്കുന്നതുപോലെ പണവും ശക്തിയും ക്ഷയിക്കുംവരെ നാട്ടിൽ തങ്ങൾ ശല്യമുണ്ടാക്കാതിരിക്കുന്നതിന് അധികൃതർ നിവർത്തിട്ടുന്ന ഒരു മരീചികയാണു സബ്റീജിയണൽ ആഫീസെന്ന് അയാൾക്കു ബോദ്ധ്യപ്പെട്ടുതുടങ്ങി. കുറേശ്ശെ കുറേശ്ശെയുള്ള പിരിച്ചുവിടൽ, എരിയുന്നതിന് എരിയുന്നതിന് ഹോമിക്കുംപോലെയാണ്. കത്തിഒഴിഞ്ഞ പൂക്കുറ്റികൾപോലെ തങ്ങൾ നിരുപയോഗമാണെന്ന് അയാൾക്കു മനസ്സിലായി.

മാസങ്ങൾ രണ്ടുമൂന്നു പോയി. അപ്പോഴും അയാൾ അഞ്ചലാഫീസിൽ മുടങ്ങാതെ അന്വേഷിച്ചുകൊണ്ടിരുന്നു. വേഷം തീരെ മുഷിഞ്ഞതാണ്. അഞ്ചൽശിപായിക്ക് അയാളെപ്പറ്റി പുച്ഛമായി. കത്തുകൾ അടുക്കിക്കെട്ടിക്കൊണ്ട് ആഫീസിനു പുറത്തുവരുമ്പോൾ അവിടെ കാവൽനില്ക്കുന്ന പരമുനായരോട് അയാൾ ഗൗരവപൂർവ്വം ചോദിക്കും.

“ഹും, എന്താ വന്നെ”

ആ കാവൽക്കാരുടെ എണ്ണം പെരുകി. തമ്മിൽ തമ്മിൽ ആർക്കും ബഹുമാനമില്ല. “ഞങ്ങൾ ട്രാവൻകൂറിൽനിന്നും നേരിട്ടു റിക്രൂട്ടായതാ. ഓവർസീ കഴിഞ്ഞതാ. ജോലി തരാതൊക്കത്തില്ല.” അങ്ങനെ ഓരോരുത്തരും മററുള്ളവരെക്കാൾ തങ്ങൾക്കുള്ള പ്രാധാന്യം സ്ഥാപിക്കും. ശിപായി അയാളുടെ പാട്ടിനു പോയിക്കഴിയുമ്പോൾ വെറുംകയ്യോടെ മടങ്ങുകയുംചെയ്യും.

ഒരുദിവസം അവുരാ പരമുനായരെക്കൂടി താൻ ജോലിചെയ്യുന്ന തോട്ടത്തിലേക്കു കൊണ്ടുപോയി. പാലെടുക്കുന്നതിൽ അയാൾ അവുരായെ സഹായിച്ചു. റബർമരത്തിന്റെ ഉണങ്ങിയ കായ്കൾകൊണ്ട് അയാളുടെ കാലിൽ പലടത്തും മുറിവുണ്ടായി. കുറെസമയം കുനിയുകയും നിവരുകയും ചെയ്തപ്പോൾ നടുവിനു വേദനയും. ജോലിസ്ഥലത്തുവച്ചു പിടികൂടിയ മലമ്പനി അന്ന് അയാളെ വീണ്ടും ഉപദ്രവിച്ചു.

അഞ്ചൽശിപായിയുടെജോലി അത്ര മോശമല്ല. എത്രപേരുടെ ഭാവിജാതകം അയാളുടെ കൈയിലാണ്. കത്തിനു ചെല്ലുന്നവരെ ശകാരിക്കാം. തനിക്ക് അതു കിട്ടിയാലും മതിയെന്നു പരമുനായർ വിചാരിച്ചു.

അങ്ങനെ ദിവസങ്ങളും മാസങ്ങളുംപൊയ്ക്കൊണ്ടിരുന്നു. പിരിച്ചുവിടപ്പെട്ട ഭടന്മാരുടെ ഭാരം താങ്ങാൻ കഴിയാതെ അ

പാവപ്പെട്ട ഗ്രാമം ഞെരുങ്ങി. മോഷണങ്ങൾ അവിടെ ഒരു സാധാരണസംഭവമായി. പേപ്പട്ടികളെപ്പോലെ പട്ടാളക്കാരായിരുന്നവരെ ആളുകൾ ഭയന്നു തുടങ്ങി. ആവശ്യമില്ലാത്ത ഇവററയെ എവിടേക്കാണുമാററുക.

സർവ്വീസിലിരുന്നപ്പോൾ മാസംതോറും അയച്ചുകൊടുത്ത പണമെല്ലാം മടക്കികൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ഒരാൾ ജ്യേഷ്ഠനോടു വഴക്കുണ്ടാക്കി. തൻെറവീതം സ്വത്തു ഭാഗിച്ചു കിട്ടുവാൻ മറെറാരാൾ അമ്മയെ ഭീഷണിപ്പെടുത്തി. അങ്ങനെ ഓരോവീടും അസ്വസ്ഥമായിരുന്നു.

പരമുനായർ വല്ലതും ഒരു തൊഴിൽചെയ്യാൻ ആലോചിച്ചു. ഒരു ചായക്കടയ്ക്കുപോലും പത്തുനാനൂറു രൂപാ മുടക്കണം. എവിടെനിന്നാണ് ഈ തുക ഉണ്ടാകുക. ഉദ്യോഗത്തിനു കാത്തിരിക്കാതെ വന്നപ്പോഴെ ആയിരുന്നെങ്കിൽ എന്തെങ്കിലും കഴിഞ്ഞേനേ. ഒന്നും സാധിക്കുകയില്ല. അയാൾ കാത്തിരുന്നു.

ഒരു ദിവസം അഞ്ചൽശിപായി ഒരു കത്ത് അയാൾക്കു കൊടുത്തു. പരമുനായരുടെ ശരീരം ആകെയൊന്നു കോരിത്തരിച്ചുപോയി. അത് ഇംഗ്ലീഷിൽ അച്ചടിച്ച ഒരു കാർഡാണ്. എന്തുചെയ്യാം. ആ ജിജ്ഞാസ അടക്കുന്നതിന് അയാൾ കുറെക്കൂടെ കാത്തിരിക്കണം. ആ ഭാഷ വശമുള്ള ഒരാളെ കണ്ടുപിടിക്കണമല്ലോ.

“ജോലി കിട്ടിപ്പോയി എവിടെയാ എന്താ എന്നറിയണം”

അയാൾ തന്നത്താൻ പറഞ്ഞു. അടുത്തുനിന്ന ഒരാഞ്ചൽമാൻ അതു കേട്ടു.

“ഉദ്യോഗമൊന്നുമല്ലെടോ. എം. ഓയുടെ ഇണ്ടിമേഷനാ”

അയാൾ അലക്ഷ്യമായി പറഞ്ഞുകൊടുത്തു. പരമുനായർവീണ്ടും കുഴപ്പത്തിലായി. അപ്പറഞ്ഞതിൻെറ അർത്ഥം അയാൾക്കു മനസ്സിലായില്ല. തിരിഞ്ഞുനടന്ന ശിപായിയുടെ പിന്നാലെ കൂടി അയാൾ ഒരു വിശദീകരണത്തിനു യാചിച്ചു.

അടുത്തുള്ള തപാലാഫീസിൽ മേ.വി,ക്ക് ഒരു മണിഓർഡർ വന്നിട്ടുണ്ടെന്നും അതുചെന്നു വാങ്ങിക്കൊള്ളണമെന്നും കാണിച്ച് ഒരു ആഫീസിൽനിന്നു അയച്ചിട്ടുള്ള ഒരറിയിപ്പാണ് അതെന്ന് അയാൾ വിവരിച്ചു കൊടുത്തു.

പരമുനായർക്ക് കുറെക്കൂടെ സന്തോഷമായി. ഒരുദ്യോഗത്തെക്കാൾ മൂക്കിനു മുമ്പിൽ നില്ക്കുന്ന ആവശ്യം കുറെ പണത്തിൻേറതാണ്. ജോലിതന്നെ പണത്തിനു വേണ്ടിയല്ലെ. അപ്പോൾ അതു നന്നായി.

ആ പണം ആരു് അയച്ചതായിരിക്കണമെന്ന് പരമുനായർ ആലോചിച്ചു. ഒന്നും തീർച്ചപ്പെടുത്താൻ കഴിഞ്ഞില്ല. തൻെറ ഒരു റിസ്റ്റുവാച്ച് ഒരു പഞ്ചാബിയുടെ കൈയിൽ ആണ്. സ്ഥലംമാററത്തിൽ അതു മടക്കിവാങ്ങാൻ കഴിഞ്ഞില്ല. അയാൾ അതിൻെറ വില അയച്ചതാണെന്നു വരാം. കോഴിക്കോട്ടുകാരൻ ഒരു മേനോൻ പതിനഞ്ചുരൂപാ ആക്കോണത്തുവച്ച് കടംവാങ്ങിയത് മടക്കികൊടുത്തിട്ടില്ല. അയാളുമായി ഒടുവിൽ പിണങ്ങിയാണ് പിരിഞ്ഞതു്: പിന്നെയും അതു് അയച്ചെന്നു വരുമോ? പഞ്ചാബിക്കു മേൽവിലാസം കിട്ടിയിട്ടുണ്ടോ എന്നു സംശയമാണ്. എങ്കിലും ഇതു രണ്ടിൽ ഒന്നായിരിക്കണം.

കമ്പനിയിൽനിന്ന് അയച്ചതാകാനും മതി. ശമ്പളത്തിനു പുറമെ അമ്പതുറുപ്പികയല്ലെ കിട്ടിയുള്ളു. ഒരു അമ്പതുകൂടി അയച്ചിരിക്കണം.

ആ കത്തിൽ തുക കാണിച്ചിട്ടില്ലെന്നും അതു് എഴുതാനുള്ള സ്ഥലം വെറുതെ കിടക്കുകയാണെന്നും ഇംഗ്ലീഷറിയാവുന്ന ഒരാൾ അയാളോടു പറഞ്ഞു. പരമുനായർ അത്ര കാര്യമാക്കിയില്ല. ഏതായാലും ആഫീസിൽ പോകണം. എന്താണെങ്കിലും വെറുതെ കിട്ടുമ്പോലെയേ ഉള്ളുതാനും.

അയാൾ ആ കാർഡുമായി അവുറായുടെ അടുത്തെത്തി. തൻെറ കൂട്ടുകാരനു് ഭാഗ്യംഉദിച്ചുതുടങ്ങിയെന്നും അടുത്തുതന്നെ



‘ഡിസ്ചാർജിനു മുമ്പ്’

ചിത്രത്തിൽ കാണുന്നതു് ഇപ്പോഴും സർവ്വീസിലിരിക്കുന്ന നായിക്കു ബാബുസിംഗ്, ഹവിൽദാർ ഹസാറാസിംഗ്, ഇശ്ഗുരംഗ്, ചക്രബഹദൂർ തപ്പാ എന്ന നാലു ഇന്ത്യൻ ഭടന്മാരെയാണ്. ജപ്പാനിൽ സേവനത്തിലിരിക്കുന്ന ഇവർ അണുബോംബിൻെറ രുചി ആദ്യം അനുഭവിച്ച ഹിരോഷിമാനഗരത്തിൻെറ നഷ്ടശിഷ്ടങ്ങൾ കാണുകയാണ്.



ഹജൂർകച്ചേരി— തിരുവനന്തപുരം.

ജോലിയും കിട്ടുമെന്നും അയാൾ പ്രവചിച്ചു.

തപാലാഫീസ് മൂന്നുനാലു മൈൽ അകലത്തിലാണ്. അവറാച്ചനോടു നാലണ കടംവാങ്ങിക്കൊണ്ട് അയാൾ അവിടേക്കു തിരിച്ചു. ഉച്ചവെയിൽ അതിന്റെ ഉഗ്രതയോടെ പ്രകാശിക്കുമ്പോഴും പരമുനായർ അതിശീതളമായ പ്രതീക്ഷകളിൽ മുങ്ങുകയായിരുന്നു. ആ സംഖ്യ ഏററവും പ്രയോജനകരമായവിധത്തിൽ ഉപയോഗിക്കാനുള്ള പദ്ധതികൾ പലതും അയാൾ ഉള്ളിൽ കണ്ടു.

അയാൾ ആഫീസ്സമയം കാത്തുനിന്ന് ആ കാർഡ് മാസ്റ്ററെ ഏല്പിച്ചു.

"മൂന്നണ" എന്നു പറഞ്ഞുകൊണ്ട് അയാൾ കൈനീട്ടി. പരമുനായർക്ക് അതിന്റെ ആവശ്യം മനസ്സിലായില്ല. മാസ്റ്റർ വീണ്ടും അതാവർത്തിച്ചപ്പോൾ അയാൾ തുക കൊടുത്തു. മാസ്റ്റർ ചില്ലറ പെട്ടിയിലിട്ട് ഒരു ലക്കോട്ട് പരമുനായർക്ക് നൽകി

മണിയാർഡർ കിട്ടുന്നില്ല. പരമുനായർ കുറെ സമയംകൂടെ കാത്തുനിന്നു. മാസ്റ്റർ മററുജോലിയിൽ ഏർപ്പെട്ടുകഴിഞ്ഞു.

"പണം ഇല്ലേ?"

പരമുനായർ വിനീതനായി ചോദിച്ചു.

"ഉണ്ടെങ്കിൽ തരുമായിരുന്നു" അയാൾക്കു മറുപടിയും കിട്ടി.

"പിന്നെ ഈ കാർഡ്"

"ഓ! അതുകണ്ട് വിചാരിച്ചതാണില്ലേ? കൂലിഎഴുത്തിനു പ്രത്യേകം ഫാറമൊന്നും അടിച്ചിട്ടില്ല. അതുകൊണ്ട് മണിയാർഡറിനു് ഇതുതന്നെ അയക്കുന്നു. ഈ എഴുതിയിരിക്കുന്നതു കണ്ടില്ലെ"

മാസ്റ്റർ ആ എഴുത്തെടുത്ത് അതിന്റെ ഒരുമൂലയിൽ പെൻസിലുകൊണ്ടുള്ള ഒരു കുറിപ്പ് കാണിച്ചുകൊടുത്തു. തനിക്ക് ഒരു കൂലിഎഴുത്തിനുള്ള അവകാശമേയുള്ളുവെന്നറിഞ്ഞപ്പോൾ പരമുനായർക്ക് അസഹ്യമായ വ്യഥ തോന്നി. ആരോട് എന്തു ചെയ്യാനാണ്.

അതുവരെയുള്ള തന്റെ ആഹ്ളാദവും പ്രതീക്ഷകളുംഓർത്തു അയാൾ സ്വയം നാണിച്ചുപോയി.

"എന്തായാലും വാങ്ങിപ്പോയില്ലെ? വായിച്ചുനോക്കാം"

അയാൾ ആ ലക്കോട്ടു പൊളിച്ചു. കണ്ണൂർ സ്വദേശിയായ തന്റെ ഒരു സ്നേഹിതന്റെ കത്താണ്. തന്റെ പക്കലുള്ള ആയാളുടെ ഒരു ഫൗണ്ടൻപെൻ വിലക്കെടുക്കുകയോ വില്ക്കുകയോ ചെയ്യ് കഴിയുംവേഗം തുക അയച്ചുകൊടുക്കണമെന്നും നാട്ടിൽ വന്നശേഷം വളരെ കഷ്ടത്തിലാണെന്നും ഒക്കെയാണു വിവരങ്ങൾ! ...അയാൾ അതു് എത്രയോ മുമ്പേ വിററുകഴിഞ്ഞിരിക്കുന്നു"

കൈയിൽ ബാക്കിയുള്ള ഒരണക്കു് ബീഡിയുംവാങ്ങി പരമുനായർ നേരെ വീട്ടിലേക്കു നടന്നു.

ഗവമ്മേൻറിനു് യുദ്ധംഅവസാനിച്ചെങ്കിലും ഭടന്റെ സമരം വരാനിരിക്കുന്നതേയുള്ളവെന്നു് പരമുനായർ അറിഞ്ഞു. അടുത്തദിവസം രാവിലെ അയാൾ "എക്സ് സർവ്വീസ്മെൻസ് അസോസ്യേഷ"നിലേക്കുള്ളതന്റെ അപേക്ഷ റജിസ്റ്റർചെയ്തു.

(പകർപ്പവകാശം കാഥികനു്)

# കാർഡിനൽ ന്യൂമാന്റെ വിദ്യാഭ്യാസാദർശങ്ങൾ.

(നാലാങ്കൽ കൃഷ്ണപിള്ള എം. ഏ. എൽ. റ്റി.)

കാർഡിനൽ ന്യൂമാൻ ആംഗ്ലിക്കൻ സഭയിൽ നിന്നും, കത്തോലിക്കാമതം സ്വീകരിച്ചിട്ട് ഇക്കഴിഞ്ഞ 1945 ഒക്ടോബറിൽ നൂറു സംവത്സരം തികഞ്ഞു. ഇരുപതു സംവത്സരത്തോളം മതസംബന്ധമായ വിഷയങ്ങളിൽ, വലിയ സംശയങ്ങൾകൊണ്ടു വലഞ്ഞ ശേഷമാണ് ന്യൂമാൻ കത്തോലിക്കനായതു്. ഏതു വഴി തിരിയേണ്ടതെന്നറിയാതെ പാമരമൊടിഞ്ഞകപ്പലിലെകപ്പിത്താനെപ്പോലെ അദ്ദേഹം കഴഞ്ഞു വശനായി. അദ്ദേഹത്തിന്റെ മതപരിവർത്തനം, പരിശുദ്ധമായ ഒരാത്മാവു് സത്യമാർഗ്ഗത്തിലേക്കു് പോകുന്നതെങ്ങിനെയെന്നു തെളിയിക്കുന്നു. ശൈലിയുടെ (Style) വിജയം സ്ഥിതിചെയ്യുന്നതു് ആത്മാർത്ഥതയിലാണെന്നു് ന്യൂമാന്റെ ഗദ്യലേഖനങ്ങളും കവിതകളും ഒരുപോലെ വ്യക്തമാക്കുന്നു. പരിശുദ്ധിയും, ആത്മാർത്ഥതയും ഈശ്വര വിശ്വാസവും തിങ്ങിത്തുളുമ്പുന്ന ഒരു വൈദികൻ, ആംഗ്ലേയ സാഹിത്യത്തിലെ അനൈ്വപമായ ഒരു തേജോഗോളം, എന്നീ നിലകൾ വിട്ടു് ഒരു വിദ്യാഭ്യാസ വിചക്ഷണൻ എന്ന നിലയിലും കാർഡിനൽ ന്യൂമാനു് ചരിത്രത്തിൽ ഒരു അത്യുന്നതമായ സ്ഥാനമുണ്ടു്. ന്യൂമാന്റെ മഹനീയങ്ങളായ വിദ്യാഭ്യാസാദർശങ്ങൾ, "യൂണിവേഴ്സിററിയുടെ ആശയം" (Idea of a University) എന്ന വിശിഷ്ട ഗ്രന്ഥത്തിൽ നമുക്കു കാണ്മാൻ കഴിയുന്നതാണ്. ക്രൂടാതെഐർലണ്ടു് സർവ്വകലാശാലയുടെ സ്ഥാപകനും, ആദ്യത്തെ റെക്ടരും (Rector) അദ്ദേഹമായിരുന്നു. ഐർലണ്ടിലെ ഈ കത്തോലിക്കു് സർവ്വകലാശാല വിജയം പ്രാപിച്ചില്ലെങ്കിലും— (അതിന്റെ പരാജയത്തിൽ ന്യൂമാനു് പങ്കില്ല) അതിനു പറികിലുള്ള ആദർശങ്ങൾ മാതൃകാപരങ്ങളും, പല വിധത്തിലും നവീനങ്ങളുമാണ്. വിവിധ മതക്കാരും ജാതിക്കാരും തമ്മിൽത്തല്ലുന്ന ഇന്ത്യയിൽ, ന്യൂമാന്റെ വിദ്യാഭ്യാസാദർശങ്ങൾ വിദ്യാഭ്യാസപുനർനിർമ്മാണത്തിൽ ഏർപ്പെട്ടിരിക്കുന്നവർ, അറിഞ്ഞാൽ വളരെ നന്നായിരുന്നു.

ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ നല്ല കാര്യങ്ങൾ സ്വീകരിച്ചു്, പോരാത്തതു് കൂട്ടിച്ചേർത്തു് ഒരു മാതൃകാ സർവ്വകലാശാല സ്ഥാപിക്കണമെന്നായിരുന്നു, ന്യൂമാന്റെ അഭിലാഷം. വിദ്യാഭ്യാസ പുരോഗതിയിലും ഗവേഷണത്തിലും മററും ഇന്നു് ഓക്സ്ഫോർഡിനെ അതിലംഘിക്കുന്ന സർവ്വകലാശാലകൾ ഇംഗ്ലണ്ടിൽ തന്നെയും, മററു രാജ്യങ്ങളിലുമുണ്ടു്. അപ്പോൾ ഓക്സ്ഫോർഡിനുള്ള പ്രാധാന്യം എന്തിലാണു് സ്ഥിതി ചെയ്യുന്നതു്? അതു് മഹനീയമായ അതിന്റെ പാരമ്പര്യത്തിലാണ്. മദ്ധ്യകാലം മുതൽക്കേ (Middle Ages) അസംഖ്യം കത്തോലിക്കു് സന്യാസിമാർ ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ ഹാളുകളിലും പരിസരങ്ങളിലും വിജ്ഞാനസമ്പാദനത്തിലും ആദ്ധ്യാത്മ ചിന്തയിലും നിരതന്മാരായി കഴിച്ചു കൂട്ടിയിട്ടുണ്ടു്. വിദ്യാർത്ഥികളും അന്നു മിക്കവരും വൈദികന്മാരായിരുന്നു. അങ്ങനെ പ്രാചീന കാലം മുതൽക്കേ ആത്മീയമായ ഒരു അന്തരീക്ഷത്തിലും ശാന്തതയിലുംകൂടിയാണ് ഓക്സ്ഫോർഡ് ജീവിച്ചതു്. ഇന്നു് ആ ആദ്ധ്യാത്മികപ്രഭാപ്രസരം ഓക്സ്ഫോർഡിൽ വളരെ മങ്ങിയിട്ടുണ്ടു്. എങ്കിലും വിജ്ഞാനനിധികളും, ത്യാഗികളും ഈശ്വരഭക്തന്മാരുമായ ആ അഭിവന്ദ്യവൈദികാചാര്യന്മാർ സമ്പാദിച്ച ആ പാരമ്പര്യം ഇന്നും നിശ്ശേഷം മായാതെ ഓക്സ്ഫോർഡിലുണ്ടു്. ഇതിലാണു ഓക്സ്ഫോർഡിന്റെ മെച്ചംനിലനിൽക്കുന്നതു്. മററു കലാശാലകളിലുള്ളതിൽ വളരെക്കൂടുതൽ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരുമായി ഐകമത്യവും യോജിപ്പുമുണ്ടു്. അവർ ഇരുകൂട്ടരും ഒരുമിച്ചു ജീവിക്കുന്നു; ഒരുമിച്ചു ഭക്ഷണം കഴിക്കുന്നു, പ്രാർത്ഥിക്കുന്നു, വിനോദങ്ങളിൽ പങ്കുകൊള്ളുന്നു, വാദപ്രതിവാദങ്ങളിൽ ഭാഗഭാക്കുകളാകുന്നു. പല വീക്ഷണകോണങ്ങളും അവർ മനസ്സിലാക്കുന്നു; സമുദായത്തിൽ മററുള്ളവർക്കു ഉപദ്രവം ഉണ്ടാകാതെ ജീവിക്കേണ്ട രീതി അഭ്യസിക്കുന്നു" എങ്ങിനെയാണു ഒരുമിച്ചുതാമസിക്കേണ്ടതു് (Living together) എന്നു അവർ തന്നത്താൻ പഠിക്കുന്നു.

താൻ സ്ഥാപിക്കുന്ന കത്തോലിക്കു് യൂണിവേഴ്സിററിയിൽ ഓക്സ്ഫോർഡിലെ ഈ വിശിഷ്ടാംശം പകർത്തണമെന്നു ന്യൂമാൻ നിശ്ചയിച്ചു. അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നതു നോക്കുക:—

"രണ്ടുതരം സർവ്വകലാശാലകൾ ഉണ്ടു്. ഒന്നിൽ വിദ്യാർത്ഥികൾ കോളജിൽ താമസിക്കുന്നില്ല. "ട്യൂട്ടോറിയൽ സിസ്റ്റം" ഇല്ല. കറിക്കലത്തിലുള്ള വിഷയങ്ങളിൽ ജയിച്ചവർക്കെല്ലാം ബിരുദം കൊടുക്കുന്നു. ഇപ്രകാരമാണു് ചില സർവ്വകലാശാലകൾ. രണ്ടാമത്തെ വകുപ്പിൽപെട്ട സർവ്വകലാശാലകളിൽ പ്രഫസർമാരോ പരീക്ഷകളോ ഇല്ല. ഉണ്ടെങ്കിൽ തന്നെ വലിയ പ്രാധാന്യം അവയ്ക്കു നൽകുന്നില്ല. വിദ്യാർത്ഥികൾ കണ്ടും വായിച്ചും വാദപ്രതിവാദങ്ങൾ ചെയ്തും സ്വയമേവ പഠിക്കുന്നു. ഈ രണ്ടു രീതികളിൽ ഏതാണു് ഉൽകൃഷ്ടം, ഏതാണു് മനസ്സിനെ സംസ്കരിക്കുന്നതും, ജീവിതയാത്രയ്ക്കു വേണ്ട സഹായങ്ങൾ നൽകുകയും നല്ല പൗരന്മാരെ സൃഷ്ടിക്കുകയും ചെയ്യുന്നതും എന്നു എന്നോടു ചോദിച്ചാൽ, ഞാൻ പറയും രണ്ടാമത്തേതരം സർവ്വകലാശാലകളാണു് അവയെന്നു്. ആധുനിക സമ്പ്രദായത്തിലുള്ള സർവ്വകലാശാലകൾ സൂര്യന്റെ കീഴിലുള്ള സകലശാസ്ത്രങ്ങളും പഠിപ്പിക്കാൻ വെമ്പുമ്പോൾ, രണ്ടാമത്തെ രീതിയിലുള്ള സർവ്വകലാശാലകൾ മനുഷ്യനായി ജീവിക്കുന്നതെങ്ങിനെയെന്നു ബോധനം നൽകുന്നു; ചിന്തിക്കാൻ പഠിപ്പിക്കുന്നു, സ്വാശ്രയശീലം വികസിപ്പിക്കുന്നു."

അല്പം അതിശയോക്തിപരമായി തോന്നിയേക്കാം ഇതു്;

എന്നാൽ ഇതു പരമാർത്ഥമാണ്. ഇന്ത്യയിൽ പ്രത്യേകിച്ചും ഇതു് പ്രായോഗികമാക്കേണ്ടതാണ്. ഗുരുഭക്തിയിൽ ഇന്ത്യ പഴയ കാലം മുതല്ക്കേ പ്രസിദ്ധമാണ്. പക്ഷെ ഗുരുക്കന്മാരും ശിഷ്യന്മാരും, ശിഷ്യന്മാർ തങ്ങളിലും അടുത്തു് പെരുമാറുക എന്നതു് വേണ്ടതു പോലെ ശ്രദ്ധിക്കാത്ത ഒരു കാര്യമാണ്. മതം ജാതി, വർഗ്ഗം, ഭാഷ ഇവയിലൊക്കെ വിഭിന്നരായ അസംഖ്യം കോടിജനങ്ങൾ അധിവസിക്കുന്ന നമ്മുടെ രാജ്യത്തു ഉന്നതവിദ്യാഭ്യാസം ജനങ്ങളെ തമ്മിൽ സൗഹാർദ്ദത്തിന്റേയും പരസ്പര വിശ്വാസത്തിന്റേയും കനക ശൃംഖലയിൽ ബന്ധിക്കേണ്ടതാണ്. ഇതിന്റെ അഭാവത്താൽ ഇന്ത്യയിൽ ഇന്നു ഓരോ മതക്കാരും ജാതിക്കാരും തമ്മിൽ പരസ്പരവിശ്വാസമില്ലാതെയും തെററിദ്ധാരണമൂലവും ലഹളകൾ ഉണ്ടാക്കി, മാതൃഭൂമിയുടെ പുരോഗതിയെ തടയുന്നു. മതസ്പർദ്ധയും ജാതിസ്പർദ്ധയും കുറയ്ക്കുന്നതിനുപകരം നമ്മുടെ ഹോസ്റ്റലുകൾതന്നെ അതു് വളർത്തുകയല്ലേ ചെയ്യുന്നതു്? ഓരോ ജാതിക്കാർക്കും മതക്കാർക്കും വെവ്വേറെ ഹോസ്റ്റലുകൾ ഇന്നും നിലനിന്നു വരുന്നു. വാസ്തവത്തിൽ അതിന്റെ ആവശ്യകതയുണ്ടോ? നമ്മുടെ വാദപ്രതിവാദസംഘങ്ങളും, വിദ്യാർത്ഥിസംഘടനകളും ഐകമത്യത്തിനു പകരം അനൈകമത്യമല്ലേ ഉണ്ടാക്കുന്നതു്?. ന്യൂമാനു് തീർച്ചയായും നമുക്കു ഒരുപദേശം തരാനുണ്ടു്. കോളജുകളിൽപ്പോലും ഒരുമിച്ചു് സൗഹാർദ്ദമായി ജീവിക്കുകയെന്നുള്ളതാണ്, വാസ്തവത്തിൽ പഠിത്തത്തിലും പ്രധാനം. തന്നോടു് തുല്യന്മാരായുള്ളവരോടു് ഒരുമിച്ചു് കഴിക്കയും സംസാരിക്കയും ചെയ്യുന്നതിന്റെ 'ഗുണം വിദ്യാഭ്യാസപരമായി തങ്ങളിൽ മുന്തിയവരുമായി സഹവസിക്കുന്നതിൽ ഒട്ടുംകുറവല്ല. തന്റെ കൂട്ടുകാരുടെ, ചുററുമുള്ളവരുടെ അഭിപ്രായഗതികളും വീക്ഷണകോണങ്ങളും മനസ്സിലാക്കാൻ അതു സഹായിക്കുന്നു. അതു് നേതാക്കന്മാരെ സൃഷ്ടിക്കുന്നു; നമ്മെ ചിന്തിക്കാൻ പഠിപ്പിക്കുന്നു. നമ്മുടെ അഭിപ്രായങ്ങൾക്കു് രൂപം കൊടുക്കുന്നു. എല്ലാററിനും പുറമെ സഹതാപവും സഹാനുഭൂതിയും അതു് നമ്മിൽ നട്ടുവളർത്തുന്നു.

വിദ്യാഭ്യാസത്തിന്റെ പേരിൽ ന്യൂമാൻ ചെയ്ത മറെറാരു വലിയസേവനം, മതമാണ് യഥാർത്ഥവിദ്യാഭ്യാസത്തിന്റെ ജീവൻ എന്നു സ്ഥാപിച്ചതാകുന്നു. മതത്തേയും ഈശ്വരനേയും വിദ്യാഭ്യാസമണ്ഡലത്തിൽ നിന്നും ആട്ടിപ്പായിക്കാൻ പലരും ഭഗീരഥപ്രയത്നം ലോകമൊട്ടാകെ ചെയ്യുന്ന കാലമാണല്ലോ ഇതു്. ന്യൂമാന്റെ അഭിപ്രായത്തിൽ ഒരു നല്ല പൗരനെ ഏതുമതത്തിലും കാണാം. സംസ്കാരസമ്പന്നനായ ഒരാൾ ഇന്നമതത്തിലെ ഉള്ളുവെന്നു് ശഠിക്കുന്നതു് തെററെന്നു് അദ്ദേഹം സമ്മതിക്കുന്നു. എന്നാൽ ന്യൂമാന്റെ ആദർശസർവ്വകലാശാലാ— ഒരു കത്തോലിക്കു് യൂണിവേഴ്സിററിയാണ്. അങ്ങനെയുള്ള സർവ്വകലാശാലയേ, ഒരു യഥാർത്ഥ സർവ്വകലാശാല ആകയുള്ളുവെന്നാണു് ന്യൂമാന്റെ ദൃഢമായ വിശ്വാസം. ജീവിതത്തിലേക്കു് യുവതീയുവാക്കന്മാരെ ഒരുക്കുകയാണല്ലോ വിദ്യാഭ്യാസം ചെയ്യുന്നതു്. ഈലോകത്തിലെ ജീവിതം പരിപൂർണ്ണമല്ല, മരണാനന്തരമുള്ള ജീവിതത്തോടു് അനുബന്ധിക്കാതെ (Life is incomplete without the life after death) അതിനാൽ മതവിദ്യാഭ്യാസം ഇല്ലെങ്കിൽ, മറെറന്തെല്ലാം മെച്ചമുണ്ടായിരുന്നാലും വിദ്യാഭ്യാസം അപൂർണ്ണമാണ്. ന്യൂമാന്റെ അഭിപ്രായത്തിൽ തത്വചിന്തയ്ക്കും (Philosophy) സർവ്വകലാശാലകളിൽ അത്യുന്നതമായ ഒരു സ്ഥാനം നൽകണം. ഇടുങ്ങിയരീതിയിലുള്ള ഒരു തത്വചിന്തയല്ല അദ്ദേഹം സ്വീകരിച്ചതു്, വിവേചനാപൂർവമുള്ള തത്വചിന്തയാണ്—ആദർശഭ്രാന്തിനും, മെററീരിയലിസത്തിനു മിടയ്ക്കുകൂടിയുള്ള മാർഗ്ഗം സ്വീകരിക്കണമെന്നാണ് അദ്ദേഹത്തിന്റെ പക്ഷം. യവനചിന്തകനായ അരിസ്റ്റോട്ടലും, തോമസ് അക്വിനാസും സ്വീകരിച്ചമാർഗ്ഗം എല്ലാവിദ്യാർത്ഥികളുംനിർബന്ധമായി ഇങ്ങിനെയുള്ള തത്വശാസ്ത്രം അഭ്യസിക്കണം, അതിന്റെ പ്രകാശത്തിൽ വേണം മററു വിഷയങ്ങൾ പഠിക്കാൻ എന്നാണ്.



മ്യൂസിയം— തിരുവനന്തപുരം.

ഒന്നാം മഹായുദ്ധത്തിനു ശേഷം ലോകമെങ്ങും, ശക്തിയെ പ്രദാനം ചെയ്യാൻ ഒരുങ്ങിനിൽക്കുന്ന ശാസ്ത്രത്തിനു്—സയൻസിനു്— വിദ്യാഭ്യാസപദ്ധതിയിൽ മററു വിഷയങ്ങളെക്കാൾ പ്രാധാന്യം നൽകപ്പെട്ടു. മനുഷ്യത്വം, സന്മാർഗ്ഗബോധം, മതവിശ്വാസം മുതലായവ തന്മൂലം വളരെ അധഃപതിക്കാനിടയായി. അതിന്റെ എല്ലാം ഫലമായി ലോകം ഒരു രണ്ടാം മഹായുദ്ധമാകുന്ന നരകത്തിൽ വീഴുന്നതിനും കാരണമായി. നൂറുവർഷത്തിനുമുമ്പു തന്നെ ഇതു ദീർഘദർശനം ചെയ്യാൻ ന്യൂമാനു് കഴിഞ്ഞു. അദ്ദേഹം സ്ഥാപിച്ച സർവകലാശാലയിൽ, ശാസ്ത്രീയവിഷയങ്ങൾക്കൊപ്പമായ സ്ഥാനം, സന്മാർഗ്ഗപരവും മതപരവും മനസ്സിനെ സംസ്കരിയ്ക്കുന്നതുമായ വിഷയങ്ങൾക്കും നൽകിയതു് ഇതിനാലാണ്. കത്തോലിക്കസഭയിലെ, മതസംബന്ധമായ ദിവ്യാദർശങ്ങൾക്കു ലോകത്തിനെ അന്ധകാരത്തിൽനിന്നും ഉയർത്തുവാൻ സാമാന്യാതീതമായ ശക്തിയുണ്ടെന്നു്, ദീർഘമായ ചിന്തകൊണ്ടും, ദിവ്യമായ അനുഭൂതികൊണ്ടും അദ്ദേഹത്തിനു മനസ്സിലായി. ഇന്നു് അമേരിക്കയും യൂറോപ്പും ന്യൂമാന്റെ ദീർഘദർശനം ശരിയെന്നു വെയ്ക്കുന്നു. മതംവിദ്യാഭ്യാസത്തിലെയും ജീവിതത്തിലെയും ഒരു അവിഭാജ്യഘടകമല്ലെന്നു് ഇക്കഴിഞ്ഞ യുദ്ധംവരെ വിശ്വസിച്ചിരുന്ന യൂറോപ്പു്, ഇന്നു് തനിക്കു പററിയ അബദ്ധംമനസ്സിലാക്കി.

ന്യൂമാൻ പറയുന്നതു നോക്കുക: "മതസംബന്ധമായ തത്വങ്ങൾ, വിജ്ഞാനത്തിലെ ഒരു ഭാഗം മാത്രമല്ല; പ്രത്യുത അതിനുള്ള അടിസ്ഥാനവുമാണ്."

ഇപ്രകാരമുള്ള വിദ്യാഭ്യാസം 'മോറൽക്ലാസ്'" (Moral class) നടത്തുന്നതുകൊണ്ടോ, ആഴ്ചയിൽ ഒന്നോ രണ്ടോ മണിക്കൂർ വീട്ടിൽവെച്ചോ സ്കൂളിൽവെച്ചോ മതാഭ്യസനം നൽകിയതുകൊണ്ടോ ആകുന്നില്ല. വിദ്യാഭ്യാസത്തെപ്പററിയുള്ള വീക്ഷണഗതി മാറുകയും, വിദ്യാഭ്യാസവും മതവും തമ്മിലുള്ള ദൃഢബന്ധം മനസ്സിലാക്കി, ആ പ്രകാരമുള്ള ഒരു അന്തരീക്ഷം സൃഷ്ടിക്കയും ചെയ്യണം. ലോർഡ് എൽററൺ (Lord Elton) പറയുന്നതു നോക്കുക:

"ക്രിസ്ത്യൻ വിദ്യാഭ്യാസം എന്നാൽ ഒരു പ്രത്യേകം വിഷയം പഠിപ്പിക്കുന്നതല്ല; എല്ലാവിഷയങ്ങളും ഒരു പ്രത്യേക വിധത്തിൽ പഠിപ്പിക്കുന്നതാണതു്. പ്രത്യേക തരത്തിൽ ഒരു വിശ്വാസം പഠിപ്പിക്കുന്നതല്ല, എല്ലാം ഒരു പ്രത്യേക തരത്തിൽ നാസി സ്കൂളുകളിൽ പഠിപ്പിച്ചിരുന്നു."

ഏതായാലും വിദ്യാഭ്യാസപരിഷ്ക്കരണത്തിൽ ഏല്പെട്ടിരിക്കുന്നവർ കാർഡിനൽ ന്യൂമാന്റെ വിശിഷ്ടങ്ങളായ ആശയങ്ങളും ആദർശങ്ങളും ഓർത്തിരുന്നാൽ, അതു് തീർച്ചയായും ലോകപുരോഗതിക്കു വളരെ സഹായിക്കും.

---

x (റവ: ഫാദർ സിക്വറായുടെ ചില ആശയങ്ങൾ ആസ്പദമാക്കിയാണ് ഈ ലേഖനം രചിച്ചിട്ടുള്ളതു്.)

ചെങ്കോലൈകാക്കുംകോൽ
ഏരടിയ്ക്കും ചിറുകോൽ''

(കുറൾ)

ലോകത്തിൽ ഓരോ തൊഴിലുകളിലേർപ്പെട്ടിരിയ്ക്കുന്നവർ വ്യക്തികളായോ സംഘങ്ങളായോ വർത്തിക്കുന്നുണ്ടല്ലോ. ലോകാരംഭം മുതൽ നിലനിന്നു വരുന്നവരും സംഘടനയ്ക്കു പ്രായേണ വിധേയരല്ലാതെ കുടുംബവ്യക്തിത്വത്തേയും കുടുംബ ജീവിതത്തേയും പുലർത്തിപ്പോരുന്നവരും ആയ ഒരു പ്രത്യേക ജനവിഭാഗമുണ്ടു്. അവരാണു് കർഷകർ. ലോകചരിത്രത്തിൽ, തങ്ങളുടെ അവകാശ പാലനത്തിനായി ചിലപ്പോഴെല്ലാം കർഷകർ സംഘടിച്ചു പ്രവർത്തിച്ചിട്ടുള്ളതായി കാണപ്പെടുന്നെങ്കിലും ഈ കർഷക സംഘടനകൾക്കു 'യാതൊന്നിനും സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടില്ല. നമ്മുടെ നാട്ടിലെ കഥ ആലോചിച്ചാലും ഇതു് സ്പഷ്ടമാണു്. എന്നാൽ ഇതിന്റെ കാരണമെന്താണെന്നുള്ളതാണു് ചിന്തനീയം. ഒരുവന്റെ സർവ്വകഴിവുകളേയും അഹോരാത്രം ആവശ്യപ്പെടുന്ന ഒരു തൊഴിലാകുന്നു കർഷകവൃത്തി. നമ്മുടെ നാട്ടിൽ കർഷകത്തൊഴിലാളികളും അവരുടെ ചില സംഘടനകളുമുള്ളതായി നാം ഇപ്പോൾ കേൾക്കുന്നു. മുൻകാലത്തും ഈ കർഷകത്തൊഴിലാളി ഉണ്ടായിരുന്നു. എന്നാൽ അവൻ കർഷകന്റെ കുടുംബത്തിലെ ഒരംഗംപോലെ ആയിരുന്നു. അവൻ മാത്രമല്ല അവന്റെ കുടുംബവും. ഇന്നത്തെ കർഷകത്തൊഴിലാളി കർഷകനല്ല. തൊഴിലാളിയുടെ ഇന്നത്തെ നിർവ്വചനം കൂലിയ്ക്കു വേണ്ടി മാത്രം വേല ചെയ്യുന്നവൻ എന്നാണത്രെ. അവനു് ഹൃദയവും മസ്തിഷ്കവും ഇല്ല. ഉണ്ടായിരുന്നാൽ തന്നെയും അവയെ പ്രയോഗത്തിൽ പ്രായേണ കൊണ്ടുവരേണ്ട കാര്യമില്ല. അന്യായമായാലും വാങ്ങാവുന്നിടത്തോളം കൂലി വാങ്ങണം. ഇതിനു് വിലങ്ങടിച്ചു നിൽക്കുന്ന മതത്തേയും, ഈശ്വരനേയും മസൃണങ്ങളായ മനോവൃത്തികളേയും മാററി നിർത്തണം എന്നൊക്കെയാണത്രെ ഇന്നത്തെ കമ്യൂണിസ്ററു വാദിയായ തൊഴിലാളിയുടെ ആദർശങ്ങൾ. ഇതുകൊണ്ടു തൊഴിലാളികളെല്ലാം ഇങ്ങനെയുള്ളവരാണെന്നർത്ഥമില്ല. കർഷകനും തൊഴിലാളിയാണു്. എന്നാൽ ഇന്നത്തെ തൊഴിലാളിയോ, കർഷകത്തൊഴിലാളിയോ അല്ലെന്നു മാത്രം.

# കർഷകൻ

(എൻ. എക്സ്. കുര്യൻ ബി. എ. ബി. എൽ.)

“ഒത്തോണംകൃഷിനന്മതിന്മ–
കൾനിനക്കെന്നകൃഷിക്കാരിമാർ!

എന്നുള്ള മഹാകവി കാളിദാസന്റെ അഭിമതക്കാരനാണു് യഥാർത്ഥ കർഷകർ അന്നും, ഇന്നും, എന്നും. കല്പന ലംഘിച്ചതുമൂലം സൌഭാഗ്യ സംപൂർണ്ണമായ ഏദൻതോട്ടത്തിൽ നിന്നും നിഷ്കാസിതനായ ആദാമിനു് ജീവസന്ധാരണത്തിനുള്ള മാർഗ്ഗമായി ജഗൽപിതാവു് ഉപദേശിച്ച മാർഗ്ഗമാണു് കർഷകവൃത്തി. ആകയാൽ കർഷകൻ നൈസർഗ്ഗികമായിത്തന്നെ ഈശ്വരവിശ്വാസിയും ഈശ്വരന്റെ ചൈതന്യമാത്രമായ പ്രകൃതി ശക്തികളിൽ ആശ്രയിച്ചും അവയുടെ സ്ഥിതിഗതികളെ അവലോകനം ചെയ്തുമാണു് തന്റെ തൊഴിൽ നടത്തുന്നതു്. ഈശ്വരനില്ലെന്നു പറയുന്ന റഷ്യൻ കമ്യൂണിസ്റ്റുകാർ സയൻസിന്റെ സഹായത്തോടുകൂടി പണ്ടു കേട്ടിട്ടുപോലുമില്ലാത്ത മഹാമടങ്ങു ധാന്യങ്ങൾ വിളയിക്കുന്നില്ലേ. ഉണ്ടു്– സയൻസിനു് ഏറക്കുറേ അതിനു ശക്തിയുണ്ടു്. എന്നാൽ സയൻസിന്റെയും കർത്താവായ ജഗൽപിതാവിനെ വിസ്മരിച്ചുകളയുന്നതാണു് തരക്കേടു്. അങ്ങനെ വിസ്മരിച്ചാലുള്ള അനുഭവം ഇന്നു് ലോകത്തിനും റഷ്യയ്ക്കും അനുഭവപ്പെട്ടിട്ടുണ്ടു്. ഇന്നത്തെ ലോകമഹാപട്ടിണിയ്ക്കു ലോകമഹായുദ്ധം ആ കാരണം തന്നെ. എന്നാൽ അതിനേക്കാൾ പ്രധാനമായ കാരണം ഈ മഹായുദ്ധത്തോടുകൂടിത്തന്നെ ആവിർഭവിച്ചതും ഇന്നും നിലച്ചിട്ടില്ലാത്തതും, സയൻസിനോ അതിനെ ഈശ്വരനാക്കി സങ്കല്പിച്ചു് നയിക്കുന്നവർക്കുപോലുമോ അജ്ഞാതമായ ആ മഹാശക്തിയുടെ ഒരു പ്രകടനം എന്നു ഗണിയ്ക്കാവുന്നതുമായ ആ പ്രകൃതി ക്ഷോഭമാണു്. നൂററാണ്ടുകൾക്കിടയിൽ പ്രകൃതിയുടെ എന്തോ അപ്രതിഹതശക്തി കാലാവസ്ഥയെ (Weather) തകിടം മറിയ്ക്കുന്നു. അപ്പോൾ സസ്യധാന്യങ്ങളുടെ വളർച്ച വേണ്ട നീരാവിനിപാതം നശിച്ചുപോകയും അനാവൃഷ്ടി അതിവൃഷ്ടി മുതലായ പ്രകൃതിദോഷങ്ങൾ അനുഭവപ്പെടുകയും ചെയ്യുന്നു. 1944 മുതൽ ലോകത്തെ ഈ ദുരവസ്ഥ ഓരോ രാജ്യങ്ങളിലായി ബാധിച്ചുതുടങ്ങിയിരിയ്ക്കുന്നു. ശിശുക്കളേ Test tube-ൽ ഉല്പാദിപ്പിക്കുന്നതിനുള്ള കൌശലം ഈശ്വരനെ അകററിനിർത്തിയ ശാസ്ത്രജ്ഞൻ ആരാഞ്ഞുതുടങ്ങിയപ്പോൾ അവന്റെ ഗവേഷണം നടത്തുന്ന ബാഹുക്കളുടെ സിരകളിൽ ജീവചൈതന്യം ഒട്ടോടോടിയ്ക്കേണ്ട ധാന്യങ്ങളേ യഥാകാലം വിളയിയ്ക്കേണ്ട കാർഷികദേവി കോപിച്ചു് വശാകുന്നു. നല്ല പച്ചക്കായ്കളും ഫലമൂലാദികളും ഇല്ലാതായാലെന്തു്? പുഴയിൽനിന്നും പുരീഷത്തിൽനിന്നുപോലും അവനു് വിററാമിൻ ഉണ്ടാക്കാൻ അറിഞ്ഞുകൂടെ? കൊള്ളാം അവയുണ്ടാക്കി ഭക്ഷിച്ചു ജീവിക്കട്ടെ. എന്നാൽ ശാസ്ത്രത്തെ ഈശ്വരനാക്കി അതിനെ നയിക്കാൻ തനിയ്ക്കു ശക്തിയുണ്ടെന്നു നടിയ്ക്കുന്ന സയൻസുകാരനല്ല കർഷകൻ. ഈശ്വരനാണു സകലത്തേയും നയിക്കുന്നതെന്നും, അവിടെ ആശ്രയിച്ചു കഴിവുള്ള പരിശ്രമം ചെയ്യണമെന്നും അപ്പോൾ അവിടത്തെ നിയന്ത്രണത്തിലുള്ള പ്രകൃതിതന്നെ കൃഷിയെ അഭിവൃദ്ധിപ്പെടുത്തുമെന്നും വിശ്വസിച്ചു പ്രവർത്തിക്കുന്നവനാണു് കർഷകൻ. ഈ ജനവിഭാഗത്തിന്റെ അധ:പതനമാണു് ഒരു രാജ്യത്തിന്റെ ഗുരുതരമായ വിപത്തു്. യഥാർത്ഥ കർഷകനാണു് ഒരു രാജ്യത്തിന്റെ അമലവും അമൂല്യവുമായ സമ്പാദ്യം. വയലിൽ വേലചെയ്യുകയും നാട്ടുമ്പുറങ്ങളിൽ നിവസിക്കുകയും ചെയ്യുന്ന കർഷകൻ ശ്വസിക്കുന്ന നിർമ്മലമായ നിശ്വാസം പോലെതന്നെ അവന്റെ നാഡികളിൽ പ്രവഹിക്കുന്ന രുധിരവും മലിനമേശാത്തതാകുന്നു. അവന്റെ പ്രയത്നത്തിന്റെ ഫലം നാട്ടിലെ ജനസഞ്ചയത്തെ തീററിപ്പോററുന്നതുപോലെതന്നെ, നാട്ടിനു ഉത്തമ പൌരസഞ്ചയമാകുന്ന സന്താനപരമ്പരയെ പ്രദാനം ചെയ്യേണ്ടതും കർഷകനാണു്. അവന്റെ– കർഷകകുടുംബത്തിന്റെ– അധ:പതനം നാട്ടിനെ അജ്ഞാതമായും പരോക്ഷമായുമുള്ള അടിമത്തത്തിലേയ്ക്കു് ആഴ്ത്തുന്നു. സ്വന്ത നാട്ടിലെ കർഷകനും തന്മൂലം കൃഷിയും അധ:പതിച്ചു അന്യരാജ്യത്തെ വിളവിനെ ആശ്രയിച്ചു് ഉപജീവനം കഴിയ്ക്കാമെന്നു കരുതുന്നവരെ ഒരു വലിയപാഠം ഈ മഹായുദ്ധം പഠിപ്പിക്കുന്നുണ്ടു്. മഹായുദ്ധം പഠിപ്പിച്ച മറെറാരു പാഠമിതാണു്– കലപ്പയാണു് ലോകത്തിൽവച്ചു കരുത്തേറിയ ഖഡ്ഗം (The Finest Sword in the world is the ploughshare in the plough) ഈ കലപ്പക്കാരന്റെ കലപ്പ വലിക്കുന്ന കാളകളെ നയിക്കുന്ന ചെറിയ വടിപിടിച്ചിരിക്കുന്നവന്റെ– കരമാണു് ചെങ്കോലിനു തുണയെന്നു് തിരുവള്ളുർ പാടുന്നതു് എത്ര പരമാർത്ഥമാണു്. കടന്നുവീക്ഷിക്കുന്ന കവികളുടെ ദീർഘദൃഷ്ടി എത്ര ഉൽകൃഷ്ടമായിരിക്കുന്നു. സാമ്രാജ്യം ഭരിക്കുന്നവരുടെ ചെങ്കോൽ ഉയരണമെങ്കിൽ സന്യാസി തന്റെ പാവനദണ്ഡു പിടിക്കണമെങ്കിൽ, വാണിജ്യലക്ഷ്മി വെള്ളിയും പൊന്നുമാകുന്ന നാണയം വേർതിരിച്ചെണ്ണണമെങ്കിൽ എന്നുവേണ്ട കുടിലുമുതൽ കൊട്ടാരംവരെയുള്ള നരവർഗ്ഗത്തിന്റെ സിരകളിൽ ജീവചൈതന്യം പ്രവഹിയ്ക്കണമെങ്കിൽ ഈ “ചിറുകോൽ.”വയലിലെ അന്തരീക്ഷത്തിൽ ഉയരുകയും താഴുകയും ചെയ്യണം. ഇതു് ഉയർത്തേണ്ട കർഷകന്റെ അവസ്ഥ എത്ര പരിതാപകരം എന്നു് വല്ലവരും ചിന്തിക്കുന്നുണ്ടോ. കർഷകനെ വിസ്മരിക്കുകയെന്നുള്ളതു് ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ശ്രീരാമന്റെ പ്രശസ്ത ഭരണകാലത്തുപോലും കർഷകൻ വിസ്മരിയ്ക്കപ്പെട്ടിരുന്നു. തന്റെ നീതിയുക്തമായ കാരുണ്യത്തിനു് വിധേയരാകാതെ പ്രജാസഞ്ചയ

# സ്ത്രീ.

(മിസ് ആനി ജോസഫ് ബി. എ., കൊച്ചി)

സ്ത്രീ എന്നുള്ള ഈ അക്ഷരത്തെ മലയാളഭാഷാക്ഷരമാലയിലെ വെറും ഒരക്ഷരമായിട്ടല്ല, ജീവിതത്തെ മുഴുവൻ സമാഹരിക്കുന്ന പ്രൗഢഗംഭീരമായ ഒരു ശക്തിജ്യോതിസ്സായിട്ടുവേണം കണക്കാക്കുവാൻ. ലോകം സ്ത്രീയെ അബല എന്നു വിളിക്കുന്നുണ്ടെങ്കിൽ നേരെ വിപരീതാർത്ഥമാണ് ലോകം ആ വാക്കുകൊണ്ടർത്ഥമാക്കുന്നതു് എന്നുവേണം അനുമാനിക്കുവാൻ. കാരണം, ലോകം സ്ത്രീയുടെ മുൻപിൽ നൃത്തം ചെയ്യുകയാണ്. അവൾ കൊട്ടുന്നതാളത്തിനൊപ്പം ലോകം തുള്ളുകയാണ്. അതവളുടെ മുൻപിൽ സാഷ്ടാംഗപ്രണാമം ചെയ്യുകയാണ്. നോക്കൂ! ഓരോ സ്ത്രീയുടെയും പ്രത്യേക വ്യക്തിത്വംമൂലം— ഇതു് ആശാസ്യമോ അനാശാസ്യമോ എന്തെങ്കിലുമാകട്ടെ— എത്രയോ പരിപൂർണ്ണപരിവർത്തനങ്ങൾക്കാണ് ലോകം വിധേയമായിട്ടുള്ളതു് എന്ന്. പറുദീസായിൽ വെച്ച് ഇവ് ആ പഴം ഭക്ഷിച്ചില്ലായിരുന്നു എങ്കിൽ ഇന്നത്തെ പ്രപഞ്ചം ഏതുവിധത്തിലായിരിക്കുമായിരുന്നു എന്ന് ഊഹിക്കുവാൻ പോലും വയ്യ. ഫ്റാൻസിന്റെ ചരിത്രം ആകമാനമൊന്നുമറിച്ചെഴുതുവാൻ കേവലം ബാലികയായ ജോവാൻ ഓഫ് ആർക്കിനാണ് സാധിച്ചതു്. ഹെലനല്ലേ ട്രോജൻയുദ്ധം ഊതിപ്പെരുക്കിയതു്. പാഞ്ചാലിയുടെ വസ്ത്രാപഹരണക്കേസില്ലെങ്കിൽ മഹാഭാരതത്തിലെ മഹായുദ്ധവുമില്ല. ക്ലിയോപാട്രായുടെ മൂക്കിന്റെ നീളം അല്പം കുറവായിരുന്നു എങ്കിൽ റോമൻ സാമ്രാജ്യം അന്നങ്ങനെ പരിവർത്തനപ്പെടുകയില്ലായിരുന്നു. നോക്കൂ! ഈ മഹാലോകത്തെ എങ്ങനെ തകിടംമറിക്കുവാൻ സ്ത്രീക്ക് സാധിച്ചിട്ടില്ലെന്ന്.



ശ്രീമതി കമലാദേവി.

സ്ത്രീയുടെ നിലയും വിലയും പ്രത്യക്ഷമായിട്ടല്ലെങ്കിൽ, പരോക്ഷമായിട്ടെങ്കിലും, പുരുഷലോകം സമ്മതിക്കുന്നുണ്ട്. സ്ത്രീക്കുവേണ്ടി എന്തു ത്യാഗവും സഹിക്കുവാൻ പുരുഷൻ സന്നദ്ധനാണ്. ആത്മാർത്ഥമായ അവളുടെ ഒരു പുഞ്ചിരിക്കുവേണ്ടി അവൻ ആത്മാവുകളെയും. സച്ചസുഖങ്ങളും നിറഞ്ഞ പറുദീസാവാസം തന്റെ പ്രേയസിയെപ്രതി ആദം ദൂരെത്തെറിഞ്ഞു. ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ മഹൽകിരീടം സിംസന്റെ പാദങ്ങളിൽ ചാമ്പലാക്കപ്പെട്ടു. സ്ത്രീയും പുരുഷനും തമ്മിൽ, അഭിപ്രായവ്യത്യാസങ്ങൾക്കും ഭിന്നിപ്പുകൾക്കും കാരണമാകാറുണ്ടെങ്കിലും, വാസ്തവത്തിൽ സ്ത്രീയെ ഏററവും അധികം ബഹുമാനിക്കുന്നതു്, സ്നേഹിക്കുന്നതു്, ഉയർത്തുന്നതു്, പുരുഷനാണ്.

സാഹിത്യവും ചരിത്രവും വേദങ്ങളും സ്ത്രീയുടെ മഹൽസ്ഥാനത്തെ പ്രകീർത്തിക്കുന്നു. സ്ത്രീയില്ലാത്ത കാര്യമില്ല, നോവലില്ല, നാടകമില്ല. കഥയെ തിരിക്കുന്ന താക്കോൽ സ്ത്രീയുടെ കയ്യിലാണ്. കൈകേയിരാജ്ഞിയുടെ ദുർവാശിയും സീതാദേവിയുടെ ചാരിത്ര്യവുമില്ലെങ്കിൽ രാമായണമെന്ന മഹാഗ്രന്ഥമില്ല. ദമയന്തി ഇല്ലെങ്കിൽ നൈഷധമില്ല. ശകുന്തളയില്ലെങ്കിൽ ശാകുന്തളമില്ല. ഷെയ്ക്സ്പിയറിന്റെ നായകന്മാരല്ല നായികമാരാണ് വിജയക്കൊടിനാട്ടുന്നവർ.

ചരിത്രവും സ്ത്രീയെ താഴത്തെങ്ങുമല്ല വെച്ചിട്ടുള്ളതു്. ശിവാജി പറഞ്ഞു തനിക്കെന്തെങ്കിലും ഗുണമുണ്ടെങ്കിൽ അതു് തന്റെ മാതാവിൽ നിന്നു ലഭിച്ചതാണെന്ന്. ഫ്റാൻസിന്റെ രക്ഷക്കു പണമോ യോദ്ധാക്കളോ അല്ല നല്ല അമ്മമാരെയാണാവശ്യം എന്നത്രെ നെപ്പോളിയൻ പറഞ്ഞതു്.

ക്രിസ്തീയ വിശ്വാസമനുസരിച്ച് ഒററ ഒരു വ്യക്തി മാത്രമെ മനുഷ്യകുലത്തിൽ പാപമില്ലാതെ ജനിച്ചിട്ടുള്ളു. അതൊരു സ്ത്രീയാണ്— ക്രിസ്തുവിന്റെ അമ്മ. ക്രിസ്തു സ്ത്രീലോകത്തെ അത്യധികം ബഹുമാനിച്ചിട്ടുള്ളതായി കാണാം. അവിടുന്നു് ചെയ്തിട്ടുള്ള അത്ഭുതകൃത്യങ്ങളിൽ പലതും സ്ത്രീകൾക്കുവേണ്ടി, അഥവാ അവരുടെ ആവശ്യാനുസരണം ചെയ്തതാണ്. യൊനാസിന്റെ പുത്രിയെ അവിടുന്ന് ഉയിർപ്പിച്ചു, രക്തസ്രാവക്കാരിയായ സ്ത്രീയെ അവിടുന്ന് സുഖപ്പെടുത്തി. കാനാൻകാരിയുടെ പ്രാർത്ഥന കേട്ടു. വേശ്യയായ മറിയം മഗ്ദലേനായെ അവിടുന്ന് വിശുദ്ധയും പ്രസിദ്ധയുമാക്കി. ശിഷ്യന്മാർ 12 പേർ ഉണ്ടായിരുന്നിട്ടും ഇവൾക്കാണ് ക്രിസ്തു ഉത്ഥാനത്തിനുശേഷം ആദ്യമായി പ്രത്യക്ഷപ്പെട്ടതു്. അബലകളെന്നു അറിയപ്പെടുന്നുണ്ടെങ്കിലും ധൈര്യസമേതം അന്നു പ്രവർത്തിച്ചു കാണുന്നവരും സ്ത്രീകളാണ്. പ്രതാപവാനായ പീലാത്തോസിന് തന്റെ ഭാര്യയോളം ധൈര്യം ഉണ്ടായിരുന്നു എങ്കിൽ ആ ഭയങ്കര കൊലപാതകത്തിൽ പങ്കെടുക്കേണ്ടി വരികയില്ലായിരുന്നു. കൂടെ മരിക്കുവാൻ ഒരുങ്ങിയ പത്രോസ് പേടിച്ചോടിക്കളഞ്ഞു. കാൽവരിശൈലത്തിലേക്കുള്ള ക്രിസ്തുവിന്റെ അന്ത്യയാത്രയിൽ ഹൃദയമില്ലാത്ത ശത്രുക്കളുടെ ഇടയിൽക്കൂടി കടന്നുവന്നു ആ തിരുമുഖം ഒന്നുതുടച്ചുകൊടുക്കുവാൻ ഒരു വെറോനിക്കായ്ക്കു മാത്രമെ ധൈര്യമുണ്ടായുള്ളു. ചോരവിയർത്തു കുരിശു താങ്ങിപ്പോകുന്ന ഗുരുവിനെ കണ്ടു് സഹതപിക്കുവാനും രണ്ടു വാക്കു പറഞ്ഞാശ്വസിപ്പിക്കുവാനും ഓർശ്ലേമിലെ സ്ത്രീകൾക്കേ മനസ്ഥിതി ഉണ്ടായുള്ളു. ഇങ്ങനെ സ്ത്രീ ഉയർത്തപ്പെട്ടിട്ടുണ്ട് ബൈബിളിൽ.



ശ്രീമതി വിജയലക്ഷ്മി പണ്ഡിററ്.
(നെഹ്റുവിന്റെ സഹോദരി.)

സ്ത്രീയുടെ സ്ഥാനം ഇത്രത്തോളം മഹനീയമെങ്കിൽ, എന്തുകൊണ്ട് ലോകത്തിന്റെ നോട്ടത്തിൽ സ്ത്രീകൾ ഉന്നതസ്ഥാനത്തേക്കുയരുന്നില്ല? മേന്മയും പ്രസിദ്ധിയും, ഔന്നത്യവും, പ്രശംസയും എന്തുകൊണ്ട് പുരുഷനു തന്നെ ലഭിക്കുന്നു! പ്രസിദ്ധ ഗ്രന്ഥകർത്താക്കൾ പുരുഷന്മാരാണ്. പ്രസിദ്ധ ചരിത്രകാരന്മാർ പുരുഷന്മാരാണ്. പ്രസിദ്ധ രാഷ്ട്രീയ നേതാക്കന്മാർ പുരുഷന്മാരാണ്. എന്തുകൊണ്ട്? ഈ ചോദ്യത്തിന് മഹാനായ ഒരു പുരുഷന്റെ മറുപടി "പുരുഷൻ മഹൽസ്ഥാനങ്ങളിലേക്കുയരുന്നുണ്ടെങ്കിൽ അതിനുള്ള ശക്തിയും ഓജസ്സും പ്രേരണയും അവനു് സ്ത്രീയിൽനിന്നു ലഭിക്കുന്നതുകൊണ്ടാണ്'' എന്നാകുന്നു. എന്നാൽ സ്ത്രീകൾ പുരുഷന്മാരെപ്പോലെ മഹൽസ്ഥാനങ്ങളിലേക്കുയരുന്നില്ലെങ്കിൽ അതിനെന്തായിരിക്കാം കാരണം? സ്ത്രീയിൽനിന്ന് പുരുഷനു കിട്ടുന്ന ഗതി പുരുഷനിൽ നിന്നു സ്ത്രീക്കു കിട്ടാത്തതുകൊണ്ടായിരിക്കുമോ? എന്തോ! പക്ഷെ ഒന്നു തീർച്ച പുരുഷന്റെ മേന്മക്കു് നാരായവേരു് സ്ത്രീതന്നെ—

സ്ത്രീ ഇത്രത്തോളം വലിയവളാണെങ്കിൽ, പരിപൂർണ്ണപരിവർത്തനങ്ങൾക്ക് കാരണക്കാരിയാണെങ്കിൽ, ചരിത്രവേദകാവ്യങ്ങളിൽ അദ്ധ്യക്ഷം വഹിക്ക

---

രതിൽ ആരും തന്നെ അവശേഷിക്കരുതെന്നു കരുതി ലക്ഷ്മണനെത്തന്നെ സകല അധികാരങ്ങളോടുംകൂടി വലിയഡിററക്ററീവ് ആഫീസറായി ശ്രീരാമൻ നിയോഗിച്ചിരുന്നു. എന്നാൽ വയലിൽ വേലചെയ്യാനല്ലാതെ കാര്യം പറയാൻ അറിവില്ലാത്തവനായ കർഷകന്റെ കഷ്ടപ്പാട് ലക്ഷ്മണനുപോലും അജ്ഞാതങ്ങളായിരുന്നു. പിന്നെ കർഷകസങ്കടങ്ങൾക്ക് പരിഹാരം സിദ്ധിച്ചു. അന്യോപകാരാർത്ഥം ജീവിതം നയിക്കുന്നവനെങ്കിലും അടിയും തൊഴിയും ഉച്ഛിഷ്ടവും, മാത്രം അവകാശമായി ലഭിക്കുന്നവനായ ശ്വാനൻ— കൃതജ്ഞതാദേവതയുടെ മൂർത്തീകരണം- നോക്കിയപ്പോൾ തന്നെപ്പോലെതന്നെ തങ്ങളെപ്പോലെതന്നെ ഒരു കൂട്ടർ ലോകത്തിൽവേറെയുംഉണ്ടെന്നു മനസ്സിലായി. സങ്കടനിവേദനത്തിനോ സംഘടനക്കോ ശക്തിയില്ല. കാര്യം പറയാൻ കഴിവില്ല. ഒരുമിച്ചു വിളിച്ചുകൂട്ടിയാൽ കടിപിടി. എന്നാലും ലോകത്തിന് ഒഴിച്ചുകൂടാത്ത ഒരു സാധുവൃന്ദം—കർഷകർ. ഇവർ കഷ്ടപ്പെടുന്നതുകണ്ടു കൃതജ്ഞത പട്ടിയുടെ രൂപമെടുത്തെങ്കിലും ഒരു ബ്രാഹ്മണോത്തമനായിരുന്നു. ശ്വാനകവേഷധാരിയായ ഈ ബ്രാഹ്മണൻ ശ്രീരാമനെ കണ്ടു കാര്യം പറഞ്ഞു കർഷകന്റെ സങ്കടങ്ങൾക്കു നിവാരണമുണ്ടാക്കിക്കൊടുത്തു. ഇങ്ങനെ കർഷകന്റെ മൂകഭാഷണം രാജസന്നിധിയിൽ എത്തി. അതുകൊണ്ടു കർഷകനു് നൈരാശ്യത്തിനു കാരണമില്ല.

# ചാരിതാർത്ഥ്യം

(കുര്യാക്കോസ്, ഇടമററം)

ആറടിമണ്ണിലൊതുങ്ങേണമിജ്ജഡ–
ഭാര,മിന്നല്ലെങ്കിൽ നാളെന്നൂനം.
സൗരഭമേററൊരിപ്പൂവുകൊഴിഞ്ഞാലും
താരുകൾ നാളെവിടരുകില്ലേ?
എൻപ്രാണവായുവിൻകൊച്ചലത്തെന്നലി–
ലെന്നേയ്ക്കുമായിട്ടടിഞ്ഞിടുമ്പോൾ,
ആരുമറിയാതെന്നന്തിമബാഷ്പവും
നീരാവിയായിപ്പകർന്നിടുമ്പോൾ,
ഇല്ലായിരിക്കാമൊരാളുമീയൂഴിയിൽ
തെല്ലുകരയാനെനിക്കുവേണ്ടി,
എങ്കിലുമൊട്ടും കൊതിപ്പതില്ലിങ്ങുഞാൻ
ലോകാനുകമ്പതൻ സാന്ത്വനങ്ങൾ.
എന്നെത്തലോട്ട,വാനെന്നെയൊരാനന്ദ–
മന്ദാരകന്ദളമായി മാററാൻ,
എൻഭാഗധേയമുണ്ടെന്നെയും കാത്തുകാ–
ത്തെപ്പൊഴുമെങ്ങോ മറഞ്ഞുനില്പൂ.
അച്ചാരുസ്വർഗ്ഗം സമാഗതമാവുകി–
ലെൻ ചാരിതാർത്ഥ്യമതൊന്നുമാത്രം!

ന്നുണ്ടെങ്കിൽ, അവൾ കുടുംബത്തെ രാജ്ഞിയാണെങ്കിൽ, കുട്ടികളുടെ സംരക്ഷകയാണെങ്കിൽ, ഭർത്താവിന്റെ സഹപ്രവർത്തകയാണെങ്കിൽ, പുരുഷന്റെ മേന്മയ്ക്കുള്ള നാരായവേരാണെങ്കിൽ അവളുടെ ചുമതലകളും ലഘുവാകയില്ല. ശുചിത്വം, സേവനശീലം, രാഷ്ട്രീയബോധം, ഈശ്വരവിശ്വാസം ഇവയാണവളുടെ പ്രധാന ചുമതലകൾ —

സുഖവും ആയുസ്സും ആരോഗ്യവും പ്രദാനം ചെയ്യുന്ന ഒന്നാണ് ശുചിത്വം. ഒരു പുരുഷൻ എത്രത്തോളം ശ്രമിച്ചാലും സാധിക്കുകയില്ല ഒരു വീടും അതിലുള്ള അംഗങ്ങളേയും വൃത്തിയായി വെക്കുവാൻ. സ്ത്രീതന്നെ വേണം അതിനുത്സാഹിക്കുവാൻ. അവൾ ശ്രമിച്ചാലെ അതു സാധിക്കുകയുള്ളു. ശുചിത്വത്തിന്റെ കാര്യത്തിൽ ഹിന്ദുസ്ത്രീകളെ അപേക്ഷിച്ചു ക്രിസ്ത്യൻ സ്ത്രീകൾ വളരെ പിൻപിലാണ്. കുളിയാണവരുടെ പുണ്യകർമ്മങ്ങളിലേററം പ്രധാനം. മലയാളി ഹിന്ദുവിനു് ശുചിത്വത്തിന്റെ കാര്യത്തിൽ സലാം കൊടുക്കണം. ശുചിത്വം സ്ത്രീകളുടെ ചുമതലകളിൽ പ്രധാനപ്പെട്ട ഒന്നാണെങ്കിൽ, ക്രിസ്ത്യൻ വനിതകൾക്കു് ആ ചുമതലാബോധം തികച്ചും ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നും ഹിന്ദുസഹോദരിമാരെ നാം ഇക്കാര്യത്തിൽ അനുകരിക്കണമെന്നും എനിക്കഭിപ്രായമുണ്ടു്.

എച്ച്. ജി. വെൽസിനെപ്പോലുള്ള മഹാന്മാർ പറയുന്നു ലോകത്തിൽനിന്നു് ഒരു വിഷവായു പുറപ്പെടും അന്നു മാനവസമുദായം നശിച്ചുപോകുമെന്നു്. വേറെ ചിലർ പറയുന്നു സൂര്യൻ തണുക്കും, അന്നു് ലോകം അവസാനിക്കുമെന്നു്. വേറെ ചില ശാസ്ത്രജ്ഞരുടെ അഭിപ്രായം ഗ്രഹങ്ങൾ തമ്മിൽ കൂട്ടിമുട്ടും, അന്നു ഈലോകവുംഅതിലുള്ള സർവ്വസ്വവുംതവിട്ടുപൊടിആകുമെന്നാണ്. മാനവസമുദായത്തിന്റെ നാശം ഇതുകൊണ്ടൊന്നുമല്ല സംഭവിക്കുവാൻ പോകുന്നതു്. അതു മനുഷ്യൻ മനുഷ്യനോടു് മനുഷ്യത്വഹീനമായി പെരുമാറുന്നതുകൊണ്ടാണ്. വ്യാപാരവക്രതകളിലും കള്ളസൂത്രങ്ങളിലും മുഴുകി കഴിഞ്ഞുകൂടുന്ന പുരുഷലോകത്തിന്റെ ഇടിഞ്ഞുപോയ സേവനശീലത്തെ നികത്തിക്കൊണ്ടുവരേണ്ടഭാരം സ്ത്രീലോകത്തിനാണ്.

രാഷ്ട്രീയബോധം നമ്മിൽ വളരെ അധികം ഉണ്ടാകേണ്ടിയിരിക്കുന്നു. രാഷ്ട്രീയ പ്രവർത്തനം പാചകവൃത്തിപോലെ പ്രധാനവും ഒഴിച്ചുവെക്കുവാൻ പാടില്ലാത്തതുമായി ത്തീർന്നിട്ടുണ്ടു്. സ്ത്രീകൾ രാഷ്ട്രീയ പ്രവർത്തനരംഗത്തിറങ്ങി അണിനിരക്കേണ്ടകാലം അതിക്രമിച്ചു.

ഈശ്വരവിശ്വാസത്തെപ്പററി സ്ത്രീലോകത്തിനൊരുപദേശം ആവശ്യമില്ല. അവർ ഈശ്വരവിശ്വാസികളാണ്. പക്ഷെ പള്ളിയോ അമ്പലമോമാത്രം അല്ലആത്മാവിന്റെവ്യാപാര ആത്മാർത്ഥതയാണ്സാക്ഷാൽ ഈശ്വരചൈതന്യമെന്നു് സ്ത്രീലോകം ഇനിയും മനസ്സിലാക്കേണ്ടതില്ലേഎന്നൊരുശങ്ക.എന്റെ സഹോദരിമാരോടു് എനിക്കു് ഒരു വാക്കുകൂടിപറയാനുണ്ടു്.നാം ധാരാളം വായിക്കണം. മറന്നാലും മറക്കാത്ത പാഠങ്ങൾ പഠിക്കാൻ ജീവിതപ്രശ്നങ്ങളോടു് മല്ലിടേണ്ടതു് എങ്ങിനെ എന്നു് നോക്കാൻ, കുചേലന്റെ രോദനം കാണാൻ, കുബേരന്റെ ആർപ്പുവിളികേൾക്കാൻ– നാം വായിക്കണം. സാമുദായികവും, സാമ്പത്തികവും, രാഷ്ട്രീയവും ആയ ഗൗരവമായുള്ള വിവിധ തുറകളിലൂടെ അതിശീഘ്രം പായുന്ന ലോകത്തിൽ, നാം മെല്ലും പൊന്നുംനോക്കി ഉണ്ടുറങ്ങി കഴിയുന്നതു കഷ്ടമാണ്.



തിരുവനന്തപുരത്തെ ഡർബാർ ഹാൾ.
(ഹോളിന്റെ മുൻഭാഗവും ക്ലോക്ക്ടവ്വറും)

...സ്വന്തം വ്യക്തിത്വം പാലിക്കുവാൻ സാധിച്ചിട്ടുള്ളവളുണ്ടെങ്കിൽ, ശുചിത്വം തനിക്കും കുടുംബത്തിലുംഉണ്ടാക്കുവാൻകഴിഞ്ഞിട്ടുള്ളവളുണ്ടെങ്കിൽ, സേവനശീലം ശീലിക്കുവാൻ പഠിച്ചവളാണെങ്കിൽ, രാഷ്ട്രീയബോധം ഉള്ളവളാണെങ്കിൽ, ഈശ്വരചൈതന്യം ആത്മാവിൽ ഉജ്ജ്വലിപ്പിക്കുവാൻ മിടുക്കുള്ളവളാണെങ്കിൽ, ഗ്രന്ഥങ്ങളിൽനിന്നു് സത്തു് നുകർന്നെടുക്കുവാൻ വായിച്ചിട്ടുള്ളവളാണെങ്കിൽ, അവൾ ഭാഗ്യവതിയാകുന്നു.

# ചീഞ്ഞുപോകുന്ന പഴങ്ങളും സസ്യങ്ങളും.

( വറുഗീസ് ജെ. നരയൻപറമ്പിൽ ബി. എ., ബി. എൽ., )

ഇൻഡ്യയിൽ പ്രത്യേകിച്ച് തിരുവിതാംകൂറിൽ പഴങ്ങളും സസ്യങ്ങളും വിളയുന്ന കാലത്ത് ഉണ്ടാകുന്ന നഷ്ടം വളരെ ഭയങ്കരമാണ്. സാധനങ്ങൾ ആ അവസരത്തിൽ പറിച്ചെടുക്കാതെ കിടന്ന് പഴുത്തും ചീഞ്ഞും നശിച്ചുപോവുകതന്നെ ചെയ്യുന്നു. ഭക്ഷണക്ഷാമം നിലവിലിരുന്നിട്ടും കഴിഞ്ഞവഷത്തിൽ നമ്മുടെ ചില കിഴക്കൻ പ്രദേശങ്ങളിൽ മാങ്ങ ചക്ക എന്നിവ പറിച്ചെടുക്കാതെ ചീഞ്ഞു വീഴുന്നതിനു് ഇടയായി. അവ പറിച്ച് ചന്തയിൽ കൊണ്ടുപോയി വിററാൽ അതിനുള്ള കൂലിച്ചെലവുപോലും കിട്ടുകയില്ലെങ്കിൽ ആ ബദ്ധപ്പാടിനു് ആരു പോകും? ഈ സാധനങ്ങൾ ഉണക്കിയുംമററും സൂക്ഷിക്കുന്ന ഒരു പദ്ധതി നമ്മുടെ ഇടയിൽ അഭിവൃദ്ധിപ്പെടുന്നപക്ഷം വിളവെടുപ്പുകാലത്തുണ്ടാകുന്ന അസാധാരണമായ വിലക്കുറവും ഭയങ്കരമായ ഭക്ഷ്യസാധന നഷ്ടവും അനന്തരമുള്ള ഭക്ഷ്യക്ഷാമവും പരിഹരിക്കപ്പെടുന്നതാണ്. ഉരുളക്കിഴങ്ങ് വളരെ വിലമതിക്കപ്പെടുന്ന ഒരു ഭക്ഷ്യസാധനമാണല്ലോ. എന്നാൽ ഒരുകോടി അറുപത്താറു ലക്ഷം രൂപാ വിലവരുന്ന എൺപത്തഞ്ചരലക്ഷം മന്നു് ഉരുളക്കിഴങ്ങ് വിളവെടുപ്പുകാലത്ത് ചീഞ്ഞും ചതഞ്ഞും ഇൻഡ്യയിൽ നഷ്ടപ്പെടുന്നുണ്ട്. അതിനേക്കാൾ കൂടുതലായ തോതിൽ മററു ഭക്ഷ്യവിഭവങ്ങളും വിളവെടുപ്പുകാലത്ത് നഷ്ടപ്പെടുന്നുണ്ടെന്നു ചിന്തിക്കുമ്പോഴാണ് ഒരു സംരക്ഷണ (Preserving) പദ്ധതിയുടെ അഭാവത്താൽ ആണ്ടുതോറും ഉണ്ടായിക്കൊണ്ടിരിക്കുന്ന നഷ്ടത്തിൻെറ വൈപുല്യം മനസ്സിലാകുന്നത്.

ഏത്തപ്പഴം ഉണക്കി നമ്മുടെ നാട്ടിൽ ഉപയോഗിച്ചുവരുന്നുണ്ടല്ലോ. ഇതു് മൂന്നുനാലുമാസം കേടുകൂടാതെ ഇരിക്കും. വട്ടത്തിൽചെറുതായി കഷണിച്ച് യന്ത്രത്തിൽ ഉണക്കി എടുക്കുന്നപക്ഷം ഒരു വഷത്തിൽ കുറയാതെ കേടു വരാതെ ഇരിക്കുന്നതാണ്. ലവണങ്ങളും പ്രോട്ടീൻസും ധാരാളം അടങ്ങിയ ഒരു നല്ല ഭക്ഷ്യസാധനമാണ് ഇതു്. ജമയിക്കായിൽ ഈ വ്യവസായം വളരെ അഭിവൃദ്ധിയിൽ വന്നിട്ടുണ്ട്. നല്ലതുപോലെവിളഞ്ഞ ഏത്തക്കായ് ഉണക്കിപ്പൊടിച്ച് കുട്ടികൾക്ക് കുറുക്കി കൊടുക്കുന്നതിനും സാധാരണയായി ഉപയോഗിച്ചു വരുന്നുണ്ടല്ലോ. ഏത്തക്കാപ്പൊടി കുട്ടികൾക്കും കുടൽസംബന്ധമായ സുഖക്കേട് ഉള്ളവക്കും വളരെ വിശേഷപ്പെട്ട ഒരു ഭക്ഷണൗഷധമാണ്. ഇതിൽ വൈററമിൻ 'ബി. 1 ബി. 2' എന്നിവയും പുറമേ റൈബോഫ്ളേവിൻ എന്ന അസുലഭസാധനവുംകൂടി അടങ്ങിയിരിക്കുന്നു. ഇതിലെ സ്റ്റാർച്ച് വളരെ വേഗത്തിൽ ദഹിക്കുന്ന എന്നുള്ളതാണ് ഇതിൻെറ പ്രധാന ഗുണം.

കൈതച്ചക്ക നമ്മുടെ നാട്ടിൽ സമൃദ്ധിയായി ഉണ്ടാകുന്ന ഒരു സാധനമാണ്. പുനലൂർ മുതലായ സ്ഥലങ്ങളിൽനിന്നും അയയ്ക്കുന്ന കൈതച്ചക്ക ഡൽഹിയിൽ എത്തുന്നതിനു മുൻപേ ചീഞ്ഞു പോകുന്നു എന്ന് നിയമസഭയുടെ കഴിഞ്ഞ സമ്മേളനത്തിൽ ദിവാൻ പ്രസിഡൻറ് പ്രസ്താവിക്കയുണ്ടായി. കാനിംഗ് (Canning) ചെയ്യുന്നതിനു് വളരെ സൌകയ്യമുള്ള ഒരു സാധനമാണ് കൈതച്ചക്ക. ഹാവായി ദ്വീപുകളിൽനിന്നും ആണ്ടിനാൽ ഇരുപതുകോടി രൂപയ്ക്കും മലയായിൽനിന്നും പതിനഞ്ചുകോടി രൂപയ്ക്കും ക്യാൻ ചെയ്ത കൈതച്ചക്ക കയററുമതിചെയ്തുകൊണ്ടിരുന്നു. പലതരം ശീതളപാനീയങ്ങളും ജാം മുതലായ സാധനങ്ങളും ഇതിൽനിന്നും എളുപ്പത്തിൽ ഉണ്ടാക്കാവുന്നതാണ്.

മാങ്ങാ വളരെ വേഗത്തിൽ ചീഞ്ഞുപോകുന്ന ഒരു പഴമാണെങ്കിലുംഉണക്കി പൂളുകളായും പാനീയങ്ങളായും ജാം ആയും പാകപ്പെടുത്തി എടുക്കാവുന്നതാണ്.

നെല്ലിക്കായുടെ ഗുണങ്ങൾ സുപ്രസിദ്ധങ്ങളാണ്. വൈററമിൻ 'സി' ഇത്രയധികമുള്ള യാതൊരു സാധനവും ഭൂമുഖത്ത് ഇല്ലതന്നെ. ഒരു നെല്ലിക്കായിൽ രണ്ടു് മധുരനാരങ്ങായിൽ ഉള്ളിടത്തോളം വൈററമിൻ സി. അടങ്ങിയിരിക്കുന്നു. ഒരു തുടം നെല്ലിക്കാനീരു് ഇരുപതുതുടം നാരങ്ങാനീരിനു സമം വൈററമിൻ സി. അടങ്ങിയതായിരിക്കും. സാധാരണ

യായി സാധനങ്ങൾ ചൂടാക്കുകയോ വേവിക്കുകയോ ചെയ്യുമ്പോൾ അതിലെ വൈററമിൻ 'സി.' നശിച്ചുപോകുന്നു. എന്നാൽ നെല്ലിക്കാ ഈ നിയമത്തിന് ഒരു വ്യത്യസ്ഥമാകുന്നു. ഇതിൽ അടങ്ങിയിരിക്കുന്ന ചില പ്രത്യേക ആസിഡുകളുടെ ശക്തിയാൽ വേവിച്ചാൽപോലും ഇതിലെ വൈററമിൻ സി നഷ്ടപ്പെടുന്നില്ല. 1940=ൽ ഹിസ്സാർ പ്രദേശത്തുണ്ടായ ക്ഷാമകാലത്ത് ഇതിന്റെ ഗുണങ്ങൾ അനുഭവവേദ്യമായിട്ടുള്ളതാണ്. കുനൂരിലെ പോഷക ഗവേഷണശാലയിൽ നെല്ലിക്കാ യന്ത്രത്തിൽ ഉണക്കി പൊടിച്ചു വട്ടുകളാക്കി പട്ടാളകേന്ദ്രങ്ങളിലും ക്ഷാമകേന്ദ്രങ്ങളിലും ഉപയോഗിച്ചു വരുന്നു.

മധുരനാരങ്ങ ചെറുനാരങ്ങ എന്നിവ തിരുവിതാംകൂറിൽ അത്ര ധാരാളമല്ലെങ്കിലും അടുത്ത ബ്രി. ഇൻഡ്യൻ പ്രദേശങ്ങളിൽ ഇവ ധാരാളം ഉണ്ട്. കോട്ടൂർ എന്ന സ്ഥലത്തുള്ള ഗവമ്മെണ്ട് ഫാക്ടറിയിൽ ഇവയെ പലതരത്തിലുള്ള പാനീയങ്ങളാക്കി വിൽക്കുന്നു. ഈ ഫാക്ടറിയിൽ ഒരു കുപ്പി നാരങ്ങാസത്തിനു 4ൽ അണ മാത്രമേ വിലയുള്ളു. ഇതുതന്നെ വിദേശങ്ങളിൽനിന്നും വരുന്നതിന് ഒരു രൂപ 2 അണ വിലയാണ്. നാരങ്ങാതോടിൽനിന്നും വിലപിടിച്ച പല സുഗന്ധ ദ്രവ്യങ്ങളും വേഗത്തിൽ ഉണ്ടാക്കാവുന്നതാണ്. ഭക്ഷണത്തിനു അത്ര രുചികരമല്ലാത്ത ഏതിനം നാരങ്ങായും ഈ മാതിരി വ്യവസായീകരണത്തിനു പററിയതാണ്.

മധുരക്കിഴങ്ങ്, ചേമ്പ്, ചേന, കാച്ചിൽ, മുതലായ കിഴങ്ങുകൾ യന്ത്രത്തിൽ ഉണക്കി പൊടിച്ച് പലതരത്തിൽ ഉപയോഗിക്കാവുന്നതാണ്. ഇവ ഓരോന്നും ഓരോ സുഖക്കേടുകൾക്കു പ്രത്യേകം ഗുണകരമാണെന്നും പരീക്ഷണത്തിൽ വെളിപ്പെട്ടിരിക്കുന്നു.

യന്ത്രത്തിൽ ഉണക്കുന്നതു വെയിലത്ത് ഉണക്കുന്നതിനേക്കാൾ നന്നാണെന്നാണ് പരിക്ഷണത്തിൽ കണ്ടിരിക്കുന്നതു്. വെയിലത്തുണക്കുന്നതു് കാലതാമസത്തിനു ഇടവരുന്നു. ക്രടാതെ എപ്പോഴും അതു് സൌകര്യപ്പെട്ടെന്നും വരുകയില്ല. യന്ത്രത്തിൽ ഉണക്കുന്നതിന്റെ പ്രാരംഭമായിട്ടുള്ള ആവികയററൽ സാധനങ്ങളിൽ അടങ്ങിയിരിക്കുന്ന വൈററമിൻ നഷ്ടപ്പെടാതിരിക്കുന്നതിന് സഹായിക്കുന്നു. അതിനുംപുറമെ ഉണക്കുന്നതിലുള്ള വേഗക്കൂടുതൽകൊണ്ടു് വൈററമിൻ നഷ്ടപ്പെടുന്നതിനുള്ള അവസരവും കുറയുന്നു. കഴിഞ്ഞ യുദ്ധകാലത്തു പട്ടാളക്കാർക്കു സൌകര്യമായി വിതരണം ചെയ്യുന്നതിന് ധാരാളം പഴങ്ങളും സസ്യങ്ങളും ആവശ്യമായിത്തീർന്നു. ഇതിൽ അധികപങ്കും വിദേശങ്ങളിൽ നിന്നും ഇറക്കുമതി ചെയ്യേണ്ടതായിവന്നു. യുദ്ധത്തിനു മുൻപുതന്നെ ഇൻഡ്യയിൽ ഉദ്ദേശം 60 ലക്ഷം രൂപയുടെ വ്യവസായീകരിച്ച പഴവർഗ്ഗങ്ങൾ ഇറക്കുമതി ചെയ്യപ്പെട്ടിരുന്നു. ഇൻഡ്യയിലെ ആവശ്യങ്ങൾക്കും പുറമേ കയററുമതി ചെയ്യുന്നതിനുംകൂടി സാധിക്കത്തക്ക സാദ്ധ്യതകൾ ഈ വ്യവസായത്തിനു ഇൻഡ്യയിൽ ഉണ്ട്. അതിർത്തി ദേശ പ്രോവിൻസിൽ ഗവമ്മെണ്ടിന്റെ നേതൃത്വത്തിൽ ഇതിലേക്കു ആരംഭിച്ചുകഴിഞ്ഞിട്ടുണ്ട്.

ഇത്തരം ഒരു വ്യവസായശാലയിൽ പ്രധാനമായി മൂന്നുതരം യന്ത്രങ്ങളാണ് ഉപയോഗിച്ചുവരുന്നതു്. ഒന്നാമത്തേതു് forced draft tunnel hy=drator എന്ന ഉപകരണമാണ്. ഇതിൽവച്ചാണ് സാധനങ്ങളിലെ ജലാംശം വലിച്ചെടുക്കുന്നതു്. അടുത്തതു് ഗന്ധകപ്പുരയാണ്. സാധനങ്ങൾകേടുവരാതെയിരിക്കുന്നതിനാണ് ഈ പ്രയോഗം. മൂന്നാമത്തേതു്വായു കയററാതെ സാധനങ്ങൾ പാത്രങ്ങളിൽ നിറയ്ക്കുന്നതിനുള്ള ഉപകരണമാണ്. ഇവയൊന്നുംതന്നെഅത്ര വലിയയന്ത്രങ്ങൾ അല്ല. ഉദ്ദേശം 50000 രൂപാ മുടക്കിയാൽ വിപുലമായതോതിൽ ഒരു വ്യവസായ ശാല നടത്തുന്നതിന് സാധിക്കുന്നതാണ്. 2 ലക്ഷം രൂപാ വിലയ്ക്കുള്ള സാധനങ്ങൾ ഒരാണ്ടിൽ ഇവിടെ ഉണ്ടാക്കുവാൻ സാധിക്കുമെന്നും 20 ശതമാനം ലാഭം കിട്ടുമെന്നും അതിർത്തി ദേശത്തെ അനുഭവം കൊണ്ടു കാണുന്നു. ഉദ്ദേശം 5000 രൂപാ മുടക്കുന്ന പക്ഷം സാമാന്യം നല്ല തോതിൽ ഒരു വ്യവസായശാല നടത്തുവാൻ സാധിക്കുന്നതാണ്.

ഉല്പാദകനും ഉപഭോക്താവിനും ഒരുപോലെ ഗുണകരവുംവ്യവസായിക്കു ആദായകരവുമായ ഈ വ്യവസായത്തിന് പററിയ അവസരമാണ് ഇതു്. വിദേശങ്ങളിൽ നിന്നുമുള്ള കയററുമതി തുടങ്ങുന്നതിന് ഇനിയും കുറേക്കാലം കൂടി വേണ്ടിവരും. ഇൻഡ്യയിൽ വളരെ വിപുലമായ ഒരു മാർക്കററ് ഇതിനുണ്ട്. ഉല്പാദിപ്പിക്കപ്പെടുന്ന സാധനത്തിന്റെ സ്വാദ്, ഗുണം, വില, എന്നീ ഉപാധികളെ ആശ്രയിച്ചായിരിക്കും ഈ വ്യവസായത്തിന്റെ വിജയം. വാസനയും ശാസ്ത്രീയ ജ്ഞാനവും ഉള്ള യുവാക്കന്മാർ ഇതിൽ ഏർപ്പെടുന്ന പക്ഷം പലതരത്തിലുള്ള ഉപവ്യവസായങ്ങളും ഇതിനോടനുബന്ധിച്ച് നടത്തുവാൻ സാധിക്കും. ഉദാഹരണമായി വിനാഗരി പലതരത്തിലുള്ള സസ്യാംശങ്ങളിൽ നിന്നും എളുപ്പത്തിൽ ഉണ്ടാക്കുവാൻ സാധിക്കും. സുഗന്ധ ദ്രവ്യങ്ങളുടെ കാര്യം മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. വലിയ പണച്ചെലവില്ലാത്തതും ഉപകാരപ്രദവുമായ ഈ വ്യവസായത്തിന് ശോഭനമായ ഒരു ഭാവി ഉണ്ടെന്നുള്ളതിന് സംശയമില്ല. നൂതനങ്ങളും ആദായകരവും ആയ ഈദൃശ വ്യവസായങ്ങളിൽ വാസനയുള്ള യുവാക്കന്മാർ പ്രവേശിക്കുന്നതു് രാജ്യത്തിന് തന്നെ അഭിവൃദ്ധിയ്ക്കു കാരണമായിത്തീരും.

# STATE CONGRESS AND RELIGION

K. S. JOSEPH B. A., LL. B., M. L. C.
Leader, State Congres party in the State Council.)



Barring the Communist, the State Congress is the only organized political party in the state. As a political party, it does not recognize communities as such, except in so far as it should not fail to recognize any section of the body-politic and their fundamental rights. Among these are included freedoms of religion, culture and other primary rights of human beings such as civil liberties, in the "four freedoms".

Not only that. The Congress stands as much against "wrongs" to any individual or community as for his or its rights. And if it did not, no honourable or honest man could find a place in it. Yet this is sometimes lost sight of by some in the Congress and many outside its ranks. In fact it is an article in the creed of the Congres.

When the Congress at its last open session in 1121 accepted the right of the christians to continue their educational institutions and to receive grants for the same from the funds of the state, it was a vindication of this article of its creed. Many non-christians thought-and so expressed themselves in the subjectscommittee- that the principle of "the state taking full charge of primary education" was most laudable and unexpectionable; that it was really 'nationalisation' of Education. A few most earnestly asked if christians would object to this step if taken by a National or "peoples" Government, instead of the present one. But it was explained to them that this was a matter of extreme religious importance, that it was a necessity to carry on religious education and to educate their childredn in a christian back ground or atmosphere and that it was a matter which admitted of no compromise. Then only did the subjects Committee adopt the resolution which was subsequently passed at the open session by an overwhelming majority, only three or four desenting. Yes; in doing so the State Congress was only affirming the assurance that it holds out to all religionists to allow them to continue their religious observances without hinderance.

As a member of the legislature, and leader of the congress party on the floor of the council, I sought leave, in persuance of this principle, mor than once, to move motions of adjournment, when civil liberty of some members of the communist party were sought to be curtailed by Executive orders, even though neither the Congress, nor I have been able to agree with the methods or ideology of that party. On another occasion I pointed out to Government that Ezhavas were not properly represented in the Revenue and Devaswam departments even though the principle of communal representation was accepted both by the Government and the legislature. On both these occassions, I conceived it my duty as a representative of the State Congress to stand up against the wrongs done to two distinct sections of the body politics.

There is a curious notion among some people, that a person cannot, without becoming communal, plead for, or claim any rights for his or her community. I must join issue with such people; and remind them that one's own community or relations form as much a part of the body-politic as any other community or individual. While it may be admitted that it would be happier if somebody belonging to a different group for a wronged individual or community, it would be absolutely wrong to hold that a wronged party should not plead its or his own case. The test in such cases is this. Is the asseration of such a right detrimental to the just rights and privileges of another community or individual; is the argument: I and mine right or wrong. If the answer to this test is in the negative then anybody may with impunity press his claim or for his rights without falling from the ideals of the state-congress.

I came in for some criticismin the council at the hands of two fellow members and by two Trivandrum dailies outside,for the strong support I gave to the stand taken by Christians in the matter of the primary education scheme of Government and with regard to the rules regulating the errection of Churches and cemetereis. Not that these critics had any pretensions to state-congress sympathies nor any feelings of regret at my 'fall' but that they had a chance to fling mud at both. What these good critics failed or refused to grasp was that I was presenting the case of Christians, regarding both these issues not as

# തിരുവിതാംകൂർ രാജകുടുംബവും പേപ്പൽ ലെഗേറ്റും.

( മററത്തിൽ കുര്യൻ കത്തനാർ എം. ആർ. എ. എസ്., (ലണ്ടൻ) എഫ്. ആർ. എസ്. എ.,)

ഓശാന ഞായറാഴ്ച. 1348-ാം വർഷം. മരിഞ്ഞോളി, ഭാരതത്തിലെ; ആദ്യത്തെ പേപ്പൽ ലെഗേററ്; കൊല്ലത്തു വന്നിറങ്ങി. ഉദ്ദേശം 200 വർഷങ്ങൾ കഴിഞ്ഞു്, ഡാക്ടർ ഫ്രാൻസീസ് എം. എ.- രണ്ടാമത്തെ ലെഗേററ്, "കൊല്ല"ത്തിൽ, ഗോവായിലടുത്തു. ഒന്നാമത്തെ ദേഹം, ജേണ്‍ ഡി. മരിഞ്ഞോളി, ഇററാലിയൻ; രണ്ടാമൻ, ഫ്റാൻസീസ് സേവിയർ എസ്. ജെ. എം. എ. സ്പെയിൻകാരനും. ഇദ്ദേഹം ഫ്റാൻസിലെ സുപ്രസിദ്ധമായ- സൊർബോൺ സർവ്വകലാശാലയിൽ അദ്ധ്യാപക സാർവ്വഭൗമനാണ്. 1542-ൽ 'കൊല്ലം' എന്ന കപ്പലിൽ ഗോവായിൽ എത്തി, ആർച്ച് ബിഷപ്പിന്റെ അടുക്കൽചെന്നു് പാദനമസ്കാരം ചെയ്തു. പൗരസ്ത്യദേശങ്ങളിലെ "പേപ്പൽ ലെഗേററ്" എന്ന മഹോന്നതസ്ഥാനാധികാരപത്രം, പോൾ തൃതീയന്റെ തിരുവെഴുത്തു്, അദ്ദേഹത്തിന്റെ പക്കലേൽപ്പിച്ചുകൊണ്ടു് പറയുകയാണ്: "തിരുമനസ്സിലെ ഹിതാനുസരണമേ, ഞാൻ അധികാരങ്ങൾ പ്രയോഗിക്കൂ."

"എന്തു്! മാർപ്പാപ്പാ തിരുമേനി കല്പിച്ച, തുല്യം ചാർത്തിയ അധികാരങ്ങൾ! അങ്ങു, യഥേഷ്ടം വിനിയോഗിച്ചുകൊള്ളുക." ആ പുണ്യദേഹം പ്രതിവചിച്ചു. വിനയവും വിനയവും തമ്മിൽ നടക്കുന്ന സംഘട്ടനം! അതിന്റെ പ്രതിബിംബം!! ഈ നമ്മ ഭാഷണം.

ഡാക്ററർ ഫ്റാൻസീസ് എം. എ; ഒരു സ്വതന്ത്രരാഷ്ട്രമായ നവാറായിലെ കിരീടപതിയുടെ സചിവ സത്തമൻ ഡോൺ ജുവാന്റേയും രാജകുലജാത, ഡോണാമറിയാംബികയുടെയും അരുമ സന്താനം; ആഭിജാത്യമൂർത്തി; പണ്ഡിതവരേണ്യനഭോമണ്ഡലത്തിലെ പ്രോജ്ജ്വലതാരം; വചോവിലാസകേളീരംഗം.

ഇദ്ദേഹത്തിന്റെ പാരിഷദ സേനാവ്യൂഹം, എത്ര ഭീമമായിരിക്കയില്ല! എന്തെന്തുവേഷഭൂഷ കാണുകയില്ല! ദുകൂലകഞ്ചുകങ്ങൾ! അമൂല്യാഭരണങ്ങൾ, ഒന്നുമില്ല; ഒന്നുമില്ല.

കൃത്യം പതിമൂന്നു മാസങ്ങൾക്കു മുമ്പ് ലിസ്ബനിൽനിന്നു യാത്രപുറപ്പെട്ടപ്പോൾ ധരിച്ച, അതു കറുത്തപരുക്കൻ 'ളോഹ'തന്നെ ഇന്നും പേപ്പൽലെഗേററിനു്! തന്നത്താൻ നനയ്ക്കും, ശുദ്ധിവരുത്തും; പരിചാരക സഹകരണം കൂടാതെ. വടിയും കുടയും പേറുക്കാൻപോലും ആരുമില്ല. അല്ല! കുടയുമില്ല, വടിയുമില്ല. പിന്നെവേണ്ടേ ചുമക്കാൻ "വാലിഭൻ." വാറും വള്ളിയും തേഞ്ഞു് പൊട്ടിയ ഒരു പഴയ ചെരുപ്പും.

മണി സൗധമോ, 'മാൻഷ്യനൊ', രമ്യഹർമ്മ്യമോ, ഒന്നുമില്ല തലചായ്ക്കാൻ- ദന്തനിർമ്മിതമായ പര്യങ്കവും! ഒരു നേരപ്പായ് മതി അതിനു്. ആശുപത്രിയിൽ രോഗികളുടെ മദ്ധ്യത്തിൽ സ്വല്പനേരം വിശ്രമിക്കണം അദ്ദേഹത്തിനു് നിശയുടെ നിശ്ശബ്ദതയിൽ അത്രമാത്രം. ബാക്കിസമയം മുഴുവനും ആതുരന്മാരുടെ യാതനകളിൽ! സേവനം!

കുഷ്ഠരോഗികൾ! ആരും വെറുക്കുന്ന കുടിലകോലങ്ങൾ! അവർക്കുവേണ്ടി, പരിവ്രാജകവേഷംകെട്ടി തെണ്ടിനടക്കും വീടുതോറും— ഭിക്ഷഎരന്നു്, പൊടി ഉടുപ്പിൽ, ചേർചെരുപ്പില്ലം! ഞായറാഴ്ചതോറുമുള്ള 'പൂജ' കുഷ്ഠരോഗികളുടെ നടുവിൽ; ഇങ്ങനെയാണ് പോക്ക്!

ഗോവാ നിവാസികൾ അന്നു് വേദപാഠ പഠനത്തിൽ-പരാങ്മുഖരായിരുന്നു. അവരെ തട്ടി ഉണർത്തണം! അതിനെന്തു വിദ്യ?

കറുത്ത- പഴക്കംകൊണ്ടു് ഒരു നിറവുമില്ലാത്ത അല്ലെങ്കിൽ നാനാവർണ്ണാങ്കിതമായ- ആകുപ്പായത്തിനു് പുറമേ, വെളുത്ത അ

a Christian but as a representitive of the State, Congress; which body is committed to a policy of defending and even fighting for the religious freedom of Christians too as much as any other section of the body politic. It is pertinent, to point out here, what Moulana Abdul Kalam Azad said as president of the Indian National Congress, with regard to the rights of religious minorities. He said unequivocally that 'it was for the minorities themselves to say what they considered as matters of religious rights or observances and not something for others to decide.

The only thing then to remember is, as I said before, that in asserting such rights, the question, whether such assertion would work to the detriment of the just rights of others must be capable of an answer in the negative. And I can boldly say that no community in Travancore had any complaint regarding the way in which christians were conducting and want to conduct their schools. Nor was any complaint raised by anybody that their just rights are being tampered with in the case of churches and cemetaries that are now existing, in some cases in close proximity with temples mosques, living houses & public institutions. If that is so new churches and cemetaries, except in urban areas where special provisions exist cannot cause harm to any one. The congress has therefore no reason to fight shy of the claims of christians with regard to the above said controversies.


പുതിയ പബ്ളിക്ക ഓഫീസസ് ബിൽഡിംഗ്— മ്യൂസിയത്തിനെതിരെ— തിരുവനന്തപുരം.

ങ്ങി; കൈയിൽ ഒരു മണിയും. അതു കിലുക്കിക്കൊണ്ട് പട്ടണവീഥികളിൽക്കൂടി അങ്ങു നടക്കും. പുതുമ കണ്ട് കുട്ടികളും വലിയവരും ഓടിയെത്തും ധർമ്മദൂതന്റെ പിന്നാലെ. ഘോഷയാത്ര ആശുപത്രിയുടെ പരിസരങ്ങളിലേയ്ക്കു പുറപ്പെടുകയായി. അവിടമാണ് അദ്ധ്യയനശാല—നെടുമ്പറമ്പ്!

ഒരു ദിവസം പട്ടണത്തിൽക്കൂടി ഫ്റാൻസിസ് നടക്കുന്നു ഏകനായ്. ധനാഢ്യനും പരസ്യവ്യഭിചാരിയുമായ ഒരു പരിചിതൻ എതിരേവരുന്നു. ഹൃദയാവർജ്ജകമായ മന്ദഹാസമധുരിമയോടുകൂടി ധർമ്മദൂതൻ പറയുന്നു:

“ഇന്ന് എനിക്കു നിങ്ങളുടെ വീട്ടിൽ അത്താഴം ഉണ്ണണം. വരട്ടേ?”

“അങ്ങിനെയാകട്ടെ” എന്ന് മനസ്സില്ലാമനസ്സോടെ സമ്മതം മൂളി. ഇനിയുള്ള രംഗം മുട്ടുനാട്ട് ശ്രീമാൻ ജോണിന്റെ സാന്ദ്രസുന്ദരമായ ഭാഷയിലാവാം. “അതിഥേയൻ ബഹുമൂല്യ വസ്ത്രാഭരണ വിഭൂഷിതനായ നാഗരീകൻ; അതിഥിയോ, മേചകവർണ്ണമെങ്കിലും വെയിൽകൊണ്ടുവിളറിപ്പഴകിയ ഉടുപ്പും തന്നത്താൻ കുത്തിത്തച്ചു ജീർണ്ണോദ്ധാരണം ചെയ്തിരിക്കുന്ന പാദുകങ്ങളും ധരിച്ചിരിക്കുന്ന ദരിദ്രനായ ഒരു പാദ്രി; അനേകം സ്ത്രീകൾ നിശബ്ദരായി, ത്വരിതഗതികളായി, അതിഥിയുടെ മുമ്പിൽ ഭോജ്യപേയങ്ങളെ കൊണ്ടുവന്ന് നിരത്തുന്നു. മസ്ലീൻ സാരികളും മിനുങ്ങുന്ന മുട്ടുപടങ്ങളും ധരിച്ചിട്ടുള്ള പിംഗലവർണ്ണകളായ ഹൈന്ദവപ്രമദകളും വിവിധവർണ്ണങ്ങളായ ദുകൂലാംബരങ്ങൾധരിച്ച് ചിത്രശലഭങ്ങളെപ്പോലെ ജാജ്വല്യമാനകളായ ബർമ്മീസ് മഹിളകളും, സുന്ദരങ്ങളായ ആ പ്രപദീനങ്ങളാൽ പരിവേഷ്ടിതരായി ബലിഷ്ഠകളേബരരായ ജപ്പാനീസ് വനിതകളും, അയഞ്ഞ കാലുറകളും ഒതുങ്ങിയ ജാക്കററുകളും ധരിച്ച് പാണ്ഡുരവർണ്ണകളായ ചൈനീസ്സുകൃശാംഗികളും അവരുടെ കൂട്ടത്തിലുണ്ട്. സായാഹ്നം അവസാനിക്കുന്നു. ഊണുകഴിഞ്ഞ ശേഷവും ഫ്റാൻസിസ് അല്പനേരംകൂടി നർമ്മസല്ലാപത്തിൽ കഴിച്ചുകൂട്ടുന്നു; വളരെ ഉപചാരപൂർവ്വം അദ്ദേഹം യാത്രപറയുന്നു; ശാസനയായി ഒററവാക്കപോലും അദ്ദേഹത്തിൽനിന്നുപുറപ്പെടുന്നില്ല; എങ്കിലും അസ്പഷ്ടദൃശ്യമായ ഒരുമാററം എങ്ങിനെയോ ആ വീട്ടിലെ അന്തരീക്ഷത്തിൽ സംഭവിച്ചിരിക്കുന്നു. വിനീതനായ അതിഥി പോകുന്നു. പ്രതാപശാലിയായ അതിഥേയൻ തൽക്കാലം രക്ഷപ്പെട്ടപോലെ ദീർഘനിശ്വാസം വിടുന്നു. ദിവസങ്ങൾ പലതുകഴിഞ്ഞു. അവർതമ്മിൽ വീണ്ടും കണ്ടുമുട്ടുന്നു; ഫ്റാൻസിസ് വീണ്ടും ഊണിനു ക്ഷണിക്കപ്പെടുന്നു. “നിങ്ങളുടെ സഹോദരികൾ എങ്ങിനെ ഇരിക്കുന്നു? അവക്കെല്ലാവക്കുംസുഖംതന്നെയോ? എന്ന് അദ്ദേഹം സരളഹൃദയനായി ചോദിക്കുന്നു. ഈ ചോദ്യത്തിനു ഉത്തരമില്ല. അദ്ദേഹം പ്രസ്തുത ഭവനസന്ദർശനം പലപ്രാവശ്യം ആവർത്തിക്കുന്നു. അതിഥിയുടെ മര്യാദയും വശീകരണശക്തിയും അനിരോധ്യമായിരിക്കുന്നു. കൂടുതലായ സംഭാഷണങ്ങളൊന്നും ഉണ്ടാകുന്നില്ലെങ്കിലും ആ മനുഷ്യൻ കുറെദിവസങ്ങൾ കഴിയുമ്പോൾ ഫ്റാൻസിസ്സിന്റെ കുമ്പസാരമണ്ഡപത്തെ സമീപിക്കുകയും അതോടുകൂടി ഒരു പുതിയ ജീവിതം ആരംഭിക്കുകയും ചെയ്യുന്നു.”

തിരുവിതാംകൂറിലേയ്ക്കാണ് ഫ്റാൻസിസ് പ്രേഷിതനായതു്. അഞ്ചുമാസമായി ഗോവായിൽ. മഴക്കാലം ഒന്നു മാറിക്കൊള്ളട്ടെ, വഞ്ചിനാട്ടിലേയ്ക്കു പുറപ്പെടാനെന്നുവച്ചു കാത്തിരുന്നതാണ്. കന്നിമാസമായി. ഇനി കന്യാകുമാരിയിലെത്തിയേ കഴിയൂ. മംഗലൂർ, കണ്ണൂർ, കോഴിക്കോട്, കൊടുങ്ങല്ലൂർ, കൊച്ചി ഇങ്ങനെയാണ് അന്നത്തെ കപ്പൽയാത്ര. അദ്ദേഹം എഴുതുന്നു ഒരു സ്നേഹിതനു്. “കന്യാകുമാരിയിലെ പരവക്ക് എന്റെ ഭാഷ അറിഞ്ഞുകൂടാ. അവരുടെ ഭാഷ എനിക്കും. രണ്ടുഭാഷയും അറിയാവുന്ന ഒരാളുടെ സഹകരണത്തോടുകൂടി ഞാൻ വേദോപദേശം എഴുതിയുണ്ടാക്കി ഈ നാട്ടുഭാഷയിൽ: ഇതാണ് ആദ്യത്തെ അച്ചടിപ്പുസ്തകം കേരളക്കരയിലെ!

ഫ്റാൻസിസ് യൂറോപ്പിൽ നിന്നു പുറപ്പെട്ടപ്പോൾ ചെങ്കടലിലും പേർഷ്യൻ കടലിലും ഇൻഡ്യൻമഹാസമുദ്രത്തിലുമുള്ള എല്ലാദ്വീപുകളുടേയും, ഗംഗാനദിക്ക് ഇപ്പുറവും അപ്പുറവുമുള്ള എല്ലാ രാജ്യങ്ങളുടേയും രാജാക്കന്മാരോടും ഭരണാധികാരികളോടും ഉള്ള ഒരു അഭ്യർത്ഥനാസന്ദേശവും ലഭിച്ചിട്ടുണ്ടായിരുന്നു. ഈ സന്ദേശം ഒരുപക്ഷെ, കന്യാകുമാരിയിലെത്തിയപ്പോൾ, അന്നത്തെ വഞ്ചിഭൂപതിയെക്കണ്ട്, മുഖംകാണിച്ച്, തിരുവെഴുത്തു, തിരുമുമ്പാകെ സമർപ്പിച്ചിരിക്കാം. ഫ്റാൻസിസിന്റെ നഷ്ടപ്പെട്ടുപോയ കത്തുകളിൽ, അതേപ്പററി പ്രസ്താവവും ഉണ്ടായിരുന്നയെന്നുംവരാം. ഏതായാലും 1544 മാർച്ച് 20-ാംനു-ക്കുമുമ്പായി രാജാവും ലെയൈറും തമ്മിൽ വേഴ്ചയിലായിരുന്നുഎന്നു തീർച്ചയാണ്. അതിനുംപുറമേ, 16-ാം ശതവർഷത്തിന്റെ പൂർവ്വാർദ്ധത്തിൽ, കന്യാകുമാരിക്കും മണപ്പാടിനുംമദ്ധ്യേയുള്ളസമുദ്രംവരെ, വേണാട്ടടികളുടെ രാജ്യാതൃത്തി വ്യാപിച്ചിരുന്നു. ആ ദിങ്മണ്ഡലങ്ങളിൽ ഇടപ്രഭുക്കന്മാർമൂലം ബാഹ്യാഭ്യന്തര കലഹങ്ങൾ സുലഭമായിരുന്നു. അവയെ ശമിപ്പിക്കുന്നതിനും, പുറമേനിന്നുള്ള ആക്രമണങ്ങളെ എതിർക്കുന്നതിനും അന്നത്തെ സമുദ്രാധിപനായിരുന്ന പോർട്ടുഗൽ രാജാവിനോടു സഖ്യം സമ്പാദിക്കുവാൻ സാധിച്ചതു്, ഫ്റാൻസീസ് സേവ്യരുടെ മാദ്ധ്യസ്ഥംമൂലമാണ്. 1544 ഏപ്രിൽ 23-ാംനു- ഫ്റാൻസീസ് എഴുതുന്നു:- „ഇവിടെ ഞാൻ ഒരാളുയായി തിരുവിതാംകൂറിൽ നിന്ന് ഒരു പിള്ള വരുന്നതു് കാക്കുകയാണ്. അയാൾ വരാതിരിക്കുകയില്ല.” “അഗസ്റ്റ് 3-1544, വടകർ സമുദ്രതീര ഗ്രാമങ്ങളെ ആക്രമിക്കുന്നതിന് ഒരുങ്ങുന്നതായി തിരുവിതാംകൂർ രാജാവിന്റെ അടുത്ത സേവകനിൽ നിന്ന് ഞാൻ അറിഞ്ഞു. അയാൾ തന്നെ നേരിട്ടുകൊടുക്കണമെന്ന് ആവശ്യപ്പെട്ട് ഞാൻ ഒരെഴുത്തു നൽകിയിട്ടുണ്ട്.” രണ്ടാഴ്ച കഴിഞ്ഞ് മണപ്പാട്ടു നിന്നും എഴുതുന്നു: “തിരുവിതാംകൂർ രാജാവ് ഒരു ബ്രാഹ്മണനെ സമാധാന ദൂതനായി വടകരുടെ മുമ്പിൽ അയയ്ക്കുന്നു. നമ്മുടെ കമാൻഡറിന്റെ ദ്വിഭാഷി കൂടി അയാളെ അനുഗമിക്കുന്നു. ഈ രണ്ടു സന്ദേശവാഹികളും ഇവിടെയുണ്ട്. അവർ ഇപ്പോൾ തന്നെ യാത്ര തിരിക്കുന്നതാണ്.” അഗസ്റ്റ് 20. 1544 മണപ്പാട്ടു നിന്നു വീണ്ടും എഴുതുന്നു:- “എന്റെ മുന്നെഴുത്തിൽ പറഞ്ഞ ബ്രാഹ്മണൻ വടകർക്കുള്ള രാജസന്ദേശവുംകൊണ്ട് നിങ്ങളെ

# 'യാന്ത്രികവ്യാപാരി.'

( ലഫ്റ്റനൻറ് കെ. സി. ചാക്കൊ; എം. എ., ബി. ഇ. )

ശാസ്ത്രീയാഭിവൃദ്ധിയോടു കൂടി മനുഷ്യൻെറ ജീവിതരീതിയിലും പ്രവർത്തനസമ്പ്രദായങ്ങളിലും വിസ്മയാവഹമായ പല പരിവർത്തനങ്ങൾക്കും കാരണമായ ധാരാളം യന്ത്രങ്ങൾ ആവിർഭവിച്ചു. മാനുഷികമായ വ്യാപാരങ്ങൾക്ക് അശക്യമായ സൂക്ഷ്മതയും നിഷ്പക്ഷതയും യന്ത്രങ്ങളുടെ പ്രവർത്തനങ്ങൾക്ക് ഉണ്ടായിരിക്കുമെന്നുള്ള വാസ്തവം അവയുടെ സ്വീകാര്യതയെ കൂടുതൽ വർദ്ധിപ്പിച്ചു. സ്ഥലകാലവികാരഭേദങ്ങൾ കൂടാതെ എന്നും ഒരേ ഒരു കർമ്മം അനുഷ്ഠിക്കുന്നതിനു് മനുഷ്യനെ അപേക്ഷിച്ചു് യന്ത്രങ്ങൾക്കുള്ള കഴിവു് സുവിദിതവുമാണു്.

മനുഷ്യനുമാത്രം ദൈവദത്തമായി ലഭിച്ചിട്ടുള്ളതെന്നു് ദൃഢമായി വിശ്വസിക്കുന്ന വിശേഷബുദ്ധി യന്ത്രങ്ങൾക്കും കൂടി ഉണ്ടോ എന്നു സംശയിപ്പിക്കത്തക്ക പ്രവർത്തനങ്ങളോടുകൂടിയ അനേകം ഉപകരണങ്ങളെ അവൻ നിർമ്മിച്ചിട്ടുണ്ടു്. വിശ്വസ്തരും പ്രാപ്തരും ആയ ആളുകളുടെ കുറവിനെ പരിഹരിക്കുന്നതിനും ഓരോ പ്രസ്ഥാനങ്ങൾ നാനാമുഖങ്ങളിൽകൂടി പ്രചരിപ്പിക്കുന്നതിനും, ചിലപ്പോൾ ധനാർജ്ജനത്തിനുവേണ്ടി മാത്രമായും നിർമ്മിക്കപ്പെട്ടിരിക്കുന്നതും, നാണയങ്ങൾകൊണ്ടു് പ്രവർത്തിപ്പിക്കാവുന്നതുമായ ചില യന്ത്രങ്ങളാണു്, ഈ ലേഖനത്തിലെ പ്രതിപാദ്യ വിഷയം.

പൊതു സ്ഥലങ്ങളിലുള്ള ടെലഫോൺ ആഫീസുകളിൽകൂടി സംസാരിക്കുന്നതിനു്, ഒരു പൊഴുതിൽ കൂടി ഒരു അണ ഇടാറുള്ളതു് വായനക്കാരിൽ പലരും അനുഭവപ്പെട്ടിട്ടുണ്ടായിരിക്കും. തീവണ്ടി ആഫീസുകളിൽ പ്ലാറ്റുഫോറത്തിലേയ്ക്കുള്ള പ്രവേശനം നിയന്ത്രിക്കുന്ന ടിക്കറ്റുകൾ, ഒരു ഭിത്തിയിലോ, തൂണിലോ, മറ്റെവിടെയെങ്കിലുമോ, ഘടിപ്പിച്ചിട്ടുള്ള ഒരു യന്ത്രത്തിലെ ഒരു പൊഴുതിൽ ഒരു അണത്തുട്ടു് ഇട്ടു് അതിൻെറ കൈപിടിയിൽ പിടിച്ചു് വലിക്കുമ്പോൾ, താനേ, പുറത്തേയ്ക്കു വരുന്നതും പലരും കണ്ടിരിക്കാം. പല പൊതുസ്ഥലങ്ങളിലും, ചില ഉപാഹാര ഗൃഹങ്ങളിലും, ഓരോരുത്തരുടേയും ഭാരം നിശ്ചയിച്ചറിയിക്കുന്ന ഒരു യന്ത്രം വെച്ചിരിക്കുന്നതും നമ്മുടെ ശ്രദ്ധയിൽ പെട്ടിരിക്കാവുന്നതാണു്. ആ യന്ത്രത്തിലുള്ള ഒരു പ്ലാറ്റുഫോറത്തിൽ കയറി നിശ്ചലമായിനിന്നുകൊണ്ടു്, മുൻപിൽ കാണാവുന്ന സുഷിരത്തിൽ കൂടി ഒരു അണ ഇടുമ്പോൾ, യന്ത്രത്തിനുള്ളിൽ നിന്നു് ചക്രങ്ങൾ തിരിയുന്ന ഒരു ശബ്ദം കേൾക്കുന്നതും, അല്പ സമയത്തിനുള്ളിൽ സ്വന്തം തൂക്കവും അന്നത്തെ തീയതിയും അടിച്ച ഒരു കാർഡു് അതിനുള്ളിൽനിന്നു് പുറത്തേയ്ക്കു വരുന്നതു് കാണുന്നതും ആരെയുംവിസ്മയിപ്പിക്കും. തൂക്കം അടിച്ചിരിക്കുന്ന കാർഡുകളിൽ ഓരോരുത്തരുടേയും ഭാഗ്യം സൂചിപ്പിക്കുന്ന ചില വാചകങ്ങളും കൂടി അടിച്ചിരിക്കുന്നതു്. താദൃശഭാഗ്യപരീക്ഷകളിൽ വിശ്വാസമുള്ളവർക്കു് കൂടുതൽ ആകർഷകമായി തോന്നാം.

ഇൻഡ്യയിൽ കൂടുതൽ പ്രചാരത്തിൽ വന്നിട്ടുള്ള ഈ ദൃശ യന്ത്രങ്ങൾ ഇവയാകുന്നു. ചൂതുകളിയുടെ ചില വകഭേദങ്ങൾ മാത്രമായ മററു ചില യന്ത്രങ്ങൾ നാണയങ്ങളോ അതുപോലുള്ള പ്രത്യേക തുട്ടുകളോ ഉപയോഗിച്ചു് പ്രവർത്തിപ്പിക്കുന്നവയായി, പ്രധാന പട്ടണങ്ങളിലും നഗരങ്ങളിലുമുള്ള ചില പരിഷ്കൃത ലഘു ഭക്ഷണശാലകളിൽ ഇപ്പോൾ കാണാറുണ്ടു്. യന്ത്ര നിർമ്മാണകലയും യന്ത്രങ്ങളെ ആശ്രയിച്ചിട്ടുള്ള ജീവിതരീതിയും കൂടുതൽ പുരോഗമിച്ചിട്ടുള്ള പരിഷ്കൃത നഗരങ്ങളിൽനാണയസഹായത്താൽപ്രവർത്തിക്കുന്നനിരവധിയന്ത്രങ്ങളുണ്ടു് പോസ്റ്റൽ സ്റ്റാമ്പുകൾ, സിഗററ്, തീപ്പെട്ടി, ചോക്കുററു് മുതലായ പലസാമഗ്രികളും അവിടെ ഈ നിർജ്ജീവ വ്യാപാരികളിൽ നിന്നു് ക്ലിപ്തവിലയ്ക്കു് വാങ്ങാൻ കഴിയും.

യന്ത്ര പ്രവർത്തനങ്ങളെ കൂടുതൽ കാര്യക്ഷമമാക്കാം ജീവിതാവശ്യങ്ങൾ പലതും ഏററം സൌകര്യമായ വിധം നടത്തുന്നതിനുള്ള മനുഷ്യൻെറ ശ്രമത്തിൽ ഇതുപോലുള്ള ധാരാളം യന്ത്രങ്ങൾ ആവിർഭവിക്കുകയും, ഈ അടുത്തകാലത്തു അത്ഭുതപൂർവ്വമായ രീതിയിൽ അവ പരിഷ്കരിക്കപ്പെടുകയും പ്രചരിക്കുകയും ചെയ്തിട്ടുണ്ടു് എന്നു് നേരത്തെ സൂചിപ്പിച്ചുവല്ലൊ. എന്നാൽ ഒരു വിധത്തിൽ നോക്കുമ്പോൾ, മനുഷ്യസഹായം കൂടാതെ, സ്വയം പ്രവർത്തകങ്ങളായി കാണപ്പെടുന്ന പല യന്ത്രങ്ങളും അതിപുരാതന കാലം മുതൽ മനുഷ്യർ ഉപയോഗിച്ചു വന്നു എന്നു കാണാം. പല നൂററാണ്ടുകൾക്കു മുൻപു് ഈജിപ്റ്റിൽ ചില ക്ഷേത്രങ്ങളിൽ സൂക്ഷിച്ചിരുന്ന ഒരു യന്ത്രത്തിൽ കൂടെ ഏതെങ്കിലും ഒരു നാണയം ഇടുമ്പോൾ വേറൊരു ഭാഗത്തുകൂടി കുറച്ചു ജലം ഒഴുകി വന്നിരുന്ന ഒരു സമ്പ്രദായം നടപ്പാക്കിയിരുന്നു. ഭക്ത ജനങ്ങൾക്കു് അഭീഷ്ടദാനം നിർവ്വഹിക്കുന്ന ദേവന്മാർ അർച്ചനയിൽ സന്തുഷ്ടരായി ദിവ്യജലം നല്കി വന്നു എന്നു് സാധുക്കളെ കൃതാർത്ഥരാക്കുകയോ വ്യാമോഹിപ്പിക്കുകയോ ചെയ്യുവാൻ കഴിയുമായിരുന്ന ഈ യന്ത്രം ഇന്നത്തെ ഈ 'യാന്ത്രികവ്യാപാരി'യുടെഒരുപ്രഥമരൂപം മാത്രമായിരുന്നു. ഈ അർച്ചനയും ദിവ്യജല പ്രവാഹവും എങ്ങനെബന്ധപ്പെട്ടിരിക്കുന്നു എന്നു് താഴെ കാണിച്ചിരിക്കുന്ന ചിത്രത്തിൽ നിന്നും ഏറക്കുറെ മനസ്സിലാക്കാം.



---

അടുക്കൽ വരുന്നു. അയാളെ തൂത്തുക്കുടിയിൽ വേഗം എത്തിക്കുന്നതിനു് ഒരു കപ്പൽ ഏർപ്പാടു ചെയ്തുകൊടുക്കണം. കമാൻഡറു് അയാളെ ബഹുമാനപൂർവ്വം സ്വീകരിക്കുകയും വേണം."

മണപ്പാടു്, സെപ്റ്റംബർ 2. 1544. "വേണാട്ടടികൾ ഫാദർ കൊയിലിയോയെ സ്നേഹപൂർവ്വം സ്വീകരിക്കുകയും അദ്ദേഹം അപേക്ഷിച്ച സകല അനുകൂല്യങ്ങളും അനുവദിക്കുകയും ചെയ്തു. ഏഴു ക്രിസ്ത്യാനികളെ അധികാരികളായി നിയമിച്ചു. ഈ രാജാവിൻെറ പ്രജകൾക്കു് യാതൊരുപദ്രവവും ചെയ്യാതിരിക്കുന്നതിനും. യാതൊരു വിധത്തിലും അദ്ദേഹത്തെ അപ്രീതിപ്പെടുത്താതിരിക്കുന്നതിനും എനിക്കുവേണ്ടി കമാൻഡറോടപേക്ഷിക്കുക. ചില പ്രധാന കാര്യങ്ങൾക്കായി ഞാൻ രാജാവിനെ ഒരു മാസത്തിനകം കാണാൻ വിചാരിക്കുന്നതായി നിങ്ങൾക്കറിയാമല്ലൊ." 1544 സെപ്റ്റംബർ 7. "തിരുവിതാംകൂർ രാജാവും ഞാനും തമ്മിലുള്ള മൈത്രി വടുകരുടെഇടയിൽ സംഭാഷണ വിഷയമാണെന്നു് ഞാൻ അറിഞ്ഞിട്ടുണ്ടു്. തിരുവിതാംകൂർ രാജാവിൻെറ അടുത്ത ബന്ധുവായ ഒരിടപ്രഭു, വടുകരുടെ മിത്രമാണെന്നു കേൾക്കുന്നു. രാജാവു് എന്നെ ബഹുമാനിക്കുന്നുഎന്നു് അറിഞ്ഞിട്ടുള്ള ഈ പ്രഭുവിനെ നമ്മുടെ പാർശ്വവർത്തിയാക്കാം. രാജാവു് നാലു സേവകന്മാരെ, ഒരു തിരുവെഴുത്തും കൊടുത്തു്, എൻെറ പക്കൽ അയച്ചിരിക്കുന്നു. ആ എഴുത്തിൽ, രാജാവു് അതിപ്രധാനമായ ചില കാര്യങ്ങളെപ്പററി സംസാരിക്കുന്നതിനു്, എന്നെ അങ്ങോട്ടു ക്ഷണിച്ചിരിക്കുന്നു. ക്രിസ്ത്യാനികൾക്കു് സകല വിധ സഹായങ്ങളും ചെയ്തുകൊടുക്കാമെന്നു് പ്രതിജ്ഞയും ചെയ്യുന്നു. പീഡിതരായ ക്രിസ്ത്യാനികൾക്കു്, സ്വരാജ്യത്തു്, അഭയം നൽകാമെന്നും അറിയിച്ചിരിക്കുന്നു. അതുകൊണ്ടു്, ഞാൻ, കഴിയുന്ന വേഗത്തിൽ അദ്ദേഹത്തെ കാണുന്നതിനായി പുറപ്പെടും."...... "ഞാൻ, രാജാവിനെ കണ്ടാലുടനെ, ക്രിസ്ത്യാനികളോടു്, ശരിയായ വിധം പെരുമാറുന്നതിനു്, അധികാരികളോടു്, ആജ്ഞാപിക്കുന്നതായ കല്പനകൾ അദ്ദേഹത്തെക്കൊണ്ടു് എഴുതിക്കും." x അനുമാനം കരതലാമലകം.

x vide, A life of Francis Xavier by A. John Mayanad B.A.

നാണയം ഉത്തോലകത്തിന്റെ ഒരു ഭുജത്തിൽ വീഴുമ്പോൾ ആ ഭാഗം കുറച്ചു താഴുകയും മറേറ അററം ഉയരുകയും ചെയ്യും. അങ്ങനെ ഉയരുന്ന ഭാഗം വെള്ളം നിറച്ചിരിക്കുന്ന ഒരു പാത്രത്തിന്റെ അടിയിലുള്ള ഒരു ദ്വാരം അടയ്ക്കുന്ന ഒരു അടപ്പിനോട് ബന്ധിച്ചിരിക്കുന്നു. ആ ഭാഗം ഉയരുമ്പോൾ അടപ്പ് ഉയരുകയും പാത്രത്തിലുള്ള ജലത്തിന്റെ ഒരംശം താഴോട്ട് പ്രവഹിക്കുകയും ചെയ്യും. ഉത്തോലകത്തിൽനിന്ന് നാണയം നിപതിക്കുമ്പോൾ ആ ഭാഗം ഉയരുകയും അടപ്പ് വീണ്ടും ദ്വാരത്തിൽ പ്രവേശിച്ച് ആ പ്രവാഹം തടയുകയും ചെയ്യും. അർച്ചനസ്സിടുന്ന നാണയങ്ങളുടെ ഭാരം അനുസരിച്ച് പുറത്തേയ്ക്കു കിട്ടുന്ന ജലത്തിന്റെ അളവ് കൂടിയും കുറഞ്ഞും ഇരിക്കും എന്ന് എളുപ്പത്തിൽ മനസ്സിലാക്കാമല്ലോ. പാത്രത്തിലെ വെള്ളം തീരുമ്പോൾ വീണ്ടും നിറയ്ക്കണം. നിത്യം സ്വയം പ്രവൎത്തകങ്ങളായ യാതൊന്നും ഇല്ല, കേടുപാടുകൾ പോക്കുകയും ഉപയോഗിച്ചു തീരുന്ന സാധനങ്ങൾ വീണ്ടും നിറയ്ക്കുകയും ചെയ്യാതെ ഒരു യന്ത്രവും തുടർച്ചയായി പ്രയോഗക്ഷമമായിരിക്കുകയും ചെയ്യുന്നില്ല.

ഒരുനേരത്തെ ഉപയോഗത്തിനായുള്ള പുകയിലപ്പൊടി, സിഗററു മുതലായവ യന്ത്രങ്ങളിൽക്കൂടി അവയുടെ നിശ്ചിത വിലയ്ക്കു വിററുവന്ന സമ്പ്രദായം ഇംഗ്ലണ്ടിൽ ഒരു നൂററാണ്ടുമുമ്പേ പ്രചരിച്ചിരുന്നു. യന്ത്രനിൎമ്മാണചതുരരും സുഖപ്രിയരുമായ അമേരിക്കർ, യാന്ത്രികവ്യാപാരങ്ങളിൽ തല്പരരായതോടുകൂടി, എല്ലാ സാധനങ്ങളും അവയുടെ ക്ലിപ്തവിലയ്ക്കു വിൽക്കുന്ന 'യന്ത്രക്കട'കൾ നിൎമ്മിക്കുന്നതിനു കൂടി സന്നദ്ധരായി. ഒരു നേരത്തേയ്ക്കുള്ള ലഘുഭക്ഷണവും പാനീയം കൂടിയും യന്ത്രങ്ങളിൽക്കൂടി, മനുഷ്യസഹായം കൂടാതെ, ഏതു സമയത്തും ഒരുപോലുള്ള ചൂടോടുകൂടി നൽകുന്ന യന്ത്രഭക്ഷണശാലകൾ അവരുടെ ഭാവനയിൽക്കൂടി രൂപം സ്വീകരിച്ചു പ്രവൎത്തനക്ഷമങ്ങളായി നിലകൊണ്ടിരുന്നു. ഇതുപോലുള്ള പരിഷ്കൃതയന്ത്രങ്ങൾ പല രാജ്യങ്ങളിലും പരീക്ഷിക്കപ്പെട്ടുവെങ്കിലും, പലയിടങ്ങളിലും അവയുടെ യാന്ത്രികസ്വഭാവത്തിൽ മനുഷ്യൎക്ക് തൃപ്തി തോന്നായ്കയാലും, ഭരണാധികാരികളുടെ പ്രോത്സാഹനക്കുറവിനാലും അവ ഉപേക്ഷിക്കപ്പെടുകയാണുണ്ടായത്.

ലണ്ടൻ പട്ടണത്തിലുള്ള പാസഞ്ചർ ട്രാൻസ്പോർട്ടുബോർഡുകാർ യാത്രക്കാരിൽനിന്നും കണക്കിനുള്ള പണം വാങ്ങി പകരം ടിക്കററ് അടിച്ചു കൊടുക്കുന്ന യന്ത്രങ്ങൾ ഇന്നു ധാരാളമായി ഉപയോഗിച്ചു വരുന്നു. ഒരു പെനി മുതൽ ഒരു ഷില്ലിംഗ്വരെ വിലയ്ക്കുള്ള ടിക്കററുകൾ വിൽക്കാവുന്ന യന്ത്രങ്ങളാണ് അവയിൽ പലതും. ആവശ്യത്തിൽ അധികം വില കൂടിയ നാണയങ്ങൾ ഉപയോഗിച്ചാൽ ടിക്കററിന്റെ വില മാത്രം എടുത്തിട്ട്, ബാക്കി "ചില്ലറ" തിരിച്ചുകൊടുക്കുന്ന യന്ത്രങ്ങളും ചിലയിടങ്ങളിലുണ്ട്.

ആറു പെൻസിന്റെ ഒരു ടിക്കററു വേണ്ട ഒരാൾ ഒരു ഷില്ലിംഗ് നാണയം ഇടുമ്പോൾ ബാക്കി ആറു പെൻസും ഒരു ടിക്കററുംകൂടി നൽകണമെന്നും നാല് പെൻസും നാല് അര പെനിയും ഇട്ടാൽ അയാൾക്കാവശ്യമുള്ള ടിക്കററ് നൽകണമെന്നും ബുദ്ധിയില്ലാത്ത ഒരു യന്ത്രം എങ്ങനെ മനസ്സിലാക്കുന്നു എന്നറിയുന്നതു രസാവഹമായിരിക്കും. ഈദൃശയന്ത്രങ്ങൾ പലതും വിദ്യുത്ശക്തിമൂലം പ്രവൎത്തിക്കുന്നവയാകുന്നു. വൈദ്യുത യന്ത്രങ്ങളുടെ പ്രവൎത്തനരീതികളെ കണ്ടു മനസ്സിലാക്കിയിട്ടില്ലാത്തവൎക്കു ഈ കാൎയ്യങ്ങൾ എങ്ങനെ നടത്താം എന്നു മനസ്സിലാക്കുവാൻവളരെ വിഷമമായിരിക്കും. നാഴികമണിയുടെ ഉള്ളിലുള്ള പല്ലുചക്രങ്ങളുടെ കൂട്ടംപോലെയുള്ള നിരവധി ചക്രങ്ങൾ വഴിയാണ് ഈ യന്ത്രങ്ങൾ മിക്കവയും പ്രവൎത്തിയ്ക്കുന്നതു് എന്നു ചുരുക്കത്തിൽ വിവരിക്കുകയെ നിവൃത്തിയുള്ളു.

ചെമ്പുതുട്ടുകൾ ഉപയോഗിച്ച് ആറു പെൻസിന്റെ ഒരു ടിക്കററു അടിച്ചുകൊടുക്കുന്ന രീതി—പെനി നാണയങ്ങളും അരപ്പെനിനാണയങ്ങളും ഉപയോഗിച്ചു പ്രവൎത്തിപ്പിക്കുന്ന രീതി—താഴെ വിവരിക്കുന്നു.

രണ്ടായിരമോ നാലായിരമോ ടിക്കററുകൾ അടിക്കുന്നതിനുമാത്രം നീളമുള്ള കടലാസു ഒരു റോളറിൽ ചുററി ഈ യന്ത്രത്തിനുള്ളിൽ സൂക്ഷിച്ചിരിക്കുന്നു. ഈ കടലാസു ചുരുളിന്റെ ഒരററം എപ്പോഴും സ്വതന്ത്രമായിരിക്കും. റോളർ കടലാസു ചുററിയിരിക്കുന്ന വശത്തേക്കു കറങ്ങുമ്പോൾ കടലാസു റോളറിൽനിന്നു അഴിഞ്ഞു വരാവുന്നതുപോലെയാണു കടലാസ് പിടിപ്പിച്ചിരിക്കുന്നതു്. ടിക്കററു വാങ്ങാനുള്ള ആൾ നാണയങ്ങൾ, ചിത്രത്തിൽ കാണിച്ചിരിക്കുന്നതുപോലെയന്ത്രത്തിൽഇടുമ്പോൾ അവ ഒന്നൊന്നായി ഒരു സു



ഷിരത്തിൽക്കൂടി ആ യന്ത്രത്തിനുള്ളിലുള്ളതും വൃത്താകൃതിയിലുള്ളതുമായ ഒരു തട്ടിലേക്കു പ്രവേശിക്കുന്നു. യന്ത്രത്തിനുള്ളിൽ പ്രവേശിക്കുന്ന നാണയങ്ങൾ ആ വൃത്തത്തട്ടിൽ (ഈ വൃത്തം ഒരു പരന്ന തകിടുകൊണ്ട് മൂടിയിരിക്കുന്നു) ഉറപ്പിച്ചിട്ടുള്ള ആണികളുടെ ഇടയിലേയ്ക്കാണ് വീഴുന്നതു്. ചെമ്പുതുട്ടു യന്ത്രത്തിൽ ഇടുന്ന ഉടനെ ആ വൃത്തചക്രം വൈദ്യുതശക്തിയാൽ ഇടത്തോട്ടു തിരിഞ്ഞു തുടങ്ങും. ആണികളുടെ ഇടയിൽ വീഴുന്ന നാണയങ്ങൾ ഇടത്തോട്ട് തിരിഞ്ഞ് മുകളിൽക്കൂടിവന്ന് ഇടത്തേയ്ക്കു തിരിയുമ്പോൾ ഒരു ഉത്തോലകാഗ്രത്തെ തള്ളിനീക്കിക്കൊണ്ട് ഒരു പ്രത്യേകമാൎഗ്ഗത്തിൽക്കൂടി സംഭരണസ്ഥലത്തേയ്ക്കു പോകുന്നു. ഈ നാണയപ്രയാണമാൎഗ്ഗംതടഞ്ഞുനില്ക്കുന്നതുപോലെ ഉത്തോലകത്തെ ഒരു സ്പ്രിംഗ് ഇട്ടുവലിച്ചു കെട്ടിയിരിക്കുന്നതു് ചിത്രത്തിൽ കാണുക. ഈ ഉത്തോലകം ചെറിയനാണയങ്ങൾ കടക്കുമ്പോൾ കുറച്ചുമാത്രവും വലിയ നാണയങ്ങൾ ഇടുമ്പോൾ കൂടുതലും ചലിക്കുന്നു. ഇതിന്റെ മുകൾഭാഗത്തു കാണിച്ചിരിക്കുന്ന ഘടകം, യന്ത്രത്തിലുള്ള ഒരു പല്ലുചക്രവുമായി ഘടിപ്പിച്ചിരിക്കുന്നു. ഒരു അര പെനി ജനിപ്പിക്കുന്ന ചലനംകൊണ്ട് ആ പല്ലുചക്രം മുഴുപ്പെനി ചലിപ്പിക്കുന്നതിന്റെ പകുതി മാത്രമെ തിരിയുകയുള്ളു. അരപ്പെനിയായോ മുഴുപ്പെനിയായോ ആറു പെൻസ് വിലയുള്ള നാണയങ്ങൾ ഉത്തോലകത്തെ കടന്നു കഴിയുമ്പോൾ, പ്രസ്തുത പല്ലുചക്രം കണക്കിനു തിരിഞ്ഞുവന്ന് ആദ്യം പ്രസ്താവിച്ച റോളറിൽനിന്നും തള്ളപ്പെട്ട കടലാസിൽ ടിക്കററ് അടിക്കുന്ന ഒരു സ്പ്രിംഗ് ബന്ധത്തെ ഉളക്കിവിടുന്നു. ആ സ്പ്രിംഗ് ഘടകം യഥാകാലം ടിക്കററ് അടിച്ച്, മുറിച്ച് പുറത്തേയ്ക്കു തള്ളിക്കഴിയുമ്പോൾ ചക്രങ്ങളും ഉത്തോലകങ്ങളും എല്ലാം പൂൎവ്വസ്ഥിതിയിലാകുകയും വൈദ്യുതപ്രവൎത്തനം നിന്നുപോകുകയും ചെ

ച്ചുന്നു. അടുത്ത യാത്രക്കാരൻ പണമിടുമ്പോൾ പ്രവർത്തനങ്ങൾ ആവർത്തിക്കപ്പെടുന്നു.

കോയമ്പത്തൂരുള്ള ഒരു യന്ത്രശാലയിൽ കാര്യക്കാരുടേയും ജോലിക്കാരുടേയും വിനോദത്തിനായി രണ്ടു യന്ത്രങ്ങൾ നിർമ്മിച്ചു സൂക്ഷിച്ചിരിക്കുന്നതായി അറിയുന്നു. അവയിൽ ഒന്ന് ഒരു സ്വയം പ്രവർത്തക സ്വനഗ്രാഹിയും മറ്റേത് അതുപോലുള്ള ഒരു 'ബട്ലറു'മാകുന്നു. സ്വനഗ്രാഹിയുടെ മുൻവശത്ത് അതിലുള്ള പാട്ടുകൾ വിവരിക്കുന്ന പട്ടിക കൊടുത്തിരിക്കുന്നു.




ഓരോ വിവരണത്തിന്റെയും നേരെ ഓരോ ബട്ടണും കാണുന്നുണ്ട്. നമുക്കു ഇഷ്ടമുള്ള പാട്ടിനു നേരെയുള്ള ബട്ടൺ അമർത്തിക്കൊണ്ട്, യന്ത്രത്തിന്റെ മുൻഭാഗത്തു മുകളിലുള്ള A എന്ന സുഷിരത്തിൽക്കൂടി ഒരു അണ ഇടുമ്പോൾ ഏതോ ഒരു ഉള്ളറയിൽനിന്നു നിർദ്ദിഷ്ടമായ പാട്ടു അടയാളപ്പെടുത്തിയിട്ടുള്ള ഒരു പ്ലേറ്റ് സ്വനഗ്രാഹിയുടെ മദ്ധ്യഭാഗത്ത് 'സൌണ്ടുബോക്സി'നോടു ചേർന്നുള്ള സൂചിയുടെ സമീപത്തു വന്നു നിലകൊള്ളുകയും അനന്തരം സൂചി താനേ പ്ലേറ്റു കറങ്ങി പാട്ടുകേൾക്കുകയും ചെയ്യുന്നു. പാട്ടു തീരുമ്പോൾ പ്ലേറ്റ് മുൻ ഉള്ളറയിൽ തിരിച്ചു പ്രവേശിച്ചു മറയുകയും ചെയ്യുന്നു. ഈ നിശ്ശബ്ദപ്രവർത്തനങ്ങളിൽ ചിലതെല്ലാം എല്ലാവർക്കും കാണാവുന്നതുപോലെ, യന്ത്രത്തിന്റെ മുൻഭാഗത്തിന്റെ മദ്ധ്യംകുറെഭാഗം കണ്ണാടികൊണ്ടുമാത്രം മൂടിയിരിക്കുന്നു.

സ്വയം പ്രവർത്തിക്കുന്ന ലോഹ ബട്ലർ ഒരു തുറന്ന പോക്കറ്റുള്ളവനാണ്. ആ പോക്കറ്റിൽ ഒരു അണ വീഴുമ്പോൾ അയാൾ സ്വന്തം കൈ പിന്നിലേക്കു നീക്കി, എവിടെ നിന്നോ ഒരു പാത്രം ചായ മുൻപോട്ടുകൊണ്ടുവരുന്നു. ചായ എടുത്തു കുടിച്ചുകഴിഞ്ഞു പാത്രം തിരിച്ചു വയ്ക്കുമ്പോൾ അതു തിരിയെ പിന്നിലേക്കു കൊണ്ടുപോയി ഒളിച്ചുവയ്ക്കുകയും ചെയ്യുന്നു.

ഇതുപോലുള്ള യന്ത്രങ്ങൾ ധാരാളം ഉണ്ടാകുന്നതു ഭാവിശ്രേയസ്സിനേയോ പുരോഗതിയേയോ സൂചിപ്പിക്കുന്നത് എന്നറിയേണ്ടിയിരിക്കുന്നു. ആധുനിക യന്ത്രങ്ങളുടെ നിർമ്മാതാക്കൾ അവയ്ക്കു നൽകിയിട്ടുള്ള കഴിവുകളുടെ വ്യാപ്തിയും പൂർണ്ണതയും കണ്ടാൽ, ഈദൃശമായ പുരോഗതിയുടെ അവസാനം ഈ യന്ത്രങ്ങളുടെ സ്രഷ്ടാവായ മനുഷ്യനെത്തന്നെ, പൂർണ്ണമായി കീഴടക്കി ഭരിക്കുന്നതിനുള്ള ശക്തി ആ യന്ത്രങ്ങൾക്കു ലഭിക്കുന്ന ഒരു കാലം വരികയില്ലേ എന്നു ബുദ്ധിമാന്മാർ സംശയിച്ചുപോകും. ജപ്പാൻകാരെ ഭയപ്പെടുത്തി കീഴടക്കുവാനായി സഖ്യകക്ഷികൾ കണ്ടുപിടിച്ച 'ആറ്റംബോംബ്', മനുഷ്യന്റെ ദയനീയമായ അപര്യാപ്തതയേയും ബലഹീനതയേയും വിളിച്ചറിയിക്കുന്ന ഒരു 'പരാജയ'മായി കാണുന്നവരും കരുതുന്നവരും ഇന്നു കുറവല്ല. സുഖഭോഗങ്ങളുടെ പിന്നാലെ ഏതാണ്ടു അന്ധമായി പായുന്ന മനുഷ്യൻ അവന്റെ വ്യാപാരങ്ങളിൽ പൊതുവെ യാന്ത്രികമായ കൃത്യനിഷ്ഠയും പൂർണ്ണതയും കാണുവാനും പ്രതീക്ഷിക്കുവാനും, യന്ത്രബാഹുല്യം ഇടവരുത്തുന്നു. അത്രയ്ക്കും അവന്റെ സഹജീവികളിലുള്ള പോരായ്മകളെ സ്നേഹപൂർവ്വം ക്ഷമിക്കുന്നതിനും സഹിക്കുന്നതിനുംഉള്ള അവന്റെ ശക്തി കുറയുകയും ചെയ്യുന്നു. 'തന്നത്താൻ സ്നേഹിക്കുന്നതുപോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക' എന്ന അനുശാസനം നിറവേറുന്നതിനുള്ള കഴിവു ഈ യന്ത്രങ്ങളുടെ ആധിക്യം നശിപ്പിക്കുകയേ ഉള്ളൂ.

# നില്ക്കയാണവർ

(കെടാമംഗലം)

I

ആരുമൊന്നു നടുങ്ങിയോടുന്ന
ക്രൂരഭീകരഭേരികൾ !
നിർദ്ദയംനിന്നു നൃത്തമാടുന്ന
മർദ്ദനത്തിന്റെ മാറ്റൊലി !!
ശക്തരപിണി മൃത്യുവിന്നൊരു
രക്തപാന മഹോത്സവം!!!



ഏകില്ല, മതിൻ മുമ്പിലും ചെന്നു
ശങ്കവിട്ടവർ നില്ക്കയാം.

II

ഉൽക്കടം കൊടുങ്കാറ്റടിക്കുന്നു–
ണ്ടുൾക്കുളം കല്യക്കംപടി
അന്ധകാരമിരമ്പിയെത്തിയാ
സിന്ധുപോലെയലർച്ചയായ്
ഞെട്ടിടുന്നു ചരാചരം, മിടി
വെട്ടിടുന്നു വിനാശകം.
ആർത്തുവന്ന പ്രളയവക്ത്രത്തി–
ലാർത്തരോദനമാണ്ടുപോയ്
നിർഭയം തലപൊക്കി,യെങ്കിലും,
നില്ക്കയാണവർ മുമ്പിലായ്

III

നില്ക്കയാണവർ, നില്ക്കയാണവർ
നിഷ്കളങ്കരാസേവകർ
നില്ക്കയാണവർ, നില്ക്കയാണവർ
നിസ്തുലാദർശനീതരായ്,
ശുദ്ധസൌഹൃദവായ്പിനാൽ ലോകം
ഉദ്ധരിക്കുന്ന ശ്രദ്ധയിൽ,
സ്വന്തജീവിതസൌഖ്യവും സ്വയം
സന്ത്യജിച്ചു തപിച്ചവർ
നില്ക്കയാണു യുവാക്കളായോധർ
നിഷ്ഠയോടു നിരന്നതാ.

# കോൺഗ്രസ്സും കമ്യൂണിസ്ററ് കക്ഷിയും.

( സി. നാരായണപിള്ള ബി. എ., ബി. എൽ., )

1942-നു ശേഷം ഇൻഡ്യൻനാഷണൽ കോൺഗ്രസ്സും കമ്യൂണിസ്റ്റ് പാർട്ടിയും തമ്മിലുള്ള രാഷ്ട്രീയ ബന്ധങ്ങൾക്ക് പരിഹരിക്കുവാൻ വഹിയാത്ത വണ്ണം ഒരു ശൈഥില്യം സംഭവിച്ചുപോയിട്ടുണ്ടെന്നകാര്യം സുവിദിതമാണ്. ബ്രിട്ടീഷിൻഡ്യയിലാരംഭിച്ച ഈ അകൽച്ചയുടെ പ്രത്യാഘാതങ്ങൾ നാട്ടുരാജ്യങ്ങളിലേയ്ക്കും വ്യാപിക്കാതിരുന്നില്ല. ഇന്ന് ഭാരതഭൂമിയൊട്ടുക്കുതന്നെ ഈ രണ്ടു രാഷ്ട്രീയകക്ഷികളും ഭിന്നിച്ചുനിന്ന് ഒരു സിരാസമരത്തിലേർപ്പെട്ടിരിക്കയാണ്. ആദർശഭിന്നതകൾ മാത്രമാണ് ഈ സമരത്തിന്റെ അടിസ്ഥാനമെന്ന് തെററിദ്ധരിക്കപ്പെട്ടേക്കാനിടയുണ്ട്. കോൺഗ്രസ്സും കമ്യൂണിസ്റ്റ് പാർട്ടിയും തമ്മിൽ ഒന്നിലധികം കാര്യങ്ങളിൽ ആദർശവൈരുദ്ധ്യങ്ങളില്ലാതില്ലെങ്കിലും മൌലികമായ കാര്യങ്ങളിൽ രണ്ടു കക്ഷികൾക്കും ധാരാളം അടുപ്പവുമുണ്ട്. എന്നാൽ



ഐക്യം മറച്ചുവച്ചുകൊണ്ട് ഭിന്നതകൾ പൊന്തിച്ചു കാണിക്കുവാനുള്ള ഒരു ശ്രമമാണ് ഇന്നു നടന്നുകൊണ്ടിരിക്കുന്നതു്. കോൺഗ്രസ്സ് മുതലാളിമാരുടെ ഒരു സംഘടനയാണെന്നും മുതലാളിത്വസാമ്രാജ്യംസ്ഥാപിക്കുകയെന്നുള്ളതാണ് കോൺഗ്രസ്സിന്റെ ലക്ഷ്യമെന്നും കമ്യൂണിസ്റ്റ് കക്ഷി പറഞ്ഞു പരത്തുന്നു. ഇൻഡ്യയിലെ ഒരു നല്ല ഭാഗം മുതലാളിമാർ കോൺഗ്രസ്സിനെ അനുകൂലിയ്ക്കുകയും അവരുടെ പണം കോൺഗ്രസ് വിനിയോഗിക്കുകയും ചെയ്യുന്നതാണ് ഈ വാദത്തിനു ഉപോൽബലകമായി അവരുന്നയിക്കുന്ന ന്യായം. എന്നാൽ ഈ ആരോപണകർത്താക്കൾ ഒരു സംഗതി വിസ്മരിക്കുന്നു. ഇൻഡ്യയിൽ സ്ഥിതിസമത്വസാമ്പത്തികഘടന ഏർപ്പെടുത്തുകയെന്നതല്ല കോൺഗ്രസ്സിന്റെ അടിയന്തിരലക്ഷ്യം. കോൺഗ്രസ് ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊള്ളുന്നു. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ബലിഷ്ഠഹസ്തങ്ങളിൽ നിന്ന് ഇൻഡ്യയുടെ സ്വാതന്ത്ര്യം പിടിച്ചെടുക്കുവാൻ കാംക്ഷിക്കുന്ന ഏതൊരാൾക്കും സേവനമനുഷ്ഠിക്കുവാനവസരം നൽകുന്ന ഒരു സംഘടനയാണ് കോൺഗ്രസ്സ്. ധനികനും ദരിദ്രനും, മുതലാളിയ്ക്കും തൊഴിലാളിയ്ക്കും [illegible]ണ്ട കൊലപാതക[illegible]യ്ക്കും മോഷ്ടാവിനും കൂടി കോൺഗ്രസ്സിന്റെ അച്ചടക്കത്തിൻകീഴിൽ പ്രവർത്തിക്കുവാൻ സമ്മതമുള്ളിടത്തോളം കാലം അതിലംഗമായി തുടർന്നുകൊണ്ടുപോകാം.

ഇൻഡ്യയുടെ സ്വാതന്ത്ര്യമാണ് കോൺഗ്രസ്സിന്റെ അടുത്തലക്ഷ്യം. സ്ഥിതിസമത്വസാമ്പത്തിക ഘടനയെ പാടെ പ്രതികൂലിക്കുന്ന കൂട്ടത്തിലല്ല കോൺഗ്രസ്സ്. കോൺഗ്രസ്സ് ഇൻഡ്യയ്ക്കു് വിഭാവനം ചെയ്യുന്ന സാമ്പത്തിക ഘടന ഈ ആദർശമനുസരിച്ചുള്ളതാണെന്നു വിചാരിക്കുവാൻ കാരണങ്ങളുണ്ട്. ഇൻഡ്യയുടെ ഇന്നത്തെ പ്രധാനമന്ത്രിപദമലംകരിയ്ക്കുന്ന പണ്ഡിററ് നെഹ്റു വ്യക്തിപരമായി ഒരു സോഷ്യലിസ്റ്റാണ്. ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിന്റെ കറാച്ചിപ്രമേയം ദൂഷിച്ച മുതലാളിത്വത്തിന്റെ അടിത്തറ തോണ്ടുകയാണ് ചെയ്തിട്ടുള്ളതു്. കോൺഗ്രസിനു ഈ വിഷയത്തി





# കോൺഗ്രസ് പ്രധാനമന്ത്രിമാർ.



രവി ശങ്കർ ശുക്ലാ– സി. പി.



റ്റി. പ്രകാശം– മദ്രാസ്.



ബി. ജി. ഖെർ– ബോംബെ.



ഡോ. ഖാൻസാഹിബ്– അതിർത്തി.



ഗോപിനാഥബർദോലി– ആസാം.



ഹരികൃഷ്ണ മെഹത്താബ്– ഒറീസാ.



ഗോവിന്ദ വല്ലഭപാന്ത്– യു.പി.



ശ്രീകൃഷ്ണസിൻഹാ– ബീഹാർ.

# ലീഗു പ്രധാന മന്ത്രിമാർ.


ഹസ്സൻ സുഹ്റവാർദ്ദി—ബംഗാൾ.


ഹുസെയിൻ ഹിദായത്തുള്ള— സിൻഡ്.


ഹയത്ഖാൻ— പഞ്ചാബ്.

ല്ലുള്ള മനോഭാവം എന്തുതന്നെയായിരുന്നാലും ഒരു രാഷ്ട്രീയകക്ഷിക്കു ആയുധബലത്തിൻെറ പിൻതുണയോടുകൂടി സാമാന്യ ജനങ്ങളുടെ തൊണ്ടയിലേക്കു് വാളിൻമുനമാർഗ്ഗം അടിച്ചിറക്കാവുന്ന ഒന്നല്ല സോഷ്യലിസം എന്നു സ്മരിക്കണം. യാതൊരു സാമ്പത്തികസംഘടനയും അങ്ങിനെ ജനങ്ങളെ പിടിച്ചേല്പിക്കുവാൻ ആക്കും അവകാശമില്ല. ഏതൊരു സാമ്പത്തിക ഘടനയാണ് ഇൻഡ്യയിൽ രൂപവൽക്കരിക്കേണ്ടതെന്ന കാര്യം സ്വാതന്ത്ര്യലബ്ധിക്കുശേഷം നാല്പതുകോടി ജനങ്ങളുടെ പ്രതിനിധികൾ ഒരു വട്ടമേശക്കു ചുററുമിരുന്നു് അവഗാഢമായി ആലോചിച്ചു തീരുമാനിക്കേണ്ടതാണ്. ജനാധിപത്യ തത്വങ്ങളെപ്പററി അധരസേവനമെങ്കിലും അനുഷ്ഠിക്കാറുള്ള കമ്യൂണിസ്റ്റ് കക്ഷിക്കു് ഈ പരമാത്ഥം അറിയായ്കയില്ല.

എങ്കിലും കോൺഗ്രസ്സ് മുതലാളി സംഘടനയെന്നു പറഞ്ഞു പരത്തുന്നതിൽ അവക്കു രാഷ്ട്രീയമായ ചില ഗൂഢോദ്ദേശ്യങ്ങളുണ്ടു്. ഇൻഡ്യയിലെ ബഹുഭൂരിപക്ഷം ജനങ്ങളുടെ പിന്തുണയുള്ള ഏകരാഷ്ട്രീയഘടനകോൺഗ്രസാണെന്നവക്കറിയാം. ജനാധിപത്യ തത്വങ്ങളനുസരിച്ചു് ഇൻഡ്യയിലൊരു ഗവമ്മെൻറു സ്ഥാപിതമായാൽഅതു കോൺഗ്രസ് ഗവമ്മെൻറായിരിക്കുമെന്നവക്കറിയാം. ഇൻഡ്യയിലെ ജനസ്വാധീനമുള്ള ഒരു സ്വതന്ത്ര ഗവമ്മെൻറിനെ തകിടം മറിച്ചിട്ടു് അധികാരം കൈവശപ്പെടുത്തുവാനും വിപ്ളവമിളക്കിവിടുവാനും ക്ഷിപ്രസാദ്ധ്യമല്ല. ആയുധശക്തികൊണ്ടധികാരം പിടിച്ചെടുക്കുകയും അങ്ങിനെ തൊഴിലാളികളുടെ ഏകശാസനാധികാരം സ്ഥാപിക്കുയല്ലാതെ സമാധാനപരമായ മാർഗ്ഗങ്ങളിൽ കൂടി പരിവത്തനമുണ്ടാക്കുവാൻ കഴിയുമെന്നവർ വിശ്വസിക്കുന്നില്ല. അതുകൊണ്ടു് ഇന്നു് ജനകീയ പിന്തുണയുള്ള ഇൻഡ്യൻ നാഷനൽ കോൺഗ്രസിനെ ഉടച്ചുകളഞ്ഞിട്ടു് ആ സ്ഥാനം കരസ്ഥമാക്കാമെന്നവർ വ്യാമോഹിക്കുന്നു. അതിലേക്കുവേണ്ടി ഇൻഡ്യയിലെ ദരിദ്രലക്ഷങ്ങളുടെ ഇടയിൽ നടത്തുന്ന ഒരുതരം ദുഷ്പ്രചരണമാണ് ഈ മുതലാളിത്വവാദം. മുതലാളി സംഘടനകളോടു് വാസ്തവത്തിലവക്കെതിപ്പില്ല. ഉണ്ടെങ്കിൽ നവാബന്മാരുടെയും സെമിന്ദാരന്മാരുടേയും സംഘടനയായ മുസ്ലീംലീഗിനെ അവരനുകൂലിക്കുന്നതും കൂലിയില്ലാതെ അവരുടെ ഭാണ്ഡം ചുമക്കുന്നതും എങ്ങിനെ നീതീകരിക്കുവാൻ കഴിയും. കോൺഗ്രസ്സിനകത്തുനിന്നുകൊണ്ടു തുരങ്കം വച്ചും പുറത്തുനിന്നുകൊണ്ടു് ദുഷ്പ്രചരണം നടത്തിയും കഴിവുള്ളപ്പോൾ സാമ്രാജ്യശക്തിയോടു ചേർന്നുനിന്നുകൊണ്ടു് കോൺഗ്രസ്സിനെ തകത്തും നേതൃത്വം നേടുവാനുള്ള ഗർഹണീയമായ ഒരു ശ്രമമാണ് കമ്യൂണിസ്റ്റ്പ്രവത്തനങ്ങളുടെ അടിയിൽ നാം കാണുന്നതു്. ഇൻഡ്യക്കിന്നു് ഉടനടി സ്വാതന്ത്ര്യം ലഭിക്കണമെന്നവർ കാംക്ഷിക്കുന്നില്ല. നേരെമറിച്ചു് രാജ്യത്തു കലാപങ്ങളും കുഴപ്പങ്ങളും ഇളക്കിവിടുവാനും രക്തച്ചൊരിച്ചിലുണ്ടാക്കുവാനും അവർ ആഗ്രഹിക്കുന്നു. ഇന്നു് കോൺഗ്രസ്സ്ഗവമ്മെൻറുകളുടെ കീഴിൽ അനുവദിച്ചുകിട്ടിയിട്ടുള്ള പൌരസ്വാതന്ത്ര്യങ്ങളെ ദുവ്വിനിയോഗം ചെയ്തു് അവരുടെ ഉദ്ദേശം സാധിക്കാമെന്നാണ് അവർ പ്രതീക്ഷിക്കുന്നതു്. നിർദ്ദോഷികളും ശുദ്ധമനസ്കരുമായ തൊഴിലാളികളെ ഇളക്കിവിട്ടു് പണിമുടക്കങ്ങളുണ്ടാക്കുന്നു. മുസ്ലിംലീഗിനോടു ചേർന്നുനിന്നുകൊണ്ടു് കൊലയും കൊള്ളയും നടത്തുവാൻ ജനങ്ങളെ പ്രേരിപ്പിക്കുന്നു. രാജ്യമെങ്ങും നടമാടുന്ന അതിഭയങ്കരമായ ഭക്ഷ്യക്ഷാമത്തേയും മററു ദാരുണമായ ദുരിതങ്ങളേയും വദ്ധിപ്പിക്കുവാൻ ശ്രമംചെയ്യുന്നു. നിഗൂഢമായ പ്രചരണങ്ങൾകൊണ്ടു് കലാപങ്ങളും കുഴപ്പങ്ങളും രക്തച്ചൊരിച്ചിലും സവ്വസാധാരണമായിത്തീരുമ്പോൾ ഏതുവിധത്തിലെങ്കിലും അധികാരം പിടിച്ചെടുക്കുവാൻ കഴിയുമെന്നാണ് ഇവർ വിശ്വസിക്കുന്നതു്. ഇൻഡ്യ സ്വാതന്ത്ര്യം നേടുകയും ജനകീയഗവമ്മെണ്ടുകൾ ഭരണത്തിലുറയ്ക്കുകയും ചെയ്യുമ്പോൾ ഒരു വിദേശ ഗവമ്മെൻറിനു് ഒരിക്കലും സാദ്ധ്യമല്ലാത്ത ധാമ്മികശക്തിയോടുകൂടി അവക്കു് ഇത്തരം വഴിപിഴച്ച പ്രചരണങ്ങളവസാനിപ്പിക്കുവാനും ജനകീയാഭിലാഷങ്ങളെ സംതൃപ്തിപ്പെടുത്തുവാനും കഴിയും. ഇന്നു് കമ്യൂണിസ്റ്റ്കക്ഷി വരാൻപോകുന്ന ഒരു വിപ്ളവത്തെപ്പററി പ്രസംഗിക്കയും എഴുതുകയും ചെയ്യുന്നു. ആ വിപ്ളവത്തിൽ പങ്കെടുക്കുവാൻ അരിവാളും ചുററികയുമായി വന്നുചേരുവാൻ കഷികരേയും തൊഴിലാളികളേയും അവർ ആഹ്വാനം ചെയ്യുന്നു. നാമിന്നു് ഒരു വിപ്ളവത്തിൻെറ മദ്ധ്യത്തിലാണു ജീവിക്കുന്നതെന്നും നമ്മുടെ മാതൃരാജ്യമായ ഭാരതഭൂമി രക്തമില്ലാത്ത ഒരു മഹാപരിവത്തനത്തിൻെറ വക്കിൽ നില്ക്കുകയാണെന്നും അവരറിയുന്നില്ല. അറിയുന്നുണ്ടെങ്കിൽതന്നെ അതു സമ്മതിക്കുന്നതു് അവരുടെ ലക്ഷ്യത്തെ സഹായിക്കുകയില്ല. അതുകൊണ്ടു് ആദശവിഭിന്നതകളല്ല അധികാരം കൈവശപ്പെടുത്തുവാനുള്ള രാഷ്ട്രീയ ദുരാഗ്രഹമാണ് ഇന്നത്തെ കമ്യൂണിസ്റ്റ് പരിപാടികളുടെ അടിയിൽ നാം കാണുന്നതെന്നു് സിദ്ധിക്കുന്നുണ്ടല്ലോ! ഈ നയം കമ്യൂണിസ്റ്റ്പാർട്ടി ഇൻഡ്യയിൽ മാത്രം അനുവത്തിക്കുന്ന ഒന്നല്ല, ലോകമൊട്ടുക്കു് ഈ നയമാണ് അവർ സ്വീകരിച്ചുകാണുന്നതു്. ഈ അടുത്തകാലത്തു് ഇൻഡ്യ സന്ദശിച്ച, അമേരിക്കൻ പ്രസിഡൻറായിരുന്ന, മി. ഹൂവർ ചെയ്തു പ്രസ്താവന ഇവിടെ സ്മരണീയമാണ്. അദ്ദേഹം തൻെറ സഞ്ചാരത്തിനിടക്കു് 27 രാജ്യങ്ങൾ സന്ദശിക്കയുണ്ടായി എന്നും കമ്യൂണിസ്റ്റ്പാർട്ടി ഈ 27 രാജ്യങ്ങളിലും അനുവത്തിക്കുന്നതു ഒരേനയമാണെന്നും അദ്ദേഹം പറയുകയുണ്ടായി. അതുകൊണ്ടുതന്നെ ഈ കക്ഷിക്കു് മൌലികമായ തകരാറുണ്ടെന്നു അദ്ദേഹം അനുമാനിക്കുന്നു.

രാഷ്ട്രീയ ലക്ഷ്യത്തിലെത്തിച്ചേരുവാൻ അവർ സ്വീകരിച്ചിട്ടുള്ള പ്രവത്തനപരിപാടിയും ഉലോം വിനോദകരമായ ഒന്നാണ്. ബ്രിട്ടീഷ് ഇൻഡ്യയിലും നാട്ടുരാജ്യങ്ങളിലും ഇതിനുമാററമില്ല. കോൺഗ്രസ്സിനകത്തുനിന്നുകൊണ്ടു് ആ സംഘടനയെ തകക്കുവാനുള്ള ശ്രമങ്ങൾ 1942-ൽ അതിൻെറ പരമനഗ്നതയിൽ വെളിപ്പെട്ടുപോയി. അതിനുശേഷം കോൺഗ്രസ്സ് കമ്യൂണിസ്റ്റ്പ്രവത്തകന്മാരെ സംഘടനയിൽനിന്നു ബഹിഷ്കരിച്ചു. തിരുവിതാംകൂറിൽ കോൺഗ്രസ്സ് നേതൃത്വത്തെ

അപലപിച്ചിട്ട് അവർ സ്വയം സംഘടനയിൽനിന്നു നിഷ്ക്രമിച്ചു. ഇന്നവരുടെ മുദ്രാവാക്യം ലോകമൊട്ടുക്ക് ഒന്നുതന്നെയാണ്. "കോൺഗ്രസ്സും കമ്യൂണിസ്റ്റ് കക്ഷിയും ഒന്നിച്ചുചേർന്നു പ്രവർത്തിക്കണം. ഇംഗ്ലണ്ടിലാണെങ്കിൽ തൊഴിലാളികക്ഷിയും കമ്യൂണിസ്റ്റുകക്ഷിയും ഒന്നുചേർന്നു പ്രവർത്തിക്കണം. ആദർശവിഭിന്നതകളുള്ളിടത്ത് വേർതിരിഞ്ഞു പ്രവർത്തിക്കണം." ഇതാണ് ഇന്നത്തെ പ്രചരണം. പ്രഥമദൃഷ്ടിയിൽ നിർദ്ദോഷവും പ്രായോഗികവുമായ ഒരു പദ്ധതിയാണിതെന്ന് ഉപരിപ്ലവബുദ്ധികൾക്ക് തോന്നിയേക്കാം. എന്നാൽ വാസ്തമങ്ങനെയല്ല. കാളയേയും പോത്തിനേയും ഒന്നിച്ചുകെട്ടിയ ഒരു വാഹനംപോലെ കോൺഗ്രസ്സിനെ ഇടത്തോട്ടും വലത്തോട്ടും സ്വർഗ്ഗത്തിലേക്കും പാതാളത്തിലേക്കും, ഒരേ സമയത്തു വലിച്ചുകൊണ്ടുപോയി മദ്ധ്യമാർഗ്ഗം വല്ല അഗാധഗർത്തത്തിലും തള്ളിയിടുവാനുള്ള ഗർഹണീയമായ ഒരു ശ്രമമാണ് ഇതിനടിയിലുള്ളത്. മുഴുവൻ ദൂരവും ഒന്നിച്ച് ഒരേ അച്ചടക്കത്തിൽ സഞ്ചരിക്കണം അല്ലെങ്കിൽ ഇപ്പോൾ ഇവിടെവച്ച് ഈ നിമിഷത്തിൽ പിരിഞ്ഞുപോകുന്നതാണ് ഇരുകക്ഷികൾക്കും ഗുണകരമായിട്ടുള്ളതെന്ന് കോൺഗ്രസ് വിചാരിക്കുന്നു. ഒന്നുചേർന്ന് പ്രവർത്തിച്ചുകൊണ്ടിരുന്ന 1942-ൽ കോൺഗ്രസ് സമരം പ്രഖ്യാപിച്ചപ്പോൾ ആദർശവിഭിന്നതമൂലം കമ്യൂണിസ്റ്റ് കക്ഷി ആട്ടിൻകുട്ടികളെപ്പോലെ ശാന്തന്മാരായിത്തീർന്ന് സാമ്രാജ്യത്തിന്റെ പിടിമുറുക്കുവാൻ ഉററു ശ്രമിച്ചുകൊണ്ടിരുന്നു. ഈ നയം അവരിന്നും ഇന്നലെയും ആരംഭിച്ചതല്ല. ഗാന്ധിജി ഇൻഡ്യയിൽനടത്തിയിട്ടുള്ള എല്ലാ പ്രത്യക്ഷ സമരങ്ങളെയും ഇവർ പ്രതിബന്ധപ്പെടുത്തിയിട്ടേയുള്ളൂ. 1920-ലും 21-ലും കമ്യൂണിസ്റ്റ് പാർട്ടിക്കു നിരോധനംമൂലംഇൻഡ്യയിൽ സ്വതന്ത്രമായ നിലനില്പുണ്ടായിരുന്നില്ല. അന്നവർ തീവ്രവാദികളെന്നപേരിൽ കാൺഗ്രസ്സിനകത്തു കടന്നുകൂടി ഗാന്ധിജിയുടെ അക്രമരഹിതമാർഗ്ഗങ്ങളെ നിന്ദാപൂർവ്വം ഭത്സിച്ചുകൊണ്ടിരുന്നു. 1942-ൽ ഇവർ അക്രമരാഹിത്യത്തിന്റെ പ്രവാചകന്മാരായിത്തീർന്ന കാര്യം ഇവിടെ സ്മരണീയമാണ്. അക്രമപ്രകടനങ്ങൾമൂലം 1922-ൽ ഗാന്ധിജി സമരം പിൻവലിച്ചപ്പോൾ ഇവർ ബഹുജനസമരപ്രസ്ഥാനത്തിനു വേണ്ടി വെമ്പിനടന്നു. ഗാന്ധിജി ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഏജൻറാണെന്നു പറഞ്ഞുപരത്തി. വീണ്ടും 1932=ൽ ഗാന്ധിജി സമരം പ്രഖ്യാപിച്ചപ്പോൾ തീവ്രവാദികൾ കോൺഗ്രസ്സിനോടു സഹകരിക്കുവാൻ തയാറല്ലായിരുന്നു. ഗാന്ധിജി വൈസ്രോയിയുമായി സന്ധിയുണ്ടാക്കിയപ്പോൾ തീവ്രവാദികൾ സമരം പ്രഖ്യാപിച്ചു. 1940-ൽ ഗാന്ധിജി വ്യക്തി സത്യഗ്രഹമാരംഭിച്ചപ്പോൾ കമ്യൂണിസ്ററുകൾ ബഹുജനപ്രസ്ഥാനത്തിനു വേണ്ടി മല്ലടിക്കയായിരുന്നു. 1942-ൽ ഗാന്ധിജി ബഹുജനസമരത്തിനു സന്നദ്ധനായി. കമ്യൂണിസ്ററു കക്ഷി ഒരു രാത്രികൊണ്ട് ബ്രിട്ടീഷ് സാമ്രാജ്യശക്തിയുമായി സഖ്യംചെയ്തു ഇൻഡ്യയെ വിലക്കു വില്ക്കുവാനുള്ള ശ്രമങ്ങളാരംഭിച്ചു. 1946ൽ ക്യാബിനററ് മിഷന്റെ നിർദ്ദേശങ്ങൾ പരീക്ഷിച്ചുനോക്കുവാൻ കോൺഗ്രസ് സന്നദ്ധമായപ്പോൾ കമ്യൂണിസ്റ്റുപാർട്ടി വീണ്ടും സമരത്തിനുവേണ്ടി കാഹളം മുഴക്കിത്തുടങ്ങിയിരിക്കുന്നു. ഇതാണ് ചിരകാലമായി ഇൻഡ്യയിൽ കമ്യൂണിസ്റ്റുപാർട്ടി അനുവർത്തിച്ചുപോരുന്ന രാഷ്ട്രീയ നയങ്ങളും പ്രവർത്തന പരിപാടികളും. ഇൻഡ്യൻ നാഷനൽ കോൺഗ്രസിനെ ശിഥിലപ്പെടുത്തിയിട്ട് ആ സ്ഥാനത്ത് സ്വയം അവരോധിക്കുവാൻ കഴിയുമെന്ന വ്യാമോഹത്തിലാണ് ഈ രാഷ്ട്രീയകക്ഷി ഇത്തരം തകിടംമറിച്ചിലുകളിലും ഗൂഢപ്രചരണങ്ങളിലും ഏർപ്പെട്ടിരിക്കുന്നത്. കമ്യൂണിസ്റ്റ് കക്ഷിയുടെ ലക്ഷ്യപ്രാപ്തിക്ക് വാസ്തവത്തിൽ സാമ്രാജ്യശക്തിയല്ല, ഇൻഡ്യൻ നാഷനൽ കാൺഗ്രസ്സാണ് പ്രതിബന്ധമായി നില്ക്കുന്നതെന്നവർക്കറിയാം. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അവസാനദിനങ്ങൾ എണ്ണപ്പെട്ടു കഴിഞ്ഞിരിക്കുന്നു. എന്നാൽകോൺഗ്രസ്സിനു എന്തെങ്കിലും പ്രാബല്യം ഇൻഡ്യയിലുള്ളിടത്തോളം കാലം ബ്രിട്ടീഷ് ഏകശാസനാധികാരത്തെ ആട്ടിപ്പായിച്ചിട്ട് ആരുടെയും ഏകശാസനാധികാരം ഇവിടെ നടപ്പിലാക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. കോൺഗ്രസ്സ് ജനകീയാധികാരത്തിലും ഭരണത്തിലും വിശ്വാസമർപ്പിച്ചിരിക്കയാ

ണ്. ആ അടിസ്ഥാനത്തിലല്ലാതെ ഒരു ഗവണ്മെൻറും ഇവിടെ സ്ഥാപിതമാകുവാൻപോകുന്നില്ല.

ഇന്ന് തിരുവിതാംകൂറിലും ഈ പരിപാടിതന്നെ ആണ് കമ്യൂണിസ്റ്റ് കക്ഷി സ്വീകരിച്ചിട്ടുള്ളത്. ഇന്നലെവരെ ഒളിവിൽനിന്നുകൊണ്ടും ഇന്നു പ്രത്യക്ഷമായും സ്റ്റേററ്കോൺഗ്രസ് നേതൃത്വത്തെ അട്ടിമറിക്കുവാനുള്ള ഒരു ശ്രമം അവർ നടത്തിക്കൊണ്ടിരിക്കയാണ്. നേതൃത്വത്തിൽ ജനങ്ങൾക്കുള്ള വിശ്വാസത്തിന് തുരങ്കം വച്ചിട്ട് ഇരുവശങ്ങളിലും കൂടി ആക്രമണം നടത്തി കോൺഗ്രസ്സിനെ തകർക്കാമെന്നാണവരുടെ പ്രതീക്ഷ. അതിലേക്കുള്ള പ്രചരണങ്ങൾ നിശ്ശബ്ദമായും തെളിച്ചത്തിലും അവർ നടത്തുന്നുണ്ട്. ഇന്നലെ വരെ ബ്രിട്ടീഷ്സാമ്രാജ്യത്തോടു രാജിപ്പെട്ട് ഇൻഡ്യൻ ദേശീയത്വത്തെ ഒററു കൊടുത്തിരുന്നവർ ഇന്നു സമരത്തിനുവേണ്ടി ആവേശം കൊള്ളുന്നതും സ്റ്റേററ്കോൺഗ്രസിൻെറ രാജിമനോഭാവത്തെ അപലപിക്കുന്നതും എത്ര വിനോദകരമായിരിക്കുന്നു എന്നു നോക്കുക. "തിരുവിതാംകൂറിൽ നായർ സർവ്വീസ് സൊസൈററി യുദ്ധത്തിനു തയ്യാറാണ്. എസ്സ്.എൻ.ഡി.പി. യുദ്ധത്തിനു തയ്യാറാണ്. കത്തോലിക്കാകോൺഗ്രസ്സ് തയ്യാറാണ്. സ്റ്റേററുകോൺഗ്രസ്സ് യുദ്ധത്തിനു തയ്യാറാകുമോ?", ഇതാണവരുടെ പ്രസംഗം. സ്റ്റേററ്കോൺഗ്രസ്സിൻെറ സമര മനോഭാവവും ആത്മവീര്യവും നശിച്ച് നേതാക്കന്മാർ ഇന്ന് സന്ധിയുണ്ടാക്കുവാൻ വെള്ളക്കൊടി പരത്തുകയാണത്രെ! ഈ പ്രസംഗം കൊണ്ടു മാത്രം അവർ സംതൃപ്തരല്ല. മററു വിധത്തിലും കോൺഗ്രസ്സിനെ ജനങ്ങളുടെ ദൃഷ്ടിയിൽ ഇടിക്കുവാൻ ശ്രമം ചെയ്യുന്നുണ്ട്. അവർ നിരോധനാജ്ഞകൾ ക്ഷണിച്ചു വരുത്തുന്നു. വീരവാദങ്ങളും അസഭ്യപ്രലപനങ്ങളുംകൊണ്ട് ഒരു വിപ്ലവ സംഘടന പടുത്തുകെട്ടാമെന്ന് അവർ സ്വപ്നം കാണുന്നു. അങ്ങനെ നിരോധനാജ്ഞകൾ ക്ഷണിച്ചുവരുത്തിയതിനുശേഷം അവ ലംഘിക്കുവാൻ കോൺഗ്രസ്സ് തയ്യാറാകുന്നില്ലെന്നാണ് അവരുടെ ആക്ഷേപം. എല്ലാ നിരോധനാജ്ഞകളേയും കോൺഗ്രസ്സ് പ്രതിഷേധിക്കുന്നു. എന്നാൽ അവ ക്ഷണിച്ചുവരുത്തുവാൻ കോൺഗ്രസ്സ് തയ്യാറില്ല. നിരോധനങ്ങൾ ക്ഷണിച്ചുവരുത്തുന്നവർക്ക് അവയെ നേരിടുവാനും വേണ്ട കരുത്തുണ്ടായിരിക്കണം. അല്ലാതെ ആ ഭാരം മററുള്ളവരുടെ ചുമലിലേക്കു തള്ളാമെന്നു വിചാരിക്കുന്നത് ഭീരുത്വത്തിൻെറ ലക്ഷണമാണ്. നിരോധനാജ്ഞകൾ ക്ഷണിച്ചുവരുത്തിയിട്ട് ഉത്തരവാദിത്വമുള്ള ഒരു രാഷ്ട്രീയകക്ഷിക്കു് കൊച്ചിയിലും മലബാറിലുംപോയി അഭയം തേടുവാൻ സാദ്ധ്യമല്ല. നിരോധനാജ്ഞകൾ ലംഘിക്കാനുള്ള ഭാരം ഇതരരാഷ്ട്രീയകക്ഷികളുടെ ചുമലിലേക്കു തള്ളുവാനും അവർക്ക് കഴികയില്ല. മററുള്ളവരുടെ സമരമനോഭാവത്തെ അപലപിച്ച് തൃപ്തി അടയുവാനും നിവൃത്തിയില്ല. സമരത്തിനു വെമ്പുന്നവർ സമരം ചെയ്തുകൊള്ളട്ടെ. രാജ്യം മുഴുവൻ സമരത്തിനു തയ്യാറാണെങ്കിൽ അവർ രാജ്യത്തെ സമരത്തിലേക്കു നയിക്കട്ടെ. എന്തിനാണ് രാജ്യം മുഴുവൻതന്നെ പുറകിലുള്ളവർ ആത്മവീര്യം ക്ഷയിച്ച രാഷ്ട്രീയകക്ഷികളെ കൂട്ടിനു ക്ഷണിക്കുന്നത്?. എന്തിനാണ് നിരോധനങ്ങൾ ക്ഷണിച്ചുവരുത്തിയതിനുശേഷം ആട്ടിൻകുട്ടികളെപോലെ ശാന്തതപാലിച്ച് സമരം ചെയ്യുവാനുള്ള കർത്തവ്യം മററുള്ളവരുടെ തലയിലേക്കു തള്ളുന്നത്?. സ്റ്റേററ്കോൺഗ്രസ്സിനെ അങ്ങനെ സമരത്തിലേക്കു പിടിച്ചു തള്ളുവാനാർക്കും കഴികയില്ല. എപ്പോഴാണ് സമരം ചെയ്യേണ്ടതെന്നും എപ്പോഴാണ് സമരം ചെയ്യുവാൻ പാടില്ലാത്തതെന്നും അവർക്ക് നല്ലവണ്ണം അറിയാം. കമ്യൂണിസ്റ്റ് പാർട്ടി, കോൺഗ്രസ്സിനെ സമരം പിടിച്ചേല്പിക്കാമെന്നു കരുതുന്നുണ്ടെങ്കിൽ അതു വ്യാമോഹമാണ്. സമരമല്ല സ്വാതന്ത്ര്യമാണ് കോൺഗ്രസ്സിൻെറ ലക്ഷ്യം. വ്യവസ്ഥാപിതവും സമാധാനപരവുമായ എല്ലാമാർഗ്ഗങ്ങളും പരീക്ഷിച്ചതിനുശേഷം സമരം അനിർവാര്യമെന്നു തോന്നുന്ന ഘട്ടത്തിലല്ലാതെ ആ യാതനകളിലേക്കു് രാജ്യത്തെ ആഹ്വാനം ചെയ്യുവാൻ കാൺഗ്രസ്സ് മുതിരുകയില്ല. എന്നാൽ സമരം അത്യന്താപേക്ഷിതമെന്നു തോന്നുന്ന ഘട്ടത്തിൽ ആരുടെ പ്രേരണയും കൂടാതെ അസഭ്യപ്രലപനങ്ങളും വീരവാദങ്ങളുംകൊണ്ട് നിരോധനാജ്ഞകൾ ക്ഷണിച്ചുവരുത്താതെയും ആരെയും അക്രമത്തിനു പ്രേരിപ്പിക്കാതെയും ആ മഹാന്ധകാരത്തിലേക്കു കുതിക്കുവാൻകോൺഗ്രസ്സ് മടിക്കയില്ല.

ഭാരതത്തിലെ അറുന്നൂറോളം നാട്ടുരാജ്യങ്ങൾക്കു നേതൃത്വം നൽകിക്കൊണ്ടു, തികഞ്ഞ രാജ്യതന്ത്രജ്ഞതയോടും ഭരണപാടവത്തോടുംകൂടി കൊച്ചിയെ ഉത്തരവാദഭരണത്തിലേക്കു നയിക്കയും ഐക്യകേരള



സന്ദേശംവഴി ഭാരതത്തിന്റെയും ഭാരതനായകന്മാരുടെയും അഭിനന്ദനത്തിന പാത്രീഭൂതനാവുകയുംചെയ്ത ജനഹിതൈഷിയും വ്യവസ്ഥിതഭരണാധികാരിയും ആയ മാടമഹീപതി

ശ്രീ കേരളവമ്മ മഹാരാജ.



കൊച്ചി ഇടക്കാലഗവമ്മെൻറ്.

ഓ. സി. ആർ. ഈയ്യുണ്ണി, പനമ്പിള്ളി, ദിവാൻ സർ ജോർജ്ജ് ബോഗ്, ടി. കെ. നായർ, കെ. അയ്യപ്പൻ.

# സാഹിത്യത്തിലെ യാഥാർത്ഥ്യം

(മുഞ്ഞനാട്ടു് കൃഷ്ണപ്പണിക്കർ ബി. എ.)

സാഹിത്യം, സംഗീതം, കവിത എന്നെല്ലാം പറയുന്നതു് എന്തെങ്കിലും ആയിക്കൊള്ളട്ടെ, ഈ പദങ്ങളിൽ കുടുക്കിയിട്ടുള്ളതു, അവാച്യമായ ഒരു സൗന്ദര്യാനുഭൂതി ആണെന്നുള്ളതു് അനിഷേധ്യമാണു്. എന്തുകൊണ്ടാണു് ഈ പദങ്ങളുടെ ശ്രവണമാത്രയിൽ തന്നെ ഒരാനന്ദപ്രതീതിയെങ്കിലും നമുക്കുണ്ടാകുന്നതു്? സൗന്ദര്യാരാധകരായ പൂർവ്വകവികളുടെ സരണിയിൽക്കൂടി യാത്രചെയ്യുള്ള പാരമ്പര്യംകൊണ്ടും മറ്റുമായിരിക്കാം. പൂർവ്വകവികളാകട്ടെ കവിതാധർമ്മമായിക്കരുതിയതു് നിത്യവും സത്യവുമായ സൗന്ദര്യം അന്യൎക്കു പകൎന്നുകൊടുക്കുക എന്നുള്ളതായിരുന്നു. അങ്ങനെ വന്നപ്പോൾ പലപ്പോഴും അവർ ലോകാനുഭവങ്ങൾ മറക്കാറുണ്ടു്. ലോകത്തിന്റെ ഒരുവശം മാത്രമേ അവർ ചിത്രീകരിച്ചിരുന്നുള്ളു. അങ്ങനെ അവർ ചിത്രീകരിച്ചതു് ഏതു വശമായിരുന്നു? ശിഷ്ടന്മാരും, ധർമ്മവും സൗന്ദര്യവും ഉൾക്കൊള്ളുന്ന വശം എന്നു് ഉത്തരം പറയേണ്ടിയിരിക്കുന്നു. ഇന്നത്തെപ്പോലെതന്നെ അന്നത്തെ ലോകവും ദുഷ്ടതയും വൈരൂപ്യവും അധർമ്മവും നിറഞ്ഞതായിരുന്നു. ആ നിലയ്ക്കു് ഈ വശം മറച്ചു് സുന്ദരവശം മാത്രം കാണിച്ചു് നമ്മെ വഞ്ചിച്ച കവിയിൽ പക്ഷപാതബുദ്ധിയും വിശ്വാസവഞ്ചനയും ആരോപിക്കേണ്ടിയിരിക്കുന്നു എന്നു് ഇവിടെ ഒരു പൂർവ്വപക്ഷത്തിനവകാശമുണ്ടു്.

നിൽക്കട്ടെ. അവരെ വിഡ്ഢിവേഷം കെട്ടിക്കാൻ വരട്ടെ. അവർ എന്തുകൊണ്ടാണു് വൈരൂപ്യലേശമില്ലാത്ത ലോകം ചിത്രണം ചെയ്തതു്? ലോകത്തിന്റെ ശരിയായ ചിത്രം വരയ്ക്കുക അസാദ്ധ്യമാണെന്നു് അവർ അറിഞ്ഞിരുന്നു. ഇവിടെ മറ്റൊന്നു് ഓർമ്മയിൽ വരുന്നു—പുരാതനൻ സത്യം, സൗന്ദര്യം, സദാചാരം മുതലായവയെ ആശ്ലേഷിച്ചെങ്കിൽ ഇന്നത്തെ പുരോഗമനസാഹിത്യകാരൻ അശ്ലീലതയെ അല്ലേ ആശ്ലേഷിക്കുന്നതു്. ദുശ്ചരിതധർമ്മങ്ങളോടു് ഇവൎക്കുള്ള തീവ്രമായ പ്രേമം പുരാതനനു് സുന്ദരവസ്തുക്കളോടാണുണ്ടായിരുന്നതു് എന്നു സമ്മതിക്കുക തന്നെ വേണം. രണ്ടുകൂട്ടരും പക്ഷപാതബുദ്ധിയുള്ളവർതന്നെ. പുരാതനന്റെ സൗന്ദര്യാഭിരുചിയും കലാബോധവും അവനെ സുന്ദരവസ്തുക്കളിൽ കൂടുതൽ ദൃഢബദ്ധനാക്കിയെങ്കിൽ ഇവരുടെ ക്ളാവുപിടിച്ച കലാവാസനയും തലച്ചോറിന്റെ അനുകമ്പാർഹമായ ദാരിദ്ര്യവും ഇവരെ വൃത്തികേടുകളിൽ പ്രേമബദ്ധരാക്കുന്നു. തന്നിമിത്തം രണ്ടുകൂട്ടരും ലോകത്തിന്റെ ഓരോ വശങ്ങൾ മാത്രം അവരുടെ കൃതികളിൽ ആവിഷ്കരിക്കുന്നു. ഇവരണ്ടും ഒരുപോലെ അപൂർണ്ണങ്ങൾ എന്നു പറയാതെ തരമില്ല. രണ്ടുംകൂടി ചേൎന്നാലും പൂർണ്ണിമ ഉണ്ടാകുമെന്നു് തോന്നുന്നില്ല; എന്തെന്നാൽ ഈ രണ്ടിനും ഇടയ്ക്കു ഒന്നിലും ഉൾപ്പെടാതെ നിൽക്കുന്നവയും ഉണ്ടല്ലോ. ഒന്നാലോചിച്ചുനോക്കിയാൽ വസ്തുക്കളെ സുന്ദരങ്ങളെന്നും അസുന്ദരങ്ങളെന്നും രണ്ടായിത്തിരിക്കാൻ സാധിക്കുമെന്നു് തോന്നുന്നില്ല. ഈ സംഗതി നോട്ടക്കാരനെ ആശ്രയിച്ചു നിൽക്കുന്നു. അവന്റെ മനസ്സിനു് ഇണങ്ങുന്നതു് അവനു് സുന്ദരമായിട്ടും, അല്ലാത്തതു് വിരൂപമായിട്ടും അനുഭവപ്പെടുന്നു. ഈവിധമല്ലായിരുന്നെങ്കിൽ എത്ര എത്ര സ്ത്രീകൾ ഭർത്താക്കന്മാരില്ലാതെയും പുരുഷന്മാർ ഭാര്യമാരില്ലാതെയും കഴിയുമായിരുന്നു.

ആ നിലയ്ക്കു പുരോഗമനക്കാരന്റെ ദൃഷ്ടിക്കു വിഷയീഭവിക്കുന്നതുമാത്രം വൈരൂപ്യകോടിയിൽ തള്ളുന്നതു് ശരിയോ? നോട്ടക്കാരിലാണു് സൗന്ദര്യം സ്ഥിതിചെയ്യുന്നതെങ്കിൽ അവ

ക്കു് സുന്ദരമായി തോന്നുന്നതു് ചിത്രീകരിക്കുന്നതിനെക്കുറ്റപ്പെടുത്തുന്നതു് ഉചിതമോ? അവരു സുന്ദരങ്ങളായവ എന്തുകൊണ്ടു ജനസാമാന്യത്തിനു് വിരസങ്ങളാകുന്നു? ഇന്നത്തെ പുരോഗമനക്കാരും അവരുടെ അനുയായികളും അവയിൽ ഒരുപോലെ സൗന്ദര്യം ദർശിക്കുന്നതിന്റെ കാരണമെന്തു്?

ഈ ചോദ്യങ്ങൾ ന്യായമെന്നു് കാണുന്നതിനാൽ ഉത്തരം പറയേണ്ടിയിരിക്കുന്നു. മനുഷ്യരാശി ഈ ഭൂതലത്തിൽ പ്രവേശം ചെയ്തതുമുതൽ അവന്റെ സ്ഥായീ ഭാവങ്ങളുടേയും സംസ്കാരത്തിന്റേയും ഐക്യത ഭൂതലത്തിലെ ചില വസ്തുക്കളേയും വികാരങ്ങളേയും സുന്ദരങ്ങളായും മറ്റു ചിലവയെ വിരൂപങ്ങളായും വേർതിരിച്ചിരിക്കണം. അവന്റെ ആ പാരമ്പര്യവും മനുഷ്യബോധവും സദാചാരവിചാരവും ഇന്നും അവന്റെ നിലയ്ക്കു കോട്ടം വരുത്തുന്നില്ല. സംസ്കാരത്തിനും സദാചാരത്തിനും തട്ടിയ കോട്ടം മറ്റു ചിലരെ കടകവിരുദ്ധങ്ങളായ വസ്തുക്കളിൽ സൗന്ദര്യം ദർശിപ്പിച്ചു. ഈ വിചാരം ഇങ്ങനെ നിൽക്കട്ടെ.

ഇവിടെ പ്രതിപാദിച്ചുകൊണ്ടുവന്നതു് പുരാതനർ ലോകത്തിന്റെ സുന്ദരവശം മാത്രം ചിത്രീകരിച്ചെന്നും പുരോഗമനക്കാരൻ അസുന്ദരവശം മാത്രം ചിത്രീകരിക്കുന്നുവെന്നും തന്നിമിത്തം രണ്ടും ഒരുപോലെ അപൂർണ്ണങ്ങളാണെന്നുമാണല്ലോ? ഇവ രണ്ടും ചേർന്നാൽ തന്നെയും പൂർണ്ണിമ സാധിക്കുന്നില്ലെന്നും നാം കണ്ടുകഴിഞ്ഞു.

ലോകത്തിന്റെ ശരിയായ ചിത്രം വരയ്ക്കുവാൻ ആർക്കും സാധിക്കുന്നില്ലെങ്കിൽ സുന്ദരവശം മാത്രം വരയ്ക്കുന്നവരല്ലേ അഭിനന്ദനീയർ?

ഇനി ലോകത്തിന്റെ ചിത്രത്തെപ്പറ്റിയാണു്. ഒരു വസ്തു ചിത്രത്തിലാക്കുമ്പോൾ വസ്തുവിന്റെ അതായതു് മൂല വസ്തുവിന്റെ ശരിയായ രൂപം പ്രകാശിപ്പിക്കുവാൻ സാധിക്കുന്നില്ല. ലോകത്തിനും അതിന്റെ ചിത്രത്തിനും തമ്മിൽ, എങ്ങനെയായാലും വ്യത്യാസം ഉണ്ടാകാതിരിക്കുകയില്ല. ഇതു് ഏതു കലയെ സംബന്ധിച്ചും പരമാർത്ഥവും ആകുന്നു. ലോകത്തെ അതേപടി കലയിലേയ്ക്കു പകർത്തുകയാണെങ്കിൽ അതൊരു പാഴ്പണിയാണെന്നും പറയാം. എന്തെന്നാൽ ആ കല ലോകത്തിൽനിന്നും ഭിന്നിക്കുന്നതല്ലായ്കയാൽ അതൊരിരട്ടിപ്പുമാകുന്നു. അതിനാൽ ലോകാനുഭവങ്ങളുടെ ശരിയായ ചിത്രീകരണം പ്രയാസം. അതു് സാധ്യമെങ്കിൽ തന്നെയും നിഷ്ഫലം; അങ്ങനെയിരിക്കെ കലാസൃഷ്ടി, ലോകത്തിൽ നാം കാണുകയും കേൾക്കുകയും ചെയ്യുന്നതിന്റെ പകർപ്പായിരിക്കണമെന്നു് പുരോഗമനക്കാരൻ നിർബന്ധിക്കുന്നതിനു് അർത്ഥമില്ലെന്നു് തന്നെയല്ല അനർത്ഥംകൂടിയുണ്ടു്.

ആ നിലയ്ക്കു കവിതയിൽ ലോകത്തിന്റെ ചിത്രം ശരിയായി പ്രതിബിംബിക്കുന്നതിനു് സാധിക്കുന്നില്ല. പുരാതന കവികളാകട്ടെ സുന്ദരവും അസുന്ദരവുമായ വസ്തുക്കളിലെല്ലാം സൗന്ദര്യം ദർശിച്ചു. ആ സൗന്ദര്യമത്രേ അവർ കലയിലേയ്ക്കു പകർത്തിയതു്. അതിനാൽ അവരുടെ കാവ്യലോകം അവരുടെ സൃഷ്ടിയും, വാസ്തവിക ലോകത്തിൽ നിന്നു് ഭിന്നവുമത്രേ. അലൗകികവും അവാച്യവുമായ ഒരാനന്ദത്തിന്റെ അനുഭൂതിയ്ക്കായിട്ടത്രേ കലകൾ ശ്രമിക്കുന്നതു്. ഈ ആനന്ദാനുഭൂതിക്കു വാസ്തവികലോകം പര്യാപ്തമാകുന്നില്ല. അതുകൊണ്ടാണു് യഥാർത്ഥ ലോകത്തിൽ നിന്നും വിഭിന്നമായ ഒന്നിന്റെ ആവിഷ്കരണത്തിനു് യഥാർത്ഥ കവികൾ ഉദ്യമിക്കുന്നതു്. എല്ലാം കൊണ്ടും കാവ്യലോകം, വേദാന്തികളുടെ മതത്തിൽ മിഥ്യാലോകമായ ഈ വാസ്തവിക ലോകത്തിൽ നിന്നും ഭിന്നമെന്നു സാരം.

ഈ തത്വം ഒന്നുകൂടി വ്യക്തമാക്കാം. കലയുടെ വിഷയം സൗന്ദര്യമാണു്. അതിന്റെ പ്രകാശനമാണു് കലയുടെ ധർമ്മം അതിന്റെ ഉദ്ദേശ്യം ആനന്ദവും. അങ്ങനെ സൗന്ദര്യം പ്രകാശിപ്പിച്ചാൽ ആനന്ദമുണ്ടാകുന്നു. പ്രപഞ്ചത്തിന്റെ ഉൽഭവവും സ്ഥിതിയും നാശവും എല്ലാം ആനന്ദത്തിലാണു്. പരമാത്മാവിന്റെ തേജോവിശേഷമാണു് ഈ സൗന്ദര്യം. തന്നിമിത്തം ഈ പ്രപഞ്ചം മുഴുവൻ സൗന്ദര്യം വ്യാപിച്ചിരിക്കുന്നു. ജീവാത്മാവു് ഈ സൗന്ദര്യദർശനത്തിനു വെമ്പൽ കൊള്ളുന്നു. അടക്കിയാൽ അടങ്ങാത്ത ഒരു തൃഷ്ണയാണു് ജീവാത്മാവിന്റേതു്. ഈ ജീവാത്മാവു് സൗന്ദര്യം ദർശിച്ചു് അതിൽ ലയിക്കുന്നു. ഭൗതികദൃഷ്ട്യാ വിഭിന്നങ്ങളെന്നു തോന്നുന്ന സത്യം, ധർമ്മം ഇതെല്ലാം സൗന്ദര്യത്തിന്റെ വകഭേദമാണു്. ഇങ്ങനെ ആത്മികദൃഷ്ട്യാ അഭേദമല്ലാത്ത സൗന്ദര്യം തന്നെ ശാസ്ത്രമായും സദാചാരമായും കവിതയായും മാറുന്നു. സത്യം സൗന്ദര്യം ധർമ്മം ഇവ യഥാവിധി ശാസ്ത്രമായും കവിതയായും സദാചാരമായും രൂപം കൈക്കൊള്ളുന്നു.

ഇവിടെ ഒരു പൂർവപക്ഷത്തിനു് അവകാശമുണ്ടു്. ഈ ബ്രഹ്മാണ്ഡം മുഴുവൻ ഒരേ സൗന്ദര്യമാണു് വ്യാപിച്ചിരിക്കുന്നതെങ്കിൽ ആ സൗന്ദര്യത്തിനു് സാത്വിക രജസ്സ്ഭാവങ്ങൾ ഉണ്ടോ എന്നു്. ഇല്ല. എന്നാൽ ഈ സൗന്ദര്യം ഏതിൽകൂടി പ്രതിഫലിക്കുന്നുവോ അതിനെ ആധാരമാക്കിപ്പറയുമ്പോൾ വ്യത്യാസമുണ്ടെന്നും പറയേണ്ടിയിരിക്കുന്നു. ആത്മാവിൽ കൂടി പ്രതിഫലിക്കുന്ന സൗന്ദര്യം സാത്വികവും ശരീരത്തിൽ കൂടിയുള്ളതു് രാജസവും. അതുകൊണ്ടാണു് ഉത്തമകവികൾ സാത്വിക ഭാവം മാത്രം വർണ്ണിക്കുന്നതു്. അങ്ങനെ വായനക്കാരന്റെ ആത്മികകാന്തി വർദ്ധിപ്പിക്കുന്നു. ഇതാണു് കല. ഇതു് ജീവിതത്തിൽ നിന്നും മാറി നിന്നുകൊണ്ടു് മനുഷ്യനെ ആത്മസാക്ഷാൽക്കാരത്തിൽ എത്തിക്കുന്നു. ഉത്തമങ്ങളായ മാതൃകകൾ കാണിച്ചു് മനുഷ്യനെ ഉയർത്തുന്നു. യഥാർത്ഥത്തിൽ മൃഗത്തിൽ നിന്നും വലിയ വ്യത്യാസമൊന്നുമില്ലാത്ത മനുഷ്യന്റെ മൃഗീയതയുടെ കാഠിന്യം കുറയ്ക്കുന്നു. ഇങ്ങനെ കലയുടെ വിഷയം സൗന്ദര്യമാണെന്നിരിക്കെ അതിന്റെ പ്രകാശനമല്ലെ കലയുടെ ധർമ്മം..? അപ്പോൾ സുന്ദരവസ്തുക്കളിൽ വ്യാപരിച്ചു് സുന്ദരമായി പ്രകാശിപ്പിക്കുന്നതത്രേ യഥാർത്ഥ സാഹിത്യം.

# ഈ. വി. യും അന്ത കാലത്തെ രാഷ്ട്രീയപ്രവർത്തനവും.

( സി. ഐ. രാമൻനായർ ബി. ഏ., )

ജീവിതത്തിന്റെ പല പല ചുഴികളിലും ഒരേസമയത്തു മുങ്ങിപ്പൊങ്ങാൻ ഇദ്ദേഹത്തിനു് ബഹു വാസനയാണ്. ഇക്കൂട്ടത്തിൽ ഒന്നായിരുന്നു 1113—ലെ പരിഷത്തിനെ വിഴുങ്ങാൻ എടുത്ത വിദ്യ. എത്ര ഊർജ്ജിതത്തിലായിരുന്നു ഇതിന്റെ ആരംഭം. എന്നാൽ മകരം കുംഭമാസങ്ങൾ ആയതോടുകൂടി ഈ-വിയുടെ കോട്ടയത്തേയ്ക്കുള്ള വരവു് കുറഞ്ഞു. ആഴ്ചപ്പതിപ്പിനുള്ള മാറ്റർ അധികവും അഞ്ചൽ വഴിയായും മറ്റും അയയ്ക്കുക എന്ന നില വന്നു. കാരണം, 1113 ലെ രാഷ്ട്രീയ ഉണർവിൽ കിടന്നു് പരക്കം പായുവാൻ ഈ—വിയ്ക്കുണ്ടായ ഉത്സാഹമാണ്. ഇന്നത്തെ സ്റ്റേറ്റ്കോൺഗ്രസ്സിന്റെ ഉദയം ആ വർഷത്തിലായിരുന്നല്ലോ. സംയുക്തം പ്രായേണ സ്റ്റേറ്റ്കോൺഗ്രസ്സിൽ ലയിക്കയും മറ്റു വർഗ്ഗീയ സംഘടനകളിലെ പ്രമുഖ വ്യക്തികൾ ഇതിൽ ചേരുകയുമുണ്ടായി. ജാതിമതാതീതമായ തനിദേശീയമായ, ഒരു സംഘടനയെ, ഈ—വി സ്വാഗതം ചെയ്യാതിരിക്കുകയോ! അനവധികാലത്തെ തന്റെ ആഗ്രഹമാണു് പുഷ്പിച്ചിരിക്കുന്നതു്. തന്നാലാവതു് ഈ സംഘടനയുടെ പോഷണത്തിനു ശ്രമിക്കാൻ ഈ വി ബദ്ധപ്പെട്ടതോടെ, പരിഷത്തിന്റെ കാര്യം തീരെ പുറം തള്ളി. ആഴ്ചപ്പതിപ്പിന്റെ കാര്യത്തിൽ ആദ്യമുണ്ടായ 'എരിപൊരിക്കൊള്ളൽ' അല്പം മന്ദീഭവിയ്ക്കുകയും ചെയ്തു.

സംയുക്തത്തിന്റെ കാര്യം പറഞ്ഞപ്പോഴാണ്, അതിന്റെ തൂണും മോന്തായവുമായിരുന്ന മി. എൻ. വി. ജോസപ്പും, ഞങ്ങളും തമ്മിൽ നടന്ന ഒരു സന്ദർശനം ഓർമ്മ വരുന്നതു്. 1113 —മകരത്തിലായിരുന്നു. ഈ —വിയെ മി. ജോസഫിനു് അടുത്തു പരിചയമുണ്ടായിരുന്നില്ല. കോട്ടയത്തു വരുമ്പോൾ കാണണമെന്നു ഒരു ക്ഷണം, ഈ—വിയ്ക്കു ലഭിച്ചിരുന്നു. ഈ കാര്യം എന്നോടു പറഞ്ഞു. എന്നാൽ ഞാനുമുണ്ടെന്നു് ഞാനും. മി. ജോസഫിന്റെ വീട്ടിൽ ചെല്ലാൻ എനിയ്ക്കു പ്രത്യേകം ക്ഷണം വേണ്ട. ഞങ്ങൾ നാട്ടുകാരും ഏതാണ്ടു് അയൽപക്കവുമാണ്. അങ്ങേരുടെ വാശിയും ചുണയും, കാര്യവിവരവും എല്ലാം എനിയ്ക്കു ചെറുപ്പം മുതലേ അറിയാം. ഒരു കണക്കിനു് എന്നെ ആദ്യം ലേഖനവിദ്യയിലേക്ക് ഉന്തിവിട്ടതു് മി. ജോസഫാണ്. അന്നു് അദ്ദേഹം ആലുവാ മുനിസിപ്പാലിറ്റി പ്രസിഡന്റായിരുന്നു. ഞങ്ങൾ കുറേപ്പേർ എതിർ ക്യാമ്പിലുള്ളവരാണ്. മി. ജോസഫിന്റെ ഭരണക്കുഴപ്പങ്ങളെപ്പറ്റി ഉള്ളതും ഇല്ലാത്തതുമെല്ലാം കൂട്ടിച്ചേർത്തു് ഒരു ലേഖനം ഞാൻ പൌരപ്രഭയിൽ എഴുതി. മി. ജോസഫിനു് ഇതു നന്നാ ഇഷ്ടപ്പെട്ടു. അദ്ദേഹം ഒരു Fighting Cock–പോരുകോഴിയാണ്. ഞാൻ കാണിച്ചതു് തോന്ന്യാസമായിരുന്നാലും മി. ജോസഫിനു് എന്നോടു യാതൊരു നീരസവും തോന്നിയില്ല. പിൽക്കാലത്തു് കോട്ടയത്തു് മി. ജോസപ്പ്, സംയുക്തവും, സ്വാതന്ത്ര്യകാഹളം നടത്തലും മറ്റുമായി കഴിഞ്ഞുകൂടുകയായിരുന്നു. ആ കടലാസു നടത്താൻ എന്നിൽ നിന്നുപോലും ഒരിക്കൽ കടം വാങ്ങുകയുണ്ടായി. തിരിച്ചു തന്നു കേട്ടോ. അല്ലാ, അത്ര വിഷമിച്ചാണു് അതു് പുറത്താക്കിക്കൊണ്ടിരുന്നതു്. എങ്ങനെ കടകം മറിയാതിരിക്കുമെന്നു് ഞാൻ ആലോചിക്കയാണു്. അതു് നില്ക്കട്ടെ!

ഞങ്ങൾ അവിടെ ചെന്നു. ഡിസ്ട്രിക്ട് ആശുപത്രിയ്ക്കു് എതിരെ മി. ജോസഫ് താമസിച്ചിരുന്ന വീട്ടിൽ ആൾ നെഞ്ചത്തു വെച്ചു് മുണ്ടും ഉടുത്തു വരാന്തയിൽ കിഴക്കോട്ടും പടിഞ്ഞാട്ടും ധൃതിയിൽ ലാത്തുകയാണു്. മുഖം സ്തോഭങ്ങളുടെ ഒരു ആറാട്ടായിരിക്കും. മിക്കപ്പോഴും പോരിനുള്ള മാർഗ്ഗങ്ങൾ തേടിത്തേടി ആ മനുഷ്യന്റെ നെറ്റിയിൽ ചുളിവുകളും ചുണ്ടുകളുടെ രണ്ടറ്റങ്ങളും കീഴോട്ടു വീഴുകയും ചെയ്തിരിക്കുന്നു! എന്നെക്കൂടെ കണ്ടപ്പോൾ വലിയ സന്തോഷമായി. ആദ്യം കുശലപ്രശ്നങ്ങൾ കഴിഞ്ഞു് ഇരുന്നു മുറുക്കി. കുറച്ചൊക്കെ വെടിപറഞ്ഞിട്ടു് തിരുവനന്തപുരം കാര്യങ്ങളിലേക്കു കടന്നു. മെ.മാധവവാര്യർക്കും മലബാർ അഡ്വൊക്കേറ്റു എഡിറ്റർക്കും അടികൊണ്ട കാര്യങ്ങളിലേയ്ക്കു വന്നു. പ്രധാന പ്രശ്നങ്ങളെപ്പറ്റി പറയണമെന്നും മി. ജോസഫിനെ സ്റ്റേറ്റുകോൺഗ്രസ്സിലേക്കു പകർത്തണമെന്നും മറ്റും ഈ. വി. എന്നോടു പറഞ്ഞിരുന്നു. പക്ഷെ, അത്രയ്ക്കു് എത്തുന്നതിനു മുമ്പു് ചോര പോലിരിക്കുന്ന ഒരു കപ്പി കാപ്പിയും ഇറച്ചിപ്പലഹാരങ്ങളും സോഡായും വന്നുകഴിഞ്ഞു. പൊടിപൊടിച്ച ഒരു ഡിന്നർ തന്നെയായിരുന്നു അതു്. കുറെ കഴിഞ്ഞപ്പോൾ എന്തെല്ലാമാണു പറഞ്ഞതു് വീട്ടിൽ എപ്പോഴാ എത്തിയതു് എന്നും മറ്റും ഞങ്ങൾക്കു് ആർക്കും ഒരു രൂപവുമില്ല. ഇടയ്ക്കു് ഇങ്ങനെ ഒന്നു രണ്ടു വാക്കുകൾ ഈ. വി. യും ജോസഫും തമ്മിൽ പറഞ്ഞതു് ഞാൻ ഓർക്കുന്നു.

ഈ. വി. — ജോസഫ് തിരുവനന്തപുരത്തേക്കു വരണം. എന്തെല്ലാം മാർഗ്ഗങ്ങൾ കിടക്കുന്നു—പരമാനന്ദമായി ജീവിക്കാം.

ജോസഫ് "കൊള്ളാം ആരാ ഈ പറയുന്നേ, പിന്നേ നിങ്ങൾക്കെന്താ ഒന്നും പററാത്തതു്, കോട്ടയത്തെത്തിക്കൂടുന്നതെന്തിനു്?"

അന്നത്തെ ഗംഭീര രാഷ്ട്രീയ സംഭാഷണം പുകപോലെ അങ്ങു പോയി. മി. ജോസഫ് പിന്നീടു് തിരുവനന്തപുരത്തു് താമസമാക്കി. അദ്ദേഹത്തിനു് പരമാനന്ദമായി പിന്നീടു തോന്നിയ ജീവിതം ഒരു ഗവമ്മെൻറുദ്യോഗമായും തീർന്നു.

ആ കുംഭമാസത്തിൽതന്നെ ഞാൻ ഈ. വി. യെ തിരുവനന്തപുരത്തു വെച്ചു കണ്ടു. അദ്ദേഹത്തിന്റെ വീട്ടിൽ വെച്ചു വലിയ വൃത്തിയും മെനയുമില്ലാത്ത ഒരു ചെറിയ വീട്ടിൽ അദ്ദേഹം താമസിക്കയായിരുന്നു. രണ്ടാററവും കഷ്ടിച്ചു എത്തുന്ന ഒരു

തോത്തുമുട്ടത്തുകൊണ്ടു് ആ ഇറയത്തു തന്നെ നിന്നിരുന്നു. ഞാൻ ആ ഇറയത്തു കിടന്നിരുന്ന ഒരു കയററുകട്ടിലിൽ ഇരുന്നു. ഞാൻ ആ വീട്ടുനോക്കി അത്ഭുതപ്പെട്ടു. എത്ര അനാർഭാടവും ലളിതവും! എങ്ങനെ അല്ലാതെ വരും. ഒരുത്തനു മനസ്സുഖത്തോടെ ജീവിക്കാൻ അത്രയേറെ അലങ്കാരങ്ങൾ എന്തിനു്! അതും ഒരു തത്വജ്ഞാനിയും ചിന്തകനുമായുള്ളവനു്! പതിവുള്ള യാതൊരുത്സാഹവും അദ്ദേഹത്തിൽ ഞാൻ കണ്ടില്ല. ഞാൻ പരിഷത്തിന്റെ കാര്യം എടുത്തിട്ടു.

ഈ. വി.– "അതു് നിങ്ങളൊക്കെക്കൂടെ അങ്ങ് നടത്തു്. എനിക്കു് വലിയ താല്പര്യമിപ്പോളില്ലാ. പിന്നെ നൈത്യാരമ്മയേയും മററും വിളിക്കണം; ആനക്കാര്യത്തിൽ എന്തു ചേനക്കാര്യമെടാ?"

ഞാൻ– 'അതെന്തു് ഇത്ര പിടിനിന്നു് വന്ന ആനക്കാര്യം"

"നീ പത്രം വായിക്കാറില്ലേടാ, എന്തൊക്കെയാടാ നടക്കുന്നതു്? എനിക്കു് 'സ്റ്റേററു കോൺഗ്രസ്സ്" ഒന്നു തലപൊക്കുന്നതു കണ്ടാൽ മതി. എ. നാരായണപിള്ളയുടെ മലയാളരാജ്യം ലേഖനം നീ വായിച്ചില്ലേ?"

ഞാനതു വായിച്ചിരുന്നു. സമുദായങ്ങൾ തമ്മിൽ യോജിക്കണം, നായന്മാർ മുൻനിന്നു യത്നിക്കണം എന്നുമററും ശക്തിയായി വാദിച്ചിരുന്ന ഒരു ലേഖനമായിട്ടാണു് എനിക്കു തോന്നിയിരുന്നതു്. എന്നാൽ അതിൽ എന്തോ സമുദായ വിദ്വേഷത്തിനു പററുന്ന ആശയങ്ങൾ ഉണ്ടെന്ന കാരണത്താലാണല്ലോ അന്നത്തെ ആ കേസ് ഉത്ഭവിച്ചതു്.

ഈ. വി.–"സി. ഐ. എനിക്കു് സകലശ്രദ്ധയുംഇപ്പോൾ നമ്മുടെ നാരായണപിള്ളക്കേസ്സിലാണു്. നാരായണപിള്ളയുടെ "അഫിഡവിററി"ൽ ഞാനെടാ ഒപ്പുവെച്ചിരിക്കുന്നതു്. എനിക്കു വളരെയൊക്കെ ചെയ്യാനുണ്ടു്; അതുകൊണ്ടു് മറേറതെല്ലാം അവിടെ കിടക്കട്ടെ."

ഞാൻ–"ഇ. വി! സ്റ്റേററു കോൺഗ്രസ് കാര്യം കൊള്ളാം. പക്ഷേ, ഇക്കൂട്ടരിൽ എത്രപേരെ നമ്പാം. നമ്മുടെ നേതാക്കന്മാരല്ലേ? തരം വരുമ്പോൾ കാലുമാറും."

ഈ. വി.—"എടാ അത്തരക്കാർ എല്ലാ രാജ്യത്തും എപ്പോഴുമുണ്ടു്. അതുവെച്ചു പ്രശ്നസ്ഥാനം അളക്കരുതു് ചിലപ്പോൾ ഈ നാരായണപിള്ളതന്നെ അല്ലെങ്കിൽ ഞാൻ കാലുമാറിയേക്കാം. എന്നാൽ നീ പറഞ്ഞ രത്നത്തിൽ കഴമ്പില്ല. ഇതാ ഞാൻ അടുത്തുതന്നെ ഒരു നേത്രരോഗിയിൽ ഈ ആശയംവെളിവാക്കാം."

അന്നു് ഞാൻ ഈ. വിയുടെ വീട്ടിൽനിന്നും ഉച്ചക്കൂണും കാപ്പിയുംകഴിച്ചു. അനന്തം എന്ന രീതി, എഴുത്തിൽ മാത്രമല്ല പ്രവൃത്തിയിലും ഇദ്ദേഹം കാണിച്ചിരുന്നു. കൃത്രിമത്തിന്റെ വിദൂരച്ഛായപോലും, ഒരു വാക്കിലോ പ്രവൃത്തിയിലോ കാണുകയില്ല. അതല്ലേ സാക്ഷാൽ ഹൃദയശുദ്ധി.

ഈ. വി മുമ്പുപറഞ്ഞ ആശയം കുംഭം 23-ാം൹യിലെ ആഴ്ചപ്പതിപ്പിൽ പ്രത്യക്ഷപ്പെട്ടു. "ശക്തിയും ക്ഷീണവും" എന്ന പേരിൽ നേത്രരോഗി എഴുതിയതാണതു്. ഈ.വി. യുടെ ഭാവനയിൽ അന്തരീക്ഷം ആകപ്പാടെ മാറുന്നു. ക്രിസ്തുവിന്റെ കേസുവിചാരണയെപ്പററിയുള്ള ബഹുജനങ്ങളുടെ സംഭാഷണം വളരെ ചതുരമായി വിവരിച്ചുകൊണ്ടുള്ളതാണു് ഈ ലേഖനം. മനുഷ്യസ്വഭാവത്തിന്റെ വൈവിധ്യത്തിൽ ഊന്നിക്കൊണ്ടു് എഴുതപ്പെട്ടിരിക്കുന്ന ഈ ലേഖനത്തിനു് പ്രചോദനം മി. നാരായണപിള്ളക്കേസ്സാണെന്നു കാണുവാൻ കഴിയും. അതിലെ ഒടുവിലത്തെ ഒരു ഖണ്ഡികമാത്രം ഞാൻ ഇവിടെ പകർത്തുന്നു.

"മൂന്നാമൻ– പലവിധത്തിലാണു് ആളുകൾ. ചിലർ അനീതിക്കാർ. അവർ നീതിക്കു വിപരീതമായിട്ടേ പ്രവൃത്തിക്കുകയുള്ളു. എന്തിനുവേണ്ടി? സ്വന്തം കാര്യങ്ങൾചെയ്യുന്നതിനു്. മററുചിലർ ആ അനീതിക്കു സഹായിക്കും. അതും സ്വന്തംകാര്യം കാണുന്നതിനുതന്നെ. വേറെ ചിലർ അനീതി കണ്ടുകൊണ്ടു വെറുതേ ഇരിക്കും. വേണമെങ്കിൽ രഹസ്യമായി പറഞ്ഞുകൊണ്ടു നടക്കും. വല്ല ഉപദ്രവവുംവന്നു് അവരുടെ സുഖസ്ഥിതി ഉടയാതെയിരിക്കുന്നതിനു നോക്കിക്കൊള്ളും. പിന്നൊരു കൂട്ടർ അദൃശ്യം അതിനെ എതിർക്കും. ആ എതിർപ്പുകൊണ്ടു വല്ല ഉപദ്രവവും വരുമെന്നുണ്ടെങ്കിൽ വാലും താഴ്ത്തി പിന്തിരിഞ്ഞുകളയും. വളരെവളരെ ചുരുക്കം ചിലർ മരണംപോലും തൃണവൽഗണിച്ചു് ആ എതിർപ്പിൽ നില്ക്കും. അവർക്കായിട്ടാണു് വിജയം കാത്തുനില്ക്കുന്നതു്. അവരുടെ ജന്മംമാത്രമേ സഫലം ആവുകയുള്ളു. നിരവധി ജനപരമ്പരകൾ അവരെ ആരാധിക്കും. അവരെക്കൊണ്ടു് അനേകകോടി ആത്മാക്കൾ രക്ഷപെടും. ഇന്നു കുരിശിന്മേൽ തൂങ്ങുന്ന ഈ ചെറുപ്പക്കാരൻ ആ പ്രകാരമുള്ള ഒരു ആൾ ആയിരിക്കും. നാം എല്ലാം രണ്ടുമൂന്നു ദിവസത്തെ ശാപ്പാട്ടും സഞ്ചാരവും കഴിഞ്ഞു മണ്ണോടുചേരും. വേണമെങ്കിൽ ലോകത്തിനു കുറെക്കൂടെ കഷ്ടതവർദ്ധിപ്പിക്കും. നമ്മുടെ ജന്മം തുലയ്ക്കും. ഈ കാണുന്ന പ്രാഭവം ഒന്നു രണ്ടു ദിവസത്തേക്കു നിലനില്ക്കുകയില്ല. നാം കൃമികൾ അല്പജീവികൾ, പാപികൾ, അതിനിസ്സാരന്മാർ, കാൽക്കാശിനുവേണ്ടി നമ്മുടെ സകലതും വില്ക്കുന്നതിനു നടക്കുന്നവർ. അതിശക്തൻ, ലോകൈക ചക്രവർത്തി, ലോകരക്ഷകൻ അതാ അവിടെ കുരിശിന്മേൽ തൂങ്ങുന്നു. നമുക്കു കഷ്ടത എന്നു തോന്നുന്ന മഹാവിജയത്തിൽ ശാശ്വത സിംഹാസനം ഉറപ്പിച്ചിരിക്കുന്നു. സൂര്യചന്ദ്രന്മാർ ആ മഹാസാമ്രാജ്യാധിപതിയുടെ പാദപത്മങ്ങൾ വണങ്ങുന്നു. താരകോടികൾ രത്നദീപങ്ങൾ തെളിക്കുന്നു. മഹാഭാഗ്യവാൻ, അതിഭാഗ്യവാൻ"

ഈ. വി.യുടെ അവസാനകാലങ്ങളിൽ അദ്ദേഹം ക്രിസ്തീയമതഗ്രന്ഥങ്ങൾ വായിക്കുവാൻ പ്രത്യേകം താല്പര്യം കാണിച്ചിരുന്നു. നേത്രരോഗിയുടെ പല ചിന്തനങ്ങളും, വേദപാരായണത്തിൽനിന്നും ജനിച്ചിട്ടുള്ളതാണു്. കഴിയുംവിധം ആ പാഠങ്ങളെ അന്നത്തെ ജീവിതഗതിയുമായി സന്ധിപ്പിച്ചുനോക്കാനും ഇ. വി.മുതിർന്നിരുന്നു. രാഷ്ട്രീയ പ്രസ്ഥാനത്തിലെ ഉഴലുരു ദേവസ്വക്കാരോടുള്ള ഒരന്യാപദേശമായിട്ടാണു് പലതും പരിണമിച്ചിട്ടുള്ളതു്. മീനം14-ാം തീയതിയിലെ ആഴ്ചപ്പതിപ്പിൽ (17-ാം൹ ആണല്ലോ ഈ. വി. പരഗതിപ്രാപിച്ചതു്) 'എന്റെ വേദപാഠം' എന്നപേരിൽ നേത്രരോഗി എഴുതിയ ആ ലേഖനം! അതു് എന്തൊരു ലേഖനമാണു്. മനുഷ്യരുടെ ശക്തിയേയും ക്ഷീണത്തേയും പററി ഇത്ര ഹൃദയസ്പൃക്കായി വർണ്ണിക്കുന്ന മ


പരേതനായ ഈ. വി.

റെറാരു ചിത്രം ആരു് വരിച്ചിട്ടുണ്ടു്? നോക്കുക:–

# എന്റെ വേദപാഠം

(നേത്രരോഗി)

"അല്ലെങ്കിൽ അവൻ ഞങ്ങളോടുകൂടി ചേരേണ്ടതില്ലായിരുന്നു. ഈ കാര്യത്തിൽ നിങ്ങളോടു കൂട്ടുകൂടാൻ എനിക്കു നിവൃത്തിയില്ല" എന്നു പറഞ്ഞു വെറുതെ നിൽക്കേണ്ടതായിരുന്നു. അങ്ങനെ ഒന്നും ചെയ്യാതെ ഞങ്ങളുടെകൂടെ ഇതുവരെ നിന്നു്, പല പ്രവൃത്തികളിലും ഭാഗഭാക്കായി, പല രഹസ്യങ്ങളും അറിഞ്ഞു്, ഒടുവിൽ ഇങ്ങനെ ഈ പ്രധാന ഘട്ടത്തിൽ ഞങ്ങളെ ഉപേക്ഷിച്ചു് എതിർഭാഗം ചേർന്നതു നന്നായോ?"

എന്നാണു്, പിരിഞ്ഞു പോകുന്ന കൂട്ടുകാരേപ്പററി ചിലർ പറയുന്നതു്. ഇത്രയും മാത്രമല്ല പറയുന്നതു്.– "അവൻ വഞ്ചകനാണു്, ചതിയനാണു, നമ്മെ പററിക്കുന്നതിനാണു നമ്മുടെ കൂടെ വന്നുചേർന്നതു്. നമ്മുടെ രഹസ്യങ്ങൾ അറിയുന്നതിനാണു കൂട്ടു കൂടിയതു്" എന്നു കൂടി വിധിയെഴുതും.

ഈ വിധി മിക്കപ്പോഴും ശരിയായിരിക്കുകയില്ല. നിങ്ങളുടെ കൂടെ വന്നുചേർന്നപ്പോൾ അവൻ യാതൊരു ദുഷ്ടവിചാരങ്ങളാലും പ്രേരിതൻ അല്ലായിരുന്നു. നിങ്ങളോടു ചേർന്നു് ആജീവനാന്തം നിൽക്കണമെന്നു തന്നെയായിരുന്നു അവന്റെ ദൃഢനിശ്ചയം. അല്ലാതെ അവൻ നിങ്ങളെ ചതിക്കുന്നതിനും ഒന്നും വന്നതല്ല. നിങ്ങൾ ഏററിരിക്കുന്ന കാര്യം നന്നാണു് എന്നു തോന്നി അവൻ നിങ്ങളോടുകൂടി സഹകരിക്കുന്നതിനു തന്നെ വന്നു ചേർന്നതാണു്. പക്ഷെ, എന്തു ചെയ്യാം! അവൻ ക്ഷീണബുദ്ധിയാണു്. നിങ്ങളുടെ മനക്കരുത്തു് അവനില്ല. കുറേ കഴിഞ്ഞപ്പോൾ അവൻ വൈഷമ്യങ്ങൾ കണ്ടു. പിന്തിരിഞ്ഞാൽ ഉണ്ടാകാവുന്ന സുഖങ്ങളും കണ്ടു. അവൻ അല്പം ഒന്നു് ആലോചിച്ചു. "ഇങ്ങനെ കഷ്ടപ്പെടുന്നതെന്തിനു്? സുഖം അതാ പുറകിൽ കാത്തുനിൽക്കുന്നു" എന്നു് ഒന്നു ആലോചിച്ചു. കുറച്ചുകൂടെ തുടർന്നു നിൽക്കുവാൻ അവൻ ശ്രമിച്ചു കാണും. പക്ഷെ ഹൃദയക്ഷീണം അവനെ അടിപ്പെടുത്തി. അവൻ ഒരിക്കലും തീരാത്ത ദുര്യശസ്സോടുകൂടി, നിങ്ങളെ കൂട്ടുവിട്ടു.

കുട്ടികൾ മത്സരിച്ചു് ഓടുന്നതു കണ്ടിട്ടില്ലേ? വിദൂരലക്ഷ്യത്തിൽ എത്തുന്നതിനു് എല്ലാവരുംകൂടി ഓടുകയാണു്, എല്ലാവർക്കും അവിടെ എത്തണമെന്നു് ഒരുപോലെ ആഗ്രഹം ഉണ്ടു്. അല്ലാതെ, ഞാൻ പകുതി വഴി ചെന്നു നിന്നുകളയും. അതിനാണു് ഇപ്പോൾ ഇവരുടെകൂടെ ചേർന്നിരിക്കുന്നതു്. ഇവർ അറിയേണ്ടാ" എന്നു് അക്കൂട്ടത്തിൽ ആരെങ്കിലും വിചാരിക്കുന്നു എന്നാണോ പറയുന്നതു്? കുറേ ഓടുന്നു. വളരെ വാശിയോടെ ഓടുന്നു. ആരും ആരെക്കാളും മോശം അല്ല, "ഭേഷ്! ഭേഷ്" എന്നു് കാഴ്ചക്കാർ ആഹ്ലാദിക്കുന്നു. അങ്ങനെ ഓടുമ്പോൾ ഒരുവന്റെ കാൽ അല്പം തളരുന്നു. അവൻ വകവയ്ക്കുന്നില്ല. ആയംപിടിച്ചു് മുന്നോട്ടു കുതിക്കുന്നു. അവന്റെ ക്ഷീണം കാഴ്ചക്കാർ കാണുന്നു. "അവൻ വീണതുതന്നെ" എന്നു് അവർ തീർച്ചപ്പെടുത്തുന്നു. അപ്പോഴേക്കു് അവൻ കുഴഞ്ഞു കഴിയുന്നു. ഗതി മന്ദതരം ആകുന്നു. അവൻ അങ്ങു നിൽക്കുന്നു. ശേഷം ഉള്ളവർ ഓട്ടം തുടരുകയാണു്. പുറകിൽ നിന്നുകളഞ്ഞവനെപ്പററി അവർക്കെല്ലാം ആക്ഷേപം ആണു്. അപ്പോഴേക്കു് ആ ആക്ഷേപക്കാരിൽ ഒരുവൻ കുഴയുന്നു. അവൻ നിൽക്കുന്നു. ഇങ്ങനെ പലരും പരാജിതരാകുന്നു. ഒന്നോ രണ്ടോ പേർ മാത്രം ലക്ഷ്യത്തിൽ എത്തിച്ചേരുന്നു.

എന്നാൽ ഞാൻ ഒരു കാര്യമാണു ചോദിക്കുന്നതു്. മെയ്യനങ്ങാതെ, ഈ കാഴ്ച കാണുന്നതിനു മാത്രം ചെന്നു നിൽക്കുന്നവരെക്കാൾ അഭിനന്ദനാർഹരല്ലേ ഇത്രയും എങ്കിലും ഓടിയവർ? തീർച്ചയായും അതേ, പാവങ്ങൾ, അവർക്കു് അങ്ങേ അററംവരെ എത്തുന്നതിനുള്ള ശക്തി ഇല്ലായിരുന്നു. എങ്കിലും, അവർ കുറെ ദൂരം എങ്കിലും, ഓടിയില്ലേ?

നാം കണ്ടുകൊണ്ടിരിക്കുന്ന ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിന്റെ സമരചരിത്രംതന്നെ എന്താണു്? "ഇപ്പോൾ ബ്രിട്ടീഷ് ശക്തി നശിപ്പിച്ചുകളയാം, സ്വരാജ്യം സമ്പാദിച്ചുകളയാം" എന്നുറച്ചു് എത്രയെത്ര ലക്ഷം ആളുകൾ ഈ നെഹ്റുവിനോടും ഗാന്ധിയോടുംകൂടെ ചേർന്നു് പുറത്തേക്കിറങ്ങിയിരിക്കണം! അവർ ഒക്കെ ഇപ്പോൾ എവിടെ? ഒരാളിനെ ഒരു കാൺസ്റ്റബിൾ ഭയപ്പെടുത്തി. അയാൾ പിന്തിരിഞ്ഞു നടന്നു. മറെറാരാളിനു 15 ഉറുപ്പികയുടെ ഒരു ഉദ്യോഗം കിട്ടി. അയാൾ ഗവമ്മെണ്ടു ദാസനായി ഉരിപ്പു പിടിച്ചു. മൂന്നാമൻ എന്നിട്ടും മുന്നോട്ടുതന്നെ നിന്നു. അയാൾക്കു വയസ്സു കൂടിപ്പോയതുകൊണ്ടു് ഉദ്യോഗം കിട്ടിയാലും ഗുണം ഇല്ല. അങ്ങനെയിരിക്കുമ്പോൾ ചിലവിനുള്ള മാർഗ്ഗം ഉണ്ടാക്കിക്കൊടുക്കാമെന്നു് എതിരുപക്ഷത്തുനിന്നു് ഒരു വാഗ്ദാനം ഉണ്ടായി. അയാൾ ഗാന്ധിയേയും നെഹ്റുവിനേയും കുറേ ചീത്തയും പറഞ്ഞു പിന്തിരിഞ്ഞു. ഇങ്ങനെ എത്ര എത്ര എണ്ണം പൊഴിഞ്ഞുപോയിരുന്നിരിക്കണം! ക്ഷീണബുദ്ധി; കേവലം ക്ഷീണബുദ്ധി.

ഇതുതന്നെയല്ലേ ബൈബിളിലും ഉള്ളതു? ക്രിസ്തുവിന്റെ ജീവചരിത്രം, ഒരു വ്യക്തിയുടേതല്ല. ലോകത്തിന്റെ ചരിത്രത്തിനൊരു കണ്ണാടിയാണു്. അതു് ഒരു രാജ്യത്തിന്റെ ചരിത്രം ആകാം; സമുദായത്തിന്റേതാകാം; വ്യക്തിയുടേതും ആകാം.

നിഷ്കളങ്കബുദ്ധിയായ പത്രോസ് എന്താണു ക്രിസ്തുനാഥനോടു പറഞ്ഞതു്?

"എല്ലാവരും നിങ്കൽ ഇടറിയാലും ഞാൻ ഒരു നാളും ഇടറുകയില്ല" എന്നു്.

ഇങ്ങനെ പറഞ്ഞപ്പോൾ; മറിച്ചു വല്ലതും ചെയ്യണമെന്നു പത്രോസിനു ഉദ്ദേശമുണ്ടായിരുന്നു എന്നാണോ വിചാരം? ഒരിക്കലുംഇല്ല. അന്തരീക്ഷം ഇരുണ്ടുവരുന്നു; ആകാശത്തിൽ കാർമേഘങ്ങൾ സഞ്ചരിക്കുന്നു; ആപത്തിന്റെ ലക്ഷണങ്ങൾ എല്ലാ ദിക്കിലും കാണുന്നു. ആ ചെറു സംഘത്തെ ഗ്രസിക്കുന്നതിനു്, അഥവാ ആ നേതാവിനെ സംഹരിക്കുന്നതിനു്, ഭീകരങ്ങളായ എതിർ ശക്തികൾ കൂട്ടം കൂടുന്നു. ശിഷ്യന്മാരുടെ ഹൃദയങ്ങൾ നടുങ്ങുന്നു. ഏതു നിമിഷത്തിൽ എന്നറിഞ്ഞില്ല ഘോര വിപത്തു ശിരസ്സിൽ പതിക്കുക. ആരെല്ലാം ഈ കൂട്ടത്തിൽ നിന്നോടി രക്ഷപ്പെടുമെന്നു് ആർക്കും നിശ്ചയം ഇല്ല. ക്രിസ്തുവിന്റെ ആ ശിഷ്യന്മാർ എല്ലാക്കാര്യത്തിലും പരസ്പരം വിചാരങ്ങൾ പകരുകയാണു പതിവെങ്കിലും, ഇത്രയും ഭയങ്കരമായി കണ്ട ആ ഘട്ടത്തിൽ അവർ അങ്ങോട്ടും ഇങ്ങോട്ടും മുഖത്തു നോക്കുന്നതല്ലാതെ, അവരവർ എന്താണു ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നതെന്നു, തമ്മിൽ തമ്മിൽ പറയുന്നില്ല. പത്രോസ് ചുററും നോക്കി. കൂട്ടരിൽ ചിലർ ചതിച്ചേക്കുമെന്നു് ആ നിഷ്കളങ്കചിത്തനു തോന്നി. താൻ അങ്ങനെ ചെയ്യുമോ, തന്റെ ഗുരുവിനെ വെടിയുമോ, താൻ പഠിച്ച സത്യപ്രമാണത്തെ ഉപേക്ഷിക്കുമോ എന്നു തന്നത്താൻ ചോദ്യം ചെയ്തു.

അതിനുള്ള ഉത്തരമാണു്.

"എല്ലാവരും നിങ്കൽ ഇടറിയാലും ഞാൻ ഇടറുകയില്ല."

എന്നുള്ളതു്.

യേശു അതു കേട്ടു് ഒന്നു മന്ദഹസിച്ചു. മനുഷ്യന്റെ അപൂർണ്ണതയേയും പരിക്ഷീണ സ്വഭാവത്തേയും പററി അറിയാവുന്ന ആ ദിവ്യവിജ്ഞാനി, പരിപൂർണ്ണ മനുഷ്യൻ, ഈ പാവത്തിന്റെ ഹൃദയക്ഷോഭം കണ്ടു് അയാളിൽ അനുകമ്പാധീനനായി പറഞ്ഞു:–

"ഈ രാത്രിയിൽ കോഴി കൂവുംമുമ്പേ നീ മൂന്നുവട്ടം എന്നെത്തള്ളിപ്പറയും."

പത്രോസ് അങ്ങനെ പറയുക തന്നെ ചെയ്തു. അവിടംവരെ മാത്രമേ ആ ഓട്ടക്കാരന്റെ കാലുകൾ ശക്തിയോടെ നിന്നുള്ളു. അവിടെ കുഴഞ്ഞു. തള്ളിപ്പറയുക തന്നെ ചെയ്തു. വേറൊരു വിദ്വാൻ നമ്മുടെ യൂദാസ്, അല്പം ഒരു പ്രതിഫലം കൂടി അതിൽ നിന്നു സമ്പാദിച്ചു. രണ്ടു

പേരും ഭയംകൊണ്ടു്; ഒരാൾക്കു് ഒരു മുപ്പതു വെള്ളി കൂടെ കിട്ടി. അങ്ങേ അററംവരെ ചെന്നു് ആ സുവർണ്ണകിരീടം കരസ്ഥമാക്കുന്നതിനു് ഒരാൾക്കു മാത്രമേ കഴിഞ്ഞുള്ളു. സാക്ഷാൽ പരിപൂർണ്ണ മനുഷ്യനു്, അവിടുത്തേയ്ക്കു മാത്രമേ അത്ര വലിയ ബലം ശേഷിച്ചുള്ളു. സ്വാരാജ്യ സമ്പാദനത്തിനു് ആ അതിശക്തനു മാത്രമേ പ്രാപ്തി ഉണ്ടായുള്ളു. യൂദാസ് ഉദ്യോഗത്തിൽ പോയി. പത്രോസ് ഭയന്നു മാറി. ഒരാൾക്കു് ഒരു കൺട്രാക്ട്, മററൊരാൾക്കു നാലു രൂപാ ശമ്പളം, പിന്നൊരാൾക്കു ചെലവിനുള്ള ചക്രം വേറൊരാളുടെ ഒരു മകനു് ഒരു ആക്ടിംഗ്, മററൊരാൾക്കു് ഒരു ആശകൊടുപ്പ്— എല്ലാം പിന്മാറി. യഥാർത്ഥ ശക്തിയുള്ള ആൾ മാത്രം ആ ലക്ഷ്യത്തിൽ എത്തി, സീമാതീത യശസ്സു സമ്പാദിച്ചു. ലക്ഷ്യത്തോടു് അടുക്കുംതോറും കഷ്ടതകൾ വർദ്ധിച്ചാണു വന്നതു്. എത്ര വലിയ പരീക്ഷ! പിടിച്ചുകെട്ടി—അപ്പോൾ പിന്മാറാമായിരുന്നു. അടിച്ചു; അപ്പോൾ പിന്മാറാമായിരുന്നു. തലയിൽ മുൾകിരീടം വച്ചു—അപ്പോൾ പിന്മാറാമായിരുന്നു. കൊല്ലുവാനായി കുരിശിന്റെ ചുവട്ടിലേക്കു കൊണ്ടുപോയി— അപ്പോൾ പിന്മാറാമായിരുന്നു. കുരിശോടു ചേർത്തു— അപ്പോൾ പിന്മാറാമായിരുന്നു. അന്ത്യത്തെ ആണി തറച്ചു—അപ്പോഴും ആകാമായിരുന്നു.

മാറിയില്ല. ലോകം രക്ഷപ്പെട്ടു. മനുഷ്യത്വത്തിന്റെ അഭിമാനം സുരക്ഷിതമായി.

മനുഷ്യത്വത്തിനു് അല്പസ്വല്പം ചില കുഴപ്പങ്ങൾ ഉണ്ടായിരുന്നു. ഏദൻതോട്ടത്തിൽ വച്ചാണു് ആ പോരായ്മ വന്നുഭവിച്ചതു്. ആ അവമാനം അന്നുവരെ നീണ്ടുനിന്നു. "എടാ മനുഷ്യാ! നീ ഇത്ര മോശക്കാരനായിപ്പോയല്ലോ" എന്നു് ഒരു പോരായ്മ. അതു നിരവധി ശതവർഷങ്ങൾ നീണ്ടുനിന്നു. "എന്തായാലും നീ ആ ഏദൻതോട്ടത്തിൽ വച്ചു് അങ്ങനെ ചെയ്തവൻ അല്ലേ?" എന്നൊരുപതിത്വം.

ആ പതിത്വം ഈ കുരിശിൽ തീർന്നു. ആ പതിത്വം തീർക്കുന്നതിനു കുറേപ്പേർ ശ്രമിച്ചു. എന്നാൽ മററെല്ലാവരും കൂടുതൽ പതിത്വത്തിലേയ്ക്കു താണു. സമ്പൂർണ്ണ മനുഷ്യൻ മാത്രം ആ ആക്ഷേപം നീക്കുന്നതിനു ശക്തനായി.

മനുഷ്യലോകം രക്ഷ നേടി.

# "പോകയാണു ഞാൻ"

(കൈതക്കാട്ടു കെ. പി. ശാസ്ത്രികൾ)

പോകയാണു ഞാനോമനേ, മാതൃഭൂ-
മുകിട്ടം കദനാശ്രു തുടയ്ക്കുവാൻ
ഒട്ടുഴിച്ചുകഴിഞ്ഞു നിശീഥിനീ
നക്ഷത്രതകൾ തിങ്ങിയ കെട്ടുകൾ
പൊന്നൊളിവിരിച്ചംശുമാനെത്തിടം
ശംഖനാദം മുഴങ്ങിക്കഴിഞ്ഞിതേ
അങ്ങുദൂരത്തുകൊച്ചുവയലുകൾ
മുങ്ങിട്ടന്തു ചുട്ടനിണസിന്ധുവിൽ
നേരമായി പുറപ്പെടാൻ ഭാസുര-
ഭാരതത്തിന്റെ ഭാവനാവീഥിയിൽ
പാരതന്ത്ര്യം വിലങ്ങടിച്ചിപ്പൊഴും
പാരമാർന്നു, കിടക്കുന്നഭീകരം
കേണിടുന്നു ജനനി, സുതരുടെ
ശോണിതം കലന്നോരുടൽകാൺകയാൽ
കർഷകന്റെ തഴമ്പാന്നൊരിക്കരം
ഹർഷരശ്മി ചൊരിഞ്ഞു ലസിക്കവേ,
എത്തിടേണമപ്പാടത്തു സോദര-
രൊത്തുചേർന്നു കിടക്കുന്ന ഭൂമിയിൽ
പാരതന്ത്ര്യവിലങ്ങിൽ കുരുങ്ങുവാ-
നല്ല നാമിന്നണഞ്ഞതിബ്ഭൂമിയിൽ
ഒത്തിറങ്ങണം സ്വാതന്ത്ര്യകീർത്തന-
മൊത്തുപാടിക്കരംകോർത്തുനിത്യവും
ഭീകരരവമെങ്ങുംമുഴങ്ങവേ
ശോകഗീതകളെങ്ങുമുദിക്കവേ,
മാമകയുവരക്തധമനികൾ
സീമയാറു ചലിപ്പൂ കൃശോദരീ
പോകയാണു ഞാനോമനേ, മാതൃഭൂ
മുകിട്ടം കദനാശ്രു തുടയ്ക്കുവാൻ.

ഹാസ്യഭാവന

# ആശാൻപണി.

(ഓട്ടൻതുള്ളൽ)

(വിദ്വാൻ വി. റ്റി. ദായിപ്പ്)

ആശാൻ പണിപോലിക്കാലത്തിഹ
മോശപ്പെട്ടൊരു പണിവേറില്ല.
കാശിനുകൊള്ളാത്തുള്ളവരല്ലാ-
താശാൻപണിയിലുമാശിക്കില്ല-
ആശാനെന്നു പറഞ്ഞാലവനാ
ദേശത്തൊരുനില പണ്ടുലഭിക്കും.
വാശിവഴക്കുകളൊക്കെയകറ്റാ-
നാശാനിടനിലനിന്നാൽപോരും.
പേശാനെഴുതാനുണ്ടെന്നാകിലു-
മാശാനെച്ചെന്നാശുവിളിക്കും.
ദേശികവരനെക്കണ്ടാലേതൊരു
മീശക്കാരനുമൊന്നു ചുളുങ്ങും:
കുട്ടിപഠിപ്പതിന്നാശാൻ വേണം,
ചിട്ടിനടത്താനാശാൻ വേണം—
ചേട്ടനുമനുജനുമവരുടെ മുതലുക-
ളൊട്ടും കൂടുതൽ കുറവുകളെന്യേ
വെട്ടും കുത്തും കൂടാതങ്ങനെ
വെട്ടിമുറിപ്പതിന്നാശാൻ വേണം.
കെട്ടിയപെണ്ണിനെ ശണ്ഠവെടിഞ്ഞിഹ
വീട്ടിൽ വരുത്തണമെങ്കിലുമാശാൻ;
കുട്ടിപ്പെണ്ണിനുനല്ലൊരുവരനെ-
ക്കിട്ടണമെങ്കിലുമാശാൻവേണം—
വെട്ടിവിതപ്പാൻ,വീടു ചമപ്പാൻ,
വെട്ടിയതടിയുടെയളവു കുറിപ്പാൻ
കുട്ടി ജനിച്ചൊരുനേരം നോക്കി
പ്പെട്ടെന്നൊരുചെറു തക്കുറിയെഴുതാൻ
തട്ടാൻ തട്ടിയതട്ടുകളറിവാൻ,
തൊട്ടതിനൊക്കെയുമാശാൻ വേണം.
പെരിയൊരുമഹിമകളാവകപോയീ
"ഗുരു"വരപദവികൾ പണ്ടേപോയീ
പരുപരെയോടിനൊ"രാശാ"നായീ
പ്പരിചൊടുപിന്നെ"സ്സാറെ"ന്നായീ
സാറെന്നുള്ളൊരുനാമം പേറിന
ആറുവകക്കാരുള്ളിക്കാലം
കാറിൽകയറിയിരിപ്പതുമൊരുസാർ,
കാറുകൾനേരെ വിടുന്നതുമൊരുസാർ'
കയറും പയറും വില്പതുമൊരുസാർ'
കറിയും ചോറും വയ്പതുമൊരു സാർ'
തറിയിൽകയറിപ്പലപല മുണ്ടും
കുറിയതുമങ്ങനെനെയ്പതുമൊരുസാർ,
വാറിനുപോയി വരുന്നവനുംസാർ,
നാറിയമത്തികൾ വില്പവനും സാർ,
കുടയും കമ്പിയുമായിപ്പലപല
കടയുടെമുമ്പിലിരിപ്പവനും സാർ,
കുടവയറുള്ളവനവനും സാറ-
ച്ചുട്ടലേക്ഷണയുടെ കോന്തനുമൊരുസാർ,
കുടിയനുമൊരുസാറുള്ളതിലേറെ
പ്പൊടിപൊടിയായിനടപ്പവനും സാ,
റടിമുടിസകലതുമിങ്ങനെസാറാ-
യടിയിലടിഞ്ഞവ "നാശാൻസാറും"
കെട്ടിയപെണ്ണുണ്ടാശാൻസാറിനു
കുട്ടികളെട്ടിൽ കുറവില്ലൊട്ടും
കിട്ടും തുകയോ 'റേഷനു'തികയാ
കിട്ടാനൊരുവകവേറെയുമില്ലാ.
കൂലിക്കാരനുപോലുമുറുപ്പിക
നാലഞ്ചൊരുദിനമങ്ങുകിടയ്ക്കും
വണ്ടിവലിച്ചു നടക്കുന്നവനും
രണ്ടും നാലുമുറുപ്പികകിട്ടും
കാട്ടിലുമേതൊരുകോട്ടിലുമങ്ങനെ
നോട്ടുകൾ തിങ്ങിത്തിങ്ങിനിറഞ്ഞു
തോട്ടികൾപോലും തൊപ്പികളിടയിൽ
നോട്ടുകളനവധി തിരുകിനടന്നു
ഉപ്പുതുടങ്ങിക്കർപ്പൂരാന്തം
തൊട്ടതിനെല്ലാം വിലയുംകൂടി
മത്തികളയലകൾപോലും രൂപാ=
യ്ക്കെട്ടിലൊരെണ്ണംകൂട്ടുകയില്ല
തേങ്ങാക്കെട്ടണ, പാക്കിനുരണ്ടണ
മാങ്ങായ്ക്കാറണ, യങ്ങനെയേറി.
കറിയുടെചെലവിനു രണ്ടും നാലു
മുറുപ്പികദിനവും തികയാതായീ
അരിയുടെചെലവിനു വരവില്ലാതെ
ഹരഹരചൊല്ലി ഗ്ഗുരുവരരെല്ലാം.
ഒരുവനുമില്ലൊരുകൂസലുതെല്ലും
തെരുതെരെ നോട്ടുകളെറിയുകയായീ.
കാറിൽകയറി നടക്കുകയായീ,
കാറണിവേണിയൊടാടുകയായീ,
കമ്പനിയൊന്നു ചമയ്ക്കുകയായീ,
കമ്പത്തോടിനടക്കുകയായീ,
വങ്കന്മാരൊടുകൂടുകയായീ,
ബാങ്കിൽ കയറിയിറങ്ങുകയായീ,
പട്ടിലണിഞ്ഞു നടക്കുകയായീ
മട്ടിനുലോകമിതോടുന്നേരം
പട്ടിണിമൂത്തവനാശാൻ സാറിനു
കുട്ടിവിശന്നു കരഞ്ഞിട്ടരിയരി
കിട്ടാനൊരുവഴികിട്ടാതായീ
കെട്ടിയപെണ്ണിനു മാറുമറപ്പാ-
നൊറ്റമുഴം തുണിയില്ലാതായീ
കുട്ടികളെല്ലാം നിഷ്കോണകരായ്
വീട്ടിനുതുണിനു മറയുകയായീ.
നാറിനനച്ചുമുഷിഞ്ഞൊരുമുണ്ടും
കീറിക്കീറിത്തുന്നിയഷർട്ടും
കീറക്കുടയും കുറിയതുചെറുതും
പീറക്കഷണക്കടലാസുകളും
കീറപ്പത്രവുമേറും പേശലു-
മേറെപ്പഴയൊരുമാസികയും, പുന
രാരെയുമങ്ങിഹകണ്ടും തൊഴുതും
നേരിട്ടവരൊടു കുശലമുരച്ചും
നേരും നെറിയും പാരമുരച്ചും
പാരിടമാകെയറിഞ്ഞൊരുഭാവം
പാരാതങ്ങനെപൂണ്ടും പോകുമൊ-
രാശൻസാറിനെയറിയാതുള്ളവ-
രാശകളെട്ടിലുമുണ്ടാകില്ല.
പൗരാവലിയുടെ ഗുരുവരനിവനൊടു
പൗരന്മാരിലൊരുത്തനുപോലും
പറയുകിലില്ലൊരുതരി ബഹുമാനം
പാരമൊരു നിന്ദക്കിവനൊരുപാത്രം.
കുട്ടികളെല്ലാമിവനെശ്ശിവശിവ!
'കോണ്ടാട്ടക്കളി'യിട്ടുകളിപ്പൂ.
പഞ്ഞൻനമ്മുടെ സാറെന്നവരുടെ
നെഞ്ചിനകത്തൊരു ബോധമുറച്ചഥ
കൊഞ്ഞനമിവനെക്കാണുന്നേരം
മുഞ്ഞികൾകൊണ്ടിഹ കുത്തുംബാലർ
ഉതവിക്കാശാനൊരുവരുമില്ലഥ
"കുതിരകൾകയറാ"നനവധിപേരും
"ഒന്നാംസാറ"ഥ കണ്ടാലുടനേ-
യൊന്നാന്തരമൊരു "കുതിരകയറ്റം"
പിന്നെജ്ജീവിതമെന്തിനുകൊള്ളാ-
മെന്നി'പ്പാവത്താ'നിഹതോന്നും-
പൊണ്ണച്ചാരൊരു മാനേജർസാ=
റെണ്ണിക്കുറ്റമനേകമുരയ്ക്കും.

# സാർവജനീനസാക്ഷരതത്വം

## പ്രാഥമികവിദ്യാഭ്യാസത്തിൻെറ പ്രഥമമായ ഉദ്ദേശ്യം

( മാത്യൂ എം, കുഴിവേലി തിരുവിതാംകൂർ സർവ്വകലാശാല. )

ജനങ്ങളെ സാക്ഷരന്മാരാക്കുക എന്നതാണ് പ്രാഥമികവിദ്യാഭ്യാസത്തിൻെറ മുഖ്യമായ ഉദ്ദേശം. മനുഷ്യജീവിതത്തിൽ സാക്ഷരതത്വത്തിന് അപരിമിതമായ മൂല്യതയുണ്ട്. പ്രാചീനകാലത്ത് സാക്ഷരതത്വം പ്രായേണ എല്ലാ രാജ്യങ്ങളിലും മതപരമായ ജ്ഞാനത്തോട് അഭേദ്യമായി ബന്ധിച്ചിരുന്നു. വേദജ്ഞാനം ആർജ്ജിക്കുന്നതിനും വൈദികകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനും പണ്ടുമുതൽക്കേ അക്ഷരജ്ഞാനം ആവശ്യമായിരുന്നു. തൻമൂലം പ്രാക്തനകാലം മുതൽ വേദാഭ്യസനത്തോടനുബന്ധിച്ച് വിദ്യാഭ്യാസവും അഭിവൃദ്ധി പ്രാപിച്ചുപോന്നു. മതസിദ്ധാന്തങ്ങളെ ശരിയായി ഗ്രഹിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും സാക്ഷരതത്വം അമൂല്യമായ സഹായം നൽകുമെന്നു മതാധിപന്മാർ വിശ്വസിച്ചിരുന്നു. കൂടാതെ സാക്ഷരതത്വവും സന്മാർഗ്ഗവും തമ്മിൽ സ്വാഭാവികമായി അഭേദ്യമായ ഒരു ബന്ധമുണ്ടെന്നും ഒരു വിശ്വാസം ജനങ്ങളിൽ കുടികൊണ്ടിരുന്നു. സാക്ഷരതത്വം സമ്പാദിച്ചു തദ്വാരാ വിദ്യാസമ്പന്നനായ ഒരാൾ അസന്മാർഗ്ഗിയോ അധർമ്മിഷ്ഠനോ ആവുകയെന്നതു് അസാധാരണമാണെന്നു സാമാന്യജനങ്ങൾ വിശ്വസിച്ചുപോന്നു. സമുദായത്തിൻെറ സാന്മാർഗ്ഗികമായ ആദർശങ്ങളെ ഉത്സാഹപൂർവം അനുഷ്ഠിക്കുന്ന സന്മാർഗ്ഗനിരതനും സംസ്കാരചിത്തനും ആണ് സക്ഷരൻ അഥവാ അഭ്യസ്തവിദ്യൻ എന്നു സമുദായവും പൊതുവേ ഗണിച്ചിരുന്നു.

വിജ്ഞാനദീപത്തിൻെറ പ്രകാശംകൊണ്ടാണല്ലോ അജ്ഞാനാന്ധകാരത്തെ മാററേണ്ടതു്. അജ്ഞന്മാരെ വിജ്ഞന്മാരാക്കുവാനുള്ള പ്രധാനമായ ഒരുപാധിയാണ് സാക്ഷരതത്വം. അജ്ഞാനാന്ധകാരം അപ്രത്യക്ഷമാകുന്നതനുസരിച്ച് അന്ധവിശ്വാസങ്ങളും തിരോധാനം ചെയ്യും. മതത്തിൻെറ മറയിൽ അന്ധവിശ്വാസം ഭയങ്കരമായ പല കൃത്യങ്ങളും ചെയ്യിച്ചിട്ടുണ്ട്. വിദ്യാഭ്യാസവും തജ്ജന്യമായ സംസ്കാരവും വളർന്നു വരുന്നതനുസരിച്ച് അന്ധവിശ്വാസങ്ങളും അവയോടനുബന്ധിച്ച ഹീനകൃത്യങ്ങളും സമുദായത്തിൽനിന്നു ബഹിഷ്കൃതമാകും. മതപരമായ ഉന്മത്തതയും പരമതങ്ങളിലുള്ള അസഹിഷ്ണതയും സമുദായക്ഷേമത്തെ നിഹനിക്കുന്ന അധർമ്മങ്ങളാണ്. ഇവ പലപ്പോഴും സാമുദായികവിപ്ലവങ്ങളും രാഷ്ട്രീയ വിപ്ലവങ്ങളും ഉളവാക്കിയിട്ടുണ്ട്. വിദ്യാഭ്യാസവും സംസ്കാരവും വർദ്ധിക്കുന്നതോടൊപ്പം മതസ്വാതന്ത്ര്യവും സഹിഷ്ണതയും വർദ്ധിച്ചുവരുന്നതാണ്.

വിജ്ഞാനം മനുഷ്യനു ശക്തിയും ധൈര്യവും പ്രദാനം ചെയ്യുന്നു. സാക്ഷരതത്വത്തിലും സാമ്പത്തികസ്ഥിതിയിലും ശോചനീയമായ ഒരു നിലയിൽ വർത്തിക്കുന്ന ജനങ്ങളാണ് ഇൻഡ്യയിൽ അധികപക്ഷം ഉള്ളതു് അജ്ഞന്മാരും നിരക്ഷരന്മാരും ആയ ആളുകളെ കബളിപ്പിക്കുന്നതിനും ചൂഷണംചെയ്യുന്നതിനും പ്രയാസമില്ല. തൻമൂലം അന്യായപലിശ ഈടാക്കുന്ന പണവ്യാപാരികളും അഴിമതികൾ നടത്തുന്ന ഉദ്യോഗസ്ഥന്മാരും ദുർവ്യവഹാരത്തിനു പ്രേരിപ്പിക്കുന്ന വക്കീലന്മാരും മുറിവൈദ്യന്മാരും മററു പലമാതിരി ചൂഷണവിരുതന്മാരുംഅപരിഷ്കൃതമായ ഒരു സമുദായത്തിൽ തഴച്ചുവളരുന്നതാണ്. വിദ്യാസമ്പന്നരായ ആളുകളെ അകാരണമായി ഭയപ്പെടുത്തുവാനോ കബളിപ്പിക്കാനോ എളുപ്പമല്ല. കള്ളക്കേസ്കൊണ്ടു് ഭയപ്പെടുത്തിയോ കള്ളപ്രമാണം ചമച്ചോ വിദ്യാഭ്യാസമുള്ളവരെ ചൂഷണംചെയ്യാൻ പ്രയാസമാണ്.

ഇൻഡ്യയിലെ ഗ്രാമജീവിതം ഉദ്ധരിക്കുന്നതിനു പ്രധാനമായി നാലു പ്രശ്നങ്ങളെയാണ അഭിമുഖീകരിക്കാനുള്ളതു്. കൃഷകന്മാരുടെ കടബാദ്ധ്യത, അനാരോഗ്യം, വൃത്തിഹീനത, ഭരണന്യൂനത എന്നിവയാണ ആ നാലു പ്രശ്നങ്ങൾ. ധനവിനിമയസംബന്ധമായ അജ്ഞതകൊണ്ടും നന്നാഗമപരിപാടികളിലുള്ള പരിചയക്കുറവുകൊണ്ടും കൃഷീവലന്മാർ പ്രായേണ ഋണബാദ്ധ്യതയിൽനിന്നുമോചനം പ്രാപിക്കുവാൻ അശക്തരായിക്കാണുന്നു. ആരോഗ്യനിയമങ്ങൾ അറിയാൻ പാടില്ലാത്തതുകൊണ്ടും കൃഷീവലന്മാരായ ഗ്രാമീണജനങ്ങൾ വൃത്തിഹീനമായും അനാരോഗ്യപരമായുംജീവിക്കുന്നു. സമ്പൂർണ്ണമായ ആഹാരത്തിൻെറ ആവശ്യകത ഗ്രഹിക്കാതെ പോഷകാംശങ്ങൾകുറഞ്ഞ ഭക്ഷണം കഴിക്കുന്നതുകൊണ്ടു പലവിധമായ രോഗങ്ങൾ സാധാരണ ജനങ്ങളിൽ കണ്ടുവരുന്നു. പാലുകുടിക്കുവാനുള്ളപണം മദ്യപാനത്തിനും ആദായകരമായി വിനിയോഗിക്കുവാനുള്ള പണം അടിയന്തിരങ്ങൾ നടത്തുവാനും ഉപയോഗിക്കുന്നതു്

പിന്നെപ്പലപലയധികാരികളും
വന്നിഹകുറവുകളനവധിപറയും
നാട്ടിലെ ജനതക്കൊക്കെപ്പച്ചരം
റോട്ടിലിറങ്ങിനടക്കിൽ പച്ചരം
വീട്ടിൽ കയറുകിലവിടെപ്പച്ചരം
കുട്ടികളിടയിലുമാകെപ്പച്ചരം.
ഉത്തമജോലിയതെന്നിഹചൊല്ലാ—
നത്തലൊരുത്തനുമില്ലിഹതാനും—
ഉത്തമനായി നടക്കണമാശാ—
നുത്തമർത്ഥത്തു ചരിക്കണമാശാ—
നുത്തമവാക്യമുരയ്ക്കണമാശാ—
നിത്തരമൊക്കെയുരയ്ക്കാൻ പലരും

പാവപ്പെട്ടവനാശാൻസാറിനു
വായും വയറുമുണ്ടെന്നുള്ളതു
വായനക്കൂടിയൊരാളുകളും ശരി—
യായി ധരിപ്പീലെന്തൊരു കഷ്ടം!!
തൊഴിലുമടക്കിക്കഴിവുകൾ കാട്ടി—
ക്കഴിവതിനൊരു കഴിവിവരില്ലമില്ല.
കഴിവുകളാകെജ്ജനതയ്ക്കേകി
ക്കഴിവുകളിവരിൽ നിന്നുമകന്നു.
കിഴിയുകതന്നെ ശരണമതാക്കി—
ക്കഴിയുകയല്ലാതൊരുവഴിയില്ല—
പഴികളനേകം പറവാനുള്ളൊരു
വഴികളിലൊന്നുമിറങ്ങില്ലിവരും

'ത്യാഗം ത്യാഗ'മതെന്നു ജപിക്കും
യോഗികളാശാന്മാരിഹമാത്രം
ഗാന്ധിമഹാത്മാപോലും സാറിനു
ശാന്തികിടപ്പാൻ 'ത്യാഗ'മുരപ്പൂ
ആശാൻ പണിപോലിക്കാലത്തിഹ
മോശപ്പെട്ടൊരുപണി വേറില്ല.
ആശിക്കാനൊരുവഴിയും ശിവനേ—
യാശാന്മാർക്കിഹ കാണുന്നില്ല.
ആശാനാകാനിനിയുമൊരുത്തനു=
മാശിക്കാതെയിരുന്നാൽ കൊള്ളാം.

അജ്ഞതകൊണ്ടാണ്. സാമാന്യജനങ്ങൾ സാക്ഷരന്മാരാണെങ്കിൽ പത്രങ്ങൾ, മാസികകൾ, ഗ്രന്ഥങ്ങൾ കൃഷിഡിപ്പാർട്ടുമെൻറ് പൊതുജനാരോഗ്യവകുപ്പ്, സഹകരണവകുപ്പ് മുതലായ ഉപാധികൾ മുഖേന അവരുടെ അജ്ഞത സാമാന്യമായി പരിഹരിക്കുവാൻകഴിയും.

ഒരു രാജ്യത്തിൻെറ സാമ്പത്തികമായ പുരോഗതി രാജ്യത്തിലെ വ്യവസായാഭിവൃദ്ധിയെയാണ് പ്രധാനമായി ആശ്രയിച്ചിരിക്കുന്നതു്. മൂലധനവും വേലയും വ്യവസായപരമായ ജ്ഞാനവും വ്യവസായാഭിവൃദ്ധിക്ക് അത്യന്താപേക്ഷിതമാകുന്നു. മൂലധനത്തിൻെറ കുറവോ വേലചെയ്യാനുള്ള ആളുകളുടെ കുറവോകൊണ്ടല്ല ഇൻഡ്യയിൽ വ്യവസായങ്ങൾ ധാരാളമായി ഉണ്ടാകാത്തതു്. വ്യവസായപരമായ ജ്ഞാനത്തിൻേറയും പരിശീലനത്തിൻേറയും കുറവാണു അതിനുള്ള പ്രധാന കാരണം. വിദ്യാഭ്യാസത്തിൽ ഏററവും മുന്നണിയിൽനില്ക്കുന്ന രാജ്യങ്ങൾ സാമ്പത്തികസ്ഥിതിയിലും വ്യവസായപുരോഗതിയിലും മുന്നണിയിൽത്തന്നെ നിൽക്കുന്നതായികാണാം. അതുകൊണ്ടു നമ്മുടെസാമ്പത്തികസ്ഥിതി അഭിവൃദ്ധിപ്പെടുത്തുന്നതിനുംജീവിതത്തോതു് ഉയരുന്നതിനും പരിഷ്കാരം വദ്ധിക്കുന്നതിനും എല്ലാം നിദാനമായി വത്തിക്കുന്നതു് നമ്മുടെ വിദ്യാഭ്യാസപുരോഗതിയാകുന്നു.

അജ്ഞന്മാരുംഅന്ധവിശ്വാസികളും അപരിഷ്കൃതരും ആയ ഒരു ജനസമൂഹത്തെ സുകരമായും പുരോഗമനപരമായും ഭരിക്കുവാൻ പ്രയാസമാണ്. തന്മൂലം ഗവമ്മെൻറുകളും ഭരണാധിപന്മാരും പ്രായേണ വിദ്യാപ്രചരണത്തിൽബദ്ധശ്രദ്ധരും അതീവ തല്പരരും ആകുന്നു. എഴുതാനും വായിക്കാനും സ്വയമായി ചിന്തിക്കാനും വശമുള്ള ഒരു പൗരസഞ്ചയം പരിഷ്കൃതമായ ഒരു രാഷ്ട്രത്തിൻെറ ബലിഷ്ഠമായ അസ്ഥിവാരമായിരിക്കും. പരിഷ്കൃതമായ ഒരു പൗരസഞ്ചയം കുബുദ്ധികളായ വിപ്ളവകാരികളുടെ കുത്സിതമായ പ്രേരണകൾക്കോ പ്രജ്ഞാവിഹീനമായ പ്രക്ഷോഭണങ്ങൾക്കോ വശഗരായിത്തീരുകയില്ല. തന്മൂലം രാജ്യത്തിൽ സമാധാനവും ഐശ്വര്യവും പുലത്തുന്നതിനും അഭ്യസ്തവിദ്യരായ ഒരു ജനതതി പ്രത്യേകം സഹായകമായിരിക്കും.

കുററകരമായ ദുഷ്കൃത്യങ്ങളും വിദ്യാഭ്യാസങ്ങളും തമ്മിൽ സ്വാഭാവികമായ ഒരന്തരമുണ്ടു്. അടിപിടി, മോഷണം, കൊലപാതകം, വഞ്ചന, ചതിവു്, വ്യഭിചാരം, കൊള്ളിവയ്പു്, കവർച്ച മുതലായ ഹീനകൃത്യങ്ങൾ അഭ്യസ്തവിദ്യരായ ജനങ്ങളുടെ ഇടയിൽ താരതമ്യേന വളരെ കുറവായിരിക്കും. 'പുതുതായി ഒരു വിദ്യാലയം തുറക്കുമ്പോൾ ഒരു ജയിൽ നിറുത്തുവാൻകഴിയും' എന്ന ഫ്റഞ്ചു ഗ്രന്ഥകാരനായഗീസോ എന്ന ചിന്തകൻ ഒരിക്കൽ പ്രസ്താവിച്ചതു് അത്ഥഗർഭമാണ്. വിദ്യാഭ്യാസംകൊണ്ടു മനസ്സിനു സംസ്കാരവും ഹൃദയത്തിനു വിശാലതയും ബുദ്ധിക്കു പ്രകാശവും ലഭിക്കുന്നു. തന്മൂലം സമഭാവനയും, സമാധാനവാഞ്ഛയും, പൌരബോധവും പൊതുജനഗുണകാംക്ഷയും ഉളവാകുന്നു. ഈദൃശഗുണങ്ങൾ ഉത്തമനായ 'ഒരു പൗരൻെറ ലക്ഷണങ്ങളാണ്. സകലവിധമായ രാഷ്ടീയാഭിവൃദ്ധിയും സാമാന്യജനങ്ങളുടെ ആത്മാത്ഥമായ സഹകരണത്തെയും സഹായത്തെയും ആശ്രയിച്ചാണ് സ്ഥിതിചെയ്യുന്നതു്. മസൂരി, വിഷൂചിക, പ്ളേഗ് തുടങ്ങിയ സാംക്രമികരോഗങ്ങളിൽ നിന്നു ജനങ്ങളെ രക്ഷിക്കുവാനുള്ള കുത്തിവെയ്പ് മുതലായ പ്രയോഗങ്ങൾ അജ്ഞന്മാരായ ജനങ്ങളുടെ ഇടയിൽ നടപ്പിൽ വരുത്തുവാൻ വളരെ പ്രയാസമാണ്. ജനകീയഭരണാദശങ്ങളനുസരിച്ചുള്ള പ്രജായത്തഭരണത്തിൻെറ സാധ്യതയും പുരോഗതിയും വിജയവും അഭ്യസ്തവിദ്യരായ ഒരു ജനപദത്തെ ആശ്രയിച്ചാണിരിക്കുന്നതു്. വിദ്യാഭ്യാസവും കാര്യബോധവും രാഷ്ട്രീയമായ കത്തവ്യചിന്തയും ഇല്ലാത്ത പൌരന്മാക്കു ജനപ്രതിനിധികളെ തെരഞ്ഞെടുക്കുവാനുള്ളഅവകാശം നൽകിയാൽ അവർ അതു ദുരുപയോഗംചെയ്യുമെന്നുള്ളതിനു സംശയമില്ല. അനർഹരായ സ്ഥാനാത്ഥികളുടെ കുപ്രചരണത്തിനും പ്രലോഭനങ്ങൾക്കും വിധേയരായി അയോഗ്യന്മാരായ ആളുകളെ ഭരണസമിതികളിലേക്കു തിരഞ്ഞെടുത്തയച്ച് അവരുടെ ഹസ്തങ്ങളിൽ രാജ്യക്ഷേമത്തെ സമർപ്പിക്കുന്നതു് ശരിയായ പൌരബോധത്തിൻെറ അഭാവംകൊണ്ടാകുന്നു. ബന്ധവും ചാർച്ചയും സംകുചിതവും വ്യക്തിപരവും ആയ പരിഗണനകളും നോക്കാതെ ആത്മാത്ഥവും സമത്ഥവും ആയ രാജ്യസേവനത്തിനു കഴിവുള്ളവരെ തിരഞ്ഞെടുത്തയക്കുന്നതിനു രാഷ്ട്രീയപ്രബുദ്ധതയും വിദ്യാസമ്പത്തും പൗരബോധവും ഉള്ള ഒരു ജനസമൂഹത്തിനു മാത്രമേ സാധിക്കയുള്ളൂ. പൗരസഞ്ചയത്തിൻെറ അജ്ഞതയും വിദ്യാഭ്യാസന്യൂനതയുംകൊണ്ടു് ജനകീയ ഭരണപ്രസ്ഥാനങ്ങളുടെ പുരോഗമനത്തിനു സാരമായ തടസ്സങ്ങൾ പല രാജ്യങ്ങളിലും ഉണ്ടായിട്ടുണ്ടു്. ആധുനികകാലത്തെ പരിഷ്കൃത രാജ്യങ്ങളിൽ വ്യക്തികൾക്കു് സമുദായത്തിലുള്ള പ്രാധാന്യത്തെ ജനകീയ ഭരണാദർശങ്ങൾ പ്രകടമാക്കിയിട്ടുണ്ടു്. വ്യക്തിയുടെ വികാസവും, അഭിവൃദ്ധിയും സമുദായത്തിൻെറ സർവ്വപ്രധാനമായ ഒരുദ്ദേശമായി ആധുനിക രാഷ്ട്രീയ ചിന്തകന്മാർ പരിഗണിച്ചുപോരുന്നു. വിദ്യാഭ്യാസംകൊണ്ടു മാത്രമേ ഈ വികാസവും അഭിവൃദ്ധിയും ഉളവാക്കുവാൻ സാധിക്കുകയുള്ളൂ.

മേൽപ്രസ്താവിച്ച കാര്യങ്ങളിൽനിന്നും ഒരു രാജ്യത്തു സാർവ്വത്രികമായ സാക്ഷരത്വം പ്രചരിപ്പിക്കേണ്ടതിൻെറ അത്യാവശ്യകത എത്രമാത്രമെന്നു അനുമാനിക്കാമല്ലോ. സാക്ഷരത്വം യഥാത്ഥമായ വിദ്യാഭ്യാസത്തിനുള്ള പ്രഥമസോപാനം മാത്രമാകുന്നു. സാക്ഷരത്വ പ്രചരണത്തോടൊപ്പം വിദ്യാഭ്യാസ പരിപാടികളും പുരോഗമിക്കേണ്ടതു് വിദ്യാഭ്യാസാഭിവൃദ്ധിക്കു അത്യാവശ്യമാകുന്നു.

---

## INDIAN CIVILIZATION.

"Of Greece it had left a memory of Beauty, of Rome it had left a memory of Power, and of Egypt a memory of pharoahs. And what about India? India also would have left this pathetic halo of memory had it not been for the foundation of her civlization laid on the imperishable bed rock of spirituality. If she had followed the mad Policy of conquest and annexation of her early comrades India would not have survived till today as a living and potent factor not as a hazy memory-to console the lacrated hearts steeped and intoxicated in the solid materialism. It was she who first attempted to proclaim that the end of all acquisitions was self renunciation and that the greatest of all victories was the conquest of self."

Mrs. Sarojini Naidu.

ഏകാങ്കനാടകം

# വിവാഹം

(കെ. രാമകൃഷ്ണപിള്ള)

(രംഗം:— റിട്ടയാർഡു് സർജൻ മേനവൻെറ ഗൃഹം. പൂമുഖം. മേനവൻെറ ഭാര്യ അംബിക അസ്വസ്ഥയായി നില്ക്കുന്നു. പരേതനായ പിതാവിൻെറ എണ്ണച്ചായപ്പടത്തിലേക്കു് വീണ്ടും നോക്കുന്നു. സാധാരണ വേഷം. മകൾ സരോജം, ക്ഷേത്രത്തിൽ നിന്നു് തിരിയെ വന്നു് പൂമുഖത്തിലേക്കു കയറുന്നു. നവയൗവ്വനവും വന്നു നാൽതോറും വളരുന്ന സൗന്ദര്യധാമം. മുഖം, നിർഭരമായആനന്ദത്തിൻെറ നിദർശനം. കയ്യിൽപ്രസാദം.

(സമയം:— സന്ധ്യക്കു ശേഷം.)

സരോജം:— അമ്മേ! അച്ഛൻ തിരിയെ വന്നില്ലെ.

അമ്മ:—ഇനി.... (ചിന്തയിൽനിന്നു് ഉണർന്നിട്ടു്) സരോജം! ഇത്ര നേരത്തെ ദീപാരാധന കഴിഞ്ഞോ?

സരോജം:— ഇന്നു താമസിച്ചാണു കഴിഞ്ഞതു്. ഇന്നു് ജഡ്ജി അദ്ദേഹത്തിൻെറ വകകളഭമല്ലേ. രാത്രിയിൽ ഇന്നു വലിയ വിശേഷമാണു്. നല്ല നാഗസ്വരക്കച്ചേരിയുമുണ്ടു്. ഇതാ പ്രസാദം. അച്ഛൻ....

അമ്മ:— ജഡ്ജി അദ്ദേഹത്തിൻെറ വീട്ടിലായിരിക്കും. വന്നില്ല. അച്ഛനെ അമ്പലത്തിൽ കണ്ടില്ലേ.

സരോ:— നേരത്തെ അവർ രണ്ടാളും കൂടി പോന്നുവെന്നു് ഞാൻ വിചാരിച്ചു. പ്രസാദം ഇവിടെ വച്ചേക്കാം.

അമ്മ:— ഞാൻ തൊട്ടുകഴിഞ്ഞു. അതവിടെ വെച്ചേക്കു കുഞ്ഞേ!

സരോ:— അമ്മേ! ഇന്നു് അച്ഛനു വലിയ സന്തോഷദിനമാണു്.

അമ്മ:— നമുക്കു അത്ര സന്തോഷത്തിനു വകയില്ല, സരോജം!

സരോ:— അമ്മക്കു് ഈയിടെ തീരെ ഉത്സാഹമില്ല. എന്തോ രഹസ്യമുണ്ടു്. അമ്മേ! ഞാൻ വിവാഹം കഴിഞ്ഞാലുടനെ പോകുമെന്നും വിചാരിച്ചാണോ?

അമ്മ:— വിവാഹം! കുഞ്ഞെ! നിന്നെ ഓർത്തല്ല.

സരോ:— ഞാൻ പോകയില്ല. അമ്മയെ വിട്ടുപോവാൻ, എനിക്കു്, പോവാൻ ധൈര്യം വന്നേക്കാം. പക്ഷെ അച്ഛനെ! ഇല്ല അമ്മേ! അച്ഛൻെറ അടുത്തു നിന്നു പോകുകയില്ല. എനിക്കതോർക്കുവാൻ വയ്യ.

അമ്മ:— ഈ വിചാരം എന്നെ സന്തോഷിപ്പിച്ച ഒരു കാലമുണ്ടായിരുന്നു..........ഇന്നത്തെ ട്രെയിനിൽ ബാലൻ വരുമെന്നു് അച്ഛനറിവു കിട്ടിക്കാണും.

സരോ:— അമ്പലത്തിൽ ഇന്നതല്ലേ സംസാരം. ആ പേരു പറഞ്ഞു് ഇന്നു് എന്നെ ലീലയും, ഭാനുവും നന്നേ പരിഹസിച്ചു. ജഡ്ജി അദ്ദേഹം, ഇന്നത്തെ ഒരു ദിവസത്തേക്കു് എത്ര പണം ചിലവാക്കുന്നു.

അമ്മ:— നിൻെറ അച്ഛനും, നിനക്കുവേണ്ടി വളരെ പണം ചിലവാക്കുന്ന ദിവസം അടുക്കുന്നു. എങ്കിലും കുഞ്ഞേ!

സരോ:— ഇത്ര വളരെ സന്തോഷിക്കാനെന്താണമ്മേ? യുദ്ധം തീർന്നു. മകൻ തിരിയെ വരുന്നു. ഇനിയും പോകേണ്ടിവരികയില്ലേ. ജോലിയിൽനിന്നും പിരിഞ്ഞുപോരികയല്ലല്ലോ . . . . മേജറായി എന്നു കേട്ടു് . . . .

അമ്മ— ബാലൻ മേജറല്ല കേണലുമാകും. അവൻ ഭാഗ്യവാനാണു്. സമർത്ഥനുമാണു്. എങ്കിലും കുഞ്ഞേ!

സരോ— അമ്മയ്ക്കു പിന്നെയും പഴയ വിചാരങ്ങളാണു്. ഒന്നും വരാൻപോകുന്നില്ല. വിവാഹം ഇപ്പോൾ നടന്നാലെന്തു്, ഇല്ലെങ്കിലെന്തു്. ഞാൻ കൂടെ പോകുമോ? വീണ്ടും അവധിതീർന്നുപോകില്ലേ തിരിയെ. അമ്മേ, അച്ഛൻെറ പ്ളാനെല്ലാം സമ്മതിച്ചുകൊടുക്കരുതു്. ഈ വലിയ ഒരുക്കങ്ങളൊന്നും വേണ്ട: ഇത്രവളരെ പണവും ഇതിനു ചെലവാക്കണ്ടാ. എന്നെ എൻെറ കൂട്ടുകാരെല്ലാം, കളിയാക്കുകയാണു്.

അമ്മ— അല്ല സരോജം! അച്ഛൻ ജീവിക്കുന്നതു നിനക്കുവേണ്ടി. നിൻെറ ജീവിതസുഖത്തിനുവേണ്ടി. നിന്നെ ഒരു നല്ലനിലയിൽ കൊണ്ടുചെന്നാക്കുന്നതിനുവേണ്ടി . . .

സരോ— അതിനീ ആർഭാടങ്ങളൊന്നും വേണ്ടല്ലോ. ചേട്ടനു വളരെദിവസം താമസിക്കാനൊക്കുമോ?..... അമ്മേ! ഇന്നു ഇവിടെ വരേണ്ട ആവശ്യ........

അമ്മ— വരാതിരിക്കുകയില്ല. ബാലൻെറ അച്ഛനെക്കാൾ സ്നേഹം ഇവിടെയല്ലേ! ഇന്നും ഇന്നലെയുംതുടങ്ങിയ സ്വപ്നമല്ല കുഞ്ഞേ ഇതു്. എങ്കിലും...... സരോ?

സരോ— അതാണമ്മേ, എല്ലാവരുടെയും സ്നേഹപാത്ര........ വേണ്ടമ്മേ! ഇന്നു ഊണുകഴിഞ്ഞാലുടനെ ഞങ്ങൾ വീണ്ടും അമ്പലത്തിലേക്കു പോവട്ടെ. ലീല വരും. ഞങ്ങൾ ഭാനുവിൻെറവീട്ടിൽ ചെന്നു് ഒരുമിച്ചു്....

അമ്മ— അച്ഛൻ വന്നു് ചോദിച്ചിട്ടു്. ഉറക്കം ഇളയ്ക്കാൻ പോകണ്ടാ. അച്ഛനും പോകാതിരിക്കുകയാണുത്തമം. പതിവിലധികം ക്ഷീണമുണ്ടെന്നു തോന്നി. ഇന്നു നടക്കാൻപോകണ്ടായിരുന്നു.

സരോ— ഇന്നു പോകാതിരിക്കുമോ? അച്ഛൻെറ കൂട്ടുകാരൻ നടത്തുന്ന വിശേഷം. പോരെങ്കിൽ അദ്ദേഹത്തിൻെറ പുത്രനുവേണ്ടി. .. അമ്മേ, ഞാനേതായാലും, ഇവിടെ നില്ക്കുന്നില്ല. വണ്ടി വരുന്ന സമയമായിട്ടുണ്ടു്. നേരിട്ടു ഇങ്ങോട്ടു വന്നെങ്കിലോ.

അമ്മ= അപ്പോൾ സന്ധ്യക്കുള്ള വണ്ടിക്കാണോ വരുന്നതു്? നീ എല്ലാം അറിഞ്ഞുവച്ചിരിക്കുകയാണു്. ഞാൻ ഓർത്തു പാതിരാക്കുള്ള വണ്ടിക്കായിരിക്കുമെന്നു്. എന്നാൽ രാവിലയേ ബാലൻ വരികയുള്ള ഇങ്ങോട്ടേക്കു്, സരോജം?

സരോ: അമ്മക്കു് എന്തോ പറയാനുണ്ടു്. അമ്മ അതു മറച്ചുവക്കുകയാണു്....... വേണ്ടാ! എനിക്കു നേരത്തേ ചോറുതന്നേക്കു. ഇന്നച്ഛൻ വരുന്നതുവരെ ഞാൻ കാത്തിരിക്കുന്നില്ല. ആ ചേട്ടനും എന്നെ പരിഹസിക്കാനായിരിക്കും ഇങ്ങോട്ടു ഉടനെ വരുന്നതു്. യുദ്ധത്തിലെ പരാക്രമങ്ങളേ എഴുത്തിലുള്ളു. അതു വായിച്ചു മടുത്തു. ഇനി വന്നാലും അതുതന്നെ. ഇത്രയും ആയിട്ടും കളിയും വിനോദവും മാറിയിട്ടില്ല. മേജർ ആണപോലും. കഷ്ടം! കഴിഞ്ഞ അവധിക്കു വന്നപ്പോൾ ഇന്നാട്ടിലെ സ്ത്രീകളെപ്പററി എന്തെല്ലാമാണു് പറഞ്ഞു കൂട്ടിയതു്. ഭീരുക്കളാണു്, ദേശഭക്തിയില്ലാത്തവരാണു്, ആഡംബരപ്രിയകളാണു്. കുട്ടികളെ വളർത്തുവാനറിഞ്ഞുകൂടാത്തവരാണു്. അടിമത്വം പഠിപ്പിക്കുന്നവരാണു്. ഇതു കേട്ടാൽ, മറുനാട്ടുസ്ത്രീകളുടെ

അമ്മ:— സത്യം പറയുമ്പോൾ നീ പരിഭവിക്കുന്നതെന്തിനു്:

സരോ:— പരിഭവമല്ലമ്മേ! ദേഷ്യം! ദേഷ്യം!

അമ്മ:— ഏതായാലും, കുഞ്ഞേ! ഞാൻ ഒന്നു ചോദിക്കട്ടെ.

സരോ:— എന്താണു്, അമ്മ

ക്കു് എന്തോ വലിയ അസ്വാസ്ഥ്യമുണ്ടു്. അച്ഛനു നേരെ മറിച്ചും.......പറയൂഅമ്മേ!...അല്ലെങ്കിൽ നാം ഇങ്ങനെ ഇരിക്കും. അച്ഛനും....പിന്നെ ചേട്ടനും.... അമ്മക്കു എന്നോടു് ഇഷ്ടമില്ലേ....

അമ്മ: അതല്ല, കുഞ്ഞേ! എന്നെ വേദനിപ്പിക്കുന്നതു്!

സരോ: അച്ഛനെപ്പററിയാണെങ്കിൽ! എന്താ അമ്മേ! പറയണം.

അമ്മ: സരോജം! നീ, അച്ഛന്റെ ഏക സന്താനം! നിനക്കുവേണ്ടി, നിന്റെ സുഖത്തിനുവേണ്ടി.....ഞങ്ങൾ......

സരോ: ഞാൻ അതുപോലെ അച്ഛനെ സ്നേഹിക്കുന്നില്ലേ: ശുശ്രൂഷിക്കുന്നില്ലേ.....

അമ്മ: നിന്നെ നിന്റെ അച്ഛൻസ്നേഹിക്കുന്നതുപോലെ...

സരോ: ഞാൻ എന്റെ അച്ഛനേയും സ്നേഹിക്കുന്നു.

അമ്മ: എന്നു ഞാനും അഭിമാനിച്ചിരുന്നു.

സരോ: അഭിമാന ഭംഗം ഉണ്ടാകത്തക്കവിധം ഞാനെന്തു ചെയ്തു അമ്മേ!

അമ്മ: എന്നു ഞാൻ പറഞ്ഞോ? ഞാൻ എന്നെപ്പററിയാണു് പറയുന്നതു്.

സരോ: എന്നാൽ അമ്മ വല്ലതും ചെയ്തോ.

അമ്മ: എനിക്കു് ഒരു ഭയമുണ്ടു്. വളരെ വർഷങ്ങളായി ഉള്ള ഒരു ഭയം.

സരോ: അമ്മേ! അതു ഞാൻ സാരമാക്കുന്നില്ല. എന്റെ ചിന്താഗതി ഒന്നു വേറെയാണു്. ഞാൻ അമ്മയുടേതു്. അച്ഛന്റേതു്. നിങ്ങൾ രണ്ടാളും കഴിഞ്ഞല്ലാതെ.

അമ്മ: അതല്ല കുഞ്ഞേ അച്ഛന്റെ രോഗം, എന്തെന്നു് നിനക്കറിവുണ്ടോ.

സരോ: ഇനി അതു ഭയപ്പെടാനില്ല. ഹൃദയം അല്പം, ക്ഷീണമുള്ളതായിരുന്നു. ഇപ്പോൾ യാതൊരു ജോലിയും.....മനസ്സുകൊണ്ടോ, ദേഹംകൊണ്ടോ....ഇല്ലാത്ത സ്ഥിതിയ്ക്കു്...പരിപൂർണ്ണ വിശ്രമത്തിൽ കഴിയുന്നകാലം...

അമ്മ: എങ്കിലും, അതു് അവരുടെ കുടുംബത്തിൽ പാരമ്പര്യമായി....

സരോ; എന്റെ അമ്മേ! ഇത്ര പാവമാണല്ലോ, അമ്മ! അച്ഛൻ ഒരു നല്ല ഡാക്ടറല്ലായിരുന്നോ? അച്ഛനിതേപ്പററി നല്ല അറിവില്ലേ. അച്ഛൻ അതങ്ങിനെ പറഞ്ഞുകേട്ടിട്ടില്ല.

അമ്മ: അച്ഛനതു പറയുകയില്ല.

സരോ: ഞാനെത്ര തവണ ചോദിച്ചിരിക്കുന്നു.

അമ്മ: അതുകൊണ്ടാണു ഞാൻ നിന്നോടു പറയുന്നതു്!

സരോ: അമ്മ പറഞ്ഞാലതു ഞാൻ വിശ്വസിക്കുകയില്ല. ഈ അടുത്ത കാലങ്ങളിലെങ്ങും, അച്ഛനു പാൽപിറേറഷൻ വന്നിട്ടില്ല.

അമ്മ: നിനക്കോർമ്മയില്ല. നീ അറിഞ്ഞിട്ടില്ല....നീ ഹോസ്റ്റലിൽ താമസിച്ചിരുന്ന സമയം! നിങ്ങൾ കൂട്ടമായി കാളേജിൽ പോകാതെയിരുന്ന ദിവസം ആ വിവരമറിഞ്ഞപ്പോൾ! അന്നു്, ഈജിപ്തിൽ ഒരുവിമാനം തകർന്നുവെന്നു പത്രത്തിൽ വായിച്ചപ്പോൾ!

സരോ: ഓ! അന്നു ബാലൻചേട്ടൻ ഈജിപ്തിലായിരുന്നല്ലോ.

അമ്മ: ബാലൻ കേണലായി അക്ട്ചെയ്യുന്നു എന്നറിഞ്ഞപ്പോൾ!

സരോ: നമ്മുടെ നാട്ടുകാർക്കു് ആ സ്ഥാനം സ്ഥിരമായി കൊടുക്കുകില്ല, അമ്മേ!...

അമ്മ: ആ യൂണിഫാറത്തിലുള്ള പടം ഇവിടെ കിട്ടിയ ദിവസം?

സരോ: അന്നാണല്ലോ ഞാൻ ഇന്റർമീഡിയററു ജയിച്ച വിവരം പത്രത്തിൽവന്നതും...വലിയൊരതിശയമാണമ്മേ.

അമ്മ: അങ്ങിനെ നീ അറിയാത്ത എത്ര സന്ദർഭങ്ങൾ!

സരോ: ഈ അടുത്തകാലത്തു്, അതിന്റെ ആവർത്തനം, ഉണ്ടായില്ലല്ലോ? ഇനി ഉണ്ടാകുകില്ല. അമ്മ നോക്കിക്കൊള്ളു.

അമ്മ: ഈ അടുത്തകാലത്തും ഉണ്ടായി. നീ അതും അറിഞ്ഞില്ല.

സരോ: ഈയിടയോ?

അമ്മ: അതെ, ഇക്കഴിഞ്ഞ മാസം. നിന്റെ വിവാഹക്കാര്യം ആദ്യമായി എന്നോടു പറഞ്ഞപ്പോൾ.....

സരോ: അച്ഛനത്രക്കു സ്നേഹമാണമ്മേ!

അമ്മ: അതല്ല, ഞാൻ നിന്റെ വിവാഹത്തെ എതിർത്തു സംസാരിച്ചപ്പോൾ!

സരോ: അമ്മയോ?

അമ്മ: അതെ, ഞാൻ നിന്റെ വിവാഹത്തെ എതിർത്തപ്പോൾ!

സരോ: ബാലൻ ചേട്ടൻ... മറുനാടുകളിൽ.....അമ്മേ!

അമ്മ: ബാലന്റെ വിവാഹമല്ല.

സരോ: മററാരും വിവാഹം ചെയ്യണമെന്നു് ഞാൻ ആഗ്രഹിച്ചില്ലല്ലോ.

അമ്മ: ബാലനല്ല, മററാരും തന്നെ വിവാഹംചെയ്യരുതെന്നു്

സരോ: എന്നെ ആരും വിവാഹം ചെയ്യരുതെന്നു്. .

അമ്മ: അതെ പാടില്ല. എന്റെ സരോജത്തിനെആരും വിവാഹം ചെയ്തുകൂടാ.

സരോ: അമ്മയുടെ അഭിപ്രായം തന്നെയോ,അമ്മേ, ഇതു്. ബാലൻ ചേട്ടൻ എന്നെ സ്നേഹിക്കുകില്ലേ. സ്നേഹിക്കുകില്ലേ. ഡാക്ടറായതുകൊണ്ടു്എന്നെ. .

അമ്മ: സരോജം, ബാലന്റെ കുററമല്ല. അവൻ ആർക്കും അമൂല്യമായ ഒരു സമ്പത്താണു്.

സരോ: പിന്നെ... ഞാൻ സ്നേഹിക്കുകില്ലെന്നു് അമ്മ സംശയിക്കുന്നോ.

അമ്മ: ആ സംശയം. ..

സരോ: ഞാൻ അമ്മയുടെ മകളല്ലേ. അമ്മ അച്ഛനെ സ്നേഹിക്കുന്നിടത്തോളം, സ്നേഹിക്കുമെന്നു്. .

അമ്മ: സംശയമില്ല. സരോജം!

സരോ: പിന്നെ അമ്മ എന്നെ തെററിദ്ധരിക്കുന്നതു്. .. ഞാൻ ബാലൻ ചേട്ടനെ എന്റെ മനസ്സിൽ! അമ്മേ! നിങ്ങൾ രണ്ടാളുംഎന്റെ അമ്മയും അച്ഛനും അനുഗ്രഹിച്ചു പോഷിപ്പിച്ച ഞങ്ങളുടെ സ്നേഹം!

അമ്മ: കുഞ്ഞേ ഇങ്ങോട്ടു മാറിനില്ക്കു. അതാ നോക്കു ആ പടം!

സരോ: ആ ഭിത്തിയിലുള്ളതു്! അതു് വലിയച്ഛന്റെ പടമല്ലേ.

അമ്മ: അതെ. അച്ഛന്റെ. എന്റെ അച്ഛന്റെ.

സരോ: വലിയച്ഛനെ കാണാനുള്ളഭാഗ്യംഎനിക്കുണ്ടായില്ല

അമ്മ: കുഞ്ഞേ! ഇങ്ങോട്ടുമാറിനില്ക്കു! നിന്റെ ജനനത്തിനു് ഒരുവർഷം മുമ്പു്. . . . അച്ഛനും ഹൃദ്രോഗിയായിരുന്നു:

സരോ: ആക്കഥ അമ്മ എന്നോടു പറഞ്ഞിട്ടുണ്ടല്ലോ;

അമ്മ: സരോജം? ഞാൻ അച്ഛന്റെ ഒടുവിലത്തേമകളായിരുന്നു. മററു മൂന്നുപേരും, മരിച്ചതിനുശേഷം, ജീവിച്ചമകൾ!

സരോ: എനിക്കു ചേച്ചിമാരെ അമ്മ തന്നില്ല.

അമ്മ: അങ്ങനെ നിന്നെപ്പോലെ ഞാൻ അച്ഛന്റെ ഏക വാത്സല്യഭാജനമായി അവശേഷിച്ചു.

സരോ: അച്ഛന്റെ അമ്മാവനായിരുന്നു വല്യച്ഛൻ അല്ലേ, അമ്മേ! അമ്മയ്ക്കു്, അച്ഛനെ ബാല്യകാലംമുതലേ അറിയാമായിരുന്നു.

അമ്മ: എന്റെഅച്ഛനാണു് നിന്റെ അച്ഛന്റെ എല്ലാ അഭിവൃദ്ധിക്കും കാരണം. അന്യരാജ്യത്തയച്ചു പഠിപ്പിച്ചു, ഉദ്യോഗം വാങ്ങിക്കൊടുത്തു് . . . .

സരോ: അമ്മേ! ബാലൻചേട്ടനെ ഇംഗ്ലണ്ടിൽ അയച്ചതിനു്

അച്ഛൻ പണം കൊടുത്തിട്ടുണ്ട്. അല്ലേ.

അമ്മ: അതിനും ഞാൻ അനുകൂലിച്ചതല്ല . . . . കുഞ്ഞേ? ഒടുവിൽ അച്ഛൻെറ മുഴവൻ പ്രതാപവും പ്രദശിപ്പിക്കാനായി ഞങ്ങളുടെ വിവാഹവും നിശ്ചയിച്ചു. അച്ഛൻെറ രോഗം വക വച്ചില്ല. ഒരുക്കം! . . . . ഏതെല്ലാം വിധത്തിൽ! ദേശം മുഴവൻ ക്ഷണമയച്ചു് . . . .

സരോ: എൻെറ അച്ഛൻ അതുപോലെ പണം വാരിയെറിയില്ല. . . . .

അമ്മ: കുഞ്ഞേ ഞാനും അഭിമാനിച്ചു. സന്തോഷിച്ചു. . . . ഞങ്ങൾ പരിചിതരായിരുന്നു.

സരോ: അമ്മേ! ചേട്ടനോട്ട് ഞാൻ ഇത്രയും പരിചയപ്പെടരുതായിരുന്നു.

അമ്മ: സരോജം! . . . എന്തൊരു ഒരുക്കം! എന്തിനു്! എന്തിനു്! കുഞ്ഞേ! ആ വിവാഹവേദിയിൽ ഇരുന്നപ്പോഴം, എൻെറ അച്ഛൻെറ ആ ഹൃദയത്തുടിപ്പുകൾ കേൾക്കുന്നതായി എനിക്കു തോന്നി! അത്ര അടുത്തു്! ആ മംഗലസൂത്രം കൊടുക്കുന്നതും ഞാൻ കണ്ടു. ആ അച്ഛൻ! കുഞ്ഞേ! വിവാഹവേദിയിൽനിന്നു്, ഞങ്ങൾ മണവറയിലേക്കു പോകുന്നതു കണ്ടു്, ഞങ്ങളെ അനുഗ്രഹിച്ചുകൊണ്ടു്, വാതിൽവരെ വന്ന എൻെറ അച്ഛൻ!

സരോ: അമ്മേ അതൊക്കെ ഓത്തു ദുഃഖിച്ചാലോ?

അമ്മ: ആനന്ദം മാത്രമായിരുന്ന കുഞ്ഞേ, . അന്നു് എൻെറ അച്ഛൻ! മണവറയിൽചെന്നു് ഒരുനിമിഷം, നിൻെറ അച്ഛനോടൊത്തു് കട്ടിലിൽ ഞാൻ ഇരുന്നില്ല. അതിനുമുമ്പു് അച്ഛൻ മുന്നോട്ടുകുത്തി വീണു. ഹൃദയസ്പന്ദനം നിന്നു. കുഞ്ഞേ! അതായിരുന്നു എൻെറ വിവാഹം! ആ തുടക്കം, ഇന്നും എൻെറ ഹൃദയം അറിയുന്നു. അച്ഛൻെറ ജീവിതസ്വപ്നം ഞങ്ങളുടെ ജീവിതാശ! കുഞ്ഞേ! അന്നുകൂടിയ ബഹുശതം ജനങ്ങളുടെ ശുഭപ്രതീക്ഷ! ആ ഇടിമിന്നലേററതിൻെറ തുടക്കം! കുഞ്ഞേ! വിവാഹദിനം മരണദിനമായി മാറിയ ആ രംഗം! . .

സരോ: അയ്യോ! എന്തൊരു ഭയമാണമ്മേ ഇതു്! ഞങ്ങൾ ഒന്നായി ജീവിക്കുന്നതു് അച്ഛൻ കാണണം. അങ്ങനെ എൻെറ അച്ഛൻ ജീവിതത്തിൻെറ ആനന്ദം അനുഭവിക്കും.

അമ്മ: കുഞ്ഞേ! നിൻെറ അച്ഛൻ ജീവിക്കുന്നതിനു നീ അവിവാഹിതയായിക്കഴിയണം. നീ അവിവാഹിതയായിക്കഴിയണം.

സരോ: അമ്മേ!

അമ്മ: വളരെ വഷങ്ങൾക്കു മുമ്പുകണ്ട ഒരു രംഗം ഓമ്മിപ്പിക്കാതെ.... എൻെറ കുഞ്ഞേ! അച്ഛൻ രോഗിയാണു്! നിഅച്ഛൻെറ ജീവനാണു്! നിൻെറ വിവാഹം! സരോജം! സരോജം! അന്നത്തെ വിവാഹവേദി! അയ്യോ?

സരോ: അമ്മ സമാധാനമായിരിക്കു. വെറുതെ മനസ്സു വേദനിപ്പിക്കാതെ.

(വാല്യക്കാരൻ പ്രവേശിക്കുന്നു)

വാല്യ: കുഞ്ഞമ്മേ! മേജർ അദ്ദേഹം വന്നു. വലിയ യജമാനനും കൂടിയുണ്ടു്. കൊച്ചമ്മേ! സ്റ്റേഷനീന്നു് നേരെ ഇങ്ങോട്ടു പോന്നു. ഇനി എല്ലാക്കും കൂടി അമ്പലത്തിൽ. . .

സരോ: അമ്മേ!അതാ അച്ഛനും

അമ്മ: സരോജം! സരോജം!

വാല്യ: കുഞ്ഞമ്മ കാപ്പി എടുത്തുകൊണ്ടു വരീച്ചാട്ടെ. ദേ ഞാനെല്ലാം തയ്യാറാക്കിയേക്കാം. (പോകുന്നു.)

സരോ: വാല്യകാച്ചിക്കാണെമോ എന്തോ? അമ്മേ ഞാൻ അകത്തുപോയി (എന്നു് പുറത്തേക്കു നോക്കി മറയുന്നു.)

(റിട്ടയാർഡു് സർജ്ജനും, മേജർ ബാലനും പ്രവേശിക്കുന്നു. അംബികഅമ്മ സ്തബ്ധയായി നില്ക്കുന്നു.)

മേജർ: അമ്മേ! വളരെ ക്ഷീണിച്ചാണു് വരുന്നതു്! കാപ്പി വേണം. ഒന്നാംതരം കാപ്പി!

റിട്ട: സർജൻ: അംബികെ! ബാലൻ പഴയ ആളല്ല. കേട്ടോ! ആക്ടിംഗ് കേണൽ!

മേജർ: അതൊക്കെ ഈ വഴ്ത്തിനുള്ളതല്ല... പോട്ടെ! എനിക്കു് വേഗം പോകണം. അച്ഛൻെറവക കളഭം.

# വഴിപോക്കൻ

( ചാലയിൽ നാരായണപ്പണിക്കർ )

ദുസ്സഹദുഃഖം വീഴ്ത്തും
നിഴലിൽനിന്നുംകൊണ്ടു
ദുസ്സ്വപ്നം കണ്ടീടുന്ന
ഞാനൊരു വഴിപോക്കൻ
നീളത്തിൽക്കിടക്കമീ–
പ്പാതയിലെൻ ജീവിത
നാളത്തിൻപ്രഭയൊന്നു
മാവശ്യമില്ലതെല്ലും!
പതറുമനുരാഗോ–
ഷ്മളമാം സംഗീതങ്ങൾ
പഴതേ പൊഴിക്കുക–
യാണെൻെറ ഹൃദന്തരം!
ചുററിനും ക്രമ്പാരമായ്
മുള്ളുകൾ കിടക്കുന്നീ
മട്ടിലെങ്ങിനെയെൻെറ
കാല്യകളനക്കുന്നു!
അടിഞാനൊന്നെങ്ങാനും
മുന്നോട്ടു നീക്കിപ്പോയാ–
ല്ലടനെ കാണാം രക്ത–
നിർത്സരിപാദങ്ങളിൽ
വഴിതൻവക്കത്തെങ്ങാൻ
വിശ്രമിയ്ക്കുവാനായി
വഴങ്ങിത്തരുന്നീലെൻ
കാൽകളിന്നണപോലും!!
എങ്ങിനെ സഹിക്കമീ
ജീവിത യാത്രാക്ലമം
എന്തിനാ,യെങ്ങോട്ടായി
ട്ടിറങ്ങിത്തിരിച്ചുഞാൻ!!!

ജീവിത പന്ഥാവിലെൻെറ
സ്വന്തമ,ല്ല തില്ലൂടെ
പ്പോവതുണ്ടസംഖ്യമായ്
ജനങ്ങൾ തിങ്ങിക്കൂടി
എടുക്കാൻപാടില്ലാത്ത
ഭാണ്ഡങ്ങൾ ഭേസിക്കൊണ്ടു
നടക്കുന്നതിൽ ചില
ക്കൂട്ടക്കാർ, നിരുന്മേഷർ!
സംഗീതംപൊഴി,ച്ചാത്മ
പ്രേയസിയുടെ കൈകൾ
തൻ കരങ്ങളിൽ ചേത്തു
തടവിക്കുളിത്തൊ,
വഴിവക്കിലായ് സുഖി–
ച്ചിരിക്കു;ന്നാനന്ദത്താൽ
വഴിയും സന്തോഷാശ്രു.
ധാരകൾവീഴ്ത്തുംചിലർ
വെന്തെരിഞ്ഞീടുന്നെൻെറ
ചിന്തയിൽവികാരങ്ങൾ,
പന്തംപോൽ; തളരുന്നെൻ
തനുവാകവേ കഷ്ടം!
പാടുകയാണെൻ ചിത്തം
സ്വരമാധുരി കൂടാ–
താടലിൻവൃകളോളം
തുള്ളുന്ന സംഗീത
എങ്ങിനെ സഹിക്കമീ
ജീവിത യാത്രാക്ലമം
എന്തിനായെങ്ങോട്ടായി–
ട്ടിറങ്ങിത്തിരിച്ചുഞ

റിട്ട: സരോജം വന്നില്ലേ! കുഞ്ഞേ! കുഞ്ഞേ! ബാലൻ ഇരിക്കു അവിടെ.

മേജർ– അമ്മക്കു് പരിഭവം! ഒരക്ഷരം മിണ്ടാനില്ല! ഇത്ര നാൾകൂടി നാട്ടിൽ വന്നിട്ടു്!

അമ്മ: ബാലാ, എല്ലാം മറന്നു.

മേജർ– ആ കുസൃതി എന്തിനു് ഇൻറർ ജയിച്ചു?

അമ്മ– കാപ്പി കൊണ്ടു വരാം!ഇരിക്കുഅവിടെ.(പോകുന്നു.)

റിട്ട: ഇതാ ഞാനിരുന്നുകഴിഞ്ഞല്ലോ. ഇരിക്കു ബാലാ അവിടെ.

മേജർ: ഇരിക്കാം! ഓ ആ പടം, ഭംഗിയായിരിക്കുന്നല്ലോ! വലിയമ്മാവൻ തന്നെയാണെന്നു തോന്നും. ആ കണ്ണും നെഞ്ചും. ആരാണു് പെയിൻറു് ചെയ്തതു്

റിട്ട:ഇവിടെയുള്ള ആളല്ല! (പടത്തിൽനോക്കി). . . . ഈശ്വരാ!

(സരോജം പ്രവേശിക്കുന്നു)

റിട്ട: കുഞ്ഞേ! ബാലനെ നീ കണ്ടില്ലേ! . . . ബാലാ! . . സരോജം! . . . നിങ്ങൾ!. (രണ്ടുപേരുടേയും മുഖത്തു് ദൃഷ്ടിഉറപ്പിച്ചു്)

മേജ: സരോജം! . . . എന്താ! അച്ഛനു് . . . (പെട്ടെന്നു് അടുത്തു്ചെന്നു്പൾസ്നോക്കി) സരോജം! ആ തല ഒന്നു താങ്ങിക്കൊള്ളൂ. (അന്ത്യശുശ്രൂഷ ചെയ്യുന്നു) അമ്മേ!.

(അംബിക പ്രവേശിച്ചു് കസേരയോടുസമീപിച്ചു് അസ്വപ്രജ്ഞയാകുന്നു)

സരോ: ചേട്ടാ! . . . (വിങ്ങി വിങ്ങിക്കരയുന്നു)

(മേജർ അസ്വസ്ഥനായി നിലകൊള്ളുന്നു)

കർട്ടൻ

# പലസ്തീനായിലെ വിശുദ്ധ സ്ഥലങ്ങൾ.

(വി. കെ. മാത്യൂസ്)



1945 ഓഗസ്റ്റ് മാസത്തിലെ ദ്വിതീയവാരം എന്റെ ആയുഷ്കാലത്തിലെ അവിസ്മരണീയവും അമൂല്യവുമായ ഒരു ഘട്ടമാണെന്നു ഞാൻ അഭിമാനിക്കുന്നു, എന്നെന്നും അഭിമാനിക്കയും ചെയ്യും. രക്ഷകനായ മിശിഹാ ജാതനായി. സഞ്ചരിക്കയും അത്ഭുതകൃത്യങ്ങൾ നടത്തുകയും ക്രൂശിക്കപ്പെടുകയും ചെയ്ത വിശുദ്ധനാടുകളും ചരിത്രപ്രഖ്യാതങ്ങളായ പല സ്ഥലങ്ങളും സ്ഥാപനങ്ങളും നേരിട്ടുകാണുവാനുള്ള അപൂർവ്വഭാഗധേയം ആ വാരത്തിൽ എനിക്കുണ്ടായി.

വിശുദ്ധ നാട്ടുസന്ദർശനം ഏതുകൊണ്ടും ഒരു മഹാഭാഗ്യമായി പരിഗണിക്കപ്പെടണം. എന്നാൽ ക്രൈസ്തവ സഹോദരങ്ങളിൽതന്നെയും തുലോം ദുർല്ലഭം പേർക്ക് മാത്രമാണു ഇതിനുള്ള സൗകര്യം സിദ്ധിക്കുന്നതു്. എന്റെ യാത്രയുടെ സുദീർഘമായ ഒരുവിവരണംഏതുകൊണ്ടും അസ്ഥാനത്താകയില്ല എങ്കിലും സ്ഥലപരിമിതി അതിനനുവദിക്കാത്തതിൽ ഖേദമുണ്ടു്. എങ്കിലും ഇങ്ങനെ ഒരു യാത്രയ്ക്കു സൗകര്യം സിദ്ധിച്ചിട്ടില്ലാത്ത അനേകരെ ഉദ്ദേശിച്ചു, ഞാൻ സന്ദർശിച്ച ചരിത്ര പ്രഖ്യാതമായ സ്ഥലങ്ങളുടെയും സ്ഥാപനങ്ങളുടെയും ചില ഫോട്ടോകൾ സഹിതം ഒരു ലഘു വിവരണം നൽകാം.

ജറൂസലേം:- വാഗ്ദത്ത ഭൂമിയായ പലസ്തീനാനാടിന്റെ തലസ്ഥാനനഗരിയാണിതു്. പഴയതും പുതിയതും എന്നു രണ്ടായി ഈ നഗരം വിഭജിക്കപ്പെട്ടിരിക്കുന്നു. ഡൽഹിയും ഇങ്ങനെ ഒരു വിഭജനമുള്ളതായി പലരും കേട്ടിരിക്കുമല്ലോ. പ്രാചീനതമെല്ലാം പഴയ ജെറുസലേമിൽ കാണാം. പുതിയതു അധുനാതനരീതിയിൽപണിയപ്പെട്ടിരിക്കുന്നു. അറബികളും യഹൂദരും ക്രൈസ്തവരുമാണു് നഗരത്തിൽ അധികവും. ഒരു പ്രാകാരത്താൽ പുതിയ ജറുസലേമിൽ നിന്നു വേർതിരിക്കപ്പെട്ടിരിക്കുന്ന പഴയ നഗരത്തിലാണു് ചരിത്രപ്രസിദ്ധമായ പുണ്യസ്ഥലങ്ങൾ എല്ലാം തന്നെയും.

സലേം ആസ്ഥാനമാക്കിക്കൊണ്ടു തീർത്ഥാടനംഞാൻതുടന്നു. ആദ്യം ബേത്‌ലഹം സന്ദർശിച്ചു.

ജറൂസലേമിൽനിന്നു 20 മൈലകലെയുള്ള ഈ നഗരത്തിലേയ്ക്കു ബസ്സ്മാർഗ്ഗം പോകാം. ജനനദേവാലയം എന്ന പേരിൽ അറിയപ്പെടുന്ന അതിപുരാതനമായ



ഒരുദേവാലയംഇവിടെഉണ്ടു് ഇതിലാണ് ബസിലിക്കാ ജനനഗ്രോട്ടോ (Grotto of Nativity)

**ഒലിവുമല** ഗെത്‌സേമൻ, വിശുദ്ധ അന്നാമ്മയുടെ ദേവാലയം, റഷ്യൻ ദേവാലയവും ഗോപുരവും, കന്യകയുടെ കല്ലറ (Virgin's Tomb) വി. സ്റ്റീഫന്റെ കല്ലറ ഇവ കോട്ടയ്ക്കു വെളിയിലാണു്. പീഡാനുഭവസ്ഥലങ്ങൾ പതിനാലും ബെത്‌സെയിദാകുളവും പഴയ ജെറുസലേമിൽ സ്ഥിതി ചെയ്യുന്നു. പീഡാനുഭവസ്ഥലങ്ങൾ ഓരോന്നും കടന്നു ചെല്ലുന്നതു പന്ത്രണ്ടു ജനതകളുടെ ദേവാലയം (Church of 12 nations) എന്നറിയപ്പെടുന്ന തിരുക്കബറിട ദേവാലയത്തിലേക്കാണു്. മിശിഹായുടെ തിരുക്കബറിടം ഇതിൽ സ്ഥിതിചെയ്യുന്നു.

ഗാഗുൽത്താ, കാൽവരി, നെയിലിംഗ്ഗ്ക്രോസ് ചാപ്പൽ, പല അമൂല്യ വസ്തുക്കൾ മുതലായവ ഇതിൽ കാണാം.



മിശിഹാജാതനായ പുൽക്കൂട്





ബേത്‌ലേഹമിലേക്ക്, ജറു

ബഥനിയിൽനിന്നു ജറീക്കോക

ടന്നു ചാവുകടലിലേയ്ക്കായിരുന്നു എന്റെ അടുത്തയാത്ര.

ലാസറിനെ ഉയിർപ്പിച്ചതു ബഥനി ഗ്രാമത്തിൽ വച്ചായിരുന്നുവല്ലോ. ഇവിടെനിന്നും ഏതാനും മൈലകലെയായിട്ടാണു നല്ല ശമറായക്കാരന്റെ വഴിയമ്പലം, ജൂദയാവനം സാത്താനാൽ മിശിഹാ പരീക്ഷിക്കപ്പെട്ട മല, ഏലീശായുടെ അരുവി മുതലായവ. മലങ്കാക്കകൾ നൽകിയിരുന്ന അപ്പം മാത്രം ഭക്ഷിച്ചിരുന്ന ഏലീശാ ഈ അരുവിയിൽനിന്നാണു ജലം പാനംചെയ്തിരുന്നതു്. അനുണ്ടായ ഈ അരുവി ഇതുപര്യന്തം വററീട്ടില്ല. ഇതിലെ കടന്നുപോകുന്ന തീർത്ഥകർക്കു ഈ അരുവി ഒരനുഗ്രഹമായി ഇന്നും ഒഴുകിക്കൊണ്ടിരിക്കുന്നു.

യോർദ്ദാൻ നദി, പലസ്തീനായേയും ട്രാൻസ് ജോർദാനെയും തമ്മിൽ സന്ധിക്കുന്ന അല്ലൻബി പാലം ഇവ ഞാൻ കണ്ടു. ഈ നദിയിലെ ജലം കൊണ്ടാണല്ലോ യോഹന്നാൻ മാംദാനാ മിശിഹായെ ജ്ഞാനസ്നാനപ്പെടുത്തിയതു്. ആ നദീഭാഗം അന്യത്ര ചിത്രത്തിൽ കാണാം.

കടൽ നിരപ്പിൽനിന്നു 600 അടി താഴെയാണു ചാവുകടൽ. ഒരു മനുഷ്യൻ ഇതിലിറങ്ങിയാൽ താണുപോകാതെ പൊങ്ങി ഒഴുകത്തക്കവണ്ണം ഇതിലെ വെള്ളത്തിനു ഘനം കൂടുമെന്നുള്ളതു ഒരു വലിയ പ്രത്യേകതയാണു്.

സോദോംഗോമറായുടെ മേലുണ്ടായ ശാപഫലമാണല്ലോ ഈ ചാവുകടൽ.

നസ്രേത്തിലേക്കും റിബേറിയസിലേയ്ക്കുമായിരുന്നു എന്റെ അടുത്ത യാത്ര.



ജോർദ്ദാൻ നദി- മിശിഹായുടെ സ്നാന സ്ഥലം.



മിശിഹാ പരീക്ഷിക്കപ്പെട്ട കുന്നു്



തിരുക്കബറിടദേവാലയം.



മംഗലവാർത്താ ദേവാലയം.



ഇന്നത്തെ നസ്രസ്.



യൌസേപ്പുപിതാവിൻെറ കബറിടം

ജറുസലേമിൽനിന്നു നസ്രത്തിലേയ്ക്കും മററും ഷട്ടിൽസർവ്വീസുണ്ട്. പലസ്തീനായിലെ ഏററം വലിയ വ്യാപാരകേന്ദ്രവും തുറമുഖപട്ടണവുമായ ഹൈഫായിൽനിന്നു 25 മൈലോളം അകലെയാണു നസ്രസ്. അവിടെയാണല്ലോ മംഗലവാർത്ത ഉണ്ടായ ദേവാലയം, വിശുദ്ധ യൌസേപ്പുപിതാവിൻെറ ശവകല്ലറ മുതലായവ സ്ഥിതി ചെയ്യുന്നതും. ഗലീലെ കടലിൻെറകിഴക്കേ തീരത്താണുതിബേരിയസ്. വലനന്നാക്കിക്കൊണ്ടിരുന്ന പത്രോസ് മുതൽപേരോടുതന്നെ അനുഗമിക്കുവാൻ മിശിഹാ ആവശ്യപ്പെട്ടതു ഇവിടെ വച്ചാണെന്നനുസ്മരിക്കുമല്ലോ. നസ്രസിൽനിന്നു 22 മൈൽ പോകണംതിബേരിയസിൽ എത്തുവാൻ. അഞ്ചപ്പവും രണ്ടു മത്സ്യവുംകൊണ്ടു അയ്യായിരംപേർക്കു മിശിഹാ സുഭിക്ഷമായി ഭക്ഷണം നൽകിയ സ്ഥലമായ കപ്പർണാഹോം നേരെ അക്കരെയാണ്. ഗലീലെ കടലിനു മീതെ മിശിഹാ നടന്നതും ഈ അവസരത്തിൽ ഞാൻ അനുസ്മരിച്ചു. ഇതിൽ ഒഴുക്കാകട്ടെ കല്ലോലമാലകളാകട്ടെഇല്ല. ജലം അച്ഛസ്ഫടികസമാനമായി കാണപ്പെടുന്നു.

# ചിരംജീവിയായ ജി. കെ. സി.

(ബാൾത്താസർ)



1936 ജൂൺ പതിന്നാലിലെ ആ ദുഃഖഭൂയിഷ്ഠമായ സംഭവം!! ഒരു ക്ഷൗരസ്ഥലത്തു ജോലിചെയ്തിരുന്ന ക്ഷുരകൻ ഒരാളുടെ മുഖത്തു സോപ്പിട്ടുകൊണ്ടിരുന്നതിനിടയിൽ കയ്യിലിരുന്ന ബ്രഷുമായി പുറത്തേക്കോടി. റോഡിൽക്കൂടി മി. മാക്ക് ഡൊണാൾഡ് പോകുന്നുണ്ടായിരുന്നു. അടുത്തെത്തിയ ശേഷം ക്ഷുരകൻ പറഞ്ഞു:

"സാറേ അദ്ദേഹം മരിച്ചു, ഇല്ലേ. കഷ്ടം. എന്റെ സങ്കടം അങ്ങയെ അറിയിക്കാൻ ഞാൻ ഓടിവന്നതാണ്. അദ്ദേഹം ഒരു മഹാപുരുഷനായിരുന്നു!!"

"നീ ചെസ്റ്റർട്ടനെ അടുത്തറിയുമായിരുന്നോ?"

"ഞാൻ അദ്ദേഹം എഴുതിയതൊന്നും വായിച്ചിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ റേഡിയോ പ്രസംഗങ്ങളൊന്നും വിട്ടിട്ടുമില്ല. അവ എത്ര രസമായിരുന്നു!! എന്റെ അടുത്തിരുന്ന് എന്നോടുമാത്രം ഹൃദയം തുറന്നുപറയുന്നതുപോലെയാണ് എനിക്കു തോന്നിയിരുന്നതു്!!"

ആ ക്ഷുരകൻ പ്രകാശിപ്പിച്ചതു പണ്ഡിതപാമരഭേദമെന്യേ സകലരുടെയും അന്നത്തെ വികാരവിശേഷമായിരുന്നു. അദ്ദേഹത്തിന്റെ സ്മാരകമായി ബേക്കൺസ് ഫീൽഡിൽ വി. കൊച്ചുത്രേസ്യായുടെ നാമത്തിലുണ്ടായിരുന്ന ചെറിയ ദേവാലയം പൊളിച്ചു വലുതാക്കിപ്പണിയുവാൻ നിശ്ചയിച്ചു. അതിനായി ധനശേഖരം ചെയ്യുവാൻ പൊതുജനസമക്ഷം ഒരഭ്യർത്ഥന പുറപ്പെടുവിച്ചതും മുന്നിട്ടുനിന്നു പ്രവർത്തിച്ചതും കത്തോലിക്കരോടൊപ്പം ബർനാർഡ്ഷാ, എച്ച്. ജി. വെൽസ്, ഡീൻഇഞ്ച് തുടങ്ങിയ സമഷ്ടിവാദികളും നിരീശ്വരവാദികളും മറ്റുമായിരുന്നു. എന്നാൽ ഇവർതന്നെയായിരുന്നു ചെസ്റ്റർട്ടനുമായി നടത്തിയ വാക്സമരത്തിലും ആശയസംഘട്ടനത്തിലും അദ്ദേഹത്തിന്റെ നിശിതമായ വിമർശനത്തിനും മൂർച്ചയേറിയ വാക്ശരങ്ങൾക്കും വിഷയമായതും. പാപത്തെ വെറുക്കുകയും പാപിയെ സ്നേഹിക്കുകയും ചെയ്യണമെന്നുള്ള തത്വം അക്ഷരശഃ അനുവർത്തിച്ചിരുന്ന ഒരാളായിരുന്നു ചെസ്റ്റർട്ടൺ. ആയോധനം കഴിഞ്ഞാലുടൻ ആയുധം വലിച്ചെറിഞ്ഞിട്ട് ശത്രുവിനെ സസ്നേഹം ആശ്ലേഷിക്കുകയായിരുന്നു ഈ യുദ്ധവീരന്റെ പതിവ്. അതൊരു നയവിശേഷമല്ല; നിർവ്യാജമായ സ്വഭാവവിശേഷമായിരുന്നുതാനും.

ബെല്ലക്കിന്റെ അഭിപ്രായത്തിൽ, സെന്റ് അഗസ്റ്റിന്റെ സരസവും, സയുക്തികവും, പ്രൗഢഗംഭീരവുമായ ഭാഷാനൈപുണ്യത്തെയാണ് ജി. കെ. സിയുടെ കോമള ഭാഷാരീതി അനുസ്മരിപ്പിക്കുന്നതു്. നിസ്തുലനും നിർഭയനുമായ ഒരു സാഹിത്യകാരൻ, വിമർശനപടു, അനുഗൃഹീതനായ കവിപുംഗവൻ, ചിത്രകലാവിദഗ്ധൻ, മതിപ്രകർഷവും വിജ്ഞാനസമ്പത്തും നിറഞ്ഞ അഗാധപണ്ഡിതൻ, വിസ്മയനീയമായ വാഗ്ധോരണിയും സരസഭാഷണവുംകൊണ്ടു ശ്രോതാക്കളെ ഹഠാദാകർഷിക്കുന്ന പ്രസംഗകർത്താവ്, നർമ്മാലാപത്താൽ ഏവരുടെയും ഹൃദയം കവരുന്ന സഹൃദയൻ, ശിശുതുല്യം നിഷ്കപടൻ, സർവ്വോപരി ഒരു ഈശ്വരഭക്തൻ– ഇതാണു ചെസ്റ്റർട്ടന്റെ ഒരു ചെറിയ ചിത്രം. ചെറുപ്പത്തിൽ ഒരു അജ്ഞേയവാദിയും പിന്നീട് സമഷ്ടിവാദിയുമായിരുന്ന അദ്ദേഹം അജ്ഞേയ വാദികളിൽ നിന്ന് ദൈവത്തെ അറിയുന്നതിനും സമഷ്ടിവാദികളിൽനിന്ന് ആ അബദ്ധത്തെ വെറുക്കുന്നതിനും പഠിച്ചുവെന്ന് സ്വയംകൃത ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. താൻ വിവാഹം ചെയ്വാൻ ആഗ്രഹിച്ചിരുന്ന യുവതി, അവൾ സസന്തോഷം ദൈനംദിനം ചെയ്തിരുന്ന തോട്ടപ്പണിപോലെതന്നെ ആനന്ദകരവും പ്രാവർത്തികവും ഉപകാരപ്രദവുമായി മതാഭ്യസനത്തെക്കരുതുകയും സങ്കോചമെന്യേ അതനുഷ്ഠിക്കുകയും ചെയ്യുന്നതുകണ്ട് അദ്ദേഹം അത്ഭുതപരതന്ത്രനായിപോലും! എന്നാൽ ഇക്കാലത്തെല്ലാം അനുസ്യൂതം മനസ്സിൽ ഉദിച്ചിരുന്ന വിഷമപ്രശ്നങ്ങൾക്കു സമാധാനം തേടിത്തേടി അദ്ദേഹം കത്തോലിക്കാസഭയിൽ പ്രവേശിച്ചു. ഇതു് ആരും അദ്ദേഹത്തെ 'വഴികാണിച്ചു നയിച്ചിട്ടല്ല. പ്രേരിപ്പിച്ചിട്ടല്ല, വഞ്ചിച്ചിട്ടല്ല പെട്ടെന്നു സംഭവിച്ചതുമല്ല. ചെറുപ്പം മുതലേ ചിന്തകനും തത്വാന്വേഷിയും കുശാഗ്രബുദ്ധിയുമായിരുന്ന ചെസ്റ്റർട്ടൺ, തർക്കന്യായം കൊണ്ടല്ലാതെ യാതൊന്നും വകവച്ചുകൊടുക്കുകയോ, സ്വാഭിപ്രായ

ത്തെ ബലികഴിക്കുകയോ ചെയ്തിരുന്നില്ല.

മാനസാന്തരശേഷം സ്വമാതാവിനയച്ച കത്തിൽ, ചെറുപ്പത്തിൽ അമ്മ പഠിപ്പിച്ച സൽഗുണങ്ങളുടെ എല്ലാം പൂർത്തീകരണമാണ് താൻ സഭയിൽ കണ്ടതെന്നും, മേലിൽ കുടുംബത്തിനും പൗരസ്വാതന്ത്ര്യത്തിനും ഹിതമായ എല്ലാററിനും വേണ്ടിയുള്ള തന്റെ നിരന്തര പോരാട്ടം ക്രിസ്തീയതത്വങ്ങളുടെ ആ അടിയുറച്ച കോട്ടയിൽ നിന്നുകൊണ്ട് കൂടുതൽ ഊർജ്ജസ്സോടെ ചെയ്യുന്നതാണെന്നും എഴുതിയിരുന്നു. ഒരിക്കൽ ഒരു തീക്ഷ്ണമായ വിമർശനത്തിന് മറുപടിയായി എച്ച്. ജി. വെൽസ് ഇത്രമാത്രമെഴുതി "അല്ലയോ പ്രിയപ്പെട്ട ജി. കെ. സി, എന്റെ നിരീശ്വരത്വം അബദ്ധപൂർണ്ണമായി പരിണമിക്കുകയും നിങ്ങളുടെ ദൈവശാസ്ത്രമെല്ലാം ശരിയാകുകയും ചെയ്യുന്നപക്ഷം നിങ്ങളുടെ ഒരു സ്നേഹിതൻ എന്ന നിലക്ക് വേണമെങ്കിൽ സ്വർഗ്ഗത്തിൽ കടന്നുകൂടാൻ എനിക്കു സാധിക്കുമെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. ഇതാ എന്റെ ആശീർവ്വാദം എച്ച്. ജി."G. K S' Weekly തുടങ്ങുന്ന വിഷയത്തിൽ ചെസ്റ്റർട്ടനെ ഉപദേശിപ്പാൻ മുന്നോട്ടുവന്ന ഉററമിത്രമായ ബർണ്ണാർഡ് ഷാ, അതൊരു തനി കത്തോലിക്കാപത്രമായി പ്രത്യക്ഷപ്പെടരുതു്, അതിൽ സോഷ്യലിസം തുടങ്ങിയ എല്ലാ സിദ്ധാന്തങ്ങൾക്കും സ്വാതന്ത്ര്യമനുവദിക്കണം, പത്രാധിപർ ഒന്നിനേയും നിശിതവിമർശനം കൊണ്ട് അബദ്ധമെന്നു കാണിക്കാൻ മുതിരരുതു് എന്നിങ്ങനെ പലതും ഉപദേശിച്ചു.

ചെസ്റ്റർട്ടന്റെ മരണശേഷം അയച്ച ഒരു കമ്പിസന്ദേശത്തിൽ അദ്ദേഹത്തെ വിശുദ്ധസഭയുടെ ഉത്തമസന്താനമെന്നും, സമർത്ഥനായ വിശ്വാസസംരക്ഷകനെന്നും പരിശുദ്ധപിതാവ് പ്രകീർത്തിച്ചിരുന്നു. സഭാചരിത്രത്തിൽ ഒരാളെ മാർപ്പാപ്പാ "വിശ്വാസസംരക്ഷകൻ" എന്നു നാമകരണം ചെയ്യുന്നതു് ഇതു രണ്ടാമത്തെ പ്രാവശ്യമാണ്. ആദ്യം ഹെൻറി എട്ടാമനു കിട്ടിയ ആ ബഹുമതി ഇന്നും ബ്രിട്ടീഷ് ചക്രവർത്തിമാർ സാഭിമാനം സംവഹിക്കുന്നു. ആ രാജകീയ ബഹുമതി തന്നെ ഒരു പ്രജക്ക്, ഒരു മാനസാന്തരന് മാർപ്പാപ്പാ നൽകിയതു് അർത്ഥവത്തായിരിക്കുന്നു. അതിന്റെ അർത്ഥം മനസ്സിലാക്കിയിട്ടുതന്നെ ആവണം, അന്നത്തെ പ്രോട്ടസ്റ്റൻറു പത്രങ്ങൾ ആ കമ്പി മുഴുവൻ പ്രസിദ്ധീകരിക്കാതെ ഈ ഭാഗം വിട്ടുകളഞ്ഞതും.

ചെസ്റ്റർട്ടന്റെ ദീനവാർത്ത കേട്ട് മരണക്കിടക്കയുടെ പക്കലേക്ക് പാഞ്ഞെത്തിയ മഹാ പണ്ഡിതനായിരുന്ന ഫാദർവിൻസൻറ് മക്നാബ്, അവിടെ ചെന്ന് പ്രാർത്ഥിച്ചശേഷം ആദ്യമായി ചെയ്തതു് അടുത്തു അങ്ങേ മേശപ്പുറത്തിരുന്ന അദ്ദേഹത്തിന്റെ പേനയെടുത്തു് ചുംബിക്കുകയായിരുന്നു. തന്റെ വത്സല മാതാവിന്റെ സംരക്ഷണാർത്ഥം സാമർത്ഥ്യപൂർവ്വം ഉപയോഗിച്ച ആയുധമായിരുന്നു ആ പേന.

അസ്ത്രിയൻ പണ്ഡിതസമിതി ചെസ്റ്റർട്ടന്റെ മരണത്തിന്റെ ദശവത്സരം ഘോഷിക്കുവാൻ സന്നാഹങ്ങൾ ചെയ്യുന്നതായി കുറെ മുമ്പ് പത്രങ്ങളിൽ കണ്ടു. ഇംഗ്ലീഷ്കാർ യുദ്ധാനന്തര ബദ്ധപ്പാടുകൾക്കിടയിൽ ഈ ചുമതല വിസ്മരിച്ചുപോയോ ആവോ!! ലോകത്തിൽ പലേടത്തും കഥാനായകന്റെ സാഹിത്യം ആസ്വദിക്കുന്നതിനും സ്മരണ നിലനിർത്തുന്നതിനുമായി ചെസ്റ്റർ ക്ലബ്ബുകൾ (chester club's) നിലവിലുള്ളതുകൂടാതെ ലോകത്തിലെ സ്വത്തുക്കളും വിഭവങ്ങളും നീതിപൂർവ്വം വിഭജിക്കേണ്ടതാണെന്നുള്ള അദ്ദേഹത്തിന്റെ നിരന്തര വാദത്തെ സമാദരിച്ച് അതു് പ്രാവർത്തികമാക്കാനായി അനേകം രാജ്യങ്ങളിൽ വിഭജനസമിതികൾ (Distribution societies) വിവിധ വേഷങ്ങളിൽ വേലചെയ്യുന്നുണ്ട്. കൂടാതെ അദ്ദേഹത്തിന്റെ ആശയങ്ങളും വാചകങ്ങളും ശൈലികളും ഭാഷയിൽ നിന്നും വേർതിരിച്ചെടുക്കാൻ കഴിയാത്തവണ്ണം അത്രയ്ക്കും ഇടകലർന്നും പ്രചരിച്ചും പോയിട്ടുണ്ട്, ആകയാൽ ചെസ്റ്റർട്ടനെ ഇനി ഇംഗ്ലീഷ് ഭാഷയിൽ നിന്നു നീക്കുക സാദ്ധ്യമല്ലതന്നെ.

# സാഹിത്യവും പൊതുജനാഭിരുചിയും.

(പി. കെ. പരമേശ്വരൻനായർ ബി. എ.)

സാഹിത്യത്തെ പ്രഭുക്കന്മാരുടെ രമ്യഹർമ്മ്യങ്ങളിൽനിന്നും സാമാന്യരുടെ ചെറ്റക്കുടിലുകളിലേയ്ക്കു നയിക്കുവാനുള്ള ശ്രമം കൊട്ടുംപിരിക്കൊള്ളുന്ന ഒരു കാലമാണല്ലോ ഇതു്. ജനസാമാന്യത്തിന്റെ സുഖസംതൃപ്തികളാണ് ലോകോൽക്കർഷത്തിന്റെ ഒരു പ്രധാനമാനദണ്ഡമെങ്കിൽ, സംസ്കാര വിജ്ഞാനാദികളുടെ വാഹനമായ സാഹിത്യം സാമാന്യജനങ്ങളുടെ ഇടയിൽ ഉത്തരോത്തരം പ്രചരിക്കുന്നതു് ശ്രേയസ്കരം തന്നെ. എന്നാൽ ഹർമ്മ്യങ്ങളിൽനിന്നുള്ള അവരോഹണത്തോടുകൂടി, സാഹിത്യം അതിന്റെ ആന്തരികമായ മഹത്വത്തെ കൈവെടിഞ്ഞു് നിലം പറ്റെ ഇഴയുവാനാണ് ഭാവമെങ്കിൽ അതിന്റെ അവതരണം കൊണ്ടു് സാമാന്യലോകം അത്രവളരെ ഉൽക്കർഷം പ്രാപിക്കുവാൻ ഇടയുണ്ടെന്നു തോന്നുന്നില്ല. ആധുനികസാഹിത്യം കൂടുതൽ ജനകീയസ്വഭാവമുള്ളതായി വളർന്നു വരുന്നുവെന്നുള്ള ഉൽഘോഷണങ്ങൾ കേൾക്കുമ്പോൾ ഉണ്ടാകുന്ന ആശ്വാസത്തോടൊപ്പം, മ്ലാനമായ ഒരാശങ്കകൂടി ഹൃദയത്തിൽ സ്ഥലംപിടിച്ചുപോകുന്നതിന്റെ കാരണം മേൽസൂചിപ്പിച്ച സംഗതിയാണ്. സാഹിത്യം എത്രകണ്ടു ജനകീയസ്വഭാവമുള്ളതാകാമോ അത്രകണ്ടായിക്കൊള്ളട്ടെ. പക്ഷേ അതു് സാഹിത്യത്തിന്റെ ഔന്നത്യവും മഹത്വവും പണയപ്പെടുത്തിയിട്ടായിരിക്കരുതു്. സാഹിത്യത്തിന്റെ രൂപവും സ്വഭാവവും സാമാന്യജനങ്ങൾക്കു് യോജിച്ചവിധത്തിലിരുന്നാൽ മാത്രമേ അവരുടെ ഇടയ്ക്കു് അതിനു് ആവശ്യമുള്ള പ്രചാരവും അംഗീകാരവും സിദ്ധിക്കുകയുള്ളുവെന്നൊരു വാദത്തിന്റെ പുറകിൽ നിന്നുകൊണ്ടു് ചിലർ സാഹിത്യം പൊതുജനാഭിരുചി അനുസരിച്ചു വളരണമെന്നു് ശഠിച്ചുവരുന്നു. പൊതുജനസംസ്കാരത്തെ ഉയർത്തണമെന്നുള്ള ആദർശമാണു് ഈ കൂട്ടർക്കും ഉള്ളതെങ്കിലും, ഇവർ ക്രമേണ പൊതുജനസംസ്കാരത്തിന്റെ നിമ്നതയിലേക്കു് സാഹിത്യത്തെ താഴ്ത്തുകയല്ലാതെ, സാഹിത്യത്തിന്റെ ഔന്നത്യത്തിലേക്കു് പൊതുജനസംസ്കാരത്തെ ഉയർത്തുകയല്ല ചെയ്യുന്നതെന്നുള്ളതു് ഒരു സാമാന്യവീക്ഷണത്തിൽതന്നെ പ്രസ്പഷ്ടമാകാതിരിയില്ല.ല്ല.

പൊതുജനാഭിരുചിക്കു യോജിച്ച രൂപത്തോടു് സ്വാഭാവികമായ ഔന്നത്യം പരിപാലിക്കുന്ന ഭാവവും കൂടി ഒത്തൊരുമിക്കുന്ന സാഹിത്യമാണു് സാമാന്യജനങ്ങൾക്കു് ഏറ്റവും പഥ്യാപ്യമായിട്ടുള്ളതു്. ആ രീതിയിലുള്ള സാഹിത്യം കൊണ്ടുമാത്രമേ സമുദായത്തിനു പൊതുവേ ഉൽക്കർഷവും സാഹിത്യത്തിന്റെ ഉൽകൃഷ്ടനിലയ്ക്കു് സംരക്ഷണവും ഒരുമിച്ചു സാദ്ധ്യമാകയുള്ളു. ഇന്നത്തെ സാഹിത്യകാരന്മാർ ഈ തത്വം തീരെ വിസ്മരിക്കുന്നുവെന്നു പറയാതെ തരമില്ല. ജനകീയാഭിരുചിക്കു ചേർന്ന രൂപം കൊടുക്കുന്നതോടൊപ്പം സാഹിത്യത്തിന്റെ ഭാവത്തെ ജനസാമാന്യത്തിന്റെ ദുഷിച്ച അഭിരുചികൾക്കു് അനുരൂപമാക്കുവാനുള്ള ഒരു ശ്രമം ഇപ്പോൾ പരക്കെ നടന്നുവരുന്നുണ്ടു്. ഈ സംഗതിയിൽ തമിഴ് നാടകക്കാരേയും സിനിമാക്കാരേയുംകാൾ നമ്മുടെ സാഹിത്യകാരന്മാരിൽ ചിലർ ഒട്ടുംതന്നെ ഭേദമല്ല. ഒരു ഗ്രന്ഥമെഴുതുമ്പോൾ ഇന്നത്തെ ആദ്യപരിഗണന അതിനു് എത്രമാത്രം വായനക്കാരെ കിട്ടുമെന്നുള്ളതാണു്. ഏതുഗ്രന്ഥത്തിന്റെ കാര്യത്തിലും ഇതു് പ്രധാനമായ ഒരു നോട്ടമായിരിക്കണമെങ്കിലും, വായനക്കാരെ പ്രലോഭിപ്പിക്കുവാൻവേണ്ടി മാത്രം ഗ്രന്ഥമെഴുതുന്നതു് അഭിലഷണീയമായ ഒരു നയമല്ല. വായനക്കാരെ ഉയർത്തുവാനല്ലാതെ അവരുടെ തലയിലേയ്ക്കു് താഴുവാനായിരിക്കരുതു് ഗ്രന്ഥകാരന്റെ പരിപാടി. ഇക്കാലത്തു് പ്രസിദ്ധീകരിക്കപ്പെടുന്ന ഗ്രന്ഥങ്ങളിൽ എത്രയെണ്ണം ഈ ആദർശത്തെ ബഹുമാനിക്കുന്നുണ്ടെന്നുള്ളതു് ആലോചനാർഹമായ ഒരു വിഷയമാണു്.



റീയലിസ പ്രസ്ഥാനത്തിന്റെ പേരിലാണു് നമ്മുടെ സാഹിത്യകാരന്മാർ ഔചിത്യത്തേയും സന്മാർഗ്ഗബോധത്തേയും കലയിൽനിന്നു് തീരെ നിഷ്കാസനം ചെയ്തുവരുന്നതു്. യാഥാർത്ഥ്യത്തിന്റെ ചിത്രീകരണമാണു് കലയുടെ ആദർശമെന്നുള്ള തത്വത്തെ ഏറ്റവും വികലമായരൂപത്തിൽ പ്രയോഗിക്കുമ്പോൾ ഏതു തരത്തിലുള്ള റിയലിസം വേണമെങ്കിലും ന്യായീകരിക്കുവാൻ പ്രയാസമില്ല. എന്നാൽ ഔചിത്യവും സന്മാർഗ്ഗവുമില്ലാത്ത കല എത്രമാത്രം യാഥാർത്ഥ്യത്തെ കുറിക്കുന്നതായാലും മനുഷ്യസമുദായത്തിന്റെ സുസ്ഥിതിയെ പരിഗണിച്ചു് വേണ്ടെന്നു വയ്ക്കുകയേ നമുക്കു തരമുള്ളു. ഔചിത്യവും സന്മാർഗ്ഗവും സാഹിത്യത്തിന്റെ

രീതിയിൽ മാത്രമല്ല, പ്രതിപാദ്യ വിഷയത്തിൽക്കൂടി ദീക്ഷിക്കേണ്ടതായിട്ടുണ്ട്. ലോകത്തു കാണുന്ന കാഴ്ചകളെല്ലാം, സംഭവിക്കുന്ന സംഭവങ്ങളെല്ലാം, കലയ്ക്കു് ഒരു പോലെ അനുയോജ്യമല്ല. എല്ലാം ചിത്രീകരിക്കപ്പെടേണ്ട ആവശ്യമില്ല, അവയുടെ ആവശ്യവും അനുയോജ്യതയും കണ്ടുപിടിക്കുന്നതിലാണ് കലാകാരന്റെ ഔചിത്യം സ്ഥിതിചെയ്യുന്നത്, ഈ ഔചിത്യബോധം അയാളുടെ സംസ്കാരത്തിന്റെയും തദുല്പന്നമായ സന്മാർഗ്ഗത്തിന്റെയും പരിണതഫലമാണ്. നവീന സാഹിത്യകാരന്മാർ അവരുടെ പ്രതിപാദ്യവിഷയങ്ങൾ സ്വീകരിക്കുന്ന രീതി നോക്കുമ്പോൾ അവരുടെ സംസ്കാരത്തിന്റെ അടിത്തട്ട് ഓടകളെക്കാൾ ദുർഗ്ഗന്ധമലീമസമായിട്ടാണ് തോന്നിപ്പോകുക. നിരൂപകന്റെ സങ്കുചിത മനഃസ്ഥിതിയും അസഹിഷ്ണുതയും കൊണ്ടാണ് ഇങ്ങിനെ തോന്നുന്നതെന്നുള്ള ഒരു പൂർവ്വപക്ഷം ഇതിനു് ഇല്ലാതില്ല. ആയിരിക്കാം. എന്നാൽ ആവിധത്തിലുള്ള ഹൃദയ വിശാലതയും സഹിഷ്ണുതയും വേണ്ടെന്നു വയ്ക്കുകയാണു് ഭേദമെന്നു തോന്നുന്നു. പൂരപ്പാട്ടുകൾ പാടിക്കൂടെന്നു് നിരോധിച്ചതും ഏറെക്കുറെ ഒരു മാതിരി അസഹിഷ്ണുതയും ഹൃദയവിശാലതയില്ലായ്മയും കൊണ്ടാണെന്നു് ആ പാട്ടുകളിൽ അഭിരുചിയുള്ള ആളുകൾ ശഠിക്കുന്നതു് നാം വകവച്ചു കൊടുക്കാതിരിക്കുന്നതെന്തിനു്?

ആദ്യകാലത്തു്, വീക്ഷണകോടിയുടെ വിശാലതയ്ക്കു വേണ്ടി സാഹിത്യത്തിലെ പ്രതിപാദ്യങ്ങളുടെ പരിധി വർദ്ധിപ്പിച്ചു തുടങ്ങി. അങ്ങിനെ ലോകത്തിന്റെ അനഭിലഷണീയങ്ങളായ വശങ്ങൾക്കു് വ്യഭിചാരം ചൂഷണം, ഹിംസ, വഞ്ചന മുതലായതിനെല്ലാം— സാഹിത്യവിഷയങ്ങളിൽ കൂടുതൽ മേന്മയുള്ളസ്ഥാനം ലഭിച്ചു. ഈവക സംഗതികൾ മുമ്പുള്ള സാഹിത്യത്തിലും വേണ്ടപോലെ പ്രതിപാദിക്കപ്പെട്ടിരുന്നവതന്നെ. എന്നാൽ അന്നത്തെ സാഹിത്യത്തിൽ നിന്നും, ആ കാലത്തു് ലോകത്തു് വ്യഭിചാരചൂഷണാദി കടുംകൈകൾ മാത്രമേ നിലവിലിരുന്നുള്ളു വെന്നൊരു ധാരണ ആർക്കും ഉണ്ടാകുമായിരുന്നില്ല. നന്മയും മനുഷ്യത്വത്തിന്റെ മഹത്വവുംകൂടി അല്ല അവയിൽ പ്രതിഫലിക്കുന്നതു്. നവീന സാഹിത്യകാരൻ തൂലിക എടുത്തുപോയാൽ മേൽപ്പറഞ്ഞ വികൃതികളുടെ ചിത്രങ്ങളേ ഉണ്ടാകുകയുള്ളു. മനുഷ്യത്വത്തിന്റെ മഹത്വം ചിത്രീകരിക്കുവാൻ ഉദ്യമിക്കുമ്പോൾ അയാളുടെ തൂലികയിൽ മഷി ഉണങ്ങിപ്പോകുന്നു.

ഇരുളടഞ്ഞ വശങ്ങൾമാത്രം കാണുവാൻ പ്രവണത കൂടിയ സാഹിത്യകാരന്മാർ ഏതു കാലത്തും ഉണ്ടായിരുന്നിരിക്കാം. എന്നാൽ ഈ തലമുറയിലെ സാഹിത്യകാരന്മാർ ഒട്ടു മുക്കാലും ഇങ്ങിനെയായിപ്പോയതു് സ്വാഭാവികമായ ഒരു സംഭവമാണെന്നു വിചാരിക്കുവാൻ പ്രയാസമായിരിക്കുന്നു. ഇതു് ഏറെക്കുറെ മനഃപൂർവ്വമായ ഒരു അനുകരണരീതിയുടെ ഫലമെന്നേ പറയുവാനുള്ളു. യൂറോപ്യൻ സാഹിത്യപ്രസ്ഥാനങ്ങൾ നമ്മുടെയിടയിൽ ഉണ്ടാക്കിയ അനാരോഗ്യകരമായ ഒരു പരിവർത്തനം മാത്രമാണിതു്. ചില അനുകർത്താക്കൾ യൂറോപ്യൻ സാഹിത്യത്തിൽ, വിശേഷിച്ചു ഫ്റഞ്ചു സാഹിത്യത്തിൽ നിന്നും ചില പ്രസ്ഥാനങ്ങളുടെ മാതൃകകൾ ഇവിടെ പ്രചരിപ്പിച്ചു. അശ്ലീലത അവയുടെ ഒരു പ്രത്യേകതയാണു്. അവിടെ (യൂറോപ്പിൽ) ആ രീതികൾ ഇതിനകം ഒരു തരം പഴം ചരക്കുകളായി എണ്ണപ്പെട്ടു കഴിഞ്ഞിട്ടുണ്ടു്: നമ്മുടെ നവീനന്മാർ അതിൽ പുതുമയുടെ തിളക്കം നല്ലതുപോലെ കണ്ടു; പല വിധത്തിൽ അനുകരണങ്ങൾ ആരംഭിച്ചു. നിരൂപകന്മാർ നവീന പ്രസ്ഥാനങ്ങളാണെന്നു പറഞ്ഞു അവയെ വാനോളം പുകഴ്ത്തി. പ്രസ്ഥാനസ്ഥാപകന്മാരെന്ന ഉന്നത ബിരുദം നമ്മുടെ അനുകർത്താക്കന്മാർക്കു് സിദ്ധിച്ചു. സാമാന്യവായനക്കാർക്കു് അവയുടെ അസഭ്യത തന്നെ മുഖ്യ ആകർഷണമായിരുന്നു. പിന്നെ അതിന്റെകൂടെ കുറെ ഒക്കെ ഭാഷാപാടവവും കലാവിലാസവും കൂടിയായപ്പോൾ ഉപരിപ്ലവ ബുദ്ധികളുടെ ഇടയ്ക്കു് ചെറുകഥകൾക്കും നല്ല പ്രചാരം സിദ്ധിച്ചു. അവയെല്ലാം പുരോഗമന സാഹിത്യത്തിലെ അനർഘ സമ്പാദ്യങ്ങളായി. കാര്യമൊന്നുമില്ലെങ്കിലും ഒരു പ്രസ്ഥാനത്തിന്റെ പേരിൽ എന്തബദ്ധവും പുറപ്പെട്ടാൽ നമ്മുടെ ഇടയിൽ പ്രചാരത്തിനു് നല്ല എളുപ്പമാണല്ലോ. അതിനിടയ്ക്കു് നൂതന സാഹിത്യ ഗ്രന്ഥങ്ങളുടെ പ്രചാരത്തെ സഹായിച്ച മറ്റൊരു പരിതഃസ്ഥിതികൂടി സംജാതമായി. അതു് ഇക്കഴിഞ്ഞ മഹായുദ്ധത്തിന്റെ ഫലമായിട്ടാണുണ്ടായതു്. യുദ്ധസേവനത്തിനു്, സഹസ്രാനുസഹസ്രം സാമാന്യവിദ്യാഭ്യാസം ലഭിച്ച മലയാളികൾ വെളിയിൽ കടന്നു. മാതൃരാജ്യത്തിലും മാതൃഭാഷയിലും നിന്നു് വിദൂരസ്ഥിതരായി കഴിയേണ്ടിവന്ന ഇവർക്കു് മനോവിനോദനത്തിനും, നേരംപോക്കുന്നതിനും ഭാഷാഗ്രന്ഥങ്ങളുടെ ആവശ്യം ഉണ്ടായി. വെളിയിൽപോയ പത്രങ്ങൾവഴി പുതിയ ഗ്രന്ഥങ്ങളുടെ പരസ്യങ്ങൾക്കു് അനവധി ഓർഡറുകൾ ലഭിച്ചു തുടങ്ങി. ആ പതിപ്പുകൾ ക്ഷണത്തിനുള്ളിൽ തീർന്നു തുടങ്ങി. പ്രസാധകന്മാർക്കു നല്ല കാലമായി. അവർ



വെല്ലിംഗ്ടൺ വാട്ടർവർക്ക്സ്— തിരുവനന്തപുരം.

ഗ്രന്ഥകാരന്മാരെ പൂർവ്വാധികം പ്രോത്സാഹിപ്പിച്ചു. ഓർഡറുകൾ അയയ്ക്കുന്ന വായനക്കാർ എങ്ങിനെയുള്ളവരെന്നു് പ്രസാധകന്മാർ നല്ലതുപോലെ മനസ്സിലാക്കിയിരുന്നു. അതിനാൽ കലാസുഭഗമായ രീതിയിൽ ആഭാസത്വം എഴുതുവാൻ നല്ല വാസനയുള്ള പല ഗ്രന്ഥകാരന്മാരേയും അവർ പ്രോത്സാഹിപ്പിച്ചു. ഗ്രന്ഥകാരന്മാർക്കാകട്ടെ മുമ്പെങ്ങും കിട്ടിയിട്ടില്ലാത്ത നല്ല പ്രതിഫലങ്ങൾ കിട്ടിത്തുടങ്ങിയപ്പോൾ അവരുടെ പ്രസ്ഥാനത്തിൽ കൂടുതൽ ആത്മാർത്ഥതയോടും വീറോടും പ്രവർത്തിച്ചു തുടങ്ങി. ഗ്രന്ഥങ്ങൾ നിരവധിയുണ്ടായി. ഉണ്ടായ ഗ്രന്ഥങ്ങൾക്കു് പതിപ്പുകൾ അനവധിയായി. "Best sellers,, (ഏററവും നല്ല വില്പനയുള്ളവ) എന്നുപറയപ്പെടുന്ന ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർ മികച്ച സാഹിത്യകാരന്മാരും സാഹിത്യംകൊണ്ടു് സമ്പന്നന്മാരുമായി. കവിതയിലും കഥയിലും പട്ടിണിയുടേയും കഷ്ടതയുടേയും അപദാനങ്ങൾ ഘോഷിച്ചുകൊണ്ടിരുന്ന പല സാഹിത്യകാരന്മാരും സ്വന്തം സാഹിത്യവ്യവസായത്തിൽ നിന്നുള്ള ആദായത്തിന്റെ നീക്കിയിരിപ്പിൽ ധന്യംമന്യന്മാരായി. ഇങ്ങിനെ നൂതനസാഹിത്യപ്രസ്ഥാനം ഗ്രന്ഥകാരന്മാരേയും ഗ്രന്ഥകാരന്മാർ മുറയ്ക്കു് നൂതനസാഹിത്യത്തേയും പരസ്പരം പരിപോഷിപ്പിച്ചു. രണ്ടിനേയും, മദ്ധ്യമ നിലയിലുള്ള സാമാന്യജനങ്ങളുടെ അഭിരുചിയും പണക്കൊഴുപ്പും നിരന്തരം സഹായിച്ചുവന്നു.

ഈ അടുത്തകാലത്തു് നമ്മുടെ സാഹിത്യത്തിനുണ്ടായിട്ടുണ്ടെന്നു പറയപ്പെടുന്ന വളർച്ചയേയും പ്രചാരത്തേയും വിമർശിക്കുന്ന ഒരാളിനു് മേൽവിവരിച്ച പരിതഃസ്ഥിതികൾ വിസ്മരിച്ചിട്ടു് ഒരു തീർപ്പുകല്പിക്കുവാൻ നിർവാഹമില്ല. മുമ്പൊരുസന്ദർഭത്തിൽ, കാര്യവശാൽ ഈ സംഗതി ചൂണ്ടിക്കാണിച്ചപ്പോൾ സാഹിത്യം ഒരു ധനാഗമമാർഗ്ഗമായി തീരുന്നതു് അഭിലഷണീയമല്ലയോ എന്നും ആ പരിതഃസ്ഥിതി സ്വാഗതം ചെയ്യപ്പെടേണ്ടതല്ലയോ എന്നും ഒരു വിമർശകൻ ചോദിക്കുകയുണ്ടായി. സൽസാഹിത്യനിർമ്മാണം കൊണ്ടുണ്ടാകുന്ന ധനലാഭംപോലെ ഒരു സുകൃതം മറെറാന്നില്ലെന്നുള്ള ഉറച്ച വിശ്വാസക്കാരനാണു് ഞാൻ. എന്നാൽ ധനലാഭത്തിനുവേണ്ടി സാഹിത്യത്തെ വ്യഭിചരിപ്പിക്കുന്നതുപോലെ പാപകരമായ മറെറാരു തൊഴിലും ഇല്ലെന്നും അതോടുകൂടിത്തന്നെ ഉറപ്പിച്ചു പറഞ്ഞുകൊള്ളട്ടെ. സാഹിത്യകാരനു ലോകത്തോടു് മഹത്തായ ഒരു കർത്തവ്യമാണുള്ളതു്. ലോകത്തിൽനിന്നു് ഇങ്ങോട്ടെടുക്കുന്നതിനെക്കാൾ കൂടുതലായി അങ്ങോട്ടുകൊടുക്കുവാൻ കടപ്പെട്ടയാളാണു് അയാൾ. ലോകത്തിന്റെ അഭിരുചി അശ്ലീലതയിലേക്കു് പ്രയാണം ചെയ്യുന്നപക്ഷം അതിനെ നിയന്ത്രിച്ചു് പ്രത്യാനയിപ്പിക്കുകയല്ലാതെ അപമാർഗ്ഗഗമനത്തെ സഹായിക്കുകയും ത്വരിപ്പിക്കുകയുമല്ല സാഹിത്യകാരൻ ചെയ്യേണ്ടതു്. ചുരുക്കത്തിൽ പൊതുജനാഭിരുചിക്കനുസരിച്ചു് താളംചവിട്ടി, തന്റെ വ്യക്തിത്വം ബലികഴിക്കാതെ ലോകത്തെ ഉപദേശിക്കുവാനും ശാസിക്കുവാനുംഉള്ള മനക്കരുത്തും ശക്തിയും നിപുണതയും സന്മാർഗ്ഗബോധവും സാഹിത്യകാരനുണ്ടായിരിക്കണം.

ഈ പരമാർത്ഥം മനസ്സിൽ വച്ചുകൊണ്ടു് കഴിഞ്ഞ ദശകങ്ങളിലെ നമ്മുടെ സാഹിത്യചരിത്രത്തിലേക്കു് ഒന്നു കണ്ണോടിക്കുമ്പോൾ എത്ര ദയനീയമായ ഒരു മറുവശമാണു് ദൃഷ്ടിഗോചരമാകുന്നതു്. സാഹിത്യകാരന്മാർ സാമാന്യജനങ്ങളെ വിനോദിപ്പിക്കുവാനും അവരുടെ വികാരങ്ങളെ വിജൃംഭിപ്പിക്കുവാനുമല്ലാതെ സാന്മാർഗ്ഗികമായി അവരെ ഉയർത്തുവാനോ, അവരുടെ വിജ്ഞാനവും സംസ്കാരവും വികാസപ്പെടുത്തുവാനോ ശ്രമിച്ചിട്ടില്ല ഗ്രന്ഥങ്ങളുടെ അന്തസ്സാരത്തെക്കാൾ ബാഹ്യമായ ചില

ചെറുകഥ

# പുലമാടം.

( ഫോറം ലൂയിസ് )

അ വഴിയിൽ എത്തുമ്പോൾ ഞാൻ എന്നും തല ഉയർത്തി നോക്കും, ആരും നോക്കിപ്പോകും അത്ര മനോഹരമാണതു്. പ്രകൃതി നിറകുടം തുളുമ്പി നില്ക്കുന്ന കാഴ്ച. അന്നു ഞാൻ യദൃച്ഛയാ നോക്കിയതാണു്. ചാത്തൻ പുലയൻ കുണ്ടുകിണററിൽ നിന്നും വെള്ളം തേകുകയാണു്. ചാമ റുചിപ്പാകം വളർന്നിട്ടേയുള്ളു.

"ഒന്നാം കുമേ ... യേ... യോഓഓ. "അതാണു്" ചാത്തന്റെ പല്ലവി. അവൻ മൂന്നു തൂക്കം വെള്ളംകൂടി തേകി കയററി.

"മൂന്നാം കുമേ.. യേ.. യോഓ. "അവനു പാട്ടിൽ നിഷ്ഠ-കുറഞ്ഞുപോയി.

"ഇതെന്ത്യാ? ഉറക്കം വന്നോ? കറിച്ചട്ടിയിൽ നിന്നു പരൽ എടുത്തു വെട്ടിക്കൊണ്ടു കുഞ്ഞാളി ചോദിച്ചു.

"പിന്നെ യാൻ പാടി കുഴഞ്ഞടിയേ!!

"അതു താരം വെക്കേണ്ട യാൻകൂടി പാടിത്തരാം.,,

ചാത്തൻ പുലയനു വാശികൂടി. പുരുഷന്റെ ജീവിതം കുഴയുമ്പോൾ ശക്തി ഉത്തേജിപ്പിച്ചുകൊടുക്കുന്നതു ഭാര്യയാണല്ലോ.

"നാലാം കുമേ,... യേ..യോഓ ..അവൻ കണ്ണും തുറന്നു പാടി.

..അഞ്ചാംകുമേ...യേ., യോഓഓ കുഞ്ഞാളി പരല്‌ വെളിപ്പിച്ചുകൊണ്ടു ഏററുപാടി.

ഞാൻ കുറെനേരം ഇതു നോക്കി നിന്നു. ഓ, എന്തു രസപ്രദമായ കുടുംബ ജീവിതം. പരസ്പര വിശ്വാസത്തിലും സ്നേഹത്തിലും പടുത്ത ദാമ്പത്യം. അരക്ഷണത്തെപ്രതി മാത്രം വൈവാഹികജീവിതത്തിൽ കുടുങ്ങിയ ദാമ്പത്യത്തെ ചവുട്ടി മെതിക്കുന്ന ആധുനിക പുരോഗമനർ എവിടെ, സത്യത്തിൽ തൊട്ടുള്ള ജീവിതമെവിടെ. അ കവികൾ എഴുകടിൽ ഭൂനരകമായി വർണ്ണിച്ചേക്കാം. കനകസദനങ്ങൾ സന്തോഷ സങ്കേതങ്ങളായി ചിത്രിച്ചേക്കാം. സമത്വത്തെ പ്രതി ഈ കഴമുഴയിൽ റോളർ ഉരുട്ടുവാൻ നമ്മെ ക്ഷണിച്ചേക്കാം.

"ഞേ്യാ" എന്നൊരു കരച്ചിൽകേട്ടു കുഞ്ഞാളിയും, "ഏട്ടാ കുമേ"എന്നുമാത്രംപാടിപൊക്കിയതേക്കുതൊട്ടി വിട്ടുകൊണ്ടു ചാത്തനും മാടത്തിലേക്കോടി കയറി.

ചാണത്തലയിണയിൽ സുഖശയനംകൊണ്ട കിടാങ്ങൻ അമ്മിഞ്ഞിക്കായി അലട്ടു തുടങ്ങിയതു കേട്ടു ദമ്പതികൾ സഹായത്തിനെത്തി.

അല്ലെങ്കിലും ദാമ്പത്യത്തിന്റെ നെല്ലിപ്പടിയിൽ കിളുത്ത കിസലമല്ലേ അവരുടെ വെളുത്ത.

പെരുങ്കലവൃത്ത തുമ്പൻ വാഴയിൽ നിന്നു ചാത്തൻ പൂവടർത്തി വെളുത്തയുടെ ചുണ്ടിൽ പിടിച്ചു കൊടുത്തു. ഈശിശു ഭാവിയിൽ എത്ര മദ്യഷാപ്പുകൾക്കു് പ്രവർത്തന ജീവൻ നല്കേണ്ടവനാണു്. അവൻ ഇന്നു ആമധു കുടിച്ചു തൊണ്ട തെളിച്ചു കൊള്ളട്ടെ.

ഞാൻ എന്നും അ വഴി നടക്കുവാൻ നാലുമണിയോടുകൂടി വരും. അ കൊച്ചുകുടിലിലെ പരമശാന്തി എന്നെ വല്ലാതെ ശ്വാസം മുട്ടിക്കാറുണ്ടു്. ശാന്തിനികേതനം എന്നു ലോകം വിശ്വസിക്കുന്നിടത്തു് ഞാൻ എന്റെ ജീവിതത്തിന്റെ തേരു തെളിക്കുന്നെങ്കിലും, ഈ ഏഴയുടെ പാഴ്കുടിലിൽ വിലസുന്ന സമാധാനത്തിന്റെ സാന്ദ്രകിരണങ്ങൾ ഒരു ഇത്തിരി നുകരുവാൻ ഞാൻ ഏതു ഹിമാലയത്തിൽ സന്യസിക്കേണ്ടൂ.

കാലം കഴിഞ്ഞു. ചൊട്ടയെട്ടത്ത ചാമ വെള്ളം കിട്ടാതെ തുമ്പു കരിഞ്ഞുപോയി. വെളുത്തയെ വാഴത്തടത്തിൽ ഇരുത്തിക്കൊണ്ടു കുഞ്ഞാളി വെള്ളം തേകുകയാണു്.

"അഞ്ചാം കുമേ..... യേ ...., യോഓഓ. "അവളും ആയം കൂട്ടി വലിച്ചു. എന്നാൽ ഒരു അബലയുടെ കൈപ്പത്തി ചോർന്ന ജലം ഒരുകരിപ്പാടത്തെസേചനം ചെയ്യുവാൻ മതിയാകുമോ?

വെളുത്ത പടററിവാഴയുടെ കണ്ണിൽ കടിച്ചു രസിക്കയാണു്.

"കുഞ്ഞാളീ, ചാത്തൻ എവിടെ? "ഞാൻ ചോദിച്ചു.

"ചാത്തൻ കൊളമ്പിനു പോയ്".

"അതെന്താ ഇവിടെ വേല കൂലിയൊന്നും ഇല്ലായിരുന്നോ?"

"ചാത്തന്റെ ഇഷ്ടമാ, അടിയൻ പറഞ്ഞു വേണ്ടെന്നു. അളിയന്മാരു ആസാമിക്കുപോയി ചെന്നുകാശു കൊണ്ടുവന്നു തറവട്ടവും വീച്ചുവലയും വാങ്ങിയപ്പും ചാത്തനും ഒരു കൊതി ആസാമിക്കു പോകാൻ. ചേർാൻചെന്നപ്പും കൊച്ചിലെ താമിതമ്പ്രാനും ചേക്കേല എന്നു പറഞ്ഞു. പിന്നെ വീച്ചുവലയുംവിററു അഞ്ചുരുപായുടെകാശുണ്ടാക്കിപോയി.

"ഇവിടെ ആരു്?,,

"ഇപ്പം അടിയനും വെളുത്തയുമേയുള്ളു. വീട്ടീന്നു തന്തവന്നു കൂടെപ്പൊറുക്കാമെന്നു പറ

മാടികളിലും മിനുക്കുവിദ്യകളിലുമാണു് അവർ കൂടുതൽ ഭ്രമിച്ചതു്. സ്വകീയമായ പ്രശസ്തിക്കും ധനലാഭത്തിനുംവേണ്ടി, എന്തെഴുതിയാലും മതിയെന്നുള്ള ഒരു മനോഭാവം സാഹിത്യകാരന്മാരിൽ കടന്നുകൂടി. സാന്മാർഗ്ഗബോധത്തിനു് ഇളക്കമുണ്ടാകുന്ന വിധം എഴുതുകയെന്നുള്ളതു് ഒരു 'ഫാഷ'നായി അംഗീകരിച്ചതാണു് ഇക്കാലത്തെ ഏററവും നിർഭാഗ്യമായ ഒരു സംഗതി. പൂർവ്വപ്പാട്ടുകളെപ്പോലും ലജ്ജിപ്പിക്കുന്ന സ്വരത്തോടുകൂടിയ അശ്ലീലസാഹിത്യങ്ങളുടെ കർതൃത്വത്തിൽ അഭിമാനംകൊള്ളുകയും, അതിന്റെ അസ്ഥിവാരത്തിൽ സ്വന്തം യശസ്തംഭം കെട്ടിഉയർത്തുകയും ചെയ്തിട്ടുള്ള സാഹിത്യകാരന്മാർ നമ്മുടെയിടയിൽ കുറവല്ലല്ലോ. ജനകീയാഭിരുചികളെ ആകർഷിക്കുവാനും ചൂഷണം ചെയ്യുവാനും സാഹിത്യകാരന്മാരും പ്രസാധകന്മാരും കാട്ടിക്കൂട്ടുന്ന വൈകൃതങ്ങൾ എത്ര ഭയങ്കരമെന്നുകാണുവാൻ ഇന്നത്തെ ചില ഗ്രന്ഥങ്ങളുടെ പേരുകളിലും അവ സംബന്ധിച്ചുള്ള പരസ്യങ്ങളിലുംഒന്നുകണ്ണോടിച്ചാൽമതിയാകും. ഉദാഹരണമായി 'അഞ്ചു ചീത്തകഥകൾ' എന്നു് ഒരു ഗ്രന്ഥത്തിനു പേരിടുവാൻ പ്രേരിപ്പിച്ച ആ മനോഭാവംതന്നെ നോക്കുക! അഞ്ചു നല്ലകഥകളെക്കാൾ അഞ്ചു ചീത്തക്കഥകളാണു് കൂടുതൽ സ്വാഗതം ചെയ്യപ്പെടുന്നതെന്നും, വിലപ്പോകുന്നതെന്നും ഉള്ള 'ജനകീയ മനശ്ശാസ്ത്രവിജ്ഞാനം' ആ നാമകരണത്തിൽ ഒളിച്ചുകിടക്കുന്നില്ലേ? ആ കഥകളുടെ സ്വരവും സ്വഭാവവും, ഇന്നത്തെ ജനകീയാഭിരുചിക്കും അതനുസരിച്ചു താളം ചവിട്ടുന്ന നമ്മുടെ യുവസാഹിത്യകാരന്മാരുടെ അവസരസേവാഭിരുചിക്കും ഒരു മായാത്ത തെളിവായിരിക്കുന്നതാണു്. ഭാവിചരിത്രകാരൻ ഭൂതകാലത്തേക്കു തിരിഞ്ഞുനോക്കുമ്പോൾ നമ്മുടെ സാഹിത്യം കടന്നുപോയ ഒരു ഘട്ടത്തിന്റെ സാംസ്കാരികമായ അധഃപതനവും ദയനീയ സ്വഭാവവും രേഖപ്പെടുത്തുവാൻ വേണ്ട തെളിവുകൾ ഈ മാതിരി ഗ്രന്ഥങ്ങളിൽ ഉണ്ടായിരിക്കുമെന്നുള്ളതു തീർച്ചയാണു്. ഒരു പക്ഷേ ഭാവിയിൽ ഇത്തരം സാഹിത്യത്തിനു് അതിൽ കവിഞ്ഞുള്ള ഉപയോഗവും ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. പഴയകാലത്തെ വികൃതതത്വങ്ങളുടെ അസ്ഥിപഞ്ജര മാതൃകകൾപോലെഇവയ്ക്കും സാഹിത്യത്തിന്റെ കാഴ്ചബംഗ്ലാവുകളിൽ വല്ലസ്ഥാനവും ലഭിച്ചേക്കാം.

ഞ്ഞിട്ടുണ്ട്. അവിടേം ആ കിടാസ്സുമ്മാരു ആരുമില്ല.„

„ചാത്തൻ ഇല്ലെങ്കിൽ പിന്നെ കരിപ്പാടം ആരു നോക്കും."

"ഇനി രണ്ടാഴ്ചക്കുള്ളതു ഇത്തിരികൊയ്ത്താകും. അതുവരെ അടിയൻ കഴിയുമ്പോലെ നനക്കാമെന്നു വിശാരിക്കയാ.

ചാത്തൻ പണം അയച്ചില്ലേ?

„പോകുമ്പം കുറച്ചു ചെമ്പുകാശു തന്നോണ്ടു പോയി. ഇനി മുപ്പതാം തീയതി അയച്ചേക്കും."

മുപ്പതാം തീയതി. അതും പ്രതീക്ഷിച്ചു എത്രപേർ കഴിയുന്നില്ല. പോസ്റ്റ്പ്യൂൺ; അവനാണ് ഇന്നു നൂറ്റൊന്നു പേരുടെ ആശാകേന്ദ്രം. ഒരു കാക്കിച്ചട്ട അങ്ങോട്ടോ ഇങ്ങോട്ടോ മാറിയാൽ മതി, അവർ വിളിച്ചു ചോദിക്കും ആ പോണതു തപാൽ ശിപായിഅല്ലേയെന്ന്.

കുഞ്ഞാളിക്കും കൊളമ്പിൽ നിന്നുപണം വന്നു. അവൾ ഇത്രയും തുക കണ്ടിട്ടില്ല, സത്യം. തറക്കലെ കോഴിക്കുഞ്ഞിനെ പിടിച്ചു വിററപ്പോൾ, അവൾ ഒരു നോട്ടു കണ്ടതാണ്. പശുവിനെ കറവുള്ളകൊടുത്തപ്പോൾ അവൾ ഒരു പത്തുരൂപാനോട്ടുകണ്ടിട്ടുണ്ട്. അതിൽ തൊട്ട കൈകൾ അവൾ അന്നു വലിച്ചു കളഞ്ഞു. ആ തുക അത്ര ഭീമമായി അവൾക്കു തോന്നി. ഇന്നു തപാൽ ശിപായി ഒന്ന് രണ്ടു, മൂന്ന് എന്നെണ്ണി, പത്തുപ്പത്തിന്റെ മൂന്നുനോട്ടുകൾ അവൾക്കു വെച്ചു നീട്ടി. അവളുടെ ചാത്തൻപുലയൻ രക്തം വെള്ളമാക്കിയതിനുള്ള പ്രതിഫലം: കൊളമ്പിലെ കൊട്ടം വെയിലോറ് ക്രൂടം ചുഴററി കരിങ്കൽ പൊടിയാക്കിയതിനു വെച്ചുനീട്ടിയകാണിക്ക. വിദൂരത്തിൽ വസിക്കുന്ന പൊന്നുകുഞ്ഞിനും തള്ളക്കും മൃഷ്ടാന്നം പകന്ന കൈക്കുമ്പിൾ.

ഈ നിധിയും കാത്തു ആ അബല എങ്ങനെ കഴിയാനാണ് ചാത്തൻ പുലയൻ സ്ഥലം വിട്ട രണ്ടാംപക്കം അവളുടെ മുമ്പൻ വാഴക്കുല,പവിഴക്കുല,ആരോ അപഹരിച്ചു കളഞ്ഞു. ഇനി ഈ തുകയെപ്രതി അവളുടെ കണ്ഠം മുറിക്കുവാൻ അവർ മടിക്കുമോ?

അതാണു നല്ലതെന്നു അവൾക്കും തോന്നി. ആ പണം തമ്പ്രാനെ ഏൽപ്പിച്ചാൽ സൗകര്യംപോലെതിരിച്ചെടുക്കാമല്ലോ. അവൾ പുകലവട്ടിതുറന്നു, ആ തുക, തമ്പ്രാന്റെ കൊതിയൂറുന്ന കണ്ണുകളിൽ നോക്കാതെ എണ്ണിക്കൊടുത്തു."ഒന്നു, രണ്ടു, മൂന്ന്.„

"ഉം. ഉം. ട്ടോ. ഇരിക്കട്ടെ.ഇരിക്കട്ടെ. എവനില്ലേ,ചാത്തൻ, എവനില്ലേ, ചാത്തൻ,എവൻ വരുമ്പോൾ ചോദിച്ചോള്ളു അല്ലെ വേണ്ട. നിണക്കു വേണ്ടപ്പോൾ ചോദിച്ചോള്ളു. ആ മനുഷ്യൻ കണ്ണു വട്ടം കറക്കി ആ പുലയിയെ സർവ്വാംഗം വീക്ഷിച്ചു.

പിന്നെ എല്ലാ മുപ്പതാം തീയതിയും അയാളാണു സാക്ഷി. തപാൽശിപായി അവൾ നോക്കിനില്ക്കെ പണം എണ്ണി അദ്ദേഹത്തെ ഏൽപ്പിക്കും. അവളുടെ ചാത്തൻ ചങ്കുപൊട്ടി സമ്പാദിക്കുന്ന കാശു അവൾ ഒരു നോക്കു കാണും. ഒരു ഓർമ്മ അവളെ സന്തോഷിപ്പിക്കും. ചാത്തന്റെ തിരിച്ചു വരവ്. അന്നു പുലമാടം ചാത്തൻ വെളുത്തേടെ പേരിൽ എഴുതിവാങ്ങും. അന്നു അവളുടെ സ്വാതന്ത്ര്യദിനമായിരിക്കും. രണ്ടു കാരാമ പിടിച്ചു അവൾ അതു ആഘോഷിക്കും.

ആ വങ്കപ്രള കുഞ്ഞാളിയുടെ സുഖമന്വേഷിച്ചു വരുന്നതിനു അന്നു ഒരു പരിഹാരമുണ്ടാകും.

ചാത്തനും കത്തയയ്ക്കും. എഴുത്തുകാരനു തോന്നിയതെല്ലാം അയാൾ എഴുതും. ഒടുവിൽ സ്വന്തം 'ചാത്തൻ' അങ്ങനെയാണ് ആ കത്തു അവസാനിക്കുന്നതു്.

അവൾക്കു ആ ലേഖനം വായിച്ചുകേൾപ്പിക്കുന്നതു് തമ്പ്രാനാണ്. "സ്വന്തം ചാത്തൻ" അയാൾ വെററിലരസം തുളുമ്പുന്ന നാസാരന്ധ്രങ്ങൾ വക്രിപ്പിച്ചു പച്ചയായി ചിരിക്കും. അവൾ വെളുത്തയെ തലോടി കണ്ണുപിൻവലിച്ചുകളയും. അഥവാ ചാത്തന്റെ രക്തമല്ലേ ആ കട്ടക്കിടാവിന്റെ സിരകളിൽ ഓടുന്നതു്. ആ പ്രതീകാരത്തിനായി സ്വർഗ്ഗത്തിലേക്കു കണ്ണുയർത്തുകയില്ലേ.

അവളുടെ അപകടനില അവൾക്കു അറിവില്ലാതില്ല. തന്റെ ചാത്തനെ അവൾ ആരാധിക്കാതിരിക്കുന്നില്ല. അവളുടെ വെളുത്തയുടെ തന്തയെ കൺമുമ്പിൽ നിന്നു അകററാൻ അവൾക്കു കഴിവില്ലതന്നെ.

എങ്കിലും ചാത്തൻ ഇല്ലാതിരിക്കുമ്പോൾ തമ്പുരാന്റെഅപ്രീതിക്കു ഇടനൽകരുതെന്നുമാത്രം. അവൾ ഇരുകൈകളും കഴയേ ജോ

ലിചെയ്തു ശീലിച്ചവളാണ്. ചാത്തൻെറ പണത്തിൽനിന്നു ഒരു കാശെടുക്കുവാൻ അവൾ ധൈര്യപ്പെട്ടില്ല.

ചാത്തൻ മടങ്ങിവരുമെന്നുള്ള എഴുത്തുവന്നു. ഞാൻ ആ വഴിപോയപ്പോൾ കുഞ്ഞാളിപ്പള്ളിയുള്ള ഒരു റൗക്കയുമിട്ടിരുന്നു അച്ചിങ്ങാ നറുക്കുന്നു.

"ചാത്തൻ വരാറായില്ലേ?"

അവൾക്കു ഇംഗ്ലീഷ് പിടിയായിപ്പോയി. അവൾ പറഞ്ഞു. "ചാത്തൻ 114-ാം നമ്പ്ര് യൂനിററിലാണ്. 113-ാം നമ്പ്ര് സ്റ്റേഷനിൽ എത്തിയിട്ടുണ്ട്. അടിയൻെറആങ്ങള കിടാസ്സൻ ഇന്നുവന്നു. ചാത്തൻ അടുത്ത ആഴ്ച വരും. അവരുടെ റെയിൽ ഏഴാം തീയതി പുറപ്പെടും.

ഒരാഴ്ചകഴിഞ്ഞു. 114-ാം നമ്പ്ര് യൂണിററു സ്ഥലത്തെത്തി. അവൾ ആശയോടെ വണ്ടിയിൽനിന്നു ഇറങ്ങുന്ന ആളുകളെ നോക്കിനിന്നു. ബഡാബപ്പൂട്ട്സുമിട്ടു അവളുടെ അയൽക്കാരൻ പാലാൻ പുലയൻ ഇറങ്ങിവരുന്നതു കണ്ടു അവൾ ചാത്തനാണെന്നു ഓർത്തുപോയി. കഷ്ടം! ആക്കൂട്ടത്തിൽ ചാത്തനില്ല. അവൾ കമ്പിത്തൂണിൽ പിടിച്ചു ഇത്തിരിനിന്നു. ആരോടു ചോദിക്കേണ്ടു. അഥവാ ചോദിച്ചാൽ അവൾക്കു മറുപടി പറയുവാൻ നേരമുണ്ടോ?

അവളുടെ തൊണ്ട ഉണങ്ങിവരണ്ടിരുന്നു. ഒരുവിധത്തിൽ പാലാനോടു ചോദിച്ചു. "അപ്പംവെളുത്തോടെ ആളെക്കണ്ടില്ലേ"

അവൻ വായിൽ പുകഞ്ഞിരുന്ന സിഗററു എടുത്തു അലസമായി പുകവിട്ടുകൊണ്ടു പറഞ്ഞു. "ഞങ്ങൾ ഒന്നിച്ചു പുറപ്പെട്ടതാണ്. കൊളമ്പിൽ വണ്ടിനിർത്തി ഞങ്ങൾ ഓരോ കൂട്ടം വാങ്ങുവാൻപോയി. നാലുമണിയോടെ വണ്ടിവിട്ടു. ചെങ്കോട്ടയിൽവെച്ചു 'ഫാളിൻ' ചെയ്തപ്പോൾ ചാത്തൻ കൂടെയില്ല. കമാൻഡർ സായ്പു സർക്കാർ സായ്പിനെ വിളിച്ചു തട്ടിക്കേറി. ഉടനേ കമ്പിക്കൂട്ടോം കൊളമ്പിലേക്കു വിട്ടിട്ടുണ്ട്."

ഇതു ധാരാളം മതിയായിരുന്നു ആ സാധുവിൻ്റെ സംശയനിവൃത്തിക്ക്. സാധു ആ പെരുവഴിയിൽ ഇരുന്നുപോയി. ഒട്ട

വിൽ അവൾ എഴുന്നേററു. ആരോടുസങ്കടം പറയേണ്ടു. വീണ്ടും തമ്പ്രാൻ തന്നെ രക്ഷ. അവൾ എത്തി. തമ്പ്രാൻ വലിയ വെപ്രാളം കാണിച്ചു അവളുടെ കഥ കേട്ടു. ചാത്തനെ അന്വേഷിച്ചു പിടിച്ചില്ലെങ്കിൽ ബ്രിട്ടീഷ്ഗവമ്മേണ്ടിനെ സമുദ്രം കടത്തിക്കളയുമെന്ന് അയാൾ ശപഥം ചെയ്തു. സാധു അവൾ വിശ്വസിച്ചുമടങ്ങി.

ഒടുവിൽ നിരാശാജനകമായ ഒരു കത്തു അയാൾ അവളെ വായിച്ചു കേൾപ്പിച്ചു. ചാത്തനെ സിങ്കാളികൾ അപായപ്പെടുത്തിയെന്ന്.

"ദ്രോ, ഖേദിക്കേണ്ട. കുഞ്ഞാളിതറയിൽതന്നെ താമസിച്ചോളു. നിന്നെ ആരും ഉപദ്രവിക്കാതെ ഞാം തന്നെ നോക്കിക്കൊള്ളാം.

തമ്പ്രാനേ ചാത്തൻ ഇല്ലാതെ അടിയൻ എങ്ങനെ കുപ്പാടത്തു കഴിയും. അടിയൻ തന്തേടത്ത്പോയി കുറേ താമസിക്കാം. വെളുത്ത ജോലിവേലക്കാകുമ്പോ തിരിച്ചുവരാം. അതുവരെ ചാത്തൻെറ തമ്പാദ്യംകൊണ്ടു ജീവിക്കാമല്ലോ."

"വേണ്ട കുഞ്ഞാളീ,തറയിൽ തന്നെ താമസിക്കണം, ശേഷം ഞാനേററു."

"വേണ്ട തമ്പ്രാനെ, അടിയൻ പഴമനസ്സി തീർച്ചപ്പെടുത്തിക്കഴിഞ്ഞു. ഒരു ചടപ്പു വന്നാപ്പോലും ഇവിടെ വിളിച്ചുചോദിക്കാൻ ആളില്ല."

"അതിനല്ലേ, ഞാൻ." അയാൾ വെളുവെളെ ചിരിച്ചു. അവൾ അദ്ദേഹത്തിൻെറ ഇഷ്ടത്തിനു വഴങ്ങിയേനേ. ചാത്തൻെറ രൂപം കണ്ണുരുട്ടിമാറുന്നതുപോലെ അവൾക്കു തോന്നി. അവൾ ഞെട്ടിപ്പോയി.

"തമ്പ്രാനെ ചാത്തൻ അയച്ച ചെമ്പുകാശു അടിയനു തന്നേരു. അടിയൻ ഏതായാലും തീർച്ചപ്പെടുത്തി."

"ഛേ, നീ ഞാൻ പറയുംപോലെ ചെയ്യ്." അയാൾ പരുഷമായിപ്പറഞ്ഞു. "തമ്പ്രാനെ, ഈ കിടാസ്സനെ ചതിക്കല്ലേ." അവൾ വാവിട്ടുകരഞ്ഞുപോയി.

"ഞാൻ പറയേണ്ടതു പറഞ്ഞു." അയാൾ നീരസത്തോ



നക്ഷത്രബംഗ്ലാവ്– തിരുവനന്തപുരം.

ടെ നടുക്കെട്ടിലേക്കു നടയായി.

പാപിചെല്ലുന്നിടം പാതാളം. അവൾ ഒട്ടുനേരം വലിയ കെട്ടിനു പുറത്തുള്ള വള്ളിമാവിനു കീഴിൽ ഇരുന്നു കരഞ്ഞു. ഏഴയുടെ കണ്ണുനീർകണുവാൻ ലോകം ഉണ്ടായില്ലെങ്കിലും ധമ്മാധമ്മങ്ങളെ നീക്കംപോക്കില്ലാതെ ജീവിതത്തിൻെറ ഏടുകളിൽ പതിക്കുന്ന ഒരു കമ്മസാക്ഷി ഇല്ലാതില്ലല്ലോ.

അവൾക്കു നന്നായി പനിക്കുന്നുണ്ടായിരുന്നു. ഒരു വിധത്തിൽ അവൾ കുടിലിൽ എത്തി തഴപ്പാവിരിച്ചു കിടന്നു. പൈതൽ തിളച്ചുയരുന്ന മാതാവിൻെറ സ്തന്യം നക്കി അടുത്തുതന്നെ കിടന്നു.

വാവിട്ടുകരയുന്ന ഏഴക്കിടാവിൻെറകരച്ചിൽ കേട്ടാണ് 'ഞാൻ അങ്ങോട്ടു കയറിച്ചെന്നത്. അവൾ ബോധമില്ലാതെ കിടക്കുന്നു. വെളുത്ത ചാണപ്പട്ടിലിൻെറ മൂലചുപ്പിക്കരയുകയാണു. ഞാൻ അടുത്തുചെന്നു.

"കുഞ്ഞാളി."

ശബ്ദമില്ല.

"കുഞ്ഞാളി, കുഞ്ഞാളീ."

"ഉം." അവൾ കണ്ണുതുറന്നു. ഞാൻ നെററിയിൽ കൈവച്ചു. പൊള്ളിപ്പോയി,

"എന്താ പനിച്ചോ?"

അവൾ കണ്ണുതുറന്നു നോക്കി അവൾക്കു ആളെ മനസ്സിലായി. തമ്പ്രാനെ തമ്പ്രാൻ വരുമെന്നു അടിയൻ ആശിച്ചതു ഒത്തു. അടിയനു ആരുമില്ല. ചാത്തൻ വന്നെങ്കി അടിയനു പേടിയില്ലാതെ കഴിയുമായിരുന്നു. ഇനിവെളുത്തകു ആരു തുണ."

"ചാത്തൻ അയച്ച പണമെവിടെ?"

"അതെല്ലാം വലപ്പിലെ തമ്പ്രാനെ ഏൾപ്പിച്ചിരിക്കയല്ലേ."

അവൾ എന്നെ വിശ്വസിച്ചുകൊണ്ടു അദ്ദേഹത്തിൻെറ കാപട്യം എന്നെ പറഞ്ഞു ധരിപ്പിച്ചു. ഒരു അബലയിൽ ആ ദുമ്മദൻ ചെയ്തു ഫലരഹിതമായ കടുംകൈകൾ, ഒരു വ്യക്തിയുടെ ദുഷ്കൃത്യം ആ സമുദായത്തെ തന്നെ ചവുട്ടിക്കുന്ന സന്ദർഭമാണിത്. എനിക്കു ഈ വക പ്രഭുക്കളോടു വലിയ അതൃപ്തിതോന്നി.

അയാൾ മാത്രമല്ല, ഒരു അബലയ്ക്കു വേണ്ടി ഫലകാംക്ഷയില്ലാതെ വക്കാലത്തു പിടിക്കുവാൻ ഇത്രപേർ ഉണ്ടാകുമെന്ന്. ഭീരു. അയാൾ അവസാന ചില്ലിക്കാശുപോലും എണ്ണി ഏൾപ്പിക്കുന്നതുവരെ ഞാൻ വിട്ടത്ത കൈപ്പത്തിപിൻവലിച്ചില്ല.

മുപ്പത്തിഏഴാംപക്കം അവളുടെ ജ്വരം ഇറങ്ങി. വണ്ടിയിറങ്ങിയ ചാത്തൻ 115-ാം നമ്പ്ര് നോട്ടുചേൻ. അന്നാണു സ്ഥലത്തെത്തിയത്.

മുതലാളിത്തമല്ല അവശർ ക്ലേശിക്കുന്നതിനുള്ള ഹേതു. വ്യക്തികളുടെ ദുഷ്ടം. ഇതോർത്തു ജ്വലിച്ച അവൻെറ കണ്ണുകൾ ശാന്തമായി.

# അന്തർദേശീയ നീതിന്യായക്കോടതികൾ x

(കെ. പി. ശങ്കരമേനോൻ ബി. എ, ബി, എൽ.)

ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളും ഒന്നുപോലെ അനുസരിക്കേണ്ട ചില നിയമങ്ങളും നടപടികളും ഉണ്ട്. ഇവ ഇന്നത്തെ അന്തർദേശീയ നിയമസംഹിതിയിലാണ് ക്രോഡീകരിക്കപ്പെട്ടിട്ടുള്ളത്. ഈ നിയമങ്ങൾ സകല രാഷ്ട്രങ്ങളേയും അംഗീകരിപ്പിക്കുന്നതിനും, അവയനുസരിച്ച് നീതിന്യായങ്ങൾ പുലർത്തിക്കൊണ്ടു പോകുന്നതിനും ചുമതലപ്പെട്ട ഒരു സ്ഥാപനമാണ് അന്തർദേശീയ നീതിന്യായക്കോടതി. ലോകസമാധാനത്തിന്റെ ശാശ്വതമായ നിലനില്പിനും, ഇങ്ങിനെയുള്ള ഒരു കോടതി സഹായകമായി ഭവിച്ചേക്കുമെന്ന് രാഷ്ട്രചിന്തകന്മാർ വിചാരിക്കാൻ തുടങ്ങിയിട്ട് അഞ്ചാറു ശതാബ്ദങ്ങൾതന്നെയായി എന്ന് പറയാവുന്നതാണ്. എന്തെന്നാൽ രാഷ്ട്രങ്ങൾ തമ്മിൽ ഇടയ്ക്കിടയ്ക്ക് ഉണ്ടാകുന്ന കലഹങ്ങളേയും അഭിപ്രായ വ്യത്യാസങ്ങളേയും പററി ന്യായമായ ഒരു തീർപ്പ് ഉണ്ടാക്കി അനാവശ്യമായ ആയോധനങ്ങളുടെ സംഖ്യ കുറയ്ക്കുന്നത് നന്നായിരിക്കും എന്നുള്ള ആശയം രഷ്ട്രീയ ചിന്തകന്മാരിൽ ആദ്യം ആവിർഭവിച്ചത് പതിനാറാം നൂററാണ്ടിലാണ്. എന്നുവരുകിലും അന്തർദേശീയ കാര്യങ്ങളെപ്പററി ആലോചിച്ച് അന്ത്യമായ ഒരു അഭിപ്രായം പറഞ്ഞ്, തർക്കിക്കുന്ന കക്ഷികളെ രാജിപ്പെടുത്തുന്നതിനു പ്രാപ്തമായ ഒരു സ്ഥാപനം ഉണ്ടാകുവാൻ മനുഷ്യസമുദായം 19-ാം നൂററാണ്ടിന്റെ അന്ത്യകാലംവരെ കാത്തിരിക്കേണ്ടിവന്നു. 1899-ലെ ഹേഗ് സമാധാനഉടമ്പടിക്കുശേഷം ആദ്യമായി ഒരു അന്തർദേശീയ മദ്ധ്യസ്ഥക്കോടതി(International court of arbitration)അവിടെ സ്ഥാപിക്കപ്പെട്ടു. ഈ സ്ഥാപനത്തിനു് പ്രബലരാഷ്ട്രങ്ങളുടെയിടയിൽ തർക്കവിഷയങ്ങളായിതീർന്നിട്ടുള്ള കാര്യങ്ങളേപ്പററി അനൌപചാരികമായി അഭിപ്രായങ്ങൾ പുറപ്പെടുവിക്കാൻ മാത്രമുള്ള അവകാശമേ ഉണ്ടായിരുന്നുള്ളു. ഈ അഭിപ്രായങ്ങൾക്ക് വെറും ഉപദേശങ്ങളുടെ പ്രാബല്യമേ നൽകപ്പെട്ടിരുന്നൊള്ളു. ഇവ രൂപവൽക്കരിക്കുന്നതിന് അടിസ്ഥാനമാക്കി ഗണിച്ചുവന്നിരുന്ന നിയമങ്ങൾ അതാതു കാലങ്ങളിലെ അന്തർദേശീയ നിയമങ്ങൾ (International Laws) ആയിരുന്നു.

അധുനിക ലോകത്തിലെ വിവിധ വൻരാഷ്ട്രങ്ങളാൽ അംഗീകരിക്കപ്പെട്ടിട്ടുള്ള നിയമങ്ങളുടേയും നടപടിക്രമങ്ങളുടെയും പിന്നിൽ അദൃശ്യമായി സ്ഥിതിചെയ്ത് അവയുടെ പ്രവർത്തനങ്ങളെനിശ്ശബ്ദമായി നിയന്ത്രിക്കുന്ന സാന്മാർഗ്ഗികതത്വസമുച്ചയങ്ങളാണ് ഈ അന്തർദേശീയ നിയമങ്ങളുടെ അടിസ്ഥാനം എന്നുപറയാം. ഏതെങ്കിലും ഒരു പ്രത്യേക രാഷ്ട്രത്തിന്റെ പരമാധികാരശക്തി വിനിയോഗിച്ച് സൃഷ്ടിക്കപ്പെടുന്നവയല്ലാ ഈ നിയമങ്ങൾ. ഹേഗിലെ മദ്ധ്യസ്ഥകോടതി കുറേനാളെങ്കിലും നിലനിന്നുവന്നതു് അതിന്റെ ഉപദേശം ആരാഞ്ഞു ചെന്നിരുന്ന രാഷ്ട്രങ്ങളുടെ അംഗീകരണത്താൽ മാത്രമാണ്. പത്തൊൻപതാംനൂററാണ്ടിന്റെ അവസാനത്തിലും ഇരുപതാംനൂററാണ്ടിന്റെ ആരംഭ



അല്ലൻബി പ്രഭുവിന്റെ കാലടികളെ പിന്തുടരുന്ന സമര നേതാവും തികഞ്ഞ രാജ്യതന്ത്രജ്ഞനുമായ വേവൽപ്രഭു.



ബർമ്മാരംഗത്തു നിന്നു സ്വതന്ത്ര ഭാരതം വിഭാവനം ചെയ്യുന്ന ഐ. എൻ. എ. സുപ്രീം കമാൻഡർ നേതാജി ബോസ്.

# മോഹനദാസ് കരംചന്ദ് ഗാന്ധി.



വിദ്യാർത്ഥി–



ബാറിസ്റ്റർ–



ഗാന്ധിജി.

ത്തിലും ആയി ഈ കോടതി 1366 കേസുകൾ കൈകാര്യം ചെയ്തിട്ടുണ്ടെന്നു പറയുമ്പോൾ അതിന്റെ പ്രവർത്തനത്തിനു വിവിധ രാഷ്ട്രങ്ങൾ നൽകിയിരുന്ന പ്രാധാന്യം നമുക്കു ഏറെക്കുറെ മനസ്സിലാക്കാവുന്നതാണു്.

എന്നാൽ ആദ്യത്തെ ലോക മഹായുദ്ധത്തിനു ശേഷം 1920-ൽ സർവ്വരാഷ്ട്രസഖ്യം (League of nations) സ്ഥാപിതമായതിനു ശേഷം, ഈ കോടതിയോടൊപ്പംതന്നെ വേറെ ഒരു അന്തർദേശീയ കോടതിയും പ്രവർത്തനം ആരംഭിക്കുന്നതിനിടയായി. അതിന്റെ പേരു് "ശാശ്വതമായ അന്തർദേശീയ നീതിന്യായ കോടതി" (Permanent court of International Justice) എന്നാണു്. സർവ്വരാജ്യസഖ്യ കവനെന്റിലെ 14-ാംവകുപ്പനുസരിച്ചാണു് ഈ സ്ഥാപനം ജാതമായതു്. ഇതിനെപ്പറ്റി കൂടുതൽ വിവരങ്ങൾ അറിയുന്നതു് രസകരമായിരിക്കും. 1914 മുതൽ നാലഞ്ചു വർഷക്കാലം ലോകം അനുഭവിച്ച ദുരന്തങ്ങൾക്കു യാതൊരു കണക്കുമില്ല. അത്തരം ദുരന്തങ്ങൾ ഇനി ഒരിക്കലും ആവർത്തിക്കപ്പെടാൻ ഇടവരരുതെന്ന ഒരൊറ്റ ഉദ്ദേശത്തോടുകൂടി മാത്രമാണു് ഈ ശാശ്വത കോടതിയെപ്പറ്റി സഖ്യ കവനെന്റിൽ വ്യവസ്ഥപ്പെടുത്തിയിരുന്നതു എന്നു് വിചാരിക്കുവാൻ ധാരാളം വഴിയുണ്ടു്. മനുഷ്യ പ്രവർത്തനങ്ങളിൽ നിന്നു ആയോധനവും, അതിനുള്ള ആസക്തിയും എന്നെന്നേക്കുമായി നിഷ്കാസനം ചെയ്യണമെന്നായിരുന്നല്ലോ, ലീഗ് ഓഫ് നേഷന്റെ പ്രോൽഘാടകന്മാരുടെ ആദർശം. 1920-ൽ പാരീസ് നഗരത്തിൽ വച്ചു് കൂടിയ ലീഗിന്റെ ആദ്യത്തെ സമ്മേളനത്തിൽ അമ്പത്തിരണ്ടു രാഷ്ട്രങ്ങളിലെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ഈ പ്രഥമ യോഗത്തിൽ വച്ചു തന്നെയാണു് ഒരു ശാശ്വത അന്തർദേശീയ നീതിന്യായ കോടതി സ്ഥാപിക്കുന്നതു്. ലോകസമാധാനത്തിന്റെ ഭാവി രൂപവൽക്കരിക്കുന്നതിനു് ഉത്തമമാർഗ്ഗങ്ങളിൽ ഒന്നാണു് എന്നു് അവർ തീർച്ചയാക്കിയതു്. ഈ കോടതിയും ഹേഗിൽ ആണു് സ്ഥാപിതമായതു്. അതുകൊണ്ടു് ചിലപ്പോൾ ഇതിനെ ഹേഗിലെ കോടതിയെന്നും വിളിച്ചുവരാറുണ്ടു്. ഇപ്രകാരം 1920 ഡിസംബർ 13-ാനു ഹേഗിൽ സ്ഥാപിച്ച കോടതിക്കു് പ്രധാനമായി മൂന്നുതരം ജോലികളാണു് നിർദ്ദേശിക്കപ്പെട്ടതു്. സ്വതന്ത്ര രാഷ്ട്രങ്ങൾ തമ്മിൽ നിലവിൽ ഉള്ളതും നിലവിൽ വരാൻ ഇടയുള്ളതുമായ ഉടമ്പടികളെപ്പറ്റി അവ തമ്മിൽ എന്തെങ്കിലും അഭിപ്രായ വ്യത്യാസമുണ്ടെങ്കിൽ, ഉടമ്പടികളെ വ്യാഖ്യാനിച്ചു് വ്യക്തമാക്കുക; അന്തർദേശീയ നിയമങ്ങളിലെ, നിയമപരമായ ഭാഗങ്ങളെപ്പറ്റി അഭിപ്രായ വ്യത്യാസമോ, അവ്യക്തതയോ ഉണ്ടെങ്കിൽ അവയെപ്പറ്റി അന്ത്യമായ ഒരഭിപ്രായപ്രകടനം നടത്തി വിശദമാക്കുക; ഈ സ്ഥാപനം ഇടപെടാതെ, മൗനംദീക്ഷിച്ചിരുന്നാൽ, ലോകസമാധാനം ഭഞ്ജിക്കപ്പെട്ടേക്കും എന്നു് തോന്നുന്ന വിഷയങ്ങളിൽ ഇടപെട്ടു് ആ ദുരന്തത്തെ തടയുക; ഇവയായിരുന്നു ആ മൂന്നു കർത്തവ്യങ്ങൾ.

ഈ കോടതിയിൽ ഒൻപതു വർഷക്കാലത്തേക്കു വീതം തിരഞ്ഞെടുക്കപ്പെടുന്ന പതിനൊ

ന്നു ജഡ്ജിമാരും 4 ഡെപ്യൂട്ടി ജഡ്ജിമാരുമാണ് ഉള്ളത്. ഇവരിൽനിന്നു തിരഞ്ഞെടുപ്പു നടത്തിയാണ് ഈ കോടതിയിലെ പ്രസിഡൻറിനെയും, വൈസ് പ്രസിഡൻറിനെയും നിയമിക്കുന്നത്. ഈ കോടതി കൂടുമ്പോൾ കുറഞ്ഞത് ഒൻപതു് ജഡ്ജിമാരെങ്കിലും ഉണ്ടായിരിക്കണം. അനിതരസാധാരണമായ സ്വഭാവനൈർമ്മല്യവും അന്തർദേശീയ നിയമപാണ്ഡിത്യവും ഉള്ളവരെമാത്രമേ ഈ സ്ഥാനങ്ങളിലേക്കു നിയമിക്കാവൂ എന്നും വ്യവസ്ഥയുണ്ട്. സർവ്വരാജ്യസഖ്യത്തിലെ അംഗങ്ങളായ രാഷ്ട്രങ്ങളുടെ പ്രതിനിധികളാണ് ഈ വിധികർത്താക്കന്മാരെ നിയമിക്കേണ്ടവർ. ഒരു രാഷ്ട്രത്തിൽനിന്നും ഒന്നിൽ കൂടുതൽ വിധികർത്താവിനെ തിരഞ്ഞെടുക്കാൻപാടില്ല. ഈ ജഡ്ജിമാർക്കു ക്ലിപ്തമായ ഒരു ശമ്പളം ഉണ്ട്. അവർ ഈ പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നിടത്തോളം കാലം മററു ഭരണപരമോ, രാഷ്ട്രീയമോ ആയ പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ പാടില്ലാത്തതുമാകുന്നു. ഇതിനും പുറമെ അവർ തങ്ങളുടെ കർത്തവ്യങ്ങൾ നിഷ്പക്ഷമായും, മനസ്സാക്ഷിക്കു അനുസരിച്ചും ചെയ്യണമെന്നും വ്യവസ്ഥകൾ ഉണ്ട്.

ലീഗ് ഓഫ് നേഷൻസിലെ അംഗങ്ങൾക്കു മാത്രമേ ഈ കോടതിയുടെ മുൻപിൽ കക്ഷികളായി ചെല്ലാവൂ എന്നാണ് സാമാന്യ വ്യവസ്ഥ. ഈ കോടതിയിലെ ഔദ്യോഗികമായ ഭാഷ ഫ്രഞ്ചും ഇംഗ്ലീഷും മാത്രമാകുന്നു. വിധികർത്താക്കന്മാരുടെ ഭൂരിപക്ഷ അഭിപ്രായത്തെയാണ കോടതിയുടെ അഭിപ്രായമായി കണക്കാക്കാറുപതിവ്. അത്തീരുമാനങ്ങൾ കോടതി പരസ്യമായി പ്രസ്താവിക്കുകയും, കോടതിയുടെ വകയായി പ്രസിദ്ധപ്പെടുത്തിവരുന്ന ലോ റിപ്പോർട്ടുകളിൽ ചേർക്കുകയും ചെയ്യുന്നു. ഈ കോടതിയിൽ വിചാരണയ്ക്കു വരുന്ന കേസുകളെപ്പററിയുള്ള തീരുമാനം അവസാനതീരുമാനമായിട്ടാണ വിവിധ രാഷ്ട്രങ്ങൾ ഗണിക്കേണ്ടതു്. അവയ്ക്കു് അപ്പീൽ ഇല്ല. ഹേഗിലെ ഈ കോടതി സ്ഥാപിതമായതിനുശേഷം മുൻ വിവരിച്ച മദ്ധ്യസ്ഥകോടതിയുടെ പ്രാധാന്യം കുറഞ്ഞു എന്നുവേണം വിചാരിക്കാൻ.

ലീഗ് ഓഫ് നേഷൻസിന്റെയും, ഈ കോടതിയുടെയും പ്രവർത്തനംമൂലം ഏതൊരു ദുരന്തത്തിൽനിന്നും ലോകത്തെ രക്ഷപെടുത്താൻ കഴിയുമെന്നു 1919-ലെ ആദർശവാദികൾ ആശിച്ചിരുന്നുവോ, അതു സാദ്ധ്യമാകാതെയാണ വന്നതു്. അതിനുള്ള പ്രധാനകാരണം തേടേണ്ടതു ജർമ്മനിയുടെയും ജർമ്മൻ ഭരണാധികാരികളുടെയും സാമ്രാജ്യദാഹത്തിലും, സ്വാർത്ഥതയിലുമാണ്. ഹിററ്ലരുടെ നേതൃത്വത്തിൽ ലോകം ഒരിക്കൽകൂടി ഒരു വൻയാതനക്കു പാത്രമായി. അതോടുകൂടി ലോകത്തിൽ ഒരു പുതിയ യുഗവും ആവിർഭവിച്ചു. ഹേഗിലെ കോടതികൾ വിസ്മൃതങ്ങളായി. അവയുടെ പ്രവർത്തനങ്ങൾ ഇന്നത്തെ തലമുറയെ സംബന്ധിച്ചിടത്തോളം നിഷ്പ്രയോജനങ്ങളായും ഭവിച്ചു.

എന്നാൽ അവയുടെ ചിതാഭസ്മങ്ങളിൽനിന്നോ എന്നു തോന്നുമാറു മൂന്നാമതും ചില അന്തർദേശീയ കോടതികൾ നിലവിൽ വന്നിരിക്കുന്നു. ന്യൂറംബർഗിലെ, അതിപുരാതനമായ ഒരു രാജനിലയത്തിൽ വച്ചു കൂടിയ ആ സൈനിക കോടതിയാണ് ഒന്ന്. അതു് ജനനത്തിലും ഘടനയിലും, പ്രവർത്തനത്തിലും മുൻപറഞ്ഞവയിൽനിന്നും വ്യത്യസ്തപ്പെട്ടതാണ്. അതു് ഇക്കഴിഞ്ഞ ലോകമഹായുദ്ധത്തിൽ വിജയികളായ വൻരാഷ്ട്രങ്ങളുടെ ഇച്ഛയനുസരിച്ച് മാത്രം ജന്മമെടുത്ത ഒരു സ്ഥാപനമാണ്. എന്നുവരുകിലും അന്തർദേശീയനിയമങ്ങളും നടപടിക്രമങ്ങളും അനുസരിച്ചാണ് അതും പ്രവർത്തനം നടത്തുന്നതെന്നു തന്നെ വേണ്ടിയിരിക്കുന്നു വിശ്വസിക്കാൻ. വിജയശ്രീലാളിതരായ ഐക്യരാഷ്ട്രങ്ങൾ, ലോകദുരവസ്ഥക്ക് കാരണക്കാർ എന്ന് ഗണിക്കപ്പെട്ട ചില കുററവാളികളെ മാത്രം വിസ്തരിച്ച് തക്ക ശിക്ഷ നൽകാനായി സ്ഥാപിച്ചിട്ടുള്ളതാണ് ഈ സൈനികകോടതി. അതിനു് ശാശ്വതമായ ഒരു സ്ഥാനമോ നിലയോ ഇല്ല. അവ പ്രദാനം ചെയ്യണമെന്ന് അതിന്റെ സൃഷ്ടി

കർത്താക്കളായ ഐക്യകക്ഷികൾ ഉദ്ദേശിച്ചിട്ടുണ്ടെന്നും തോന്നുന്നില്ല. പൌരസ്ത്യദേശങ്ങളിലെ യുദ്ധക്കുറ്റവാളികളെ വിസ്തരിക്കുന്നതിനായി ന്യൂറംബർഗ്ഗിലേതുപോലെ തന്നെയുള്ള ഒരു അന്തർദ്ദേശീയ സൈനികകോടതി ടോക്കിയോയിലും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ഈ കോടതികളുടെ പ്രവർത്തനം പൂർത്തിയായാൽ ഉടനെ അവ നാമാവശേഷമാകാനാണിടയുള്ളത്. ഇവ രണ്ടിലേയും വിധികർത്താക്കന്മാരും പ്രോസിക്യൂട്ടറന്മാരും ഐക്യകക്ഷിയുടെ സൃഷ്ടികളാണ്. യുദ്ധക്കുറ്റവാളികളുടെ കേസുകളുടെ പരിപൂർണ്ണ വിവരങ്ങൾ അറിയപ്പെടുമ്പോൾ ആധുനിക രാഷ്ട്ര സമ്പർക്ക ശാസ്ത്രത്തിന്റെ (Diplomacy) നിഗൂഢങ്ങളായ പല പ്രവർത്തനങ്ങളും പരസ്യമാവുമെന്നതു തീർച്ചയാണ്.

ഇന്നു ലോകത്തിലെ പ്രമുഖന്മാരായ തത്വചിന്തകന്മാരുടെ മനോദർപ്പണങ്ങളിൽ ഉദിച്ചുയർന്നിട്ടുള്ള അതിപ്രധാനവിഷയങ്ങളിൽ ഒന്നു ന്യൂറംബർഗ്ഗിലെയും ടോക്കിയോവിലേയും തടവുകാരുടെ ഭാവിയാണ്. സാധാരണ കുറ്റവാളികൾക്കു അനുവദിക്കുന്ന സൌജന്യങ്ങളിൽ പലതും ഇവർക്കു നിഷേധിക്കപ്പെടുന്നതായിട്ടാണ് നമുക്കു ലഭിക്കുന്ന വാർത്താശകലങ്ങളിൽ നിന്നു അനുമാനിക്കേണ്ടിയിരിക്കുന്നത്. ഈ തടവുകാർ മർദ്ദനത്തിന്റെയും മനഃപൂർവ്വമായ മനുഷ്യദ്രോഹത്തിന്റെയും പ്രവാചകന്മാരായിരുന്നുവെന്നും പരിഷ്കൃതലോകം പരിപാവനമായി കരുതപ്പെടുന്ന മൃദുല വികാരങ്ങൾക്കോ, വിചാരങ്ങൾക്കോ, ആദർശങ്ങൾക്കോ അവർ വശംവദരായിരുന്നില്ലായെന്നും ഒരുപക്ഷേ ആ കോടതി കണ്ടിട്ടുണ്ടാവാം. അതുപോലെതന്നെ അവർ മാനവസമുദായ പുരോഗതിയിൽ ഭൌതികമൂല്യങ്ങളുടെ അനാശാസ്യമായ പ്രേരണ ദർശിച്ചു മദിച്ചു, ലോകത്തിൽ സാത്വികവും, ധാർമ്മികവുമായ സകലതിനെയും നിർഭയം നശിപ്പിച്ചു അവയുടെ കന്മഷാഗ്നിജ്വാലയിൽ, പരപ്രേരണയാൽ വെറും ചിത്രശലഭങ്ങളെപോലെ പോയി പതിച്ചവരായിരിക്കാം. അവർ തങ്ങളുടെ രാഷ്ട്രങ്ങളുടെ നന്മയെ മാത്രം ലാക്കാക്കി നിരവധി ക്രൂരകൃത്യങ്ങൾ ചെയ്തിട്ടുണ്ടാവാം. അവർ ശാശ്വതമായ യാതന ലോകചഷകത്തിലേക്കു പകർത്തി മാനവസമുദായത്തിനെ മൃഗീയമായവിധത്തിൽ അവഹേളിച്ചു തൃപ്തിയടഞ്ഞിരിക്കാം. എന്നുവരികിലും അവരെ നിർഭയമായി തൂക്കിക്കൊല്ലുന്നതു ശരിയാണോ എന്നാണ് പ്രസിദ്ധ തത്വചിന്തകരായ ഡീൻ ഇഞ്ചും (Dean Inge) ബെർനാർഡ് ഷാ (Bernard Shaw) യും ചോദിക്കുന്നത്. അവരുടെ പ്രോസിക്യൂട്ടറന്മാരും, അവരെ വിസ്തരിക്കുന്ന വിധികർത്താക്കന്മാരും ഉൾപ്പെട്ട ജനതതിയും, രാഷ്ട്രങ്ങളും അവരേക്കാൾ അത്യുന്നതമായ സാന്മാർഗ്ഗികവും, ധാർമ്മികവുമായ മനഃസ്ഥിതിയുള്ളവരാണോയെന്നാണ് അവർ ഉന്നയിക്കുന്ന

പ്രശ്നത്തിന്റെ അന്തരാത്മം. ഇന്ന് നിസ്സഹായരായ അവരെ അവരുടെ രാഷ്ട്രങ്ങളിലെങ്കിലും രക്തസാക്ഷികളായി ഗണിക്കുവാൻ ഇടയാക്കുകയില്ലേ? ലോകത്തിന് സ്നേഹത്തിന്റെയും സമാധാനത്തിന്റെയും, ശാന്തിയുടെയും സന്ദേശം നൽകി ദിവ്യപ്രഭ ചൊരിഞ്ഞ ആ പ്രോജ്ജ്വലജ്യോതിസ്സിന്റെ മതാനുയായികൾ, ആ സന്ദേശത്തിന് എതിരായവിധം ശത്രുക്കളോട് പെരുമാറുന്നതും നീതീകരിക്കത്തക്കതാണോ?

ഈ ചിന്തകൾക്ക് മറ്റൊരു വശംകൂടിയുണ്ട്. ഈ കുററവാളികളുടെ ആദർശങ്ങൾ എന്തു തന്നെയായിരുന്നാലും അവരുടെ പ്രവൃത്തികളുടെ ഫലം മാനവസമുദായത്തെ ആകമാനം അത്യഗാധമായ നാശഗർത്തത്തിൽ താഴ്ത്തുന്നതിനാണ് പര്യാപ്തമായിത്തീർന്നിരിക്കുന്നത്. ആ നിലയ്ക്ക് അവക്ക് മാപ്പുകൊടുത്തു അവരെ സ്വതന്ത്രരാക്കിത്തീർക്കുന്നത് ലോകരക്ഷയെ സംബന്ധിച്ചിടത്തോളം ആശാസ്യമാണോ എന്നും ആലോചിക്കേണ്ടതുണ്ട്. ഇത്രയും പ്രയാസമേറിയതും, എന്നാൽ ലോകത്തെ മുഴുവൻ ബാധിക്കത്തക്ക ഗൗരവമുള്ളതുമായ ഒരു പ്രശ്നം ഇന്നുവരെ ഏതെങ്കിലും ഒരു നീതിന്യായ കോടതിയെ അഭിമുഖീകരിക്കുവാൻ ഇടയായിട്ടുണ്ടോയെന്ന് സംശയമാണ്. അതുകൊണ്ടുതന്നെയാണ് ഇന്ന് ലോകത്തിലെ രാഷ്ട്രീയ ചിന്തകന്മാരും ഭരണകർത്താക്കന്മാരും ന്യൂറംബെർഗ്ഗിലെ പ്രവർത്തനങ്ങളെ സൂക്ഷ്മനിരീക്ഷണം ചെയ്യുവാൻ നിർബന്ധിതരായിത്തീർന്നിരിക്കുന്നതും. എങ്ങിനെയായാലും ന്യൂറംബെർഗ്ഗിലെ അന്തർദേശീയ കോടതിയിലെ തീരുമാനം ഭാവിലോകത്തെ സാരമായി സ്പർശിക്കുന്ന ഒന്നായിരിക്കുമെന്നുള്ളതു തീർച്ചതന്നെ.

---

x ഈ ലേഖനം യുദ്ധകുററവാളികളുടെ കേസ് വിചാരണയിൽ ഇരുന്നകാലത്ത് എഴുതിയതാണ്

## Man of limited purpose.

"The history has come to a stage when the moral man, the complete man, is more and more giving way, almost wtihout knowing it, to make room for the political and the commercial, the man of the limited purpose. This process, aided by the wonderful progress in science, is assuming gigantic proportion and power, causing the upset of man's moral balance, obscuring his human side under the shadow of sole less organisation. We have felt its iron grip at the root of our life, and for the sake of humanity we must stand up and give warning to all, that this nationalism is a cruel epidemic of evil that is sweeping over the human world of the present age and eating into its moral vitality."

**Tagore.**

# ഭംഗിവാക്കുകൾ

(ചിങ്ങംപറമ്പിൽ തോമസ് ജോസഫ് ബി. എ., എൽ. റ്റി.)

പൊതുജനാഭിപ്രായത്തിൽ നിങ്ങൾ താഴ്ന്നുപോകാതിരിക്കണമെങ്കിൽ, ലോകാപവാദക്കുരിശിൽ നിങ്ങൾ തറയ്ക്കപ്പെടാതിരിക്കണമെങ്കിൽ, നിങ്ങളൊരു നല്ലപിള്ളയായിരിക്കണമെങ്കിൽ, കുറെ ഭംഗിവാക്കുകൾ പറയാൻ ശീലിച്ചിരിക്കണം; അത്യാവശ്യമാണ്. അറിഞ്ഞും അറിയാതെയും നാം ഭംഗിവാക്കുകൾ പറയാറുണ്ട്. പ്രായംചെല്ലുന്തോറും, ലോകപരിചയം വർദ്ധിക്കുന്തോറും, നമ്മുടെ ഭംഗിവാക്കുകളുടെ എണ്ണവും വണ്ണവും കൂടുന്നു.

നിങ്ങൾക്കു സുപ്രഭാതമാശംസിക്കുന്ന സ്നേഹിതൻ, മര്യാദയുടെപേരിൽ ഒരു ഭംഗിവാക്കു പറയുന്നു. നിങ്ങൾ ചെയ്ത ഉപകാരത്തിനു നന്ദിപറയുന്നയാളും, ആ നന്ദിപറച്ചിൽ നിങ്ങൾ തികച്ചും അർഹിക്കുന്നുണ്ടെന്ന ബോദ്ധ്യവും അങ്ങനെ പറയണമെന്ന പ്രതീക്ഷയും നിങ്ങൾക്കുണ്ടായിരുന്നിട്ടും "ദയവായി അതു പറയരുതേ" എന്നു തടയുന്ന നിങ്ങളും ഭംഗിവാക്കു പറയുകയല്ലാതെ പിന്നെ എന്താണു ചെയ്യുന്നത്? ആംഗ്ലേയമര്യാദപ്രകാരം ഒരു സുഹൃത്തു നിങ്ങളെ കാണുമ്പോൾ "How do you do"? (നിങ്ങൾക്കു ക്ഷേമമാണോ?) എന്നു ചോദിച്ചാൽ, തിരിച്ചുവെടിതീരുന്നവേഗത്തിൽ അതേ ചോദ്യം വള്ളിയുംപുള്ളിയും വിടാതെതട്ടിവിട്ടേക്കണമെന്നാണു നിബന്ധന. അതാണത്രെ അതിന്റെ മറുപടി. അങ്ങനെ ചെയ്യില്ലെങ്കിൽ നിങ്ങൾ മര്യാദകെട്ടവനാണ്. ഇതൊക്കെ 'ശീമ' ഭംഗി വാക്കുകളാണ്. നാടൻ ഭംഗിവാക്കുകൾ ഇതിലും രസകരങ്ങളാണ്.

പരിചയമുള്ള രണ്ടാളുകൾ തമ്മിൽ വഴിയിൽ വെച്ചോ മറ്റോ കണ്ടുമുട്ടിയാൽ "എങ്ങോട്ടാ?" 'അല്ലെങ്കിൽ "എവിടെപ്പോയി?", എന്നൊരു ചോദ്യം സാധാരണയാണല്ലോ. ഈ അന്വേഷണക്കാരനു്, പരമാർത്ഥത്തിൽ നിങ്ങൾ എവിടെപ്പോകുന്നെന്നോ, എവിടെപ്പോയിരുന്നെന്നോ അറിയണമെന്നു് ആഗ്രഹമേ ഇല്ല. 'പറുദീസാ' വരെയെന്നോ, 'ഉട്ടോപ്പിയാ' വരെയെന്നോ നിങ്ങൾ മറുപടി പറഞ്ഞുകൊള്ളണം. യാതൊരപകടവുമില്ല. തീർച്ചയായും ആ അന്വേഷകൻ അതു ശ്രദ്ധിക്കുകയില്ല. കാരണം, ആ ചോദ്യം യാന്ത്രികമായി അയാളിൽ നിന്നു നിർഗ്ഗളിച്ച വെറും ഒരു ഭംഗിവാക്കുമാത്രമായിരുന്നെന്നുള്ളതുതന്നെ. "എന്താ, സുഖമാണോ?–" ബഹുഭൂരിപക്ഷം കൊണ്ടാടുന്ന മറ്റൊരു ഭംഗിവാക്കാണിതു്. ഇതിന്റെ മറുപടി നമുക്കെല്ലാം മനഃപാഠമാണ്. "ഉം– ഒരു വിധം."

ഒരു വിധം സുഖമാണെന്നല്ലാതെ, വളരെ സുഖമാണെന്നോ, തീരെ സുഖമില്ലെന്നോ നാളതുവരെ ആദ്യം മറുപടി പറഞ്ഞു കേട്ടിട്ടില്ല. വളരെ സുഖം അനുഭവിക്കുന്നവനും ഒരു വിധം സുഖമനുഭവിക്കുന്നവനും, തീരെ സുഖമനുഭവിക്കാത്തവനും എല്ലാം ഈ മറുപടി പറഞ്ഞുകൊള്ളണമെന്നു പൊതുജനാഭിപ്രായം വിധിച്ചിരിക്കുകയാണു്; ആ വിധി അലംഘനീയവുമാണ്. പരമാർത്ഥത്തിൽ കുശലാന്വേഷണങ്ങളെല്ലാം തന്നെ സാധാരണഗതിയിൽ വെറും ഭംഗിവാക്കുകളല്ലേ? ഭംഗിവാക്കുകൾ കൊണ്ടു കൈകാര്യം ചെയ്യുന്ന നാം ആലോചനക്കുറവുകൊണ്ടും അശ്രദ്ധകൊണ്ടും പല അബദ്ധങ്ങളും പറഞ്ഞു പിടിപ്പിക്കാറുണ്ട്. പണ്ടൊരു ജന്മി തന്റെ ആശ്രിതനായിരുന്ന ഒരു പരിചയക്കാരനെ വളരെനാൾ കൂടിയിരുന്നു വഴിയിൽ വെച്ചു കണ്ടപ്പോൾ,

"കൃഷ്ണാ!, നിന്റെ അച്ഛൻ ഇപ്പോഴും ആ, കേശവൻ തന്നെ അല്ലേടാ?" എന്നു സസ്നേഹം കുശലാന്വേഷണം ചെയ്യുതായി കേട്ടിട്ടുണ്ട്. നേരാണോ നേരമ്പോക്കാണോ എന്നറിഞ്ഞില്ല. ഏതായാലും ഈ ചോദ്യം കേട്ടാൽ, പിതൃത്വം ഏതാണ്ട് ഒററിയോ പണയമോ മറ്റോ ആണെന്നു തോന്നിപ്പോകും. പരമാർത്ഥത്തിൽ കരണംപുകയേണ്ട ഒരു കുശലാന്വേഷണമാണിതു്. രാത്രിയിൽ രണ്ടുമണിയ്ക്കു ഒരു വീട്ടിൽ കടന്നുചെന്ന പരിചിതനായ ഒരാൾ, "ആഹാ!– ഇവിടെ എല്ലാവരും ഉറക്കമാണോ"– എന്നു അത്ഭുതപൂർവ്വം വിളിച്ചുചോദിക്കുന്നതു നേരുമാത്രമാണ്. രാത്രിയുടെ മൂന്നാംയാമത്തിന്റെ അന്തിമഘട്ടത്തിലും, ആ വീട്ടിലുള്ളവരെല്ലാം, അല്ലെങ്കിൽ ചിലരെങ്കിലും ഉണർന്നിരിക്കണമെന്നായിരുന്നു നമ്മുടെ അന്വേഷകന്റെ പ്രതീക്ഷയെന്നു തോന്നുന്നു. പബ്ലിക്ക പരീക്ഷയ്ക്കു ചേരാനുള്ള വിദ്യാർത്ഥികളോ, ഉറക്കമില്ലാത്ത.

പതനത്തിലെത്തിയ വയോവൃദ്ധരോ, ഉറക്കമൊഴിഞ്ഞിരുന്നു സൂക്ഷിക്കേണ്ട പണപ്പെരുപ്പമോ ഒന്നും ആ വീട്ടിലില്ലായിരുന്നു; അതു വീട്ടുകാരുടെ കുറ്റമല്ലല്ലൊ. പരിചയക്കാരെയോ സ്നേഹിതന്മാരെയോ കാണുമ്പോൾ ചില കുശലാന്വേഷണ കുശലന്മാർ പറയാറുള്ള മറ്റൊരു ഭംഗിവാക്ക "ഇയ്യിടെ അല്പം ക്ഷീണമാണല്ലൊ" എന്നായിരിക്കും. സ്നേഹിതന്റെ ആരോഗ്യസ്ഥിതിയിൽ തല്പരനാണെന്നുള്ള വ്യംഗ്യമാണു് ഭംഗ്യന്തരേണ ഈ പുറത്തുചാടിയിരിക്കുന്നതു്. ചിലർ അധികാരികളുടെ പ്രീതിക്കുവേണ്ടി അവസരംനോക്കി ഇതു പ്രയോഗിക്കാറുണ്ടു്. പക്ഷെ, ഒരു കാര്യം; വളരെ സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ട ഒരു ഭംഗിവാക്കാണിതു്. ചില ആളുകൾക്കു തങ്ങൾ ക്ഷീണിച്ചിരിക്കുന്നെന്നു മററാളുകൾ പറയുന്നതു തീരെ ഇഷ്ടമല്ല. ആരോഗ്യസ്ഥിതിയേപ്പററി സദാ ശങ്കയുള്ളവരാണിവർ. ക്ഷീണിച്ചിരിക്കുന്നെന്നും മററുമുള്ള പ്രസ്താവന അവരെ പെട്ടെന്നു ക്ഷോഭിപ്പിക്കും. സദുദ്ദേശത്തോടുകൂടി ഈ ഭംഗിവാക്കു പ്രയോഗിച്ച ഒരു വിദ്വാനു് മററു പലരുടെയും മുന്നിൽവെച്ചു് ഒരധികാരിയിൽനിന്നു് താക്കീതുലഭിച്ചെന്നുള്ളതു പ്രസ്താവ്യമാണു്.

അതിഥികൾക്കായൊഴിഞ്ഞുവെച്ചിരിക്കുന്ന ചില ഭംഗിവാക്കുകളുണ്ടു്. "അല്പം കാപ്പി കുടിച്ചിട്ടു പോകാം" "ഊണുകഴിച്ചിട്ടു പോയാൽ മതി"– ഇങ്ങനെ പോകും അവയുടെ ലിസ്റ്റ്. പരമാർത്ഥത്തിൽ കാപ്പിപ്പൊടിയും പഞ്ചസാരയും പി

ടികയിലും, വെള്ളം കിണററിലും കിടക്കുമ്പോഴായിരിക്കും നിങ്ങളുടെ ആതിഥേയൻ നിങ്ങളോടു് "കാപ്പി അടുപ്പത്തു കിടക്കുന്നു; കുടിച്ചിട്ടു പോയാൽ മതി"= എന്നു സ്നേഹപൂർവ്വം നിർബന്ധിക്കുന്നതു്. നിങ്ങൾ ഈ ഉപചാരവാക്കുകളെ അവഗണിച്ചു തിടുക്കത്തിൽ പോകാൻതന്നെ തീരുമാനിച്ചിരിക്കുന്നു എന്നുപരമാർത്ഥം നിങ്ങളുടെ ആതിഥേയനു ബോദ്ധ്യമായിക്കഴിഞ്ഞാൽ പിന്നെ നിർബന്ധത്തിന്റെ ശക്തി വർദ്ധിക്കുകയായി. നിങ്ങളുടെ കുടയോ നേരിയതിനോ കടന്നുപിടികൂടിയെന്നു വരാവുന്നതാണു്. പരിഭവംപറച്ചിലുകളുടെ തകൃതിയാവും. പക്ഷെ ഇതുകൊണ്ടൊന്നും നിങ്ങൾ കുലുങ്ങിപ്പോകരുതു്. ഈ വെപ്രാളങ്ങൾക്കു യാതൊരു ഫലവുമുണ്ടാകാൻ പോകുന്നില്ലെന്നുള്ളതിന്റെ തെററാത്ത ലക്ഷണങ്ങളാണവ. അതുകൊണ്ടു് "റൈററ് എബൌട്ടേൺ—ക്വിക്മാർച്ച്" ആണു് നിങ്ങൾക്കു കരണീയമായിട്ടുള്ളതു്. പക്ഷെ ചില പഠിച്ച വിരുന്നുകാരുണ്ടു്. അവരോടു് ഈ ഭംഗിവാക്കുകളൊന്നും പറവുകയില്ല. കാപ്പികുടിച്ചിട്ടു പോയാൽ മതിയെന്നുപറഞ്ഞാൽ, കാപ്പിയും ഊണുംകഴിച്ചേ ഇറങ്ങൂ; രണ്ടുദിവസംകഴിഞ്ഞിട്ടു പോയാൽമതിയെന്നുപറഞ്ഞാൽ നാലുദിവസംകഴിഞ്ഞു വണ്ടിക്കൂലിയുംകൊണ്ടേ പോകൂ. ഇങ്ങനെയുള്ളവരോടു സാധാരണ ഭംഗിവാക്കുകൾ അധികം പ്രയോഗിക്കാറില്ല: കാരണം, ഭംഗിവാക്കുകൾ കാര്യമാക്കുന്നവിക്രമന്മാരാണവർ.

കല്യാണക്കുറികളിലും മററും "താങ്കൾ കുടുംബസമേതം വന്നു അടിയന്തിരം ഭംഗിയായി നടത്തിത്തരുവാറാകണം"മെന്നൊരപേക്ഷ കാണാമല്ലോ. ഇതു് കാര്യമായ ഒരു ക്ഷണമായി കരുതി നമ്മളാരും വീടടക്കം കുഞ്ഞുകുട്ടി പരധീനങ്ങളുമായി കല്യാണവീട്ടിലേയ്ക്കു ഇറങ്ങിത്തിരിയ്ക്കാറില്ല. കീഴ്നടപ്പുകൊണ്ടു പവിത്രീകൃതമായിത്തീർന്നിട്ടുള്ള ഈ ഭംഗിവാചകത്തെ കാര്യമായി കരുതി ക്ഷണക്കത്തു കിട്ടുന്നവരെല്ലാം കുടുംബസമേതം ചെല്ലുന്നപക്ഷം ആ കല്യാണവീട്ടിലെ കഥ എന്തായിരിക്കും? കാനായിലെ കല്യാണവീട്ടിൽ സംഭവിച്ചതുപോലെ വീഞ്ഞുതന്നല്ല വെള്ളം പോലും തീർന്നുപോയെന്നു വരാവുന്നതാണു്. ജീവരക്ഷാഭോഗക്കമ്പനിയിൽ ചേർന്നിരിക്കുന്നവരെല്ലാം കൂടി ഒരുമിച്ചു മരിക്കുകയില്ല എന്ന പ്രതീക്ഷ അതിന്റെ പ്രവർത്തനത്തിനടിസ്ഥാനമായിരിക്കുന്നതുപോലെ, ഈ 'കുടുംബസമേത' ഭംഗിവാക്കിനെ ആരും കാര്യമാക്കുകയില്ല എന്ന തികഞ്ഞ പ്രതീക്ഷയാണു് ഇങ്ങനെയുള്ള ഭംഗിവാക്കുകൾ പ്രയോഗിക്കാൻ ഉറപ്പു നൽകുന്നതു്. നോക്കണം, ഭംഗിവാക്കുകളുടെ ആത്മാർത്ഥതയില്ലായ്മ.

പൊതുയോഗങ്ങളിലാണു് ഭംഗിവാക്കുകളുടെ പ്രളയം. "സമ്പൂജ്യനായ അദ്ധ്യക്ഷനവർകൾ" ആണു പ്രഥമഗണനീയൻ. അദ്ധ്യക്ഷസ്ഥാനം അലങ്കരിക്കുന്ന വ്യക്തിയോടു നിങ്ങൾക്കു എത്രകണ്ടു നിന്ദയും വിദ്വേഷവും ഉണ്ടായിരുന്നാലും അയാളുടെ മുഖത്തടിക്കുന്നതിനു പോലും നിങ്ങൾ സന്നദ്ധനായിരുന്നാലും, നിങ്ങളറിയാതെ തന്നെ "സംപൂജ്യനായ അദ്ധ്യക്ഷനവർകൾക്കും" എന്നാരംഭിക്കും. അങ്ങനെ ആരംഭിച്ചില്ലെങ്കിൽ നിങ്ങൾക്കു പ്രസംഗം വരികയില്ല. കഷ്ടം! കൃതജ്ഞതാ പ്രകടന ചടങ്ങുകൾ മുഴുവൻ തന്നെയും ഭംഗിപറച്ചിലല്ലേ? കൃത്യാന്തരബാഹുല്യങ്ങൾക്കിടയിലും 'ക്ഷണം സദയം സ്വീകരിച്ചു' വന്നു ചേർന്ന അദ്ധ്യക്ഷനും, 'സരസവും സാരസംപൂർണ്ണവു' മായ പ്രസംഗങ്ങൾ നടത്തിയ പ്രസംഗകർക്കും, 'ക്ഷണം അനുസരിച്ചും അല്ലാതെയും' വന്ന മഹതീമഹാന്മാർക്കും കൃതജ്ഞതപറയുന്ന ഭംഗിയാണു ഭംഗി!

അയല്പക്കാരായ സ്ത്രീജനങ്ങൾ സംസാരത്തിനാമുഖമായി പ്രയോഗിക്കുന്ന ചില ഭംഗിവാക്കുകളുണ്ടു്.

"അങ്ങേതിലെ ചേച്ചിയേ!, അത്താഴംവെന്തോ"? അല്ലെങ്കിൽ "പ്രാതല്കുടി കഴിഞ്ഞോ?" എന്നിങ്ങനെ അടുക്കളപ്പോളിററിക്സുമായിട്ടായിരിക്കും അവരുടെ പുറപ്പാടു്. ഭംഗിവാക്കു പറയാൻ സ്ത്രീകൾക്കൊരു വിരുതു പ്രത്യേകമാണു്. 'കളഭാഷിണി' 'കമ്രഭാഷിണി' 'തേൻമൊഴി' എന്നെല്ലാമുള്ള ബഹുമതികൾ അവരാർജ്ജിച്ചിരിക്കുന്നതു വെറുതെയാണോ?

ചില ശുദ്ധഗതിക്കാർ ഭംഗിവാക്കുകളിൽ അർത്ഥമാരോപിച്ചു തെററിദ്ധരിക്കാറുണ്ടു്. നിങ്ങൾ നിങ്ങളുടെ ഒരു പരിചയക്കാരനോടു ചോദിക്കുകയാണു്. "അപ്പോൾ, ചേട്ടന്റെ മൂത്തകുട്ടി ഏതു ക്ലാസിലാ പഠിക്കുന്നതു?"

"അവൾ സ്കൂൾഫൈനൽ പരീക്ഷയ്ക്കു ചേർന്നിരിക്കുവാ.,'

ഈ 'അവൾ' കേൾക്കുമ്പോൾ മാത്രമാണു് മൂത്ത കുട്ടി പെ

ൺജാതിയിൽ പെട്ടതാണെന്നു നിങ്ങൾ ആദ്യമായിട്ടറിയുന്നതു്. സ്കൂൾ ഫൈനലിനോ ഇൻറർമീഡിയററിനോ എന്തിനു പഠിച്ചാലും നിങ്ങൾക്കു് അതിൽ ഉദാസീനതയേ ഉള്ളുതാനും. മററു പല വിഷയങ്ങളെപ്പററിയും നിങ്ങൾ തെരുതെരെ സംസാരിക്കുന്നുണ്ടെങ്കിലും നിങ്ങളുടെ പരിചയക്കാരൻെറ ചിന്താഗതി നിങ്ങൾ ഉദ്ദേശ്യം വെച്ചുകൊണ്ടു ചോദിച്ചതെന്നയാൾ വിചാരിക്കുന്ന ആ ഒററ ചോദ്യത്തെപ്പററിയാണു്. അതേ. മൂത്തകുട്ടിയുടെ കാര്യം. അയാൾ ഇടസ്സു കയറി പറയും - "തങ്കമ്മ ഒരു ക്ലാസിലും ഇതേവരെ തോററിട്ടില്ല; സാറന്മാക്കൊക്കെ അവളെ വല്യ കാര്യമാ."

നിങ്ങൾ– "സുബാഷ് ചന്ദ്രബോസ് മരിച്ചുപോയെന്നും ഇല്ലെന്നും ഒക്കെ പറയുന്നു. ഏതാണോ വാസ്തവം?"

അയാൾ= "വയസ്സാണെങ്കിലവൾക്കിപ്പം പതിനാറും ഏഴുമാസവുമേ ആയൊള്ളു. മുൻസിപ്പിൻെറ മകളും തങ്കമ്മയും ഒരുദിവസമൊള്ളതാ. പക്ഷെ അവളിപ്പോൾ ഫോത്തിലെ ആയിട്ടൊള്ളു."

ഇങ്ങനെ തുടരും തങ്കമ്മയുടെ അപദാനശതങ്ങൾ. ഇതിനൊക്കെ കാരണം, നിങ്ങൾ വെറും ലോഹ്യത്തിനു വേണ്ടിമാത്രം ചോദിച്ചൊരു ചോദ്യമല്ലേ?

ഭംഗിവാക്കുകൾക്കു് ആത്മാർത്ഥതയില്ലെങ്കിലും ഇന്നു് ലോകജീവിതത്തിനു് അവ അത്യാവശ്യമായിത്തീർന്നിരിക്കുകയാണു്. കുറച്ചെങ്കിലും ഭംഗി പറയാത്ത ഒരാൾ ലോകരുടെ ദൃഷ്ടിയിൽ "മനുഷ്യപ്പററില്ലാത്ത" വനാണു്, മൂർഖനാണു്. ചാതുര്യത്തോടെ ഭംഗിവാക്കുകൾ പ്രയോഗിക്കാൻ കഴിവുള്ളവരാണു് സാധാരണ 'നല്ലയാളുകൾ' എന്നറിയപ്പെടുന്നവർ. ചിലരുടെ കാര്യത്തിൽ ഭംഗിവാക്കുകൾ വലിയ ആനന്ദത്തിനും സംതൃപ്തിക്കും വക നൽകാറുണ്ടു്. നിങ്ങൾ ഉന്നതനിലയിലിരിക്കുന്ന ഒരാളാണെങ്കിൽ നിങ്ങളേക്കാൾ താഴ്ന്ന നിലയിലിരിക്കുന്ന മറെറാരാളുടെ ക്ഷേമൈശ്വര്യങ്ങൾ നിങ്ങളന്വേഷിക്കുന്നതു് അയാൾക്കൊരു വലിയ കാര്യമാണു്. അന്നു വീട്ടിൽ ചെന്നു ചേരുമ്പോൾ ആനന്ദാതിരേകത്തോടുകൂടി അയാൾ ഭാര്യയോടു പറയും="പേഷ്കാരദ്ദേഹം ഇന്നു വഴിയിൽ വെച്ചു കണ്ടപ്പോൾ ചോദിക്കയാ 'എന്താ സുഖമാണോ' എന്നു്. ഇത്ര നല്ലവാക്കും ചെമ്മാന്ത്രവുമുള്ള ഒരു മനുഷ്യനെ ഞാൻ കണ്ടിട്ടില്ല." ആ കൊച്ചുകുടുംബം ആനന്ദത്തിൽ മുഴുകുന്നു; ആക്കെന്തു ചേതം?

(പകർപ്പവകാശം)

# നെഹ്റു മന്ത്രിസഭ.

( ശ്രീ. ജോർജ്ജ് എം. കളമ്പാട്ടുപറമ്പിൽ, ബി. ഏ., ബി. എൽ., )

ലോകചരിത്രത്തിൽ, പണ്ഡിറ്റു ജവാരിലാൽ നെഹ്റുവിന്റെ ക്യാബിനറ്റിനെപ്പോലെ, ഇത്രയും ആരേയും അന്ധാളിപ്പിക്കുന്ന വിഷമപ്രശ്നങ്ങളെ അഭിമുഖീകരിച്ചുകൊണ്ടു, ഒരു പുതിയ ഗവമ്മെന്റു അധികാരത്തിൽ പ്രവേശിച്ചിട്ടില്ല. ഏറ്റം വേഗത്തിൽ ഭാരതത്തെ സ്വാതന്ത്ര്യലക്ഷ്യത്തിലെത്തിക്കുക എന്നുള്ളതാണു ഈ ഇടക്കാലഗവമ്മെണ്ടിന്റെ പ്രധാന കർത്തവ്യം. മുസ്ലീം ലീഗിന്റെ നിസ്സഹകരണം, ആഭ്യന്തരസമരം പൊട്ടിപ്പുറപ്പെടാനുള്ള സാദ്ധ്യതകൾ, ഭയങ്കര ക്ഷാമത്തിലേക്കു അടിക്കടി നീങ്ങിക്കൊണ്ടിരിക്കുന്ന ഭക്ഷ്യനില, അന്തർദേശീയ അസ്വസ്ഥതകൾ— ഇവയെല്ലാം ഈ പുതിയ ഗവമ്മെണ്ടിനെ തുറിച്ചു നോക്കുന്നു. പക്ഷെ, നെഹ്റുവും സഹപ്രവർത്തകരും ഇതിലും കഴഞ്ഞ പ്രശ്നങ്ങളെ വിജയപൂർവ്വം നേരിടാൻ തക്ക മനക്കരുത്തുള്ള മഹാരഥന്മാരാണ്. നമുക്കു അവരെ ഒന്നു അടുത്തു പരിചയപ്പെടുക.

മ്മെണ്ടിന്റെ തലവനായ ഇദ്ദേഹം നാലുപ്രാവശ്യം ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിന്റെ അദ്ധ്യക്ഷപദം സമലങ്കരിച്ചിട്ടുണ്ടു്. പണ്ഡിതജി മാത്രമേ നാലുപ്രാവശ്യം രാഷ്ട്രപതിയായിട്ടുള്ളു. ഇദ്ദേഹം 1918–മുതൽ കോൺഗ്രസ് പ്രവർത്തക സമിതിയിലെ പ്രമുഖാംഗമാണ്. 1918–ൽ ഹോംറൂൾ ലീഗിന്റെയും, 1929–ൽ കോൺഗ്രസിന്റേയും സിക്രട്ടറിയായിരുന്നിട്ടുണ്ടു്.

ഹിന്ദുസ്ഥാനിലെ കിരീടം വയ്ക്കാത്ത ചക്രവർത്തിയായിരുന്ന പണ്ഡിത മോട്ടിലാൽ നെഹ്റുവിന്റെ പുത്രനായ ജവഹർ 1889–ൽ ഭൂജാതനായി. ഹാരോ പബ്ളിക്സ്കൂളിലും, കേംബ്രിഡ്ജ് ട്രിനിറ്റികോളജിലും, ഇന്നർ ടെമ്പിളിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. ജവാരിലാൽ നെഹ്റു എം. എ; ബാർ–അററ്–ലോ അലഹബാദ് ഹൈക്കോടതിയിൽ ഒരു അഡ്വക്കേററായി എൻറോൾചെയ്തു കുറേനാൾ വ്യവഹരിച്ചു.

ത്തുള്ള. സോഷ്യലിസ്റ്റായിത്തീന്ന ഈ പ്രഭുകുമാരൻ ഒരു വിശ്വപൌരനത്രെ. നെഹ്റു യുവഭാരതത്തിന്റെ ആശാകേന്ദ്രവും നരേന്ദ്രമണ്ഡലത്തെ ചുഴന്നിരിക്കുന്ന ചുഴലിക്കാററുമാണ്.

വിശ്വസാഹിത്യത്തിലെ രത്നങ്ങളാണു നെഹ്റുവിന്റെ മിക്ക കൃതികളും. ആത്മകഥാകഥനം, ലോകചരിത്രത്തിലേക്കുള്ള എത്തിനോട്ടം, സോവിയററു റഷ്യ, ഉപന്യാസസമാഹാരം, ഭാരതത്തിന്റെ കണ്ടുപിടിത്തം. എന്നീ ഗ്രന്ഥതല്ലജങ്ങൾ നെഹ്റു സാഹിത്യത്തിലെ എണ്ണപ്പെട്ട നേട്ടങ്ങളാണ്.

1916–ൽ ശ്രീമതി കമലയും നെഹ്റുവും തമ്മിലുള്ള വിവാഹം നടന്നു. "ഇന്ദിരപ്രിയദർശിനി'യെ നെഹ്റുവിനു സമ്മാനിച്ചിട്ടു 1936–ൽ കമല നിത്യയാത്ര പറഞ്ഞു.

ഇൻഡ്യയുടെ വൈസ്പ്രസിഡൻറായ നെഹ്റു, വിദേശകാര്യങ്ങൾ, കോമൺവെൽത്തു റിലേഷൻസ് എന്നീ വകുപ്പുകളുടെ ചാർജ്ജു വഹിക്കുന്നു.

സ്ഥിരം മേൽവിലാസം—
ആനന്ദഭവനം, അലഹബാദ്.

ലക്ഷം ഇദ്ദേഹത്തെ ഭയമാണ്. സംഘടനാകാര്യങ്ങളിൽ അനിതരസാധാരണമായ പാടവം പ്രദർശിപ്പിക്കുന്ന ഈ സർദാർ, ഒരു ഡൈനാമൈററുപോലെയാണ്— എന്തെങ്കിലും നശിപ്പിക്കാനുണ്ടെങ്കിൽ ഇദ്ദേഹത്തെ നിയോഗിച്ചാൽ മതി. അമൂല്യവും അതീവദുർല്ലഭവുമായ രത്നങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഇരുമ്പുപെട്ടിപോലെയാണു പട്ടേൽ എന്നു ശ്രീമതി സരോജനി നായിഡു പറയുന്നു. കാരണം, ഭീകരമായ ബാഹ്യപ്രകൃതിയുണ്ടെങ്കിലും, പട്ടേലിന്റെ ആഭ്യന്തര സൌകുമാര്യവും സത്യസന്ധതയും, ആജ്ജവത്വവും ശിശുസഹജമാണത്രെ.

1928–ൽ ബർദോളി സത്യഗ്രഹ കാലത്തു വല്ലഭായി നൽകിയ നേതൃത്വത്തെ അഭിനന്ദിച്ചുകൊണ്ടു "സർദാർ" എന്ന ബഹുമതി ഗാന്ധിജി നൽകി. ബർദോളിയിലെ ഈ സർദാർ അചിരേണ ഭാരതത്തിന്റെ മുഴുവൻ സർദാറായി. മിഡിൽ ടെമ്പിൾ ബാരിസ്റ്റർ മി. വല്ലഭായി സമർത്ഥനായ ഒരു അഭിഭാഷകനെന്നു പേരെടുത്തു ധാരാളം പണം സമ്പാദിച്ചു വരവേയാണു, ഗാന്ധിജിയുടെ സമരകാഹളം ഇദ്ദേഹത്തിന്റെ കർണ്ണപുടങ്ങളിൽ ചെന്നലച്ചതു്. സകലതുമുപേക്ഷിച്ചു സ്ഥിരതയോടുകൂടി ഗാന്ധിജിയെ പിൻതുടന്നു; പിന്നീടു് അദ്ദേഹം പിറകോട്ടു നോക്കിയിട്ടില്ല.

പല പ്രാവശ്യം അറസ്ററു വരിച്ചു– സുദീർഘമായ ജയിൽവാസം അനുഭവിച്ചിട്ടുണ്ടു്. ബർദോളി സത്യഗ്രഹം, നാഗ്പൂർ പതാകാ പ്രക്ഷോഭണം, കെയിറാ സത്യഗ്രഹം മുതലായവ സർദാറിന്റെ വിജയവൈജയന്തികൾ തന്നെ. കോൺഗ്രസ് പാർലമെൻററി സബ് കമ്മററിയുടെ അദ്ധ്യക്ഷനും കോൺഗ്രസ് ഖജാൻജിയുമാണ്. കോൺഗ്രസ് പ്രവർത്തക സമിതിയിലെ പ്രമുഖാംഗം. 1934–ലെ കറാച്ചി കോൺഗ്രസ് പ്രസിഡൻറു്. 1924 മുതൽ 28 വരെ അഹമ്മദ്ബാദിലെ മുൻസിപ്പൽ പ്രസിഡൻറായിരുന്നു. പരുത്തി വ്യവസായ സങ്കേതമായ അഹമ്മദ്ബാദിൽ, സർദാറിന്റെ വാക്കുകൾ നിയമമാണ്.

ധൈര്യം പട്ടേലിന്റെ കൂടപ്പിറപ്പാണ്. ഏത്ര ഭയങ്കരമായ അപകടങ്ങളിൽ തലയിടാനും യാതൊരു മടിയുമില്ല. മാർട്ടിൻ ലൂതർ പോപ്പിനെ വെറുത്തതുപോലെ സർദാർ പട്ടേൽ ഇൻഡ്യയിലെ ബ്രിട്ടീഷ് ഭരണത്തെ വെറുക്കുന്നു. അതിനെ അവസാനിപ്പിക്കുക എന്നുള്ളതാണു



പണ്ഡിറ്റ് നെഹ്റു

ഇൻഡ്യയുടെ സുദീർഘമായ ചരിത്രത്തിൽ ഒന്നാമത്തെ ദേശീയ ഗവമ്മെണ്ടു സ്ഥാപിക്കുവാനുള്ള അസുലഭ ഭാഗ്യം സമ്പാദിച്ച ഈ മഹാൻ, ഒൻപതു പ്രാവശ്യം അറസ്റ്റ ചെയ്യപ്പെട്ടു എന്നും ത്യാഗസുരഭിലമായ ആജീവിതത്തിലെ ഇരുപതു സംവത്സരങ്ങൾ ബ്രിട്ടീഷ് ജയിലുകളിൽ കഴിച്ചുകൂട്ടി എന്നും ഉള്ള വസ്തുത വെറും ആകസ്മികസംഭവമല്ല. പുതിയ ദേശീയ ഗവ

1929–ലെ പൂർണ്ണ സ്വാതന്ത്ര്യപ്രമേയത്തിന്റെയും 1942–ലെ ക്വിററ് ഇൻഡ്യാ പ്രമേയത്തിന്റേയും പിന്നിലുള്ള ചൈതന്യം പണ്ഡിതജിതന്നെ. സ്വാതന്ത്ര്യ ചരിത്രത്തിൽ ചിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ഒരുൽകൃഷ്ട കുടുംബത്തിന്റെ നടുനായകമാണു ഈ "ഭാരതഭൂഷണം." ചൈനയിലെ സൂങ്ങ് കുടുംബം മാത്രമേ ഇന്നു നെഹ്റുകുടുംബത്തോടു സാധർമ്മ്യം വഹിക്കുന്നതായി ഭൂമുഖ



സർദാർ പട്ടേൽ.

അചഞ്ചലമായ സ്വാമിഭക്തി– ഈ സ്വഭാവഗുണം വല്ലഭായി പട്ടേലിനെ ഇൻഡ്യൻ സ്വാതന്ത്ര്യ സമര പ്രസ്ഥാനത്തിന്റെ ശക്തികേന്ദ്രമാക്കിത്തീർത്തു. പ്രസംഗത്തിലെന്നതിനേക്കാൾ പ്രവൃത്തിയിൽ വിശ്വസിക്കുന്ന ഒരു "ഉരുക്കു മനുഷ്യനാ"ണു ഇദ്ദേഹം. പക്ഷെ, അത്യാവശ്യമെങ്കിൽ, ഇൻഡ്യയിലെ ബ്രിട്ടീഷ് ഭരണകൂടത്തെ കിടുകിടാ വിറപ്പിക്കുന്നതും, ശ്രോതാക്കളെ ആവേശംകൊള്ളിക്കുന്നതുമായ ഉജ്ജ്വലപ്രസംഗം ചെയ്യാനും വല്ലഭായിക്കു സാധിക്കും. ഗാന്ധിജി ഒഴിച്ചു ഇൻഡ്യയിൽ സക

ജീവിതത്തിലെ ഏകലക്ഷ്യം. സ്റ്റാലിൻ, ഹിററ്ലർ മുതലായവരെ കരുപ്പിടിച്ച അതേ മണ്ണു കൊണ്ടു തന്നെയാണ് ഇൻഡ്യയിലെ ഈ മഹാ വിപ്ളവകാരി (Grand Rebel) യേയും കരുപ്പിടിച്ചിട്ടുള്ളത്. എന്തു തന്നെ വന്നാലും അക്ബർ പാദ്ഷായ്ക്കു കീഴടങ്ങുകയില്ല എന്നു സത്യം ചെയ്തുകൊണ്ടു, ദില്ലിയിലേയ്ക്കു നോക്കി ആരവല്ലി പർവ്വതശിഖരത്തിൽ തല ഉയർത്തിപ്പിടിച്ചു നില്ക്കുന്ന ശാശ്വത കീർത്തിമാനായ റാണാ പ്രതാപസിംഹനെ മാത്രമേ പട്ടേലിനു ഉപമാനമായി ഇൻഡ്യാ ചരിത്രം കാഴ്ചവയ്ക്കുന്നുള്ളൂ.

ഇദ്ദേഹം ഇടക്കാല ഗവമ്മെൻറിലെ ആഭ്യന്തര വകുപ്പിൻെറ അദ്ധ്യക്ഷനാണ്. 1875 ഒക്ടോബർ 3-ാംനു- നാഡിയാഡിനു സമീപമുള്ള 'കാരംസാദ്' എന്ന സ്ഥലത്തു ജനിച്ചു.

സ്ഥിരം മേൽവിലാസം—
ഭദ്ര, അഹമ്മദബാദ്.



ഡോ. രാജേന്ദ്രപ്രസാദ്.

ബീഹാറിൻെറ കണ്ണില്ലുണ്ണിയനു രാജൻബാബു. പൊതുജനങ്ങളുടെ സ്നേഹവിശ്വാസമാണു ഒരു നേതാവിൻെറ ഔൽകൃഷ്ട്യത്തെ അളക്കുന്ന മാനദണ്ഡമെങ്കിൽ, അവരണ്ടു രാജേന്ദ്രപ്രസാദിനേക്കാൾ ആർജ്ജിച്ചിട്ടുള്ള മറെറാരുവ്യക്തിഭാരതത്തിലില്ല. പട്ടേൽ, സി. ആർ, തുടങ്ങിയ നേതാക്കന്മാർ സമ്പാദിച്ചിട്ടു വിമർശകരുടേയും വിരോധികളുടേയും എണ്ണം കണക്കാക്കുമ്പോൾ പ്രസാദ് ഒരു അജാതശത്രുവാണെന്നു പറയാം.

രാജേന്ദ്രപ്രസാദ് രണ്ടുപ്രാവശ്യം രാഷ്ട്രപതിആയിട്ടുണ്ട്. 1934-ലും 1939-ലും കോൺഗ്രസ്സ് പ്രവർത്തകസമിതിയിലെഏററവുംആദരിക്കപ്പെടുന്നഒരു അംഗം 1922-ലെ ഗയാകോൺഗ്രസ്സ് വാർഷികസമ്മേളനത്തിലെ സ്വീകരണക്കമ്മററിപ്രസിഡൻറ്, ബീഹാർ പി. സി. സി. യുടെ അനേകസംവത്സരത്തെ പ്രസിഡൻറു, 1920, 1929 എന്നീ കൊല്ലങ്ങളിലെ ബീഹാർ പ്രവിശ്യാകോൺഫ്റൻസുകളുടെ പ്രസിഡൻറു, എന്നീനിലകളിലെല്ലാം ബീഹാറിലെ രാഷ്ട്രീയ ജീവിതത്തെൻെറ കടിഞ്ഞാൺപിടിച്ചിട്ടുള്ളദേഹമാണു ഡോ. രാജേന്ദ്രൻ.

ഡോ. പ്രസാദ് ഒരു ഒന്നാംകിട വിദ്യാഭ്യാസ പ്രവർത്തകനും തികഞ്ഞ പണ്ഡിതനുമാണ്. പാററ്നാ സർവ്വകലാശാലാസെനററിലെ സുദീർഘകാലത്തെ ഒരു സജീവ അംഗമെന്ന നിലയിലും ഭാരതീയ ഇതിഹാസ പരിഷത്തിൻെറ അദ്ധ്യക്ഷനെന്ന നിലയിലും, ബീഹാർ വിദ്യാപീഠത്തിൻെറ ഉപാദ്ധ്യക്ഷനെന്ന നിലയിലും, ഇദ്ദേഹം വിദ്യാഭ്യാസരംഗത്തു നിസ്തുല സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1928-ൽ കോകനദായിലും 1936-ൽ നാഗ്പൂരിലും വച്ചു നടത്തിയഅഖിലേന്ത്യാഹിന്ദിസാഹിത്യ സമ്മേളനങ്ങളുടെ അദ്ധ്യക്ഷൻ രാജൻബാബു ആയിരുന്നു.

അനേകം പ്രാവശ്യം അറസ്റ്റ്വരിച്ചു- പലകൊല്ലങ്ങൾ ഇരുമ്പഴികൾക്കുള്ളിൽ കഴിച്ചുകൂട്ടി. 1934-ൽ ബീഹാറിലും അതിനുശേഷം ക്വററായിലും ഉണ്ടായ ഭയങ്കരഭൂകമ്പങ്ങൾമൂലം അവിടങ്ങളിലെ അനേകായിരം ജനങ്ങൾ ഭവനം, ഭക്ഷണം, വസ്ത്രം, ഇവയില്ലാതെ കഷ്ടതയിലായി. അപ്പോഴാണു രാജൻ ബാബുവിൻെറ യഥാർത്ഥസേവനചതുരതഭാരതം കണ്ടറിഞ്ഞത്. അവിശ്രമം അഹോരാത്രം ഈ പ്രദേശങ്ങളിൽ രാജൻബാബു നടത്തിയ ആതുരസേവനം, സേവനചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായംതന്നെ സൃഷ്ടിച്ചു. ക്വററായും ബീഹാറും ഈ ധന്യൻെറ നാമശ്രവണത്തിൽ എക്കാലവും ആനന്ദാശ്രുക്കൾ പൊഴിയ്ക്കും.

1884 ഡിസംബർ 4-ആണു ജനനതീയതി. അലഹബാദ് സർവ്വകലാശാലയിൽനിന്നും പ്രശസ്തമായവിധം എം. എ. എം. എൽ. പാസ്സായി. 1914 മുതൽ 16 വരെ കൽക്കട്ടാ യൂണിവേഴ്സിററി ലോകാളജ് പ്രഫസ്സറായിരുന്നു. കൽക്കട്ടാ, പാററ്നാ ഹൈക്കോടതികളിൽ അഡ്വക്കേററായി 1920 വരെ വ്യവഹരിച്ചിട്ടുണ്ട്. നിസ്സഹകരണപ്രസ്ഥാനത്തിൽചേരാൻ പ്രാക്ററീസ് ഉപേക്ഷിച്ചു.

ഇടക്കാലഗവമ്മെണ്ടിൽ ഭക്ഷ്യകാർഷികവകുപ്പുകളുടെ ചാർജ്ജ് വഹിക്കുന്നു.

സ്ഥിരം മേൽവിലാസം—
സദാകഥാശ്രമം, പാററ്നാ.



മി. ആസഫ് ആലി

ഇദ്ദേഹത്തിനു മേൽമീശ ഉണ്ടായിരുന്നെങ്കിൽ, അഭിനവ തുർക്കിയുടെ ജനയിതാവായ കെമാൽ പാഷാതന്നെയെന്നു പ്രഥമവീക്ഷണത്തിൽ വിശ്വസിച്ചുപോയേനെ. വിസ്തൃതമായ ലലാടം, പിറകോട്ടു ചീകിവച്ചിരിക്കുന്നമുടി, നീണ്ടുവളഞ്ഞ നാസിക, ദൃഢനിശ്ചയത്തേയും, പ്രതിബന്ധങ്ങളെ എതിരിടാനുള്ള നട്ടെല്ലിനേയും പ്രസ്പഷ്ടമാക്കുന്ന കട്ടികുറഞ്ഞ അധരോഷ്ഠങ്ങളും താടിഎല്ലും, എപ്പോഴും ഒന്നാംതരമായി ഡ്രസ്സുചെയ്തിരിക്കും— ഇവയാണു മി. ആസഫ്ആലിയുടെ പ്രത്യേകതകൾ.

1942=ലെ ഓഗസ്റ്റ് വിപ്ളവത്തോടുകൂടിയാണു മി. ആസഫ്ആലിയും മിസ്സസ് അരുണ ആസഫ്ആലിയും ഇൻഡ്യൻ രാഷ്ട്രീയരംഗത്തെ എണ്ണപ്പെട്ട നടനും നടിയുമായതു്. കോൺഗ്രസ്സ് ക്യാമ്പിൽ ഇന്നു ആസഫ്ആലിയേക്കാൾ വിലമതിയ്ക്കപ്പെടുന്ന രണ്ടു മുസ്ലിങ്ങളുണ്ടെങ്കിൽ അതു മൗലാനാഅസാദും അതിർത്തിഗാന്ധി ഖാൻഅബ്ദുൽഗാഫർഖാനുമാണ്.

1918-ൽ ഡിഫൻസ്ഓഫ് ഇൻഡ്യാ റൂൾ അനുസരിച്ചു അറസ്റ്റ് ചെയ്തു. എങ്കിലും നിർദ്ദോഷിയെന്നു വിസ്താരത്തിൽ തെളിഞ്ഞതിനാൽ മോചിപ്പിച്ചു. കോൺഗ്രസ്സിൻെറ സത്യഗ്രഹസമരങ്ങളിൽ പങ്കെടുത്തതിനു പലപ്രാവശ്യം കാരാഗൃഹവാസം അനുഭവിച്ചിട്ടുണ്ട്. 1942 ഓഗസ്റ്റിൽ ഡിഫൻസ് ഓഫ് ഇൻഡ്യാ ചട്ടങ്ങളനുസരിച്ചു അറസ്റ്റ്ചെയ്തു ജയിലിലടച്ചു. 1945 മേയിൽ വിമുക്തനായി. കേന്ദ്രനിയമസഭയിലെ കോൺഗ്രസ്സ്പാർട്ടി ഡെപ്യൂട്ടി ലീഡറാണ്. കോൺഗ്രസ്സ് പ്ര[illegible]ലെ അംഗമായിരുന്നു.

ജനനം 1888-ലാണ്. ഡൽഹി, ഓക്സ്ഫോർഡ്, ലണ്ടനിലെ ലിങ്കൺസ്ഇൻ ഇവിടങ്ങളിലായി വിദ്യാഭ്യാസം പൂർത്തിയാക്കി. ഡൽഹിയിൽ പ്രാക്ടീസ് ആരംഭിച്ചു. വലിയ ആകാശക്കോട്ടകളും കെട്ടി, അഭിഭാഷകവൃത്തിയുടെ ഉത്തുംഗശൃംഗങ്ങളിൽ എത്തിച്ചേരണമെന്ന ആശയോടെ കഴിഞ്ഞുകൂട്ടുമ്പോഴാണ് 1929-ൽനാല്പത്തൊന്നുവയസ്സുകാരനായഈബാരിസ്റ്റർ വെറും 18വയസ്സുള്ള അരുണയെ അവളുടെ സഹോദരി പൂർണ്ണിമയുടെ വീട്ടിൽവച്ചു കാണുന്നതു്. പ്രഥമസന്ദർശനത്തോടെ അരുണ ബാരിസ്റ്ററിൽ അനുരക്തയായി. വീട്ടുകാരിൽ ചിലർ എതിർത്തെങ്കിലും അരുണയല്ലേ, വിവാഹം നടന്നു— പരസ്യം ചെയ്ത ഏതാനും അടുത്ത ബന്ധുക്കളുടേയും രണ്ടുമൂന്നു സ്നേഹിതരുടെയും സാന്നിദ്ധ്യത്തിൽ. ഒന്നിൽകൂടുതൽ അർത്ഥത്തിൽ ഹിന്ദു-മുസ്ലിം ഐക്യത്തിൻെറചിഹ്നമാണു മി. ആസഫ് ആലി.

ഭർത്താവോ, ഭാര്യയോ ഇൻഡ്യയുടെ ചരിത്രത്തിൽ കൂടുതൽ പ്രാധാന്യം അർഹിക്കുന്നതെന്നു ഇപ്പോൾ പറയാറായിട്ടില്ല. അരുണ ഒരു കൊടുങ്കാററാണ്; ആസഫ് ആലി ഓരോഇഞ്ചും ഒരു നിയമജ്ഞനും. എങ്കിലും ഇവരുടെ കുടുംബജീവിതം വളരെ സ്വച്ഛസുന്ദരമാണെന്നു പറയുന്നു. ഇദ്ദേഹത്തിൻെറ സൃഷ്ടിപരമായ നിസ്സഹകരണം (Constructive Non- Co-operation) എന്ന കൃതി പ്രസിദ്ധമാണ്. ഒരു തികഞ്ഞ ഉർദ്ദുസാഹിത്യകാരനുമാണ് മി. ആസഫ് ആലി. ഇദ്ദേഹം ഇടക്കാലഗവമ്മെണ്ടിൽ, വാർ ട്രാൻസ്പോർട്ട്, റെയിൽവേ ഇവകളുടെ ചാർജ്ജുവഹിക്കുന്നു.

സ്ഥിരം മേൽവിലാസം—
കൂചായ് ഷെലാൻ, ഡൽഹി.



മി. സി. ആർ.

അഭിനവ ചാണക്യനാണു

രാജാജി എന്നു പറഞ്ഞാൽ അതു ഏറിപ്പോകയില്ല. മഹാബുദ്ധിമാനായ ഇദ്ദേഹം തെന്നിന്ത്യയുടെ ഉത്തമമാതൃകതന്നെ. സോളമനെ വഴിയിലെങ്ങാനുംവച്ചു കണ്ടാൽ കൊച്ചുകൊച്ചു ഉപമകളിലായി രണ്ടുമൂന്നു ഉപദേശങ്ങൾ പറഞ്ഞുകൊടുക്കാതെ സി. ആർ. വിടുമെന്നു തോന്നുന്നില്ല. സ്വന്തം ജനങ്ങളാൽ അനാദരിക്കപ്പെടുകയും കല്ലെറിയപ്പെടുകയും ചെയ്യുക എന്നുള്ളതു പ്രവാചകന്മാരുടെ പ്രത്യേക യോഗ്യതയാണെങ്കിൽ, മി. രാജഗോപാലാചാരി മദ്രാസ് പ്രവിശ്യയിലെ ഇന്നത്തെ ഏററവും വലിയ പ്രവാചകൻതന്നെ. ഇദ്ദേഹത്തിനു കുറെ "സമുദായമനഃസ്ഥിതി"യുണ്ടെന്നു ചിലർ പറയുന്നു.

ഒന്നാമത്തെ കോൺഗ്രസ്സ് ഭരണകാലത്തു മി. രാജഗോപാലാചാരി മദ്രാസ് പ്രധാനമന്ത്രിയായിരുന്നു. (1937-39). മററെല്ലാ കോൺഗ്രസ്സ് പ്രധാനമന്ത്രിമാരേക്കാൾ സമർത്ഥനെന്നു അന്നു ഇദ്ദേഹം പേരെടുത്തു. ഹോം, ഫിനാൻസ് എന്നീ വകുപ്പുകളുടെ ചാർജ്ജാണു അന്നു വഹിച്ചിരുന്നതു്. കോൺഗ്രസ്സ് പ്രവർത്തകസമിതിയിലെ അംഗം. 1921-22ൽ കോൺഗ്രസ്സിന്റെ ജനറൽ സെക്രട്ടറിയായിരുന്നു. അഖിലേന്ത്യാ നൂൽനൂൽപ്പു സംഘത്തിന്റെ ഉത്ഭവംമുതൽ 1935 വരെ അതിലെ അംഗവുമായിരുന്നു. കോൺഗ്രസ്സിന്റെ മദ്യവർജ്ജന പ്രസ്ഥാനത്തിന്റെ ചാർജ് വഹിക്കുന്ന സി. ആർ. ഇൻഡ്യൻ മദ്യനിരോധന ലീഗിന്റെ സെക്രട്ടറിയുമാണു്. മദ്യനിരോധനത്തെപ്പററി ഗാന്ധിജിപോലും ഇത്രയും എഴുതുകയും പ്രസംഗിക്കുകയും ചെയ്തിട്ടില്ല. ദക്ഷിണഭാരതി ഹിന്ദി പ്രചാരസഭയുടെ ഡിറക്ടറായി അനേകംകൊല്ലം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. ഡോക്ടർ കിച്ച്ലൂവിനെ ശിക്ഷിച്ചപ്പോൾ, രാഷ്ട്രപതിയായി. പക്ഷെ അസ്പൃശ്യതാപ്രശ്നത്തെ അടിസ്ഥാനമാക്കിയുള്ള ഗാന്ധിജിയുടെ നിരാഹാരവ്രതം മുൻപോട്ടു കൊണ്ടുവന്ന ചില കാരണങ്ങളാൽ പ്രസിഡണ്ടുസ്ഥാനം രാജൻബാബുവിനു ഒഴിഞ്ഞുകൊടുത്തു. 1935 വരെ തമിഴ്നാടു പ്രവിശ്യാ കോൺഗ്രസ് കമ്മററിയുടെ അദ്ധ്യക്ഷനായിരുന്നു. 1942-ൽ ഈ ഗാന്ധിശിഷ്യൻ കോൺഗ്രസ്സുമായി സ്വല്പമൊന്നു അകന്നു. മുസ്ലിം ലീഗിനോടു അനുവർത്തിക്കേണ്ട നയത്തെപ്പററിയാണു അഭിപ്രായവ്യത്യാസമുണ്ടായതു്. തന്റെ ഭാഗത്തേയ്ക്കു ഏകനായിനിന്നു രാജാജി സുധീരം പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. 1944-ലെ ഗാന്ധി-ജിന്നാ സന്ദർശനങ്ങൾക്കു വഴിതെളിച്ചതു രാജാജിയാണെന്നു പറയാം.

1879-ലാണു ജനനം. ബാംഗളൂരിലും മദ്രാസിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. 1900-ാമാണ്ടു അഡ്വോക്കേററായി വ്യവഹരിക്കാൻ തുടങ്ങി. സേലത്തു വളരെ ആദായകരമായ ഒരു പ്രാക്ററീസുണ്ടായിരുന്നു. പലപ്രാവശ്യം അറസ്റ്റും ജയിൽവാസവും വരിച്ചിട്ടുണ്ടു്.

ഒരു ഒന്നാംതരം വാഗ്മിയും സാഹിത്യകാരനുമാണു് സി. ആർ. രാജാജിയുടെ ഉപമകൾ സുപ്രസിദ്ധമാണല്ലോ. ഗാന്ധിജിയുടെ ജയിൽവാസകാലത്തു് "യംഗ് ഇൻഡ്യാ"യുടെ പത്രാധിപരായിരുന്നു. നല്ല ഒരു ചെറുകഥാകൃത്തുമാണു് ഈ രാജ്യതന്ത്രജ്ഞൻ. സോക്രട്ടീസ്, മാർക്കസ് ഔറേലിയസ്, ഇവരെപ്പററിയും, ഭഗവത്ഗീതാ, ഉപനിഷത്തുക്കൾ ഇവയെപ്പററിയും ഓരോ പുസ്തകങ്ങൾ എഴുതിയിട്ടുണ്ടു്. തമിഴ്ചെറുകഥകൾ, ചാററ്സ് ബിഹൈൻഡ് ദി ബാർ, പ്രൊഹിബിഷൻമാനുവൽ, ദിവേയ് ഔട്ടു, അംബദ്കർ റിഫ്യൂട്ടഡ്, ഫേയ്ററൽകാട്ട്, മുതലായവ ഇദ്ദേഹത്തിന്റെ മററു പ്രസിദ്ധീകരണങ്ങളാണു്.

ഇടക്കാലഗവമെൻറിലെ വ്യവസായ സപ്ളൈ വകുപ്പുകളുടെ മന്ത്രി. (ഫിനാൻസ് പോർട്ടുഫോളിയോ സ്വമനസ്സാലെ ഉപേക്ഷിച്ചതാണു്)

സ്ഥിരം മേൽവിലാസം- ബാസ്യമുള്ള റോഡ്, ത്യാഗരായനഗർ, മദ്രാസ്.



മി. ശരത്ചന്ദ്രബോസ്

ചങ്കൂററം, സ്വാതന്ത്ര്യപ്രേമം ഇവയുടെ മൂർത്തീഭാവങ്ങളാണു് ബോസ് സഹോദരന്മാർ. വംഗദേശസിംഹം- ഇന്നു "ശരത്ചന്ദ്രബോസ്" എന്നതിനേക്കാൾ വലിയൊരുനാമം ബംഗാളിലുണ്ടെങ്കിൽ അതു അനുജൻ "നേതാജിബോസി"ന്റേതുതന്നെ. കേന്ദ്ര അസംബ്ളിയിലെ പ്രതിപക്ഷകക്ഷിയുടേയും കോൺഗ്രസ് കക്ഷിയുടേയും നേതാവാണു് കോൺഗ്രസ് പ്രവർത്തകസമിതിയിലെ ഒരു പ്രമുഖ അംഗം.

1889 സെപ്റ്റംബറിൽ ഭൂജാതനായി ശരത്ചന്ദ്രാ കൽക്കട്ടാ സർവ്വകലാശാലയിൽ നിന്നും എം. എ. ബി. എൽ. പാസ്സായതിനുശേഷം ശീമയിൽ എത്തി ബാരിസ്റ്റർ പരീക്ഷയും ജയിച്ചു്, 1914-ൽ കൽക്കട്ടാ ഹൈക്കോടതിയിൽ പ്രാക്ടീസ് ആരംഭിച്ചു. പ്രശസ്തമായ ഒരു ചരിത്രമാണു മി. ബോസിനു ബാറിലുള്ളതു്.

ഒരു പ്രസിദ്ധ പത്രപ്രവർത്തകനാണു ശരത് ചന്ദ്രബാബു. 1923 മുതൽ 1932 വരെ ഇദ്ദേഹം മി. സി. ആർ. ദാസിന്റെ "ഫോർവേർഡ്", "ലിബർട്ടി" എന്നീ പത്രങ്ങളുടെ മാനേജിംഗ് ഡിറക്ടറായിരുന്നു. 1927-ൽ കോൺഗ്രസ് ടിക്കററിന്മേൽ ബംഗാൾ അസംബ്ളിയിലേയ്ക്കു തിരഞ്ഞെടുക്കപ്പെട്ടു. 1924 മുതൽ 32 വരെ കൽക്കട്ടാ കോർപ്പറേഷനിലെ ഒരു ആൽഡർമാൻ ആയിരുന്നു. ജയിൽവാസം അനുഭവിച്ചുവരവേ 1934-ൽ ഇദ്ദേഹം കൽക്കട്ടാ നിയോജകമണ്ഡലത്തിൽ നിന്നും കേന്ദ്ര നിയമസഭയിലേയ്ക്കു എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. 1937-ൽ ബംഗാൾ ലെജിസ്ലേററിവ് അസംബ്ളിയിലേയ്ക്കുള്ള തെരഞ്ഞെടുപ്പിലും ബോസ് വിജയിയായി. ഈ അസംബ്ളിയിലെ കോൺഗ്രസ് പാർട്ടി ലീഡറും പ്രതിപക്ഷ നേതാവും ഇദ്ദേഹമായിരുന്നു.

അറസ്റ്റും ജയിൽവാസവും ധാരാളം അനുഭവിച്ചിട്ടുണ്ടു്. 1932 ഫെബ്രുവരി 10-ാംതിയതി കുപ്രസിദ്ധമായ 1818-ലെ മൂന്നാം റഗുലേഷൻ അനുസരിച്ചു ഇദ്ദേഹത്തെ അറസ്റ്റ് ചെയ്തിട്ടു 1935-ലാണു മോചിപ്പിച്ചതു്. 1941 ഡിസംബർ 11-ാംതിയതി ഇൻഡ്യാരക്ഷണ ചട്ടമനുസരിച്ചു ശരത് ചന്ദ്രബോസിനെ അറസ്റ്റുചെയ്തു ജയിലിലടച്ചു. 1945 സെപ്റ്റംബർ 14-ാംതിയതി മാത്രം സ്വതന്ത്രനായി.

ഇന്നു ബംഗാൾ ഭരിച്ചുപോരുന്ന മുസ്ലിംലീഗ് മന്ത്രിസഭാ പ്രധാനി മി. സുഹ്റവർദി ഏററവും ഭയപ്പെടുന്ന വ്യക്തി ശരത് ബാബു തന്നെ. "കൽക്കട്ടാസംഭവ"ത്തിനുശേഷം സുഹ്റവർദി എല്ലാഉറക്കത്തിലും ശരത് ബോസിനെ സ്വപ്നംകണ്ടു ഭയപ്പെട്ടു ഉറക്കമുണരാറുണ്ടായിരിക്കണം.

ഇടക്കാല ഗവമെൻറിലെ

മരാമത്തു, ഖനികൾ, വിദ്യുച്ഛക്തി എന്നീ വകുപ്പുകളുടെ മന്ത്രി.

സ്ഥിരം മേൽവിലാസം—
നമ്പർ 1, എൽജിൻറോഡ്,
വൂഡ്ബേൺപാക്ക്
കൽക്കട്ടാ.



ഡോ.ജോൺ മത്തായി

ശ്രീ കെ. പി. എസ്. മേനോൻ, ഡോ. പി. ജെ. തോമസ്, ഡോ. ജോൺ മത്തായി, സർദാർ കെ. എം. പണിക്കർ ഇവരാണെന്നു തോന്നുന്നു ഇന്നത്തെ ഏററവും വിശ്രുതരായ കേരളീയർ. പ്രൊഫ. അഗർവാൾ, പ്രൊഫ. കാർവ്, ഡോ. പി. ജെ. തോമസ്, പ്രൊഫ. ലോകനാഥൻ, ശ്രീ ജെ.സി. കുമരപ്പ മുതലായ പ്രശസ്ത ഇൻഡ്യൻ ധനതത്വശാസ്ത്രജ്ഞരുടെ നട്ടനായകമാണു ഡോ.— ജോൺമത്തായി.

"ഉരുളുന്ന കല്ലിൽ ഒരിക്കലും പായൽ പിടിക്കയില്ല" (A rolling Stone never gathers moss) എന്നു ഇംഗ്ലീഷിൽ ഒരു പഴമൊഴിയുണ്ട്. പക്ഷെ ഡോ. ജോൺമത്തായിയെ സംബന്ധിച്ചിടത്തോളം ഈ പഴഞ്ചൊല്ല് അൎത്ഥവത്തല്ല. കാരണം, ഇത്ര അധികം ഉദ്യോഗങ്ങൾ സ്വീകരിക്കുകയും മാറുകയും ചെയ്തിട്ടുള്ള ഒരു സമൎത്ഥനെ കാണാൻ അത്ര എളുപ്പമല്ല. എന്നാൽ ഓരോ ഉദ്യോഗമാററവും ഡോ. ജോൺമത്തായിയുടെ വ്യക്തിവിശേഷത്തെ പ്രസ്പഷ്ടമാക്കുകയും അദ്ദേഹത്തിൻെറ പ്രശസ്തിയെ ദൂരവ്യാപകമാക്കുകയുമാണു ചെയ്തതു്.

സി. എം. എസ്. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ചള്ളിയിൽ മത്തായി ആശാൻെറ പുത്രനായി 1886 ജാനുവരി 10-ാംതീയതി ഇദ്ദേഹം കോട്ടയം പട്ടണത്തിൽ ജനിച്ചു. മദ്രാസ്, ലണ്ടൻ, ഓക്സ്ഫോർഡ് ഇവിടങ്ങളിലായി വിദ്യാഭ്യാസം പൂൎത്തിയാക്കി. 1909-ൽ കോട്ടയം എം.ററി. സെമിനാരി കെട്ടിടത്തിൻെറ ഉൽഘാടനം സംബന്ധിച്ചു ഒരു പ്രസംഗം ചെയ്തു. അതോടു കൂടിയാണു ഡോ. ജോൺ മത്തായിയുടെ പൊതുജീവിതം ആരംഭിച്ചതെന്നു പറയാം. 1910-14 വരെ ഇദ്ദേഹം അഭിഭാഷകനായി വ്യവഹരിച്ചു. 1918 മുതൽ 20 വരെ മദ്രാസ് ഗവർമ്മെൻറിൻെറ ഡെപ്യൂട്ടി കോഓപ്പറേററീവ് രജിസ്ട്രാരായിരുന്നു. 1920 മുതൽ 25 വരെ മദ്രാസ് പ്രസിഡൻസി കോളജ് ധനതത്വശാസ്ത്ര പ്രഫസറായും 1925 മുതൽ 31 വരെ ഇൻഡ്യൻ താരിപ്പ ബോർഡ് മെമ്പറായും, 1931 മുതൽ 35 വരെ താരിപ്പു ബോർഡ് പ്രസിഡൻറായും 1935 മുതൽ 40 വരെ കമേർഷ്യൽ ഇൻറലിജൻസ് ഡിപ്പാർട്ടുമെൻറിൻെറ ഡയറക്റ്റർ ജനറലായും, ജോലി നോക്കിയിട്ടുണ്ട്. 1940-ൽ ടാററാക്കമ്പനയിൽ ചേൻ ഡോ. ജോൺ മത്തായി 1944=ൽ ടാററാക്കമ്പനിയുടെ ഡയറക്ടറായി. 1922 മുതൽ 25 വരെ ഇദ്ദേഹം മദ്രാസ് കൗൺസിലിലെ അംഗമായിരുന്നു എന്നുള്ളതും പ്രസ്താവ്യമത്രെ. ജീവിത സോപാനത്തിൽ പടിപടിയായി ഉയർന്നുവന്ന ഡോ. ജോൺ മത്തായി ഇടക്കാലഗവമ്മെൻറിലെ ധനകാര്യമന്ത്രി എന്ന നിലയിൽ, അതിൻെറ ഏതാണ്ടു ശൃംഗത്തിൽ എത്തിയിരിക്കുന്നു എന്നു വിശ്വസിക്കാം. ഈ പുതിയ രംഗത്തും അദ്ദേഹം വിജയം വരിക്കുമെന്നുള്ളതിൽ തൎക്കമില്ല. "ബോംബെ പദ്ധതി"യുടെ ജനയിതാക്കളിൽ പ്രമുഖനായ ജോൺ മത്തായിയെ വലിയ പ്രതീക്ഷകളോടുകൂടിയാണ് കോൺഗ്രസ് ഇടക്കാല ഗവമ്മെൻറിലേക്കു സ്വീകരിച്ചിരിക്കുന്നതെന്നുള്ളതു സ്പഷ്ടം. ഏതായാലും കോൺഗ്രസ് പ്രമുഖരെക്കഴിഞ്ഞാൽ ഇടക്കാല ഗവമ്മെൻറിലെ ഏററം ഘനമുള്ള അംഗം ഇൻഡ്യൻ ക്രിസ്ത്യൻ പ്രതിനിധിയായ ഈ മലയാളിതന്നെ.

വില്ലേജ് ഗവമ്മെൻറു് ഇൻ

ബ്രിട്ടീഷ് ഇൻഡ്യാ, അഗ്രിക്കൾച്ചറൽ കോഓപ്പറേഷൻ ഇൻഇൻഡ്യാ, എക്സൈസ് ആൻഡ് ലിക്കർ കൺട്രോൾ, മുതലായവ ഇദ്ദേഹത്തിന്റെ പ്രസിദ്ധീകരണങ്ങളാണ്.

മേൽവിലാസം —ബോംബെ ഹൗസ്, ബ്രൂസ്സ്റ്റ്റീറ്റ്, ഫോർട്ടു, ബോംബെ.



ബലദേവസിംഗ്

ഇൻഡ്യയുടെ സമരഹസ്തം എന്നു വിശ്വവിഖ്യാതമായ പഞ്ചാബിന്റെ യഥാർത്ഥ പുത്രനാണ് ബലദേവസിംഗ്. അമ്പാല ഡിസ്ത്രിക്ടിലെ ഒരു ജാററ്സിക്ക കുടുംബത്തിൽ സർ ഇന്ദ്രസിംഗിന്റെ പുത്രനായി ഇദ്ദേഹം 1903—ൽ ജനിച്ചു. ഇദ്ദേഹത്തിന്റെ പിതാവ് ഒരു സിവിൽ എൻജിനീയറായിരുന്നു. ഗവമ്മെൻറു ഉദ്യോഗം രാജിവച്ചതിനുശേഷം സർ ഇന്ദ്രസിംഗ് വലിയ ഒരു വ്യവസായം കെട്ടിപ്പടുത്തു. ഇന്നു സർ ബലദേവസിംഗിന്റെ കുടുംബം ഐശ്വര്യ സമൃദ്ധമാണെങ്കിൽ അതിന്റെ അടിസ്ഥാനം സ്വപിതാവ് അഭിവൃദ്ധിപ്പെടുത്തിയ വ്യവസായം തന്നെ. ബലദേവൻ അമൃതസരസ്സിലെ 'കൽസാ കോളജി'ൽ ഇൻറർ മീഡിയററിനു വായിക്കുമ്പോൾ പിതാവു പുത്രന്റെ പഠനം മതിയാക്കി 'ബിസിനസി'ൽ പ്രവേശിപ്പിച്ചു. ഏതാനും സംവത്സരം കഴിഞ്ഞ് ബലദേവസിംഗ് യൂറോപ്പിലും അമേരിക്കയിലും സുദീർഘമായ ഒരു പര്യടനം നടത്തി, കലാലയ വിദ്യാഭ്യാസത്തിന്റെ അഭാവത്തെ കഴിയുന്നത്ര പരിഹരിക്കയുണ്ടായി.

1942 ജൂണിലെ സിക്കന്ദർ —ബലദേവസിംഗ് പാക്ററ്,, ബലദേവസിംഗിനെ അഖിലഭാരത പ്രശസ്തനാക്കി. ഈ ഉടമ്പടിയുടെ ഫലമായി, സമാപൂചരിതനായ സർ സിക്കന്ദർ ഹയത്ഖാൻ മി. ബലദേവസിംഗിനെ പഞ്ചാബുക്യാബിനററിലെ സിക്ക പ്രതിനിധിയായി സ്വീകരിച്ചു. താമസിയാതെ അഖാലി പാർട്ടിയുടേയും ശിരോമണി ഗുരുദ്വാര പ്രബന്ധക് കമ്മററിയുടേയും ഭാരവാഹിത്വത്തിൽ അമൃതസരസ്സിൽ വച്ചു നടത്തിയ അഖിലകക്ഷി സിക്ക കോൺഫറൻസിന്റെ അദ്ധ്യക്ഷനായി സർദാർ ബലദേവസിംഗിനേയാണ് തെരഞ്ഞെടുത്തതു്.

പഞ്ചാബിലെ കഴിഞ്ഞ യൂണിയനിസ്റ്റ് മന്ത്രിസഭയിൽ ബലദേവസിംഗ് ഡവലപ്മെൻറു മന്ത്രിയായിരുന്നു. ഇപ്പോഴത്തെ പഞ്ചാബ് സംയുക്ത മന്ത്രിസഭയിൽ ഡവലപ്മെൻറു, സിവിൽ സപ്ലൈസ് വകുപ്പുകളുടെ മന്ത്രിയും, പഞ്ചാബു അസംബ്ലിയിൽ പാന്തിക്ക് അഖാലിപാർട്ടിയുടെ ലീഡറും ആയിരിക്കവേയാണ്, ഇദ്ദേഹത്തിനു പഞ്ചാബിൽ നിന്നും കേന്ദ്രത്തിലേയ്ക്കു കയററം ലഭിച്ചതു്.

ഇടക്കാല ഗവമ്മെൻറിലെ ഡിഫൻസുമന്ത്രി.



സർ അഹമ്മദുഖാൻ

ഇടക്കാലദേശീയ ഗവമ്മെൻറിന്റെ പ്രഥമ രക്തസാക്ഷിയാണു സർ ഷാഫത്ത്.

1893-ലാണു ജനനം. മൊറാദാബാദ്, ഡബ്ളിൻ, ഇവിടങ്ങളിലായി വിദ്യാഭ്യാസം പൂത്തിയാക്കി. അലഹബാദ് സർവകലാശാലയിൽ വളരെക്കാലം മോഡേൺ ഇൻഡ്യൻ ഹിസ്റ്ററി പ്രൊഫസ്സറായിരുന്നു. "ജേർണൽഓഫ് ഇൻഡ്യൻ ഹിസ്റ്ററി"യുടെ സ്ഥാപകനായ സർ ഷാഫത്ത് 1925വരെ അതിന്റെ പത്രാധിപരും ആയിരുന്നു.

1924 മുതൽ 30 വരെ യു. പി. നിയമസഭയിലെ അംഗമായും, 1930 മുതൽ 32 വരെ ലണ്ടനിൽനടന്ന വട്ടമേശസമ്മേളനത്തിലെ, ഒരു പ്രതിനിധി, വട്ടമേശസമ്മേളത്തിലെ മുസ്‌ലിം ഡെലഗേഷന്റെ സിക്രട്ടറി, പല സബ്കമ്മററികളിലെയും അംഗം എന്നീ നിലകളിലും ഇദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1933-ലെ ജോയിന്റു പാർലമെന്ററി കമ്മററിയിലെ ഒരംഗമായിരുന്നു. 1940-ൽ ഫെഡറൽ പബ്ളിക്ക സർവീസ് കമ്മീഷനിലെ അംഗമായിരുന്നു. 1941 മുതൽ 45-വരെ ദക്ഷിണാഫ്റിക്കയിലെ ഇൻഡ്യൻഹൈക്കമ്മീഷണരായി ജോലിനോക്കി.

ഇടക്കാലഗവമ്മെൻറിലെ, ആരോഗ്യം, വിദ്യാഭ്യാസം, കലകൾ എന്നീ വകുപ്പുകളുടെ ചാർജ് വഹിക്കുന്നു.



മി. ജഗജിവൻറാം

ഗാന്ധിസേവകനായ ഈ ഹരിജനനേതാവു ഡോ. അംബദ്കറിന്റെ നേതൃത്വത്തെ വെല്ലുവിളിക്കുന്നു. ഇദ്ദേഹം ഒരു ബീഹാർ എം. എൽ. എ. യാണ് 1946 ജൂൺവരെ ബീഹാർ പ്രവിശ്യാകോൺഗ്രസ് കമ്മററിയുടെ സിക്രട്ടറിയായിരുന്നു. 1937 മുതൽ 39 വരെയുള്ള കോൺഗ്രസ് ഭരണകാലത്തു ഇദ്ദേഹം ബീഹാറിലെ ഒരു പാർലമെൻററി സിക്രട്ടറിയായി ജോലി നോക്കിയിട്ടുണ്ട്.

ഇടക്കാലഗവമ്മെൻറിലെ തൊഴിൽവകുപ്പുമന്ത്രി.



മി. സി. എച്ച്. ബാബാ

പുതിയ ഇടക്കാലഗവമ്മെൻറിലെ പ്രായം കുറഞ്ഞ അംഗം. 35 വയസ്സേ ഉള്ളു, പാർസി പ്രതിനിധി- നല്ല ബിസിനസ്സുകാരനാണെന്നു സ്പഷ്ടം. ഓറിയൻറൽ ഇൻഷ്വറൻസ് കമ്പനിയുടെ ഡയറക്ടറാണ്.

ഇടക്കാലഗവമ്മെൻറിലെ വാണിജ്യവകുപ്പുമന്ത്രി.

## മി. ആലിസാഹീർ

ഔഡ് ചീഫ്കോർട്ടിലെ ഒന്നാം ജഡ്ജിയായിരുന്ന സർ സെയിദ് വാസീർഹസ്സന്റെ പുത്രനായി 1897-ൽ ലക്നോവിൽ ജാതനായി. അലഹബാദിലും ഓക്സ്ഫോർഡിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. 1922-ൽ സെയിദ് ആലിസാഹീർ ബി. എ., എൽ. എൽ. ബി. ബാർ-അററ്-ലോ, ലക്നൊ ഹൈക്കോടതിയിൽ പ്രാക്ററീസ് ആരംഭിച്ചു. അചിരേണ ഇദ്ദേഹം ലക്നൊവിലെ ഒന്നാമത്തെ അഭിഭാഷകനായിത്തീർന്നു.

അഖിലകക്ഷി ഷീയാകോൺഫറൻസിന്റെ ജനറൽസിക്രട്ടറിയും, യു. പി. ലെജിസ്ലേററീവ് കൊൺസിൽ മെമ്പറുമാണ്. 1937 മുതൽ 46വരെ യു. പി. അസംബ്ളിമെമ്പറായിരുന്നു. ലക്നൌ മുൻസിപ്പൽ ബോർഡുമെമ്പറായി അനേകം നാൾ സേവനമനുഷ്ഠിച്ചു.

ഇടക്കാലഗവമ്മെൻറിൽ, നീതിന്യായം, തപാൽ, വ്യോമകാര്യം എന്നീ വകുപ്പുകളുടെ ചാർജ് വഹിക്കുന്നു.



മി. മഹമ്മദ് ആലി ജിന്നാ

ഒരു ഹിന്ദു താവഴിയിൽ ജനിച്ച ഈ മുസ്ലീംമാൻ നേതാവാണു, ഒരുതരത്തിൽപറഞ്ഞാൽ, മഹാത്മാഗാന്ധിയെക്കാൾ കൂടുതലായി ഭാരതത്തിന്റെ ഭാവി എഴുതാൻപോകുന്നതു്. ബ്രിട്ടീഷ് ക്യാബിനററ് മിഷന്റെ ദീർഘകാല, ഇടക്കാല, പദ്ധതികൾ

# സാങ്കേതികസംജ്ഞകൾ

(അഗസ്റ്റിൻ പെരുമാലിൽ)

ഭാരതദേശത്തിലെ വിവിധ ഭാഷാഭാഷികൾ തങ്ങളുടെ ഭാഷയുടെ അഭിവൃദ്ധിക്കായി അക്ഷീണ പരിശ്രമം ചെയ്തുകൊണ്ടിരിക്കുന്ന കാലമാണിതു്. ഹിന്ദി, ബംഗാളി, തമിഴ് മുതലായ ഭാഷക്കാർ അവരുടെ ഭാഷയിൽത്തന്നെ അദ്ധ്യാപനം തുടങ്ങിയിട്ട് വർഷങ്ങൾ പലതു കഴിഞ്ഞു. മാതൃഭാഷയിൽക്കൂടി വിദ്യ അഭ്യസിക്കുന്നതുകൊണ്ടുള്ള ഗുണം താമസിച്ചെങ്കിലും തിരുവിതാംകൂറുകാരും മനസ്സിലാക്കിയതിന്റെ ഫലമായി ഇപ്പോൾ തിരുവിതാംകൂറിലും മാതൃഭാഷയിൽ അദ്ധ്യാപനം നടത്തുന്നതിനു തീരുമാനിച്ചു. ഉത്തരഭാരതത്തിന്റെ പലഭാഗങ്ങളിൽ താമസിച്ചു തദ്ദേശീയ ഭാഷകളിൽ അദ്ധ്യാപനം നടത്തുന്നതുകൊണ്ടുള്ള ഗുണങ്ങൾ ഏവയെന്നു് അനുഭവിച്ചറിയാൻ സാധിച്ചിട്ടുള്ള ഈ ലേഖകൻ തിരുവിതാംകൂറിന്റെ വിദ്യാഭ്യാസ സംബന്ധമായ ഈ തീരുമാനത്തെ സർവ്വാത്മനാ സ്വാഗതം ചെയ്യുന്നു.

അദ്ധ്യാപനം മലയാളത്തിലാക്കുകയും പാഠ്യപുസ്തകങ്ങൾ ഭാഷയിലില്ലാതിരിക്കുകയും ചെയ്യുന്നതിനാൽ അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും അല്പമല്ലാത്ത വൈഷമ്യം നേരിട്ടുകൊണ്ടാണിരിക്കുന്നതു്. ഈ വൈഷമ്യത്തെ തീർക്കുന്നതിനായി ഉത്സാഹശീലന്മാരായ ചിലർ ശാസ്ത്രീയ വിഷയങ്ങൾ സംബന്ധിച്ചു് അനേകം പാഠ്യപുസ്തകങ്ങൾ രചിച്ചിട്ടുണ്ടു്. എന്നാൽ ഇവരുടെ ശ്രമം ഉദ്ദിഷ്ടഫലം പുറപ്പെടുവിക്കുന്നുവെന്നു പറയുവാൻ നിവൃത്തിയില്ല.

ശാസ്ത്രീയഭാഷയിൽ ശ്ലേഷാർത്ഥങ്ങൾ ഉണ്ടാകരുതു്. ഓരോ സാങ്കേതിക ശബ്ദവും അന്യാർത്ഥപ്രതീതികൂടാതെ ഉപയോഗിക്കാൻ പററിയതായിരിക്കണം. ഇപ്പോൾ നിർദ്ദിഷ്ടങ്ങളായ ശബ്ദങ്ങളിൽ പലതും അന്യാർത്ഥപ്രതീതികൂടാതെ ഉപയോഗിക്കാവുന്നവയാണു്. എന്നാൽഅവയ്ക്കൊരു ഐകരൂപ്യം കിട്ടിയിട്ടില്ല. തിരുവിതാംകൂർകാർ എഴുതിയ പുസ്തകങ്ങളിൽ പോലും ഈ ഐകരൂപ്യം കാണുന്നില്ല. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു സംസ്ഥാനങ്ങളും ഒന്നിച്ചു ചേർത്തുനോക്കിയാൽ സാങ്കേതിക ശബ്ദങ്ങളെ സംബന്ധിച്ചിടത്തോളം ഐകരൂപ്യം ഒട്ടും തന്നെയില്ലെന്നു പറയുന്നതിൽ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. ഈ ഭിന്നത കൈരളിയുടെ അഭിവൃദ്ധിക്കു വിഘാതമാണു്.

പല ശബ്ദങ്ങളുള്ളതു നല്ലതല്ലേ? പര്യായങ്ങളായി ഉപയോഗിക്കാമല്ലോ എന്നു ചിലർ പറഞ്ഞേക്കാം. എന്നാൽ ഒരു സാങ്കേതിക ശബ്ദത്തിനുപകരം പല പദങ്ങൾ ഉണ്ടായാൽ അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും വന്നുകൂടുന്ന വൈഷമ്യങ്ങൾ അദ്ധ്യാപകവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നവരോടു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. ഒരുദാഹരണം എടുക്കാം. അമ്ലജനകം എന്നതിനു് പ്രാണനം എന്നു് ശ്രീ. അപ്പൻ തമ്പുരാനും പ്രാണവാതകം, അമ്ലിപ്പതം, അമ്ലജനകം എന്നിങ്ങനെ സാങ്കേതിക നിഘണ്ടുക്കാരും, പ്രാണവായു എന്നു വേറെ ചിലരും ഓക്സിജൻ എന്നു ചില ആംഗ്ലഭാഷാ പ്രണയികളും നിർദ്ദേശിച്ചിട്ടുണ്ടു്. ഇതിൽ ഏതാണു വിദ്യാർത്ഥികൾ പഠിക്കേണ്ടതു്? ഒന്നും നിശ്ചിതമല്ലാത്തതിനാൽ എല്ലാംതന്നെ, ഓരോ ഗ്രന്ഥകാരന്മാർക്കും തോന്നുന്നതെല്ലാം തന്നെ, സാധുവിദ്യാർത്ഥികൾ പഠിച്ചുകൊള്ളണമെന്നു വരുന്നതു്

---

മുസ്ലിംലീഗു് ആദ്യം സ്വീകരിച്ചു; പിന്നീടു ഇടക്കാലപദ്ധതി തിരസ്കരിച്ചു. ഭൂരിപക്ഷകക്ഷിയായ കോൺഗ്രസ്സ് മുമ്പോട്ടുവരികയും അതിന്റെ നേതാവായ നെഹ്റു മന്ത്രിസഭ രൂപീകരിക്കുകയും ചെയ്തു. ഇടക്കാല ഗവമ്മെൻറിലെ 14 സീററുകളിൽ അഞ്ചെണ്ണം, മുസ്ലിംലീഗു പ്രതിനിധികളെ പ്രതീക്ഷിച്ചും സ്വാഗതം ചെയ്തും, ന്യൂഡൽഹിയിലെ ഇമ്പീരിയൽ സിക്രട്ടേരിയററിൽ ഒഴിഞ്ഞുകിടക്കുന്നു. ലീഗു സഹകരണത്തിനു, തനി ദേശീയ സംഘടനയായ കോൺഗ്രസ്സിന്റെ മൌലിക തത്വങ്ങളെ ബലികഴിയ്ക്കാതെ നെഹ്റു വേണ്ടതു പരിശ്രമിക്കുന്നുമുണ്ടു്.

ബ്രിട്ടീഷ് രാജ്യതന്ത്രജ്ഞന്മാരെ അത്ഭുതസ്തബ്ധരാക്കുന്ന പല അന്തർദേശീയ നേട്ടങ്ങളും നെഹ്റുഗവമ്മെൻറു ഇതിനകം സാധിച്ചുകഴിഞ്ഞു. ഇങ്ങനെ ദേശീയവും അന്തർദേശീയങ്ങളുമായ പരിവർത്തനങ്ങൾ സാധിച്ചുകൊണ്ടു് അലക്സാണ്ടറുടെ കുതിരയെപ്പോലെ നെഹ്റുമന്ത്രിസഭ പ്രതിബന്ധങ്ങളെ തരണംചെയ്തു മുൻപോട്ടു പായുന്നു. ചതുരുപായങ്ങൾ പ്രയോഗിച്ചുനോക്കിയിട്ടും ജവഹറിനേയും സഹപ്രവർത്തകരെയും ഒന്നു നിയന്ത്രിക്കാൻ വേവലിനുകഴിയുന്നില്ല. അതുകൊണ്ടായിരിക്കാം ലീഗിനെ ഇടക്കാലഗവമ്മെൻറിൽപ്രവേശിപ്പിക്കാൻ വേവൽപ്രഭു കൊണ്ടുപിടിച്ചു പരിശ്രമിക്കുന്നതു്. ബോപ്പാൽനവാബു കോൺഗ്രസ്സ്ക്യാമ്പ്, ലീഗ്ക്യാമ്പ്, വൈസ്രീഗൽ മന്ദിരം ഇവയുടെ ഇടയിൽ അങ്ങോട്ടും ഇങ്ങോട്ടുമായി ഓടിനടക്കുന്നു. മുസ്ലിംലീഗു ഇടക്കാലഗവമ്മെൻറിൽ ചേരുമെന്നുള്ളതു് ഏതാണ്ടു തീർച്ചതന്നെ. മി. ജിന്നാ, നെഹ്റുമന്ത്രിസഭയിൽ ചേരാതെ പുറത്തുനില്ക്കാനാണു് എളുപ്പം. അദ്ദേഹം തന്റെ അനുയായികളിൽ ആരെയെല്ലാം അകത്തേയ്ക്കു അയയ്ക്കുമെന്നു തീർത്തുപറയാൻ എളുപ്പമല്ല. എങ്കിലും മുസ്ലിംലീഗു ജനറൽസിക്രട്ടറിയും മി. ജിന്നായുടെ വിശ്വസ്ത സചിവനുമായ മി. ലിയാകത് അലിഖാൻ, മി. അബ്ദർ റാബ് നിഷ്താർ ഇവർ തീർച്ചയായും ഇടക്കാലഗവമ്മെൻറിൽ കയറിപ്പററും എന്നുവേണം വിശ്വസിക്കാൻ. ഒരു പട്ടികജാതി പ്രതിനിധിയെ മി. ജിന്നാ ഇടക്കാലഗവമ്മെൻറിലേക്കു നിർദ്ദേശിക്കാനുമതി. ഒൻപതുകോടിയോളംവരുന്ന പട്ടികജാതിക്കാരിൽ ഒരു വിഭാഗത്തിന്റെ പിൻതുണ മുസ്ലിംലീഗിനു സമ്പാദിയ്ക്കാനാണു ഈ ശ്രമം. ഇതു നടക്കുമെങ്കിൽ മുസ്ലിംലീഗു ദേശീയസംഘടനയായി ഉയരുകയും ചെയ്യുമല്ലോ.

ചുരുക്കത്തിൽ, നെഹ്റുമന്ത്രിസഭ എത്ര നാൾ നീണ്ടുനില്ക്കുമെന്നു ഉറപ്പിച്ചു പറയാൻവയ്യാ. ഭരണഘടനാനിർമ്മാണപരീക്ഷണങ്ങൾ നടക്കുന്ന ഈ കാലായാമത്തിൽതന്നെ, അടുത്ത—അവസാനത്തെ— സ്വാതന്ത്ര്യസമരത്തിനു ഭാരതീയ ലക്ഷങ്ങൾ തയ്യാറാകണമെന്നു ശ്രീമതി അരുണ, ശ്രീ ജയപ്രകാശ് മുതലായ യുവനേതാക്കൾ ഉത്ബോധിപ്പിയ്ക്കുന്നു. ഒരു കാര്യം തീർച്ചതന്നെ— ഇൻഡ്യയിലെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ചിതാഭസ്മത്തിൽനിന്നും ഒരുയുവഭാരതം ഉദിച്ചുയരും— സ്വതന്ത്രവും മഹത്തുമായ ഒരുഭാരതം.

വിദ്യാർത്ഥികളോടു ചെയ്യുന്ന ഒരു കടുംകയ്യല്ലാതെ മറ്റൊന്നുമല്ല. തന്നിമിത്തം പര്യായങ്ങൾ ഇല്ലാതാകേണ്ടിയിരിക്കുന്നു.

ആംഗ്ലഭാഷയിൽമാത്രം സകല മേന്മയും കാണുന്ന ചില തിരുവിതാംകൂർകാർക്ക് സാങ്കേതികശബ്ദങ്ങളെല്ലാം ഇംഗ്ലീഷുതത്സമങ്ങളായിരിക്കണം എന്നൊരു നിർബന്ധമുള്ളതുപോലെ തോന്നുന്നു. ആംഗ്ലഭാഷാശബ്ദങ്ങൾ ഐകരൂപ്യത്തെ സഹായിക്കുകയും, വിദേശങ്ങളിൽ ഉപരിപഠനത്തിനു പോകുന്നവർക്ക് ഉപയോഗപ്രദമായിരിക്കുകയും ചെയ്യുമെന്നാണ് അവർ വാദിക്കുന്നത്. ആണ്ടിൽ എത്ര ശതമാനം മലയാളികളാണ് ഉപരിപഠനാർത്ഥം ഇംഗ്ലണ്ടിലൊ അമേരിക്കയിലൊ പോകുന്നത്? ആണ്ടിൽ പത്തുപേരെങ്കിലുമുണ്ടായിരിക്കുമൊ? ഈ തുച്ഛസംഖ്യയുടെ അല്പ സൗകര്യത്തിനു വേണ്ടി ഒരു വമ്പിച്ച ജനസമൂഹം അവരുടെ മാതൃഭാഷാപദങ്ങളെ സാങ്കേതിക പദങ്ങളായി സ്വീകരിച്ചുകൂടാ എന്നു പറയുന്നതിൽ എന്തർത്ഥമാണുള്ളത്? ഇനിയും, ഇവർ ഉദ്ദേശിക്കുന്ന സൗകര്യം യൂറോപ്പിലെ മറ്റു രാജ്യങ്ങളിൽ പോകുന്നവർക്കു ലഭിക്കുമോ? ഇല്ല; തീർച്ചതന്നെ. ഇംഗ്ലീഷിലെ സാങ്കേതികശബ്ദങ്ങളല്ല ജർമ്മനിയിൽ ഉപയോഗിക്കുന്നത്. 'സോഡിയംനൈട്രേറ്റ്' എന്ന് ഇംഗ്ലീഷിൽ പഠിച്ചുകൊണ്ട് ബർളിനിൽ പോകുന്ന വിദ്യാർത്ഥിക്കു 'സാൽപെറ്റർ സൗറെസ്നാട്രോൺ' എന്നു കേൾക്കുമ്പോൾ അവന്റെ ആംഗ്ലഭാഷാസംജ്ഞകൊണ്ട് എന്തു സൗകര്യമാണു ലഭിക്കുന്നത്?

തിരുവിതാംകൂർ സർവ്വകലാശാല അംഗീകരിച്ചു എന്ന കാരണവും പറഞ്ഞുകൊണ്ടു എഴുതിക്കൂട്ടുന്ന നെടുനെടുങ്കൻ ക്ലിഷ്ടശബ്ദങ്ങളോടുകൂടിയ ആംഗ്ലഭാഷാതത്സമങ്ങളെ ശുദ്ധഭാഷാപദങ്ങൾക്കു പകരമായി മലബാറുകാർ സ്വീകരിച്ചു എന്നു വരുന്നതല്ല. നേരത്തെതന്നെ മലബാറുകാർ ശാസ്ത്രീയഗ്രന്ഥങ്ങൾക്കാവശ്യമുള്ള സാങ്കേതികശബ്ദങ്ങൾ നിർദ്ദേശിക്കുകയും, ഗ്രന്ഥങ്ങൾ എഴുതുകയും സാങ്കേതിക നിഘണ്ടു തയ്യാറാക്കുകയും ചെയ്തിട്ടുണ്ട്. ക ച ട മുതലായ അക്ഷരങ്ങൾമാത്രം ഉപയോഗിച്ചുകൊണ്ട് അവർ എഴുതിയിട്ടുള്ള ക്ഷേത്രഗണിതം അവർക്കൊരു നേട്ടം തന്നെയാണ്. ഈ പരിതസ്ഥിതിയിൽ തിരുവിതാംകൂറുകാരുടെ ആംഗ്ലതത്സമങ്ങൾ ഐകരൂപ്യത്തിനുപകരം കൈരളിയിൽ പിളർപ്പുമാത്രമേ ഉണ്ടാക്കുകയുള്ളു.

കൂടാതെയും ഈ നെടുനെടുങ്കൻ ആംഗ്ലഭാഷാശബ്ദങ്ങൾ എഴുതുകയും വായിക്കുകയും ചെയ്യുന്നതിൽ അദ്ധ്യേതാക്കൾക്കുണ്ടാകുന്ന പ്രയാസം ചില്ലറയൊന്നുമല്ല. 'ആൻഹൈഡ്രൈഡ്' എന്ന ശബ്ദമാണൊ അനമ്ലീദം എന്ന ശബ്ദമാണോ ഉച്ചാരണസൗകര്യമുള്ളത്? 'കാർബോഹൈഡ്രേറ്റ്' എന്നു പറയുന്നതിനേക്കാൾ ഭാഷക്കു ചേർന്നതും എഴുതുകയും വായിക്കുകയും ചെയ്വാൻ സൗകര്യമുള്ളതും അംഗാരബിതം എന്നതല്ലെ? അബമ്ലീദമാണോ 'ഹൈഡ്രോക്ലൈഡ്' ആണോ വിദ്യാർത്ഥികൾക്കു ഹൃദ്യമായിട്ടുള്ളത്? വിദ്യാർത്ഥികൾക്കു പ്രയാസം കുറയ്ക്കുന്നതിനാണ് കൂട്ടുന്നതിനല്ല മാതൃഭാഷയിൽ അദ്ധ്യാപനം നടത്തുന്നത്.

ബീജഗണിതം, ക്ഷേത്രഗണിതം മുതലായ ശാസ്ത്രങ്ങളിൽ ഭാഷാക്ഷരങ്ങൾ ഉപയോഗിച്ചു $(ക+ച)^2 = ക^2+2കച+ച^2$ എന്നോ കചട എന്ന ത്രികോണം എന്നോ പറഞ്ഞാൽ ശ്രവണസുഖമില്ല, എന്ന് വേറൊരു കൂട്ടർ പറയുന്നു. ഹിന്ദി അക്ഷരങ്ങൾ ഉപയോഗിച്ചു ഹിന്ദിയിൽ ശാസ്ത്രങ്ങൾ പഠിച്ചിട്ടുള്ള ഈ ലേഖകന് ആംഗ്ലഭാഷാക്ഷരങ്ങൾക്കുള്ള ശ്രവണസുഖം ഭാഷാക്ഷരങ്ങളിലും അനുഭവിക്കാൻ കഴിയുന്നുണ്ട്. ആംഗ്ലാക്ഷരങ്ങൾ മാത്രം ഉപയോഗിച്ചു തഴങ്ങിയിട്ടുള്ളവർക്കു ഭാഷാക്ഷരങ്ങൾ അശ്രുതശ്രവണത്തിൽ അല്പമൊരു അനുഭവവ്യത്യാസം വരുത്തുന്നതാണ്. എന്നാൽ അതു കാലാന്തരത്തിൽ നീങ്ങുകയും ഭാഷാശബ്ദങ്ങൾ കൂടുതൽ സുഖകരമായി തോന്നുകയും ചെയ്യും.

സാങ്കേതിക ശബ്ദങ്ങളിൽ കൂടുതൽ പ്രയാസമുള്ളത് രാസശബ്ദങ്ങളാണ്. മലയാളത്തിൽ പലരും ഈയിടെ രസതന്ത്രം എഴുതിയിട്ടുണ്ട്. എന്നാൽ ശബ്ദങ്ങൾക്ക് ഐകരൂപ്യം ഒട്ടും തന്നെയില്ല. എല്ലാവരുംകൂടി ഒത്തൊരുമിച്ചു കൈരളിയുടെ ഗുണത്തെ അത്യാവശ്യമായി ഉദ്ദേശിച്ചുകൊണ്ടു പ്രവർത്തിക്കുന്നുവെങ്കിൽ മാത്രമെ ഈ ഐകരൂപ്യം സിദ്ധിക്കയുള്ളു. ശ്രീ. അപ്പൻതമ്പുരാൻ, ഈ ലേഖകൻ, ഡാക്ടർ രവിവർമ്മ, സാങ്കേതികനിഘണ്ടു കർത്താക്കൾ എന്നിവർ ഏറെക്കുറെ എട്ടുവർഷങ്ങൾക്കുമുമ്പ് രാസസംജ്ഞകൾ പ്രമാണിച്ച് കഴിവുള്ള നിർദ്ദേശങ്ങൾ പരിഷത്തുവകത്രൈമാസികംവഴിയായി നൽകിയിട്ടുണ്ട്. അവയിൽ ഒട്ടേറെ സ്വീകാര്യമാണ്. അന്നത്തെ എന്റെ നിർദ്ദേശങ്ങൾ അല്പം ചില മാറ്റങ്ങളോടുകൂടി ഇവിടെ ആവർത്തിക്കുന്നതു അസ്ഥാനത്താകയില്ലെന്നു വിചാരിക്കുന്നു.

ശാസ്ത്രീയപ്രത്യയങ്ങൾക്കു പററിയ ഭാഷാ പ്രത്യയങ്ങളുണ്ടായിരിക്കണം. എല്ലാററിനും സമാനങ്ങളായ പ്രത്യയങ്ങൾ മലയാളത്തിലാകട്ടെ സംസ്കൃതത്തിലാകട്ടെ കിട്ടുന്നതല്ല. അപ്പോൾ കൃത്രിമപ്രത്യയങ്ങൾ സ്വീകരിക്കതന്നെവേണം. ഇങ്ങനെ പ്രത്യയങ്ങൾ സ്വീകരിക്കുമ്പോൾ മററു നാട്ടുഭാഷകളുമായി യോജിപ്പുണ്ടായിരുന്നാൽ വളരെ നന്നായിരിക്കും. ഇതനുസരിച്ചു ബനാറസ് സർവ്വകലാശാലക്കാർ നിർദ്ദേശിച്ച പ്രത്യയങ്ങൾ 1114-ൽ ഞാൻ സ്വീകരിക്കയും ഭാഷോചിതമായ ഭേദഗതികളോടുകൂടി ത്രൈമാസികത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ആ പ്രത്യയങ്ങൾ താഴെ കുറിക്കുന്നു.

| | |
|---|---|
| Ane-ആനം | Ite-ആയിതം |
| Ate-ഇതം | Ite-ഈതം |
| Ation-കരണം | Oid-ഓദം |
| Ene-ഏനം | Oi-ഓലം |
| Ic-ഇകം | Os-ഓസം |
| Id-ഇദം | Ous-അക |
| Ide-ഈദം | Cne-ഓണം |
| In-ഇനം | Yi-ഇല |
| Ine-ഈനം | |

ഈ പ്രത്യയങ്ങളെ നാമങ്ങളോടു ചേർക്കുന്നതിലേക്ക് "പ്രത്യയം പരമാകുമ്പോൾ അം ലുപ്തമായിവരും" എന്നൊരു നിയമം സ്വീകരിക്കുന്നതു നല്ലതാണ്. ഇതുകൂടാതെ Oxygen+ide,Oxide, nitrogen+ate=nitrate എന്നാകുന്നതുപോലെ, കൂടുതൽ സൗകര്യത്തിനുവേണ്ടി അമ്ലജനകം, അബ്ജനകം, പാക്യജനകം എന്ന മൂന്നു സമസ്തസംജ്ഞകളെയും പ്രത്യയങ്ങൾ ചേർക്കുന്നതിനു മുമ്പായി ചുരുക്കുന്നതു നന്നായിരിക്കും. അമ്ലജനകം+ഈദം =അമ്ലീദം, അബ്ജനകം+ഇതം=അബിതം, അബ്ജനകം +അമ്ലീദം=അബമ്ലീദം, അബ്ജനകം+ഹരിതം+ഇകം+അമ്ലം = അബ്ഭരിതികാമ്ലം, പാക്യജനകം+ഇതം =പാക്യയിതം എന്നിങ്ങനെ.

ചെറുകഥ

# നഷ്ടപരിഹാരം.

( കാത്തൂർ നീലകണ്ഠപ്പിള്ള )

ശാമുവയ്യനെന്തെങ്കിലുമൊരു നഷ്ടംനേരിട്ടാൽ ആ നാട്ടുകാർക്കൊക്കെ വളരെ ആഹ്ലാദമാണ്. അസൂയാജനകമായവിധം ധനം സമ്പാദിച്ചിട്ടുള്ള അയാളെക്കൊണ്ട് ആർക്കെങ്കിലുമൊരുപകാരം ഉണ്ടാകാറില്ലെന്നുള്ളതാണ് അതിനു കാരണം. അകാലവൈധവ്യവും അത്യന്ത ദാരിദ്ര്യവുംആയി അയൽപക്കത്തു പാർക്കുന്ന മൂത്തമകൾക്കുപോലും ആ ധനികനിൽനിന്നൊരു സഹായം ലഭിച്ചിട്ടില്ല. അവൾക്കു ദാരിദ്ര്യം വന്നതു ദൈവഹിതമാണെന്നദ്ദേഹം സമാധാനപ്പെടുകയാണ്. ആ വീട്ടിലുള്ളവർ കഴിക്കുന്ന ആഹാരത്തിൻെറരുചി ആരും അറിയാനിടയായിട്ടില്ല. അടുത്ത ബന്ധുക്കൾക്കുപോലും അവിടെ അതിഥിയാവുക സന്തോഷകരമല്ല. ശാമുവയ്യനെക്കാൾ കാഠിന്യംകൂടും അദ്ദേഹത്തിൻെറ ധർമ്മദാരങ്ങൾക്കെന്നു ചിലർ പറയാറുണ്ട്. ആ സ്ത്രീയുടെ ഭാഗ്യംകൊണ്ടാണ് ഈഐശ്വര്യമൊക്കെയുണ്ടായതെന്നു ചിലർ പറയും. ശാമുവയ്യനങ്ങനെ വിശ്വസിച്ചിട്ടുണ്ടെന്നും അതുകൊണ്ടു ഭാര്യക്ക് അഹിതമായിട്ടെന്തെങ്കിലും ചെയ്യാനദ്ദേഹം ധൈര്യപ്പെടാറില്ലെന്നും ഉള്ളതിനെ അടിസ്ഥാനമാക്കി പല കഥകളും അവിടെ പ്രചാരത്തിലുണ്ട്. ഗൃഹത്തിൽ വന്ന ഒരുസ്നേഹിതനു കാപ്പികൊടുക്കാൻ ഗൃഹനാഥൻ ആവശ്യപ്പെട്ടിട്ട് സഹധർമ്മിണി അനുസരിച്ചെങ്കിലും ആ നഷ്ടം തീരാൻ അന്നു പട്ടിണികിടന്നു കൊള്ളാനുള്ള ഗൃഹനായികയുടെ ആജ്ഞ ഭർത്താവും അനുസരിക്കേണ്ടി വന്നുപോലും. ഏതായാലും ദമ്പതികൾ പരസ്പരം അനുസരിക്കയും മത്സരിച്ചു വ്യയം പരിമിതപ്പെടുത്തുകയും ചെയ്യുന്ന ആ കുടുംബത്തോടു നാട്ടുകാർക്കൊക്കെ അവജ്ഞയാണെങ്കിലും അതൊന്നും വെളിയിൽ ശോഭിക്കാറില്ല. ആളുകൾക്കു തന്നെപ്പറ്റിയുള്ള അഭിപ്രായമെന്തെന്നന്വേഷിക്കാനോ, ഒരു നല്ല അഭിപ്രായം ജനതാമധ്യത്തിൽ ജനിപ്പിക്കാനോ ചെലവാക്കാനദ്ദേഹത്തിനു നേരമില്ല. പണമുണ്ടാക്കുന്ന ജോലിയാണെപ്പോഴും. ശാമുവയ്യർ നോക്കുന്ന വഴിയെല്ലാം പണമാണ്. സാമാന്യക്കാർക്കൊക്കെ അയാളെ പേടിയാണ്. അയാളുമായിട്ട് ! ഇടപെട്ടാൽ ഒരു നഷ്ടത്തോടുകൂടിയല്ലാതെ പിൻവാങ്ങാനൊക്കുകയില്ലെന്നാണു അവരുടെ വിശ്വാസം. അയാളൊരു പുരയിടത്തിൽ കൂടി മൂന്നുതവണ നടന്നാലതു് അയാളുടെതായിപ്പോകുമെന്നു ചിലർക്കു ഭയമുണ്ട്. ഒരു ധനികൻെറ വക ഒരു മനോഹരഭവനം കണ്ടു് ആശ തോന്നിയ ശാമുവയ്യൻ "ഇതിങ്ങു വിലക്കു തരാമോ?„ എന്നു ചോദിക്കയും രണ്ടുവർഷം കഴിഞ്ഞപ്പോൾ ആ കെട്ടിടം വില്ക്കേണ്ടിവരികയും ശാമുവയ്യൻ തന്നെ വാങ്ങിക്കയും ചെയ്യുകയുണ്ടായി. അദ്ദേഹം ഒരു കരിനാക്കനുമാണത്രെ. വെറുതെയല്ല നാട്ടുകാരയാളെ വെറുത്തതു്.

അദ്ദേഹം താമസിക്കുന്നതു് ആ കെട്ടിടത്തിലാണ്. പുറമെ നോക്കിയാൽ ഒന്നാന്തരം കെട്ടിടമാണെങ്കിലും മഴപെയ്യുമ്പോൾ പലയിടത്തും വെള്ളം ചോരും. ആ ചോർച്ച മാറ്റുന്നതിനുള്ള ചെലവു സഹിക്കാൻ അദ്ദേഹത്തിനത്ര സമ്മതമില്ല. കഴുക്കോൽവഴി വെള്ളംഒഴുകി അവിടവിടെ ചിതലിൻെറ ആക്രമണവും സാമാന്യത്തിലധികമുണ്ട്. വരുന്നതു വരട്ടെ, ചോർച്ചയൊന്നു മാറ്റണമെന്നദ്ദേഹം നിശ്ചയിച്ചു. ഓടു മുഴുവനിളക്കിയിടുന്നതു വൃഥാവ്യയമാണെന്ന് അദ്ദേഹം കരുതി. അങ്ങിങ്ങായി കുറെ ഓടിളക്കിയിടാനും ചില സ്ഥലത്തു സിമൻറു തേച്ചു വിടവടക്കാനും അദ്ദേഹം വേലക്കാരനെ ഏർപ്പാടുചെയ്തു.

നാണു ഒന്നാംക്ലാസ്സു വേലക്കാരനാണ്. എന്നുവെച്ചാൽ കൂടിയ കൂലി കിട്ടുന്നഒരുത്തൻ. അവനു ദിവസം മൂന്നു രൂപാ കൂലികിട്ടണം. അത്രയും കിട്ടിയാലേ അവൻ വേലക്കു പോകൂ. പലപ്പോഴും അത്രയും കിട്ടും. അവനത്രയും കൂലി ആവശ്യപ്പെടുവാനുള്ള ന്യായം അവനു വിശപ്പുണ്ടെന്നുള്ളതാണ്. അത്രക്കുള്ള വേലചെയ്യുമോ എന്നവനു തന്നെ നിശ്ചയമില്ല. വേല ചെയ്യാലും ചെയ്യില്ലെങ്കിലും ഞാൻ മെനക്കെടണോ; എനിക്കു ചെലവിനുള്ളതു കിട്ടണം. നിങ്ങൾക്കു മനസ്സില്ലെങ്കിൽ വേറെ ആളിനെ വിളിച്ചോ ഇതാണവൻെറ യുക്തി.

ശാമുവയ്യനു കിട്ടിയതു നാണുവിനെയാണ്. അവനെക്കണ്ടിട്ടു അയ്യനു് അത്ര പിടിച്ചില്ല. പണ്ടു നാടകത്തിൽ സ്ത്രീവേഷംകെട്ടിനടന്നഅവൻെറ വേഷം ഇപ്പോഴും അതിനനുസരണമായിട്ടാണ്. തലമുടി മുഴുവൻ വളർത്തി പുറകിൽ കെട്ടിവെച്ചും, കാതിൽ കല്ലുവെച്ച കമ്മലണിഞ്ഞും കഴുത്തിലൊരു കല്ലുമാലയും കൈയിൽ ഒരു കാപ്പും ധരിച്ചും പണിയാൻവന്ന അന്നനടയാനെ ശാമുവയ്യനു പിടിച്ചില്ല. എങ്കിലും പണി തുടങ്ങി.

ആ പഴയനാടകക്കാരൻ പുതിയ സിനിമാപ്പാട്ടുകൾ മൂളിക്കൊണ്ടു പണിയുകയാണ്.

“നീ പാടാനാണോ പണിയാനാണോ വന്നതു്?’’ എന്നു ശാമുവയ്യൻ ചോദിച്ചുപോയി.

‘‘അതെന്താസ്വാമീ കൈകൊണ്ടല്ലേ പണിയുന്നതു്? പിന്നെ ഒന്നുമൂളിപ്പോയാൽ സ്വാമിക്കെന്താ നഷ്ടം?’’ അവൻ ഒന്നു കൂടിപ്പറഞ്ഞു. ‘‘പണിയുന്നതിൻെറ കൂലി തന്നേച്ചാൽമതി; പാടുന്നതിനൊന്നും തരേണ്ട.’;

അദ്ദേഹത്തിനതൊട്ടും സഹിച്ചില്ല. പുരചോന്നാലും സ

ഹിക്കാം ഈ വകതിരിവുകേടെങ്ങനെ സഹിക്കും!

കുറച്ചുനേരത്തേയ്ക്കവൻ പാടിയില്ല. എങ്കിലും പഠിച്ചതെങ്ങനെ മറക്കും?. അവൻ ഓർക്കാതെ പാടിത്തുടങ്ങി.

ആകാശത്തൊരു കറുപ്പുപരക്കാൻ തുടങ്ങി.

"നീ പാടിപ്പാടി മഴവരുത്തും."

"സ്വാമിയെയാനും പറയാതിരുന്നാൽമതി."

അതദ്ദേഹത്തെ കുറെക്കൂടി ശല്യപ്പെടുത്തി. താൻ കരിനാക്കനാണെന്നാക്ഷേപിക്കയാണവൻ ചെയ്യുന്നതെന്നദ്ദേഹം വിചാരിച്ചു.

മഴക്കാറു കട്ടത്തുടങ്ങി. അല്പനേരം പിടിയായി. മഴകൊണ്ട് ഒരുമണിക്കൂർ വേലമുടങ്ങിയാൽ രണ്ടുവേലക്കാരുടെ കൂലിയിനത്തിൽ ഒരു രൂപാ നഷ്ടപ്പെടും.

മഴ ചാറിത്തുടങ്ങി. ശക്തികൂടിത്തുടങ്ങി. പണിമുടങ്ങി.

"പണിയാതെ നില്ക്കുന്നതിനും ഞാൻ കൂലി തരണോ?"

"ഞങ്ങടെ കുറ്റംകൊണ്ടാണോ പണിയാത്തതു്?"

"പിന്നെ എന്റെ കുറ്റംകൊണ്ടാണോ?"

"ആരുടെയും കുറ്റമല്ല അതുകൊണ്ടു് ആരുമൊന്നും ചെയ്യേണ്ട. ഞാൻ കൂലിതരികയും വേണ്ട. നിങ്ങൾ മേടിക്കുകയും വേണ്ട."

"എനിക്കൊരു കാര്യം ചെയ്യാം. രണ്ടുകൂട്ടർക്കും സഹിക്കാം. സ്വാമി കൂലി തരുകേം, ഞങ്ങൾ മേടിക്കുകേം വേണം."

അദ്ദേഹം പണക്കാരനാണെങ്കിലും ഒരു മാന്യനാണെന്നു നടിക്കാറില്ല. അതുകൊണ്ടാണു വേലക്കാരോടു നേരിട്ടു സംസാരിക്കുന്നതും അവർ അദ്ദേഹത്തോടു് കടത്തിസംസാരിക്കുന്നതും.

അദ്ദേഹത്തിന്റെ ഭാഗ്യം, പണിക്കാരുടെ ഭാഗ്യദോഷം, മഴ പെട്ടെന്നു മാറി. പണിതുടരുകയായി. മേച്ചിൽപുറത്താണു പണി. ആ മാളികയുടെ തട്ടിൻപുറത്തുകൂടി ഓടിളക്കി മുകളിൽ കയറിയിരുന്നുകൊണ്ടു നാണു പണിയാനാരംഭിച്ചു.

"ഇവിടെ നിന്നാൽ സ്വർഗ്ഗം നാടകം കാണാം." എന്നുപറഞ്ഞിട്ടു നാണു പതുക്കെ പാട്ടുതുടങ്ങി "ഇന്ദ്ര സരകന്യക ചേരുമാ ദേ--വ--ലോ--കം-"

"പണിക്കു സൂക്ഷിച്ചിരിക്കണം കേട്ടോ. പാട്ടുനിറുത്തുന്നതാ നല്ലതു്." ശാമുവയ്യന്നു ഭയം തോന്നി.

നാണുവിനു് ആ ഉപദേശം ഒരു പോരായ്മയായിത്തോന്നി. അവർ കൂട്ടുകാരനോടു പറഞ്ഞു- "സ്വാമിയുടെ വിചാരം ഇതുവല്ലോം നമ്മു കണ്ടിട്ടില്ലെന്നാ. നമ്മളെപ്പോലെ ധൈര്യത്തോടാണോ ഞാൻ ഇതിൽ മേലേൽ ഈ ഓടൊക്കെയിട്ടതു്. അന്നും ഉടമസ്ഥൻ താഴെനില്ക്കുന്നതേയുള്ളു."

ശാമുവയ്യന്റെ ഭയത്തിനു കാരണം എന്താണോ! അദ്ദേഹം മുറിക്കകത്തു കയറി. വരാന്തയിൽ നിന്നിരുന്ന ഗൃഹനായിക പുരപ്പുറത്തെന്തോ വീഴുന്ന ശബ്ദം കേട്ടു മുറ്റത്തേക്കു ചാടി, എന്താണെന്നു നോക്കാൻ. എന്തോ ഒരു സാധനം വന്നു് അവരുടെ പുറത്തും അവർ കമഴ്ന്നു നിലത്തും വീണു. കഥയറിയാതെ അവർ നിലവിളിച്ചു. ശാമുവയ്യൻ പുറത്തുചാടി. അനങ്ങാൻ വയ്യാത്ത നാണുവിന്റെ അടിയിൽ നിന്നു് അദ്ദേഹം പത്നിയെ വലിച്ചെഴുന്നേല്പിച്ചു. വേദനയും, ദേഷ്യവും അതിലേറെ ലജ്ജയും സഹിച്ചുകൊണ്ടു് അവർ മുറിയിലേക്കു പോയി.

നാണുവിന്റെ കൂട്ടുകാരൻ ചാടിയിറങ്ങി താഴെവന്നു.

നാണുവിനെ വിളിച്ചിട്ടവൻ മിണ്ടുന്നില്ല. കുറെ വെള്ളം തലയിലും മുഖത്തും ഒഴിച്ചപ്പോളാണു കണ്ണുതുറന്നതു്. അവന്റെ ദേഹത്തെങ്ങും മുറിഞ്ഞില്ല. എങ്കിലും അവൻ അത്യന്തം അവശനായിരുന്നു. എവിടെയൊക്കെയാണു വേദനയെന്നവനു പറയാൻ വയ്യ. എന്താണു സംഭവിച്ചതെന്നവനറിഞ്ഞുകൂടാ. അപ്പോഴും അവൻ ഭയപ്പെട്ടിട്ടെന്നപോലെ കുറെശ്ശെ വിറച്ചുകൊണ്ടിരുന്നു.

അപ്പോഴേക്കും ആ മുറ്റത്തു ആളുകൾ തിക്കിക്കൂടി.

"അവനതുവരണം."

"അയ്യോ പാവം!"

"അവന്റെ പണിതീർന്നു",

"പട്ടരെ വെറുതെവിടരുതു്."

"നീ അവിടുന്നെഴുന്നേൽക്കരുതുകേട്ടോ."

"എന്റെ അച്ഛാ, ഞാനെങ്ങനെയെഴുന്നേല്ക്കാനാ, എന്തിനെഴുന്നേൽക്കാനാ?;"

"കഷ്ടം! ഒരു കുടുംബം പുലത്താനുള്ളവനാണവൻ."

"നാണു, നിന്റെ മിടുക്കുപോലെയാ തൊക."

"അയാളരച്ചുകൊന്നുതരുകേച."

"തരുമെന്നെനിക്കറിയാമല്ലേ, ആയിരം രൂപാ ഞാൻ വാങ്ങിച്ചുതരാം. പകുതി എനിക്കു തരാമോ?"

"ആയിരം പോയിട്ടു നൂറു മേടിച്ചാൽ പകുതി അവൻ തരും."

ഇങ്ങനെ ആളുകൾ അതുമിതും പറഞ്ഞു ബഹളമുണ്ടാക്കി. നാണുവിനെന്തു പറ്റിയെന്നന്വേഷിക്കാനാരും ഒരുങ്ങിയില്ല. അവന്റെ വീട്ടുകാരോ കൂട്ടുകാരോ ആരും അവിടെ വന്നില്ല. അവനെ ആയുധമാക്കിക്കൊണ്ടു ശാമുവയ്യനുമായുള്ള കണക്കു പറയാനാണു് ആ പുരുഷാരം ആഗ്രഹിച്ചതു്.

ആ ബഹളം ഒരു നിശ്ചിതരൂപത്തിലേക്കു പരിവർത്തനം ചെയ്തു. ഗൃഹനാഥനെ ഭീഷണിപ്പെടുത്തുകയും നാണുവിനു നഷ്ടം കൊടുക്കുവാനാവശ്യപ്പെടുക

ഷും ചെയ്യുന്ന ഒരു രീതിയിലായി.

മിസ്സിസ് ശാമുവയ്യന്റെ കാര്യം ആരും അന്വേഷിച്ചില്ല. എന്താണവിടെ സംഭവിച്ചതെന്നാരും ചോദിച്ചുമില്ല.

"നാണുവിനു നഷ്ടം കൊടുക്കണം."

"ശാമുപ്പട്ടരെ പുറത്തേയ്ക്കു വാടാ" എന്നുള്ളവിളി മുഴങ്ങി.

പണം ചെലവാകുന്നകാര്യത്തിൽ മൗനം ദീക്ഷിക്കാനദ്ദേഹത്തിനു നിവൃത്തിയില്ല. ആളുകളുടെ കൂക്കുവിളിയദ്ദേഹം വകവെച്ചില്ല. അദ്ദേഹം വരാന്തയിൽ വന്നുനിന്നു.

ഒരുത്തൻ പറഞ്ഞു—"സ്വാമീ ഇയാളെ ഇങ്ങനെയിട്ടോണ്ടിരുന്നാൽ മതിയോ?"

"പോരാ"

"പിന്നെയെന്താചെയ്യേണ്ടതു്?

"കൊള്ളാം ഇത്രയും പേരു കൂടിയിട്ടു് അതു നിശ്ചയിക്കാൻ ഞാൻതന്നെവേണോ? ഗോവിന്ദപ്പിള്ള നിശ്ചയിച്ചോളു."

"ആശുപത്രിയിലയക്കണം."

"അയക്കണം. അതുകൂടിയേകഴിയൂ."

"എന്നാലാരാകൊണ്ടു പോകേണ്ടതു്?:'

"ആരാ? അതും നിശ്ചയിച്ചോളു.';

"കൊണ്ടുപോകാനാളുണ്ടു്. അവർക്കു വല്ലതും കൊടുക്കണ്ടേ?

"പിന്നെ അതുകൂടാതെ കഴിയുമോ?"

"എന്നാൽ കൊണ്ടുപോകട്ടെ? ചോദിക്കാനെന്തിരിക്കുന്നു?

"എന്നാലവനു വല്ലതും കൊടുക്കു."

"അവനെന്താ വേണ്ടതെന്നു ചോദിക്കു.,,

നാണു കയറിപ്പറഞ്ഞു "എനിക്കായിരം രൂപാ വേണം.,,

"എടാ മഹാ!" ശാമുവയ്യൻ പറഞ്ഞു" ഇപ്പോൾ രൂപാ കിട്ടിയാലിവരു പങ്കുവെച്ചു മേടിക്കും. പിന്നെ നീ തന്നെ ഇങ്ങോട്ടുവാ. നീ ചോദിക്കുന്നടത്തോളം തരാം"

ശാമുവയ്യന്റെ ഭാര്യ പുറത്തേക്കു വന്നു ചോദിച്ചു

"അവൻ വീണതിനവനു പണം കൊടുത്താൽ എന്റെ പുറത്തു വീണതിനെനിക്കും തരണം. അതാരാതരുന്നതു്?. നിങ്ങൾ നോക്കിൻ അവനെന്റെ പുറത്തല്ലേവീണതു്? ഞാനിവിടെ നിന്നില്ലായിരുന്നെങ്കിൽ അവന്റെ എല്ലു പൊടിയാകുമായിരുന്നു. എന്റെ പുറത്തു വീണതുകൊണ്ടെനിക്കാണു പണം കിട്ടേണ്ടതു്. എന്റെ ദേഹത്തു മുറിയാത്ത സ്ഥലമുണ്ടോ. തരിൻ ആരാണെന്നാൽ തരിൻ. ഉം. ആരാ തരുന്നതു്?

നാണു അവരുടെ ദേഹത്തൊക്കെ കണ്ണോടിച്ചു. അവനു ചിരി വന്നു. ദേഹത്തവിടവിടെ മരുന്നുവെച്ചുപഞ്ഞിഒട്ടിച്ചിരിക്കുന്നതു കണ്ടാൽ പാണ്ടുള്ള ഒരുജന്തുവാണാസ്ത്രീയെന്നുതോന്നും

"അതേയതേ, ആ അമ്മയവിടെ നിന്നതു കൊണ്ടാ ഞാൻ തവിടുപൊടിയായി പോകാതിരുന്നതു്. സാമിക്കു മനസ്സുള്ളതു താ,. രണ്ടുകോപ്പ കള്ളുകുടിക്കേം തീരാനുള്ള നൊമ്പരമേ എനിക്കുള്ളു."

ഗോവിന്ദപ്പിള്ള പറഞ്ഞു—"നിനക്കതു പറയാൻ കാര്യമില്ല ഞങ്ങളാണതു നിശ്ചയിക്കേണ്ടതു്. ഇനിയും വേലക്കാർക്കു വേല ചെയ്യണം. തൊഴിൽ ചെയ്യുമ്പോൾ വരുന്ന അപകടത്തിനു മുതലാളി നഷ്ടപരിഹാരം ചെയ്യണം."

"അഞ്ചുരൂപാ വെച്ചല്ലേ നെല്ലുവിററതു്! കൊടുക്കട്ടെ.

"അന്യായപലിശ മേടിച്ചല്ലേ കുന്നുപോലെ കൂട്ടിവെച്ചിരിക്കുന്നതു? പത്തോ ഇരുനൂറോ കൊടുക്കട്ടെ.

"നാലുകാശിന്റെ മുതലും ഒരു പൊതുക്കാര്യത്തിനു കൊടുത്തിട്ടില്ലല്ലോ— അവനൊരഞ്ഞൂറു രൂപാ കൊടുക്കട്ടെ."

ഇങ്ങനെ ആളുകൾ കിടന്നു വിളിച്ചു.

"ഉന്നെക്കണ്ടു മയങ്ങാത പേർകളുണ്ടോ——,,നാണു മൂളി

ശാമുവയ്യൻ നാണുവിനെ വിളിച്ചു മൂന്നു വെള്ളിരൂപാ അവന്റെ കൈയിലേക്കു കൊടുത്തു. ഒർരൂപാ വേറെയും,, "ഞാൻ നേരത്തെ പറഞ്ഞതാണവനോടു സൂക്ഷിക്കണോന്നു്."

"കരിനാക്കൻ പറഞ്ഞിട്ടാ അവൻ വീണതു്" എന്നു തുടങ്ങി, ശാമുവയ്യന്റെ നാക്കുപററിയ സംഭവപരമ്പരകൾ വർണ്ണിക്കുന്ന ജോലിയിലേക്കൊരു വിഭാഗം ആളുകൾ തിരിഞ്ഞു. നാണുവും ഗോവിന്ദപ്പിള്ളയും ഒരുമിച്ചു പടിയിറങ്ങി. ആളുകൾ നിരാശതയോടെ പിരിഞ്ഞു.

സ്ത്രീ "പണി നടന്നുമില്ല, അരരൂപാ കൂടുതലും കൊടുത്തു.

ശാമ—"പൈത്യക്കാരി, അതിലൊന്നു കള്ളരൂപായല്ലേ?"

സ്ത്രീ "ഞാൻ പറഞ്ഞതാ നന്നാക്കുന്നും പിടിക്കാനമൊന്നും പോകണ്ടെന്നു്."

"അബദ്ധമായ്പ്പോയടീ"

സന്ധ്യക്കു മുമ്പേ നാണുവിനെയുംകൊണ്ടു ഗോവിന്ദപ്പിള്ള തിരിച്ചു വന്നു. രണ്ടുപേരും കള്ളുകുടിച്ചിട്ടുണ്ടു്. തളരാൻ മാത്രമില്ല, ഒരുന്മേഷത്തിനു മാത്രം അവർ ശാമുവയ്യനുമായിട്ടുള്ള കണക്കു തീർക്കാനുള്ള ശ്രമമാണു്. ശാമുവയ്യൻ ഒരിഞ്ചു വിട്ടുകൊടുക്കുന്നില്ല. അഥവാ, അല്പം അയഞ്ഞാൽ ഭാര്യ പിരിമുറുക്കും. ഗോവിന്ദപ്പിള്ള നാണുവിനെ വില്ക്കാൻ വില പറകയാണു്. വില്ക്കുന്ന മൃഗത്തെപ്പോലെ നില്ക്കയാണു നാണു. ഇടയ്ക്കിടയ്ക്കു മൂളിപ്പാട്ടു പാടുന്നെന്നു മാത്രം. പിള്ള വിലതാഴ്ത്തി താഴ്ത്തി പത്തുരൂപാ വരെയായി. ശാമുവയ്യൻ അടുക്കുന്നില്ല. ഗോവിന്ദപ്പിള്ളയുടെ സ്വരം ഉയരുകയും വാക്കുകൾ ഭീഷണിരൂപം പൂ

ണ്ടുകയും ചെയ്തു തുടങ്ങി. നാണുവിനും ഒരു രസം തോന്നി. അയൽക്കാർ കയ്യാലക്കൽ എത്തിനോക്കിപടിക്കൽ ചിലർകൂടി. ശാമുവയ്യനെയും കൈയ്യേററംചെയ്യുമെന്ന ഒരു ഘട്ടത്തിലേക്കു കാര്യം തിരിഞ്ഞു. ഗോവിന്ദപ്പിള്ള അത്രക്കു നിരാശനായി. ശാമുവയ്യൻ ക്ഷീണിച്ചു പോകാതെ ഭാര്യ കാത്തു.

ഒടുവിലവിടെ പോലീസു വന്നു. നാണു കുറേദിവസം പോലീസു സ്റ്റേഷനിൽ കാവൽ നില്ക്കേണ്ടിവന്നു. അവൻ ഗോവിന്ദപ്പിള്ളയുടെ പുറകെ. നാണു അയാൾക്കു സ്വൈരക്കേടായപ്പോൾ അയാൾ ചോദിച്ചു. ഞാനെന്തുവേണം എനിക്കു വേണ്ടിയിട്ടാണോ നീ ഇതിനൊക്കെപ്പോയതു്"

# വെല്ലുവിളി

(വിദ്വാൻ സി. എം. സെബാസ്റ്റ്യൻ അതിരമ്പുഴ.)

ഏറെയേറെത്തെളിവേന്തിയ വിണ്ണിൽ
കാറെങ്ങുമേറി മൂടിയകാരണം
ഉണ്ടായമാററങ്ങളൊന്നൊന്നായിട്ടു
കണ്ടുധരിക്കുവിൻ സോദരന്മാരേ!
ക്രൂരിരുൾ വാരിയെറിഞ്ഞു ദിങ്മുഖം
ഭീകരമാക്കുന്ന മാന്ത്രികനാരോ
ആധിപത്യം തങ്ങൾക്കെന്നുനടിച്ചു
കൂത്താടിക്കൂവുന്നു ജംബുകജാലം
നേരാണതെന്നുയരത്തിലിരുന്നു
ഘോരതരം മൂളുന്നു മൂങ്ങകളും
അന്ധകാരത്തിൻ മറപിടിച്ചുകൊ—
ണ്ടെന്തെല്ലാമാരൊക്കെ ചെയ്തിട്ടുമെന്ന
തെല്ലും ഗ്രഹിക്കാതുഴലുന്നു ശുദ്ധർ—
കള്ളനേ കള്ളന്റെ കാലറിയാവൂ
ഏതിനും സ്വാതന്ത്ര്യ മന്ത്രാക്ഷരങ്ങ—
ളോതിയോതി മയക്കുന്നു മർത്ത്യരെ
ലോകമിതാണെന്നു കാണുവാൻപോലു—
മന്ധത സമ്മതിച്ചീടുന്നതില്ല
സ്വേച്ഛ പോലല്ലെങ്കിൽ ജീവിതത്തെയും
മെച്ചമായാരും കരുതുന്നുമില്ല
ഒന്നു പറഞ്ഞതു സമ്മതിയ്ക്കായ്കിൽ
പിന്നെ പ്രതിഷേധം പിന്നെമുടക്കു
എന്നിങ്ങനെ ലോകമെത്രനാൾപോകും
മുന്നോട്ടു നാമതുകണ്ടറിയേണം.
ആവശ്യമാകിയ സ്വാതന്ത്ര്യത്തിനി—
ന്നേവരും വെല്ലുവിളിച്ചു നിൽക്കുമ്പോൾ
കേവലമന്ധതയോടുനാമാദ്യം
തോൽവി സമ്മതിച്ചു പോകുന്നോ കഷ്ടം.
ഭാരത സ്വാതന്ത്ര്യ ഭാസ്സുരോദയം
കേരളമാഹാത്മ്യം തെളിയിക്കയാൽ.
നമ്മൾക്കു ശങ്കവേണ്ടുജ്ജ്വലമാകും
ധർമ്മദീപമേന്തി സത്യപഥത്തിൽ
പോകണം മുന്നോട്ടു താങ്ങും തണലും
ഏകുവാൻ ധർമ്മോസ്മൽ കുലദൈവതം—
ഖ്യാതിയെഴും ശ്രീ ചിത്രർക്ഷജ ഭൂപൻ
നീതിതൻ തൂക്കുകൾ നീട്ടിവാഴുന്നു.
നീണാൾ കല്പവൃക്ഷത്തിൻകീഴിൽ നാം
വാണു വളർത്തണം ധർമ്മവിജയം

# A Plan for The Development of Travancore.

( K. E. JOB M. A. & L. T. )

## I. INTRODUCTORY.

Thinking people throughout the world are unanimous in holding that when the embers of the recent conflagrations have subsided, the world will emerge into interdependence, political and economic, and that it would necessitate planned production, distribution and exchange. Russians have been the pioneers of national planning in the modern world, and despite latent defects in their ideology, they have stolen a march over Britain and U. S. A. in certain branches of agricultural science and plant biology, and consequently in agricultural production. The Britishers under the leadership of Sir William Beveridge were, therefore, prepared to chalk out a similar plan for their own country, wherein they find "five giants" of Want, Disease, Ignorance, Squalor and Idleness, wroking immense havoc. It was under the same inspiration, that the late president Roosvelt of America launched forth his New Deal and the Tenesse Valley experiments. In India itself several post-war reconstruction plans have emerged from industrialists, labour leaders, nationalists, and Governments, Provincial and Central each claiming its own way, to be preeminently practical, scientific and enduring. In the light of all these realities, the urgent need of evolving a well thought out plan for developing the natural and human elements of Travancore, is rightly engaging the best brains in the Sate.

In chalking out the details of such a plan, one has to take cognisance of the main findings of the Bombay Plan, the Agrawal Plan, the Royist Plan, the various Government plans and above all the deliberations of the National Planning Committee, with Pandit Jawaharlal Nehru as President, and India's leading politicians, scientists, professors, Engineers and Industrialists as members. They all recommend that illiteracy and vocational inefficiency should be liquidated, and that a nation --wide scheme for free and compulsory general education with widespread training in agricultural and industrial technique, co-operation, hygiene, sanitation, forest, rehabilitation, elementary mechanical engineering and rural welfare work, should be immediately set on foot. The most cherished aim of all these Indian plans is to transform the predominantly agricultural economy of India into a balanced economy, whereby something like 40% of the national economy may accrue from agriculture, 35% from industries and 25% from services. Such planning if applied to Travancore State, may bring about far reaching agricultural reforms, and a tremendous growth of small scale and medium sized industries, along with the development of large scale factory industries, at important seaport towns.

How to apply the findings of these various Indian planners to Travancore, in easy, practicable instalments, is a thorny problem awaiting immediate solution. The following random suggestions that have occurred to the present writer are offered here, for the mature consideration of his fellow citizens.

## II. SOME PRACTICAL SUGGESTIONS.

### Ruralise the Towns.

To my mind it appears that the first move in effecting a balanced economy for Travancore may be to take immediate steps to urbanise our villages and to ruralise our towns. It is generally observed and there is a great deal of truth and force in the observation - that this small State of Travancore with its sixty odd lakhs of inhabitants, is one big city, stretching from Shertally to Trivandrum. In this respect, perhaps, Travancore offers a different picture from those offered by Mother India herself with her seven lakhs of villages and a comparatively small number of municipal towns. Inroads of modern industrialism and big business are, however, likely to bring about over-crowding and congestion in our urban areas, unless prompt remedial measures are adopted by practically extending the limits of the towns. This can be effected by affording cheap, punctual and easily-obtainable motor traffic and steam launches, connecting the urban and suburban areas. This would, not only prevent over-crowding, squalor, dirt, vice and kindred evils of town life, but would materially further sanitation, health, cleanliness, virtuous life, economy and all-round welfare. In case such urban and suburban transport services are entrusted to private enterprise it would be a set off against the present Government monopoly, and would considerably relieve the congestion in long distance services in Government-owned transport vehicles.

### Industrialise the village

Another move in the direction of effecting a balanced economy may be to set up small-scale and medium-sized industrial power machinery within urban areas, by which oil-crushing, rice-husking, tapioca-powdering, coir-making, weaving, spinning and kindred industries may be carried on economically; while, in the interior midlands and highlands, machinery driven by charcoal gas may be set up to carry on small industries suited to those particular regions. The bye-products and waste materials obtained from these power-driven machinery, would materially help to fertilise the soil and to turn out very nourishing fodder for cattle, sheep and poultry whose dung and urine are the most excellent replenishers of soil fertility, and whose milk, butter, eggs and meat supply the most excellent vitaminous food for men. These small scale industrial plants of our villages and suburbs would directly contribute to the soil fertility and increased agricultural production, while they would indirectly relieve the pressure on agricultural lands, and thereby economise agricultural operations. Increased demand for fuel to work the small-scale gas plants may necessitate the planting of our midland compounds and gardens with fringes and boarders of easily growing trees, like the cashew and casuarina, which would prevent soil erosion and supply the soil with coolness and provide green manure or

dry leaves, out of which useful organic manures may be composted.

### Effect Railway Extension

An indispensible item in any long range planning for Travancore is the linking up to the Alwaye and Kottarakara railway lines and the extension of a line right through the heart of central Travancore, up the foot of the Western Ghats, via; the Periyar lake region touching if possible, S. I. Railway on the East Coast. Commanding as it does, a most brilliant panorama of Travancore scenery excelling those of Venice, Switzerland, Flanders, France Germany, Japan and California combined this line would attract sight-seers and tourists in thousands, and would go a long way in putting Travancore on the map of the World. It would open fresh markets for the ornamental wood works of Travancore, for her rattan industry, and ' her rich forest products, including lac, ivory, resin and teak, ebony and blackwood. Cattle rearing in the State, which is fast declining, to the great detriment of soil fertility and human health, too can be promoted by the cheap and easy transport by rail of the silage of green grass which could be prepared only in the Ghats region in Travancore. Similarly this railway extension would facilitate the lumbering industry and timber trade of Travancore, and would make substantial contribution to the state treasury in a variety of other ways. Dairy farming on a large scale may be carried on in the hill lands of Travancore, and fresh milk my be supplied quick and cheep to the urban stations in the midlands and lowlands, while in turn, fresh fish may with equal facility be transported to the inland and upland regions through fast running trains. The balancing of people's diets may be further effected by the quick transportation of bananas, citronic fruits and leguminous crops that would grow well in the uplands of Travancore. All these and a hundred and one other advantages may accrue to Travancore and the outside world, by the construction of this light railway, through Central Travancore. It would considerably develop her commerce and give immense importance to her own seaports at Alleppey and Quilon.

Increasing severity of motor competition cannot, however, deter the Government from opening up fresh railways, owing to their immense nation-building utilities. The cheapness, convenience and speed of carrying heavy and bulky loads is a strong argument in their favour. Moreover, all possible competition with motor traffic may be forestalled by (i) choosing the directiou of future railway lines at a distance from the existing roads, (ii) by taxing motor buses so as to make them bear a share of the cost of maintaining roads and (iii) also by the railways themselves offering greater facilities and cheaper rates than at present. The future National Government of India cannot be expected to sit with folded hands and see her eight hundred crores of rupees worth of existing railways perish; and in this lies our real hope for the fresh railway extensions, whenever and wherever they would bring about the future welfare of our rural and urban areas.

### Make Education practical & vocational.

In order that all these plans may take proper shape, the rising generation of the State shall be carefully educated, not only in the three R's, but also regarding adults' vocations and some knowledge of civics, economics, history, geography and hygiene. Vocational and technical institutions, imparting instruction in agricultural science, mechanical engineering, industrial technique &c' should be scattered through-out the length and breadth of the State. Education should cease to be an apple of discord and should be carried on as the true Messiah of concord and peace. Purely theoretical knowledge should be reduced to a minimum and all education should be imparted as a preparation for the practical realities of life without descending to the drab level of mere bread and butter views. It is only in the fitness and propriety of things that the Government should utilise its immense resources to this all important programme of generously subsidising and virtually monopolising technical and vocational education for all its citizens, irrespective of caste, creed or colour.

### Promote rural welfare organisations

Nothig however could be more conduyive to the immediate welfare of Travancore's rural population, than the establishment at the instance of the Government of a number of rural welfare organisations, scattered throughout the length and breadth of the State Though started at the tour de force of the Government for the time being, it is hoped, they would subsequently lay the foundations of a permanent and spontaneous movement for raising the standard of village life. The activities of such village organisations may be manifold, comprising cooperative borrowing, buying, and selling; providing for better living, sanitation, purchase and distribution of proper seeds, manures &c; maintenance of stud bulls, construction and maintenance of village roads, canals, tanks and grazing grounds; arranging for vaccination, village games, amusements village cleaning, training of midwives, child welfare, conciliation boards, village libraries, rural broadcasting &c- and in fact everything that conduces to the maximum good of the maximum number. The Government of the State could never spend much on this all-imporatnt work of rural uplift, for rural uplift virtually means in India the uplift of the whole people.

### Create an atmosphere of concord and amity

No planning for the future can however bear satisfactory fruit in a land of conflicting interests like Travancore, unless it is firmly rooted in the willing co-operation of all the sections of its people, who by their aptitudes, efficiency and skill have been contributing to the mental and material progress of the State. Communalism is a canker that eats into the very vitals of a nation, both economically and spiritually. Hence all attempts at planning for the future would be written on sand, unless an atmosphere of concord and amity pervades the relation between the Government and the citizens on the one hand and between sections or parties of citizens on the other. That is in fact the life-givig sap of the tree of State. Hence the insisstance on the formation of a National Government in India by the sponsors of the several plans for India's post war reconstrucion. It is a precious lesson that no enlightened statesmanship could afford to ignore.

We cannot think of a more befitting conclusion for this paper that to quote from a speech delivered by Sir C. P. Ramaswami Iyer, Dewan of Travancore, at a meeting of the Viceroy's General Policy Committee held on January 18, 1944, substituting Travancore for India

# സിഞ്ഞോർ മുസ്സോലിനി.

## അനുസ്മരണം.

(എൽ. ജെ. തേവാ)

മുസ്സോലീനി! ആ പേരു ഇപ്പോൾ കേൾക്കാനില്ല. സ്വേച്ഛാപ്രഭുക്കളുടെ മൂർച്ചയേറിയ ഭരണമുള്ളുകൾ ജീവിതത്തിൽ തറഞ്ഞു ഞെളിപിരി കൊള്ളുന്ന മർദ്ദിതരിൽ ചിലരുടെ നെടുനിശ്വാസങ്ങളുടെയിടയിൽ കൂടി "മുസ്സോലീനിയുടെ അവസാനം കണ്ടില്ലേ" എന്ന വ്രണപ്പെട്ട ചില രോദനങ്ങൾ അന്തരീക്ഷത്തിൽ ലയിക്കുന്നില്ലെന്നില്ല. ഇററലിയുടെ ഉദ്ധാരകൻ എന്നു ജനത ഏകകണ്ഠമാ . പ്രകീർത്തിച്ചിരുന്ന മുസ്സോയുടെ നാമധേയം, ലോകത്തു് ജീവിച്ചിരിക്കുന്ന അദ്വിതീയ രാജ്യതന്ത്രജ്ഞൻ എന്നു് ലോകം ഒരിക്കൽ കൊണ്ടാടിയിരുന്ന മുസ്സോയുടെ നാമധേയം, ഇററാല്യൻ ജനതയുടെ അനിഷേധ്യ "ഇൽദ്ദുച്ചെ"യുടെ നാമധേയം, ഏതൊരു മഹാപുരുഷനെ ഒരു നോക്കു കാണുന്നതു് ജനലക്ഷങ്ങൾക്കു് അമൃതസാഗരമായിരുന്നുവോ— ആരുടെ ദർശനത്തിൽ അവർ ഹാററുകളും കൈലേസും ആകാശത്തേക്കു് വലിച്ചെറിഞ്ഞുകൊണ്ടു് ഹർഷാരവത്താൽ അന്തരീക്ഷം മുഴക്കിയിരുന്നുവോ— ആ മുസ്സോയുടെ നാമധേയം, ഒരു വർഷം മുമ്പു വരെ പത്രമാസികകൾക്കു് സദാപി തെററിപ്പട്ടായി പ്രകാശിച്ചിരുന്ന ആ മഹാരഥന്റെ പേരു്, ഇന്നു ഭൂമുഖത്തു് കേൾക്കാനേ ഇല്ല! വെള്ളത്തിലെ കുമിളപോലെ അതു് മാഞ്ഞുപോയിരിക്കുന്നു.

ക്ഷണഭംഗുരമായ പ്രാഭവം! യശസ്സു്! ഐഹികബഹുമതി! സ്വേച്ഛാപ്രഭുത്വം!; മായാവിലാസം!! നശ്വരമായ അധികാരപ്രമത്തതയിലും, ഐശ്വര്യത്തള്ളലാലുളവാകുന്ന അഹംബുദ്ധിയിലും മയങ്ങി ഔന്നത്യത്തിലേക്കുള്ള ജീവിതത്തിന്റെ കൽപ്പടകളെ ചവുട്ടിത്തള്ളുന്ന ദുർഭഗന്മാരായ ലോകായതികന്മാരുടെ ജീവിതസരണിയെ വ്യതിചലിപ്പിക്കുന്നതിനു ശോകസമ്പന്നമായ മുസ്സോയുടെ പര്യവസാനം പര്യാപ്തമാണു്. അനേക നന്മകൾ ലോകത്തു വർഷിച്ചിട്ടുള്ള ആളാണു മുസ്സോലീനി എന്നു പറയുന്നവരുണ്ടു്. നരവർഗ്ഗത്തോടു വലിയ ദ്രോഹം ചെയ്ത ഒരു വ്യക്തിയാണു് അദ്ദേഹം എന്നു പറയുന്നവരും ഇല്ലാതില്ല. അതെങ്ങനെയുമിരിക്കട്ടെ. മുസ്സോയുടെ ഭയങ്കരമായ അവസാനം— ദയനീയമായ ലോകവിയോഗം— ദുഷ്പ്രഭുക്കന്മാരെ എന്നും രൂക്ഷമായി ശകാരിച്ചു ഭീതികൊള്ളിക്കുന്ന ഒരു രാക്ഷസേന്ദ്രൻതന്നെ സംശയമില്ല. സ്വേച്ഛാപ്രഭുക്കൾക്കു് അവതംസമായിരുന്ന ആ അച്ചുതണ്ടു ശക്തൻ അന്തരിക്കുന്നഘട്ടം കരളും ശിരസ്സുമുള്ളവരെയെല്ലാം നടുനടുക്കുകതന്നെ ചെയ്യുന്നു. പരാപരന്റെ പരിപാലനയിൽ, മുസ്സോവഴി ലോകത്തിനുണ്ടായ ഏററവും വലിയ നന്മ അദ്ദേഹത്തിന്റെ ഭീകരമരണം ലോകത്തിനുപദേശിച്ചുകൊണ്ടിരിക്കുന്ന ആ അമൂല്യമായ തത്വം, "ലോകമായ"ത്തിന്റെ തത്വം തന്നെയാണെന്നു നിർവിശങ്കം ആർക്കും സമർത്ഥിക്കാവുന്നതത്രേ.

ദുഷ്പ്രഭുക്കൾക്കു സാധാരണ സംഭവിക്കാറുള്ളതുപോലെ, പ്രാബല്യം വർദ്ധിച്ചപ്പോൾ അതിരററ ഔദ്ധത്യത്തിനു അദ്ദേഹം വിധേയനായി. തന്റെ രാജ്യതന്ത്രവൈദഗ്ദ്ധ്യത്തിൽ അഹംമതിയാൻ മുസ്സോ പരാശക്തിയേയും അവിടത്തെ പ്രതിപുരുഷന്മാരെയും അവഗണിച്ചു വർത്തിക്കുവാൻതുടങ്ങി. മാർപ്പാപ്പാതിരുമേനി സ്വന്തം കൈപ്പടയിൽ 1940 ഏപ്രിൽ, 24-ാംനു മുസ്സോയിക്കയച്ച എഴുത്തു–ഇററലിയെ രക്തപ്പുഴയിൽ കൊണ്ടു ചാടിക്കരുതെന്നു അഭ്യർത്ഥിക്കുന്ന കത്തു്–ആ സ്വേച്ഛാധിപതി ചവററുകൊട്ടയിലെറിഞ്ഞു. ക്രിസ്തുവിന്റെ വികാരിയെ തടങ്കലിലാക്കുമെന്നുപോലും 1940 മേയ് 10-ാംനു മുസ്സോ ഭീഷണി മുഴക്കി. കയ്യൂക്കിൽ അഹങ്കരിച്ചു പൂർവ്വീക സ്വേച്ഛാപ്രഭുക്കന്മാർക്കു് സംഭവിച്ചതു് മുസ്സോയിക്കും സംഭവിച്ചു എന്നു 1945 മേയ് ആകുന്നതിനുമുമ്പുതന്നെ ലോകം കണ്ടുകഴിഞ്ഞു. അക്രമത്തിനും അനീതിക്കും വിധേയരായിട്ടുള്ള ദുഷ്പ്രഭുക്കന്മാരെല്ലാം ശോകാന്തനാടകമാണല്ലോ ഓരോ കാലത്തും അഭിനയിച്ചിട്ടുള്ളതു്. ലോകചരിത്രത്തിലെ ഇത്തരം ഉദാഹരണങ്ങളുടെ സുദീർഘമായ ശൃംഖലയിൽ ഒരു കണ്ണികൂടി മുസ്സോ ഭംഗിയായി നിർമ്മിച്ചു. ബെന്നിറേറാ മുസ്സോലിനി ലോകത്തു പൊഴിഞ്ഞ അനർഘമായ തത്വശകലം അതാണു്.

"മുസ്സോയുടെ അന്ത്യഘട്ടം ഒരു കെട്ടുകഥയെക്കാൾ വിചിത്രമാണു്" എന്നു റോയിട്ടർ അന്നു റിപ്പോർട്ടു ചെയ്തിരുന്നതു് എത്ര പരമാർത്ഥം. അന്ത്യഘട്ടത്തിൽ മിലാനിലെ കർദ്ദിനാൾ മുഖേന ജന്മോദ്ദേശ്യത്തെപ്പററി–സത്പ്രധാനമായി ചിന്തിക്കേണ്ടിയിരുന്ന അദ്ദേഹത്തിന്റെ ജീവിതോദ്ദേശ്യത്തെപ്പററി–ചിന്തിക്കുന്നതിനു ഈശ്വരൻ അദ്ദേഹത്തിനു, അവസരമരുളി. നെപ്പോളിയനു വിപൽസന്ധിയിൽ സഹായമരുളിയ പീയൂസ് പാപ്പായുടെ സ്ഥാനത്തു് വേറൊരു പീയൂസ് പാപ്പാ മുസ്സോയുടെ ദുർഘടഘട്ടത്തിൽ രക്ഷിക്കുന്നതിനുണ്ടു് എന്നുള്ള കർദ്ദിനാളിന്റെ സ്വരത്തിനു– സ്വന്ത അപരാധങ്ങളെപ്പററി പശ്ചാത്തപിക്കുന്നതിനുള്ള സഭാമന്റെ ഉപദേശത്തിനു്–മുസ്സോ മൂകനായി, നിരുന്മേഷനായിനിന്നതല്ലാതെ ചെവികൊടുത്തില്ല.

പിന്നത്തെ രംഗം! കോമോ തടാകത്തിന്റെ തീരത്തുകൂടി വെപ്പാട്ടി ക്ലെരേത്തയുമൊത്തു മോട്ടോർ കാറിൽ മുസ്സോ ഓടിച്ചുപോകുന്നു. മാർഗ്ഗമദ്ധ്യേ ശത്രുക്കളുടെ കയ്യിൽ പെടുന്നു. "തുറിച്ച കണ്ണുകളോടും വിറകൊള്ളുന്ന ശരീരത്തോടുംകൂടി ആ മഹാരഥൻ നിലകൊണ്ടിരുന്നു" എന്നു ഊനിത്താ എന്ന മിലാൻ പത്രത്തിൽ ഒരു ദൃക്സാക്ഷി എഴുതിയിരുന്നു. 23 കൊല്ലം "ഇൽദ്ദുച്ചെ" ആയിരുന്ന അദ്ദേഹത്തെ അവർ വിസ്തരിച്ചു പത്തു മിനിട്ടു നേരംകൊണ്ടു്! ഉടനെ വിസ്തൃതമായ കൊലക്കളത്തിലേക്കു കൊണ്ടുപോകുന്നു. ഒരു പട്ടിയെപ്പോലെ പിടിച്ചുകെട്ടി നിർത്തിക്കൊണ്ടു മുസ്സോയെ വെടിവെച്ചു, വെടിയുണ്ടകൾ അദ്ദേഹത്തിന്റെ പുറംതുളച്ചു മുന്നോട്ടു പാഞ്ഞു അങ്കണത്തിന്റെ ഭിത്തിയിൽ ചെന്നടിച്ചു. ബലിഷ്ഠമായ ആ ശരീരം മുന്നോട്ടു മറിഞ്ഞു. തലയൊടിഞ്ഞുതൂങ്ങി, രക്തത്തിൽ കുളിച്ചു ലൊരേത്തോ മൈതാനത്തു അങ്ങനെ കിടന്നു. ആ വിരൂപശരീരത്തെ പാമരർ വിദ്വേഷത്തോടെ ചവുട്ടി. തുപ്പൽകൊണ്ടു അതിനെ അവർ അഭിഷേകം ചെയ്തു. ഒരു സ്ത്രീ അഞ്ചുപ്രാവശ്യം ആ മൃതശരീരത്തിലേയ്ക്കു വെടി വയ്ക്കുകയുണ്ടായി. മുസ്സോയുടെ കീർത്തിസൌധം നിലംപതിച്ചു. അദ്ദേഹത്തിന്റെ മാഹാത്മ്യമെല്ലാം മായിക്കപ്പെട്ടു. 1945 ഏപ്രിൽ 28-ാംനു 6-10 നു ആണു് ഈ സംഭവം നടന്നതു്. വിജയഘോഷ നിർഘോഷണങ്ങളോടുകൂടി മിലാൻ നഗരത്തിലേക്കു ഇരച്ചു കയറിയ സങ്കലിതസേനപോലും മുസ്സോയുടെ മൃതശരീരത്തിന്റെ കിടപ്പു കണ്ടു– പ്രിയതമയുടെ പ്രേതവുമൊത്തുള്ള മുസ്സോയുടെ കിടപ്പുകണ്ടു– ഞെട്ടിപ്പോയി. ലോകത്തിന്റെ ഗതിവിഗതികൾ ഹാ! എത്ര വിസ്മയാവഹം!

---

and India for the World. Mutatis mutandis, the passge reads as follows:-

"If Travancore is to play her part in future India and if she has to deserve to live, planning must start now and from this moment and here. She must plan herself primarily and harmoniously with the rest of India." What is sauce for the goose is sauce for the gander and what is good for Travancore is equally good for the remaining Parts of Kerala region.

---

## വഞ്ചീശമംഗളം

വഞ്ചിഭൂമിപതേ—ചിരം
സഞ്ചിതാഭം ജയിക്കേണം,
ദേവദേവൻ ഭവാ—നെന്നും
ദേഹസൌഖ്യം വളർത്തേണം. വഞ്ചി...
താവച്ചരിതമെന്നും—ഭൂമൌ
വിശ്രുതമായ് വിളങ്ങേണം. വഞ്ചി...
മർത്ത്യമനമേതും ഭവൽ—
പത്തനമായ് ഭവിക്കേണം. വഞ്ചി..,
താവകമാം കുലം—മേന്മേൽ
ശ്രീവളർന്നുല്ലസിക്കേണം വഞ്ചി
മാലകററിച്ചിരം—പ്രജാ—
പാലനം ചെയ്തരുളേണം. വഞ്ചി...

Printed and Published for the Proprietor by P. K. Joseph at the St. Francis Sales Press, Kottayam.




## നിങ്ങളുടെ ഭാവി!!

ഭാവി! ആരെയും സ്തബ്ധചിത്തരാക്കുന്ന രണ്ടക്ഷരം! വികാരവിചാരങ്ങളുടെ കലവറ!

നാം ഭാവിയെപ്പററി ചിന്തിക്കണം; ആസൂത്രണം ചെയ്യണം. ഒരു കുന്നിന് ഒരു കുഴി. ഒരു വേനലിനു ഒരു വഷം. ഒരു പകലിനു ഒരു രാത്രി. അതെ– ഇപ്പോഴത്തെ പണത്തിൻെറ സുഭിക്ഷതയുടെ പുറകെ പണത്തിനു വൈഷമ്യമുള്ള ഒരു കാലം വരുന്നുണ്ട്. ഈ ക്ഷേമകാലത്തിൽ–നാണയങ്ങളുടെ കിലുകിലാരവങ്ങൾകൊണ്ട് മനം മയങ്ങുന്ന ഈ കാലത്തിൽ–വിവേകപൂർവ്വം നിങ്ങളുടെ ചെലവുകൾ നിയന്ത്രിച്ച്, പണം പാഴാക്കാതെ സൂക്ഷിച്ചാൽ, ആപൽക്കാലത്തിൽ നിങ്ങളുടെ പ്രേമഭാജനങ്ങൾ കൊടുംയാതനകൾക്ക് ഇരയാകേണ്ടതായി വരികയില്ല. അങ്ങനെ ഭാവിസുരക്ഷിതമാകുന്നതിനുവേണ്ടി നിങ്ങളുടെ മിച്ചമുള്ള പണം സ്ഥിരമായോ താൽക്കാലികമായോ സൂക്ഷിക്കുന്നതിന്

# "ദി ഓറിയൻറൽ ബാങ്ക്
ഓഫ്
# ഇൻഡ്യാ ലിമിററഡ്"

എല്ലാവിധ സൌകര്യങ്ങളും
ചെയ്തുതരുന്നതാണ്.

പലിശനിരക്കുകൾക്കും മററും ഹെഡ്ഡാഫീസിലോ
ബ്രാഞ്ചിലോ എഴുതി ചോദിക്കുക.

# THE ORIENTAL BANK OF INDIA
## LIMITED.

H. O. തൊടുപുഴ BR. പൂവരണി.

CHAIRMAN.
**A. S. SIVARAMA KRISHNA IYER.**

MANAGING DIRECTOR.
**MATHEW SEBASTIAN B. A.**

St. Francis Sales' Press, Kottayam.